ശ്രീരാമജയം

# അദ്ധ്യാത്മരാമായണം

(ഗദ്യം)



## സ്വാമി ചിദാനന്ദസരസ്വതി

നല്ലേപ്പിള്ളി നാരായണാലയം പ്രസിദ്ധീകരണം

## മുഖവുര

വേദവേദ്യേ പരേ പുംസി ജാതേ ദശരഥാത്മജേ
വേദഃ പ്രാചേതസാദാസീത് സാക്ഷാദ് രാമായണാത്മനാ

വേദങ്ങളാൽ അറിയപ്പെടേണ്ടവനായ പരമപുരുഷനായ ഭഗവാൻ ദശരഥപുത്രനായി ശ്രീരാമചന്ദ്രസ്വരൂപേണ അവതരിച്ചപ്പോൾ, സാക്ഷാൽ വേദം തന്നെ വാല്മീകിമഹർഷിയിലൂടെ രാമായണസ്വരൂപേണ അവതരിച്ചു എന്നാണ് ശ്ലോകാർത്ഥം. മനുഷ്യന്റെ ജീവിതലക്ഷ്യം ഈശ്വരസാക്ഷാൽക്കാരമാണ്. എല്ലാവരുടേയും ഹൃദയത്തിൽ വിളങ്ങുന്ന ആത്മാവാണ് ഈശ്വരൻ. അജ്ഞാനംകൊണ്ടു മറയപ്പെട്ടതിനാലാണ് നമുക്ക് സ്വന്തം ഹൃദയത്തിൽ വിളങ്ങുന്ന ഈശ്വരനെ അറിയാൻ കഴിയാത്തത്. ജ്ഞാനംകൊണ്ട് അജ്ഞാനം നശിച്ചാൽ ആത്മാവിനെ അനുഭവസ്വരൂപേണ അറിയാൻ കഴിയും. ജ്ഞാനമുണ്ടാവാൻ മനഃശുദ്ധി അത്യന്താപേക്ഷിതമാണ്. ധർമ്മാചരണംകൊണ്ടേ മനഃശുദ്ധിയുണ്ടാവൂ. മനസ്സിൽ സത്വഗുണം വളർന്നുവരലാണ് മനഃശുദ്ധി. അതിനാൽ വേദത്തിൽ ധർമ്മത്തിനാണ് പ്രാധാന്യം കല്പിച്ചിരിക്കുന്നത്. ജീവിതത്തിൽ പലപല പരീക്ഷണങ്ങളും നേരിടേണ്ടിവരും. അപ്പോഴെല്ലാം എങ്ങനെ ധർമ്മം ആചരിക്കണം എന്ന് ശ്രീരാമനിലൂടെ കാണിച്ചുതരികയാണ് രാമായണം. "രാമോ വിഗ്രഹവാൻ ധർമ്മഃ" - ധർമ്മം തന്നെ സ്വരൂപം സ്വീകരിച്ചവനാണ് ശ്രീരാമൻ. ഇത് ദേവന്മാരുടേയോ മഹർഷിമാരുടേയോ ഭക്തന്മാരുടേയോ വാക്കല്ല. ശ്രീരാമനെ ശത്രുഭാവത്തിൽമാത്രം കണ്ടിരുന്ന മാരീചൻ പറയുന്നതാണ്. താങ്ങാൻ കഴിയാത്ത ദുഃഖം അനുഭവിക്കേണ്ടിവന്നപ്പോഴും ധർമ്മത്തെ ഉപേക്ഷിക്കാത്തവനാണ് ശ്രീരാമൻ. ശ്രീരാമനെപ്പോലെയാണ് ജീവിക്കേണ്ടത് എന്നു കാണിച്ചുതരികയാണ് രാമായണം. സ്ത്രീധർമ്മത്തെ തന്റെ ജീവിതത്തിലൂടെ സീതയും ലോകത്തിന് കാണിച്ചുതരുന്നു.

വാല്മീകിരാമായണം 24,000 ശ്ലോകങ്ങളുള്ള ആദികാവ്യമാണ്. അതിനെ 4,238 ശ്ലോകങ്ങളായി സംഗ്രഹിച്ചതാണ് അദ്ധ്യാത്മരാമായണം. വർണ്ണനകൾ പലതും ഉപേക്ഷിച്ചും, കഥകൾ ചുരുക്കിയും, ഭക്തിജ്ഞാനവൈരാഗ്യങ്ങൾക്ക് പ്രാധാന്യം കൊടുത്തുകൊ

ണ്ടുമാണ് അദ്ധ്യാത്മരാമായണം വിരചിക്കപ്പെട്ടിരിക്കുന്നത്. അനേകം സ്തുതികളിലൂടെയും ഉപദേശങ്ങളിലൂടെയും ഭക്തിയും ജ്ഞാനവും വളരാൻ സഹായകരമായ രീതിയിലാണ് ഇതിന്റെ പ്രതിപാദനം.

മലയാളികൾക്ക് അദ്ധ്യാത്മരാമായണം സുപരിചിതമാണ്. കേരളീയർക്ക് ആധ്യാത്മികതയുടെ ബാലപാഠം പഠിക്കാൻ കഴിഞ്ഞത് തുഞ്ചത്താചാര്യപാദരുടെ രാമായണം കിളിപ്പാട്ടിലൂടെയാണ്. രാമായണം കിളിപ്പാട്ട് വായിക്കാത്ത മലയാളി ഉണ്ടാവാൻ പ്രയാസമാണ്. കുറച്ചുകാലംമുൻപുവരെ പാഠപുസ്തകങ്ങളിൽപ്പോലും അദ്ധ്യാത്മരാമായണത്തിലെ ചില ഈരടികൾ ചേർത്തിരുന്നു. അദ്ധ്യാത്മരാമായണം മൂലത്തിന്റെ പദ്യവിവർത്തനമാണ് തുഞ്ചത്താചാര്യന്റെ കിളിപ്പാട്ട്. സാമാന്യം സംസ്കൃതജ്ഞാനമുള്ളവർക്കേ രാമായണം കിളിപ്പാട്ടിന്റെ അർത്ഥം മനസ്സിലാവുകയുള്ളൂ.

സംസ്കൃതമറിയാത്തവർക്കും കവിതയിൽ താല്പര്യമില്ലാത്തവർക്കും പ്രയോജനപ്പെടണമെന്ന ഉദ്ദേശ്യത്തോടെയാണ് ഈ ഗദ്യവിവർത്തനം പ്രസിദ്ധീകരിക്കുന്നത്. കിളിപ്പാട്ട് രാമായണത്തിന്റെ അർത്ഥം കൂടുതൽ സ്പഷ്ടമായി മനസ്സിലാക്കാനും ഇത് ഉപകരിച്ചേക്കാം. തുഞ്ചത്താചാര്യപാദരുടെ കിളിപ്പാട്ടിനു മുൻപിൽ ഈ ഗ്രന്ഥത്തെ "കാകൻ പറന്നു പുനരന്നങ്ങൾ പോയ വഴി പോകുന്ന പോലെ" കണക്കാക്കിയാൽ മതി.

ശ്രീ ചിദാനന്ദസരസ്വതിസ്വാമികളാണ് അദ്ധ്യാത്മരാമായണത്തിന്റെ ഗദ്യവിവർത്തനം നിർവഹിച്ചിട്ടുള്ളത്. ശ്രീ ആർ. ശങ്കരനാരായണൻ (കമ്പനി സെക്രട്ടറി-ജനറൽ മാനേജർ, കെ. എസ്. ഈ. ലിമിറ്റഡ്, ഇരിങ്ങാലക്കുട) അവർകളാണ് പ്രൂഫ് സശ്രദ്ധം പരിശോധിച്ചിരിക്കുന്നത്. തൃശ്ശൂർ ലൂമിയർ പ്രിന്റിങ്ങ് വർക്സാണ് ഇതിന്റെ അച്ചടി ഭംഗിയായി നിർവഹിച്ചു തന്നിരിക്കുന്നത്. അവരോടെല്ലാം ഞങ്ങൾ കൃതജ്ഞരാണ്.

"ശ്രീരാമചന്ദ്രോ ഭഗവാൻ പ്രസീദതാം", എന്ന പ്രാർത്ഥനയോടെ,

1187 ചിങ്ങം, 1
(2011 ആഗസ്റ്റ്, 17)

സ്വാമി സന്മയാനന്ദസരസ്വതി
നാരായണാലയം, നല്ലേപ്പിള്ളി
പാലക്കാട്

## വിഷയവിവരം

# അദ്ധ്യാത്മരാമായണം

ഹരിഃ ശ്രീ ഗണപതയേ നമഃ അവിഘ്നമസ്തു
ശ്രീഗുരുഭ്യോ നമഃ ശ്രീസരസ്വത്യൈ നമഃ
ശ്രീരാമചന്ദ്രായ നമഃ

# ബാലകാണ്ഡം

## ഒന്നാം സർഗം

# രാമഹൃദയം

ഭൂമിയുടെ ഭാരം നശിപ്പിക്കാനായി ദേവന്മാർ അപേക്ഷിച്ചതനുസരിച്ച്, നാശരഹിതനും ജ്ഞാനസ്വരൂപനും പരമാത്മാവുമായ ഭഗവാൻ, സൂര്യവംശത്തിൽ, മായയെ ഉപാധിയായി സ്വീകരിച്ചുകൊണ്ട്, ശ്രീരാമചന്ദ്രസ്വരൂപേണ അവതരിച്ചു. രാവണാദി രാക്ഷസന്മാരുടെ അധർമ്മംകൊണ്ടായിരുന്നു അക്കാലത്ത് ഭൂമിക്ക് ഭാരം വർദ്ധിച്ചത്. ആ ദുഷ്ടരാക്ഷസന്മാരെയെല്ലാം രാമൻ നിശ്ശേഷം സംഹരിച്ചു. ജനങ്ങളുടെ പാപത്തെ നശിപ്പിക്കുന്ന കീർത്തിയെ രാമായണത്തിലൂടെ ലോകത്തിൽ വ്യാപിപ്പിച്ചു. മനസ്സിലെ രജോഗുണതമോഗുണവാസനകൾ ഈശ്വരപ്രാപ്തിക്ക് തടസ്സമാണ്. തമോഗുണവാസനകൾ ആവരണമായിത്തീർന്ന് ആത്മസ്വരൂപത്തെ മറയ്ക്കുന്നു. രജോഗുണവാസനകൾ പലവിധ വിക്ഷേപങ്ങളായിത്തീർന്ന് മനസ്സിനെ ആത്മാവിൽ നിന്നകറ്റിക്കൊണ്ടുപോകുന്നു. ഇവയെയാണ് പാപമെന്നു പറയുന്നത്. ഈ രണ്ടുവിധ വാസനകളും നശിച്ചാലേ ഈശ്വരപ്രാപ്തി സാധിക്കൂ. താൻ ആത്മാവാണെന്ന ബോധമാണ് ഈശ്വരനെ പ്രാപിക്കാനുള്ള സാധന. രാമായണത്തിൽ വർണിച്ചിരിക്കുന്ന ശ്രീരാമലീലകളെ നിരന്തരം കേൾക്കുകയും കീർത്തിക്കുകയും ചെയ്യുകയാണെങ്കിൽ ഭക്തി വളരും. മറ്റെല്ലാ സ്നേഹങ്ങളുമുപേക്ഷിച്ച് ഈശ്വരനെ സ്നേഹിക്കലാണ് ഭക്തി. ഭക്തിവളരുംതോറും രജോഗുണതമോഗുണവാസനകൾ നീങ്ങി മനസ്സ് സത്വഗുണപ്രധാനമായിത്തീരും. സത്വഗുണം വളർന്ന മനസ്സിൽ താൻ ആത്മാവാണെന്ന ബോധമാകുന്ന ജ്ഞാനമുണ്ടാവും. ജ്ഞാനംകൊണ്ട് അജ്ഞാനമാകുന്ന ബന്ധനത്തിൽനിന്ന് എന്നന്നേക്കുമായി മുക്തനായിത്തീരാൻ കഴിയും. ഭൂമിയിലെ ജനങ്ങൾക്ക് ഇപ്രകാരം മോക്ഷാനുഭൂതിയെ നൽകി അനുഗ്രഹിക്കാനായിട്ടാണ് ഭഗവാൻ ശ്രീരാമചന്ദ്രസ്വരൂപേണ അവതരിച്ച് പലപല ലീലകളും നടത്തിയത്. അവസാനം തന്റെ കോമളസ്വരൂപത്തെ മറച്ച് ആദിയിലുള്ള ബ്രഹ്മതത്വത്തിലേക്കുതന്നെ അന്തർധാനം ചെയ്തവനും, സീതാവല്ലഭനുമായ ശ്രീരാമചന്ദ്രനെ ഞാനിതാ സർവാത്മനാ ശരണം പ്രാപിക്കുന്നു.

ലോകത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്ക് കാരണഭൂതനും, ഏകനും, മായയ്ക്ക് ആശ്രയീഭൂതനും, മായാതീതനും, ഒരുവിധത്തിലും ചിന്തിക്കാൻ കഴിയാത്ത സ്വരൂപത്തോടുകൂടിയവനും, ആനന്ദഘനസ്വരൂപനും, ഓരോരുത്തരിലും അറിവാകുന്ന സ്വരൂപേണ വിളങ്ങുന്നവനും, തന്റെ വാസ്തവസ്വരൂപത്തെ ഏപ്പോഴും ബോധിച്ചുകൊണ്ടിരിക്കുന്നവനും, സീതാപതിയുമായ ഭഗവാൻ ശ്രീരാമനെ ഞാൻ സാഷ്ടാംഗം നമസ്കരിക്കുന്നു.

ശ്രീരാമന്റെ മഹിമയെ പ്രകാശിപ്പിക്കുന്നതും, മംഗളകരവും, എല്ലാ പുരാണങ്ങളുടേയും സാരസർവസ്വവുമായ ഈ അദ്ധ്യാത്മരാമായണത്തെ, മറ്റു ചിന്തകളെ അകറ്റിക്കൊണ്ട് കേൾക്കുകയും പഠിക്കുകയും ചെയ്യുന്നവർ, സകലവിധ പാപങ്ങളും നശിച്ച് ശ്രീഹരിയെ പ്രാപിച്ച് മുക്തരായിത്തീരുമെന്നതിൽ സംശയലേശംപോലുമില്ല. അജ്ഞാനമാകുന്ന സംസാരബന്ധത്തിൽനിന്നു മുക്തരായാൽക്കൊള്ളാമെന്നാഗ്രഹിക്കുന്നവർ ഈ അദ്ധ്യാത്മരാമായണത്തെ ദിവസേന ശ്രദ്ധയോടെ പാരായണം ചെയ്യണം. കോടിക്കണക്കിനു പശുദ്ദാനം ചെയ്യുന്ന പുണ്യം ഒരൊറ്റ പ്രാവശ്യത്തെ രാമായണശ്രവണംകൊണ്ടു തന്നെ സാധിക്കും. ശ്രീപരമേശ്വരനാകുന്ന പർവതത്തിൽ നിന്നുൽഭവിച്ച് ശ്രീരാമനാകുന്ന സമുദ്രത്തിലെത്തിച്ചേരുന്ന ഈ അദ്ധ്യാത്മരാമായണമാകുന്ന ഗംഗാനദി, ശരീരം മനസ്സ് ബുദ്ധി എന്നീ മൂന്നുപാധികളേയും പവിത്രീകരിക്കുന്നതാണ്. (ഇത്രയും ഭാഗം അദ്ധ്യാത്മരാമായണ കർത്താവിന്റെ പ്രസ്താവനയാണ്).

കൈലാസപർവതത്തിൽ തേജോമയമായ മണിമന്ദിരത്തിൽ രത്നസിംഹാസനത്തിൽ ഇരുന്നരുളുന്നവനും, സിദ്ധന്മാരാൽ സേവിക്കപ്പെടുന്നവനും, സർവേശ്വരനും, എല്ലാവിധ പാപങ്ങളും നശിപ്പിക്കുന്നവനും, ആനന്ദസ്വരൂപനുമായ ശ്രീപരമേശ്വരനെ ഭക്തിപൂർവം നമസ്കരിച്ച് ഹിമവൽപുത്രിയായ പാർവതീദേവി ഇപ്രകാരം ചോദിച്ചു. ഈ ചോദ്യത്തിനുള്ള മറുപടി പാപനാശകരമാണ്. ആ മറുപടിയാണ് അദ്ധ്യാത്മരാമായണമായി ലോകത്തിലേക്ക് പ്രവഹിക്കാനിടയായിത്തീർന്നത്. ഗംഗയിലൂടെ സഞ്ചരിക്കുന്നവർക്ക് സമുദ്രത്തിലെത്തിച്ചേരാൻ കഴിയുന്നതുപോലെ അദ്ധ്യാത്മരാമായണത്തെ ആശ്രയിക്കുന്നവർക്ക് സച്ചിദാനന്ദസമുദ്രവും പരമാത്മാവുമായ രാമനിൽ എത്തിച്ചേരാൻ കഴിയും.

ശ്രീപാർവതീദേവി ചോദിക്കുന്നു. ജഗത്തിന്റെ വാസസ്ഥാനവും

ജഗത്തിൽ നിറഞ്ഞുവിളങ്ങുന്നവനുമായ ഭഗവാനേ! ഞാൻ അങ്ങയെ നമസ്കരിക്കുന്നു. അവിടുന്ന് സർവദേവന്മാരുടേയും നിയന്താവായ പരമേശ്വരനാണല്ലോ. നാശരഹിതനായ അങ്ങയോട് സനാതനമായ പുരുഷോത്തമതത്വമെന്താണെന്ന് ഞാൻ സവിനയം ചോദിക്കുന്നു. പുരുഷോത്തമതത്വം അതിരഹസ്യമാണെന്നും, സാധാരണക്കാർക്ക് ഉപദേശിച്ചുകൊടുക്കാൻ പാടില്ലാത്തതാണെന്നും ഞാൻ കേട്ടിട്ടുണ്ട്. എങ്കിലും, ഭഗവാനേ! ഞാൻ നിന്തിരുവടിയുടെ ഏകാന്തഭക്തയല്ലേ? അവിടുത്തേക്ക് പ്രിയപ്പെട്ടവളല്ലേ? ശ്രദ്ധയോടെ ചോദിക്കുന്നവളല്ലേ? അതിനാൽ സദയം പറഞ്ഞുതന്നാലും. പ്രകൃതിക്കും (ജഗത്തിനും) പുരുഷനും (ജീവനും) അതീതനാണല്ലോ പുരുഷോത്തമൻ. പുരുഷോത്തമപ്രാപ്തിക്ക് ജ്ഞാനം വിജ്ഞാനം ഭക്തി വൈരാഗ്യം ഇവ നാലും അത്യന്താപേക്ഷിതമാണെന്ന് ഞാൻ കേട്ടിട്ടുണ്ട്. അവയുടെ സ്വരൂപം സ്പഷ്ടമായും ചുരുക്കിയും എനിക്ക് ഉപദേശിച്ചു തന്നാലും. ഞാൻ ബുദ്ധിശക്തി കുറഞ്ഞ ഒരു സാധാരണ സ്ത്രീയാണെന്നു മനസ്സിലാക്കി, ലളിതമായ ഭാഷയിൽ വേണം ഉപദേശിക്കാൻ. ജ്ഞാനം വിജ്ഞാനം വൈരാഗ്യം ഭക്തി ഇവ സമ്പാദിച്ചാൽ പുരുഷോത്തമതത്വത്തെ അറിഞ്ഞ് സംസാരസമുദ്രത്തെ നിഷ്പ്രയാസം കടക്കാൻ കഴിയുമെന്ന് എനിക്കുറപ്പുണ്ട്.

എനിക്ക് പ്രബലമായ മറ്റൊരു സംശയം കൂടിയുണ്ട്. അത് അത്യന്തം രഹസ്യമാണ്. അതിനുള്ള മറുപടി ആദ്യംതന്നെ അരുളിച്ചെയ്യണം. അതു പറഞ്ഞുതന്നു കഴിഞ്ഞതിനുശേഷം മതി പുരുഷോത്തമതത്വത്തേയും അതിനെ പ്രാപിക്കാനുള്ള അനുഷ്ഠാനങ്ങളേയും ഉപദേശിക്കുന്നത്. ആഭരണങ്ങൾക്ക് സ്വർണമെന്നപോലെ ലോകത്തിനു മുഴുവൻ സാരഭൂതനാണല്ലോ ഭഗവാൻ ശ്രീരാമചന്ദ്രൻ. രാമനിൽ ദൃഢമായ ഭക്തി സംസാരസമുദ്രത്തെ കടക്കാൻ പറ്റിയ സുരക്ഷിതമായ തോണിയാണെന്നത് പ്രസിദ്ധമാണല്ലോ. സംസാരത്തിൽനിന്നു മുക്തരാവാൻ ഭക്തിയാണ് സുഗമവും സർവോൽകൃഷ്ടവുമായ സാധന. ഭക്തിക്കു തുല്യമായി മറ്റൊരനുഷ്ഠാനവുമില്ല. അത് ഞാൻ പൂർണമായി വിശ്വസിക്കുന്നു. എങ്കിലും എനിക്കു വന്നു കൂടിയിട്ടുള്ള ഈ സംശയം അവിടുന്നു തീർത്തുതരണം. രാമൻ പരമാത്മാവാണ്. ഏകനാണ്. പ്രപഞ്ചത്തിനും ആദിയിലുള്ളവനാണ്. മായയുടെ ഗുണങ്ങളുടെ പ്രവാഹത്തെ തള്ളിക്കളഞ്ഞവനാണ്. അപ്രകാരമുള്ള രാമനെ മടികൂടാതെ രാവും പകലും ഭജിക്കുന്നവർ മുക്ത

രായി പരമപദത്തെ പ്രാപിക്കുമെന്ന് വിദ്വാന്മാർ പറഞ്ഞു വരുന്നു. രാമായണത്തെ സൂക്ഷ്മവിചാരം ചെയ്ത ചിലർ പറയുന്നു. "രാമൻ പരമാത്മാവുതന്നെ എങ്കിലും അവിദ്യകൊണ്ട് ആത്മസ്വരൂപത്തെ മറന്നവനാണ്. ആരെങ്കിലും ഉൽബോധിപ്പിച്ചാൽ മാത്രമേ തന്റെ വാസ്തവതത്വം അറിഞ്ഞിരുന്നുള്ളൂ. താൻ പരമാത്മാവാണെന്ന വാസ്തവതത്വം അറിഞ്ഞിരുന്നെങ്കിൽ, സീതയെ രാവണൻ അപഹരിച്ചു എന്നറിഞ്ഞപ്പോൾ ഒരു സാധാരണക്കാരനെപ്പോലെ വിരഹദുഃഖംകൊണ്ടാർത്തനായി കരയാൻ സാധ്യതയില്ല." ഈ അഭിപ്രായമാണ് എന്നെ കുഴപ്പത്തിലാക്കുന്നത്. രാമൻ അവിദ്യകൊണ്ടു മറയപ്പെട്ട ജ്ഞാനത്തോടുകൂടിയവനാണെങ്കിൽ, രാമനും സാധാരണ ജീവന്മാരും തമ്മിൽ വ്യത്യാസമില്ലെന്നുവരും. ആ സ്ഥിതിക്ക് രാമനെ സേവിച്ചാൽ എങ്ങനെ അജ്ഞാനം നീങ്ങാനാണ്? അവിദ്യകൊണ്ട് സ്വസ്വരൂപബോധം മറയപ്പെട്ടിട്ടില്ലെങ്കിൽ, സീത നഷ്ടപ്പെട്ടപ്പോളുണ്ടായ വിലാപത്തിനും പ്രസക്തിയില്ലെന്നുവരും. യുക്തിയുക്തമായ വാക്കുകളെക്കൊണ്ട് അവിടുന്ന് ഈ സംശയം തീർത്തുതന്ന് എന്നെ അനുഗ്രഹിക്കണം. ഈ സംശയം എന്റേതുമാത്രമല്ല; വിചാരശീലന്മാർക്കെല്ലാമുണ്ടാകാവുന്നതാണ്. അതിനാൽ ഈ സംശയം തീർത്തുതരുന്നത് ലോകത്തിനു മുഴുവൻ ഉപകാരപ്രദമാണ്.

ശ്രീമഹാദേവൻ അരുളിച്ചെയ്തു. പാർവതി! പുരുഷോത്തമതത്വത്തെ അറിഞ്ഞാൽക്കൊള്ളാമെന്ന് ആഗ്രഹമുണ്ടായതിനാൽ ഭവതി ധന്യയാണ്. അതിരഹസ്യമായ രാമതത്വത്തെ അറിഞ്ഞാൽക്കൊള്ളാമെന്ന് ഇതിനുമുൻപ് ആരും എന്നോടാവശ്യപ്പെട്ടിട്ടില്ല. നിഷ്കളങ്കഭക്തിയോടുകൂടിയ ഭവതിയുടെ അപേക്ഷയെ മാനിച്ച്, രഘൂത്തമനെ മനസാ നമസ്കരിച്ച്, ഞാൻ രാമതത്വം പറഞ്ഞുതരാം. രാമൻ പരമാത്മാവാണ്. പ്രകൃതിയുടെ ഉല്പത്തിക്കു മുൻപുതന്നെയുള്ളവനാണ്. ആനന്ദസ്വരൂപനാണ്. ഏകനാണ്. പ്രകൃതിയായ ജഗത്തിനും പുരുഷനായ ജീവനും അതീതനായതിനാൽ പുരുഷോത്തമൻ തന്നെയാണ്. പരമാത്മാവായ രാമൻ തന്റെ യോഗമായകൊണ്ട് ഈ പ്രപഞ്ചത്തെ മുഴുവൻ സൃഷ്ടിച്ച്, ആകാശമെന്നപോലെ, എല്ലാ വസ്തുക്കളുടേയും അകവും പുറവും നിറഞ്ഞു വിളങ്ങിക്കൊണ്ടിരിക്കുന്നു. എല്ലാവരുടേയും ഹൃദയത്തിൽ അന്തര്യാമിസ്വരൂപേണ പ്രകാശിക്കുന്നു എങ്കിലും അജ്ഞന്മാർക്ക് ഭഗവാനെ അറിയാൻ കഴിയുന്നില്ല.

സ്വന്തം മായകൊണ്ടു തന്നിൽ സൃഷ്ടിക്കപ്പെട്ട പ്രപഞ്ചത്തെ, പരമാത്മാവായ ഭഗവാൻ സാക്ഷിഭാവത്തിൽ അറിഞ്ഞുകൊണ്ടിരിക്കുന്നു. കാന്തത്തിന്റെ സമീപത്ത് ഇരുമ്പെന്നപോലെ, പരമാത്മാവിന്റെ സാന്നിധ്യത്തിൽ ഈ പ്രപഞ്ചം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. അവിദ്യകൊണ്ടു മനസ്സു ദുഷിച്ച മൂഢന്മാർ ഈ വസ്തുത അറിയുന്നില്ല. മായയ്ക്കതീതനും, ശുദ്ധജ്ഞാനസ്വരൂപനുമായ പരമാത്മാവിൽ, ആത്മവിസ്മൃതിയാകുന്ന അജ്ഞാനത്തെ, കയറിൽ പാമ്പിനെയെന്നപോലെ, ആരോപിച്ച് ഭാര്യ പുത്രൻ ധനം ഗൃഹം മുതലായവയിൽ ആസക്തരായി, പലവിധ കർമ്മങ്ങളുംചെയ്ത്, അവർ സംസാരത്തിൽ ജനിച്ചും മരിച്ചും ചുറ്റിത്തിരിഞ്ഞുകൊണ്ടിരിക്കുന്നു. സ്വന്തം കഴുത്തിലണിഞ്ഞിരിക്കുന്ന രത്നാഭരണത്തെ മറന്ന് അത് നഷ്ടപ്പെട്ടു എന്നു കരുതി വ്യസനിക്കുന്നതുപോലെ, അജ്ഞന്മാർ സ്വന്തം ഹൃദയത്തിൽ എപ്പോഴും വിളങ്ങുന്ന ആത്മസ്വരൂപത്തെ മറന്ന് പുറമേയുള്ള വിഷയങ്ങളിൽ സുഖത്തെ തിരഞ്ഞ് കറങ്ങിക്കൊണ്ടിരിക്കുകയാണ്. പ്രകാശസ്വരൂപിയായ സൂര്യനിൽ ഇരുട്ടിനു നിൽക്കാൻ കഴിയുമോ? ഒരിക്കലുമില്ല. അതുപോലെ ശുദ്ധജ്ഞാനസ്വരൂപനായ ശ്രീരാമനിൽ ആത്മവിസ്മൃതിസ്വരൂപമായ അവിദ്യ എങ്ങനെ നിൽക്കാനാണ്? ഇളകുന്ന കണ്ണിലൂടെ നോക്കുന്നവന് ഗൃഹം മുതലായ വസ്തുക്കളെല്ലാം ഇളകുന്നതുപോലെ തോന്നപ്പെടാറില്ലേ? അതുപോലെ ശരീരം ഇന്ദ്രിയങ്ങൾ മനസ്സ് ഇവയുടെ പ്രവർത്തനങ്ങൾ പരമാത്മാവായ രാമന്റേതായി തെറ്റിദ്ധരിച്ച് ജനങ്ങൾ അവിവേകികളായി കഴിയുന്നു. രാത്രിയും പകലും സൂര്യനെ കാണുന്നവരുടെ ദൃഷ്ടിയിൽ മാത്രമാണ്. പ്രകാശസ്വരൂപിയായ സൂര്യനിൽ രാവും പകലുമില്ല. അതുപോലെ ജ്ഞാനവും അജ്ഞാനവും ആത്മവിസ്മൃതിയിൽ മുഴുകിക്കഴിയുന്ന ജീവന്റെ അനുഭവങ്ങളാണ്. ജ്ഞാനമാത്രസ്വരൂപനും പരമാത്മാവുമായ രാമനിൽ അവ രണ്ടുമില്ല. അതിനാൽ ആനന്ദമയനും, ജ്ഞാനസ്വരൂപനും, അജ്ഞാനത്തെ സാക്ഷിഭാവത്തിൽ അറിയുന്നവനുമായ രാമനെ അജ്ഞാനം ഒരു വിധത്തിലും ബാധിക്കില്ല. ആത്മവിസ്മൃതിയാണല്ലോ അവിദ്യ. അവിദ്യ സത്യമല്ല. ആത്മാവിൽ വെറും ആരോപണമാണ്. കയറിൽ ആരോപിക്കപ്പെട്ട പാമ്പ് കയറിനെ ഒരുവിധത്തിലും ബാധിക്കാത്തതുപോലെ, ആത്മാവിൽ ആരോപിക്കപ്പെട്ട അവിദ്യ ആത്മസ്വരൂപ

നായ രാമനെ ഒരുവിധത്തിലും ബാധിക്കില്ല. ഈ വസ്തുതയെ കുറച്ചുകൂടി സ്പഷ്ടമാക്കാനായി ഞാൻ സീതയും രാമനും ഹനുമാനും തമ്മിൽ നടന്ന ഒരു സംവാദം പറഞ്ഞുതരാം. അതു രാമരഹസ്യത്തെ ഉൽബോധിപ്പിക്കുന്നതാണ്. അതിനാൽ മോക്ഷസാധനമാണ്.

പണ്ട് ദേവശത്രുവായ രാവണനെ പുത്രസൈന്യപരിവാരസമേതം നിഗ്രഹിച്ചശേഷം, സീതയോടും, ലക്ഷ്മണനോടും, സുഗ്രീവാദി വാനരന്മാരോടും, വിഭീഷണനോടുംകൂടി അയോദ്ധ്യയിലേക്ക് മടങ്ങിവന്ന രാമനെ, വസിഷ്ഠമഹർഷി രാജാവായി പട്ടാഭിഷേകം ചെയ്തു. അഭിഷേകത്തിനുശേഷം ശ്രീരാമൻ ഉജ്ജ്വലതേജസ്സോടെ സിംഹാസനത്തിൽ ഇരുന്നരുളുകയായിരുന്നു. തന്റെ മുൻപിൽ തൊഴുകയ്യോടെ നിൽക്കുന്ന ഹനുമാനെ ശ്രീരാമൻ നോക്കി. ശ്രീരാമനെ സേവിക്കാൻ കഴിഞ്ഞതിൽ കൃതാർത്ഥനും, പ്രപഞ്ചവസ്തുക്കൾ യാതൊന്നിലും ലേശംപോലും ആഗ്രഹമില്ലാത്തവനും, ജ്ഞാനമുണ്ടായാൽക്കൊള്ളാമെന്ന ഒരേ ഒരാഗ്രഹത്തോടുകൂടിയവനും, മഹാബുദ്ധിമാനുമായിരുന്നു ഹനുമാൻ. ഹനുമാനെ നോക്കി പുഞ്ചിരിയോടെ ശ്രീരാമൻ സീതാദേവിയോടരുളിച്ചെയ്തു. "സീതേ! നമ്മുടെ പരമാർത്ഥതത്വം ഈ മാരുതിക്ക് ഉപദേശിച്ചു കൊടുക്കൂ. പാപത്തിന്റെ കണികപോലുമില്ലാത്തവനും, നമ്മൾ രണ്ടുപേരിലും ശാശ്വതഭക്തിയോടുകൂടിയവനുമായ ഈ ഹനുമാൻ ജ്ഞാനോപദേശം സ്വീകരിക്കാൻ എല്ലാവിധത്തിലും അർഹനാണ്." ലോകത്തെ മുഴുവൻ മയക്കുന്ന മായാദേവിയായ സീത "അങ്ങനെയാവാം" എന്നു മറുപടി പറഞ്ഞ്, ശരണാഗതനായ ഹനുമാന് രാമന്റെ വാസ്തവതത്വം ഉപദേശിക്കാൻ ആരംഭിച്ചു.

ഹനുമാനേ! കേൾക്കൂ. രാമൻ പരബ്രഹ്മമാണ്. സച്ചിദാനന്ദസ്വരൂപനാണ്. അദ്വിതീയനാണ്. ശരീരം മനസ്സ് ബുദ്ധി എന്നീ ഉപാധികൾക്കതീതനാണ്. ആഭരണങ്ങളിൽ സ്വർണമെന്നപോലെ, സകലവസ്തുക്കളിലും ഉൺമയായി വിളങ്ങുന്നവനാണ്. യാതൊരുവിധമാലിന്യവും ബാധിക്കാത്തവനാണ്. ശാന്തനാണ്. വികാരങ്ങളൊന്നുമില്ലാത്തവനാണ്. അവിദ്യാസ്വരൂപമായ തമസ്സില്ലാത്തവനാണ്. എങ്ങും വ്യാപിച്ച ആത്മാവാണ്. സ്വയം പ്രകാശസ്വരൂപിയാണ്. സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കു കാരണമായ പ്രകൃതിയാണ് സീതയായ ഞാനെന്നും മനസ്സിലാക്കൂ. (മൂലപ്രകൃതിയും മായയും ഒന്നു

തന്നെ). പരമാത്മാവായ രാമന്റെ സാന്നിദ്ധ്യത്തിൽ മൂലപ്രകൃതിയായ (സീതയായ) ഞാൻ ഈ പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തിവരുന്നു. അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിൽ ഞാൻ സൃഷ്ടിച്ച ഈ പ്രപഞ്ചത്തേയും അതിന്റെ വ്യവഹാരങ്ങളേയും അജ്ഞന്മാർ പരമാത്മാവായ രാമനിൽ ആരോപിക്കുകയാണ് ചെയ്യുന്നത്. (സത്വം രജസ്സ് തമസ്സ് എന്നീ മൂന്നു ഗുണങ്ങളോടുകൂടിയ ഒരു ശക്തിയാണ് പ്രകൃതി. അഗ്നിയിൽ ചൂടെന്നപോലെ പ്രകൃതി ആത്മാവിനെ ആശ്രയിച്ചു സ്ഥിതിചെയ്യുന്നു. പ്രകൃതിയിലെ തമോഗുണം കൊണ്ട് ശരീരവും രജോഗുണംകൊണ്ട് ഇന്ദ്രിയങ്ങളും സത്വഗുണം കൊണ്ട് മനസ്സുമുണ്ടാവുന്നു. ശരീരത്തിന്റേയും ഇന്ദ്രിയങ്ങളുടേയും മനസ്സിന്റേയും പ്രവർത്തികൾ മൂഢന്മാർ ആത്മാവിന്റേതായി തെറ്റിദ്ധരിക്കുന്നു).

മനോഹരമായ അയോദ്ധ്യാനഗരത്തിൽ നിർമ്മലമായ രഘുവംശത്തിലെ അവതാരം, വിശ്വാമിത്രമഹർഷിയോടൊന്നിച്ചുള്ള വനയാത്ര, അദ്ദേഹത്തിന്റെ യാഗരക്ഷ, അഹല്യാശാപമോക്ഷം, ത്രയംബക ചാപഭഞ്ജനം, സീതാപരിണയം, പരശുരാമഗർവശമനം, പന്ത്രണ്ടു കൊല്ലം ഞാനൊന്നിച്ചുള്ള അയോദ്ധ്യാവാസം, ദണ്ഡകാരണ്യഗമനം, വിരാധവധം, മായാമാരീചനിധനം, സീതാഹരണം, ജടായുസൽഗതി, കബന്ധന്റെ ശാപമോക്ഷം, ശബരീസൽക്കാരം, സുഗ്രീവസഖ്യം, ബാലിവധം, സീതാന്വേഷണം, സേതുബന്ധനം, വാനരസൈന്യസമേതം ലങ്കാനിരോധനം, ഇന്ദ്രജിത്തിന്റേയും രാവണന്റേയും മറ്റു രാക്ഷസരുടേയും വധം, വിഭീഷണന് ലങ്കാരാജ്യദാനം, പുഷ്പക വിമാനത്തിൽ അയോദ്ധ്യയിലേക്കുള്ള പ്രത്യാഗമനം, ഇപ്പോൾ നടന്ന പട്ടാഭിഷേകം ഇവയെല്ലാം മൂലപ്രകൃതിയായ എന്റെ പ്രവർത്തനങ്ങളാണ്. അവയെ നിർവികാരസ്വരൂപിയും സർവാത്മാവുമായ രാമന്റെ കർമ്മങ്ങളായി അജ്ഞന്മാർ തെറ്റിദ്ധരിക്കുകയാണ് ചെയ്യുന്നത്. രാമൻ നടക്കുന്നില്ല, നിൽക്കുന്നില്ല, ദുഃഖിക്കുന്നില്ല, ഒന്നും ആഗ്രഹിക്കുന്നില്ല, ഒന്നും ഉപേക്ഷിക്കുന്നില്ല, യാതൊന്നും ചെയ്യുന്നില്ല. ആനന്ദസ്വരൂപനും, നിശ്ചലനും, മാറ്റങ്ങൾ ഇല്ലാത്തവനുമാണ്. മായയുടെ മൂന്നു ഗുണങ്ങളിലൂടെ ഈവക പ്രവർത്തനങ്ങളും വികാരങ്ങളുമുള്ളവനായി തോന്നപ്പെടുകയാണ്. പ്രകൃതിയുടെ ഗുണങ്ങളായ രജസ്സ് സത്വം തമസ്സ് ഇവയിലൂടെ നോക്കുമ്പോൾ പ്രപഞ്ച

ത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരകർമ്മങ്ങൾ രാമന്റെ പ്രവർത്തനങ്ങളായി തോന്നപ്പെടുകയാണ് ചെയ്യുന്നത്. ഇതിനെ വിചാരംചെയ്ത് ബോധിക്കൂ. ഇങ്ങനെ ഉപദേശിച്ച് സീതാദേവി നിർത്തി.

അനന്തരം ശ്രീരാമൻതന്നെ ഹനുമാന് തത്വോപദേശം ചെയ്തു. ആഞ്ജനേയ! ശ്രദ്ധിച്ചു കേൾക്കൂ. ഞാൻ നിനക്ക് ആത്മാവ് അനാത്മാവ് പരമാത്മാവ് ഇവയുടെ ലക്ഷണം പറഞ്ഞുതരാം. ആകാശത്തിന്റെ ഉപമയിലൂടെയാവുമ്പോൾ അത് കൂടുതൽ സ്പഷ്ടമാവും. ആകാശത്തിന് മൂന്നുവിധ ഭേദങ്ങൾ തോന്നപ്പെടുന്നുണ്ട്. എങ്ങും നിറഞ്ഞ ഒഴിവാണ് മഹാകാശം. ഒരു കുളം കുഴിച്ച് അതിൽ വെള്ളമുണ്ടാകുന്നതിനുമുമ്പ് ആ കുളത്തിൽ പരിച്ഛിന്നമായി തോന്നപ്പെടുന്ന ആകാശത്തെ ജലാശയാകാശമെന്നു പറയുന്നു. വെള്ളം നിറഞ്ഞ കുളത്തിലെ ആകാശത്തിന്റെ പ്രതിബിംബത്തെ പ്രതിഭാസാകാശമെന്നും പറഞ്ഞുവരുന്നു. ഒരേ ആകാശം കുളത്തിലെ ആകാശമായും, വെള്ളത്തിൽ പ്രതിബിംബിക്കുന്ന ആകാശമായും തോന്നപ്പെടുക മാത്രമാണ്. ഇതുപോലെ എങ്ങും നിറഞ്ഞ പരമാത്മതത്വം ഒന്ന്. അതിനെ ബ്രഹ്മം എന്നും പറയുന്നു. ബ്രഹ്മത്തിൽ അവിദ്യകൊണ്ട് ബുദ്ധി വികസിക്കുന്നു. ബുദ്ധിയുടെ ഉള്ളിൽ പരിച്ഛിന്നമായി തോന്നപ്പെടുന്ന പരമാത്മതത്വത്തെ ആത്മാവ് എന്നു പറയുന്നു. ആത്മാവ് ബുദ്ധിയിലെ വൃത്തികളിൽ പ്രതിബിംബിക്കുമ്പോൾ ആ പ്രതിബിംബത്തെ ജീവനെന്നും പറയുന്നു. ജീവന്റെ സങ്കല്പങ്ങളാണ് ജഗത്തായി തോന്നപ്പെടുന്നത്. അവിദ്യ എന്നാൽ ആത്മവിസ്മൃതിയാണ്. ആത്മാവിൽ ആത്മവിസ്മൃതി നിൽക്കില്ല. അതിനാൽ അവിദ്യ സത്യമല്ല. ആ സ്ഥിതിക്ക് അവിദ്യാകല്പിതമായ ബുദ്ധിക്കും സത്യത്വമില്ല. ബുദ്ധിക്കു സാക്ഷിയായ ആത്മാവും, ബുദ്ധിയിലെ ആത്മപ്രതിബിംബമാകുന്ന ജീവനും ഒന്നാണ് എന്ന് 'തത്ത്വമസി' മഹാവാക്യത്തിലൂടെ ഗുരു ഉപദേശിക്കുമ്പോൾ, ആത്മവിസ്മൃതിയാകുന്ന അവിദ്യയും, അവിദ്യയിൽനിന്നുണ്ടായ ബുദ്ധിയും, ബുദ്ധിയിലെ ആത്മപ്രതിബിംബമാകുന്ന ജീവനും, ജീവന്റെ സങ്കല്പമായ ജഗത്തും ഇല്ലാതായിത്തീർന്ന്, എപ്പോഴും ഉള്ളതും എങ്ങും നിറഞ്ഞതുമായ പരമാത്മതത്വം മാത്രം ശേഷിക്കുന്നു. സർവത്ര നിറഞ്ഞ പരമാത്മാവിനെ മഹാകാശത്തോടും, ബുദ്ധിയിലൂടെ പരിച്ഛിന്നമായി തോന്നപ്പെടുന്ന ആത്മാവിനെ ജലാശയാകാ

ശത്തോടും, ബുദ്ധിയിലെ ആത്മപ്രതിബിംബമാകുന്ന ജീവനെ ജലത്തിൽ പ്രതിബിംബിക്കുന്ന ആകാശത്തോടും ഉപമിക്കാം. എങ്ങും നിറഞ്ഞ ബ്രഹ്മം പരമാത്മാവ്. ബുദ്ധിയാകുന്ന ഉപാധിയിൽകൂടെ പ്രകടമായിത്തീരുന്നത് ആത്മാവ്. ബുദ്ധിയും, ബുദ്ധിയിലെ ആത്മപ്രതിബിംബമാകുന്ന ജീവനും, ജീവന്റെ സങ്കല്പമായ ജഗത്തും അനാത്മാവ്. ഇങ്ങനെ പരമാത്മാവിനേയും ആത്മാവിനേയും അനാത്മാവിനേയും ഭക്തിയാൽ നിർമ്മലമായിത്തീർന്ന ബുദ്ധികൊണ്ട് വിചാരംചെയ്തറിയുന്നവൻ, പരമാത്മാവായ എന്നോട് ഏകീഭവിച്ച് മുക്തനായിത്തീരുന്നു. എന്നിൽ ഭക്തിയില്ലാത്തവർ എത്രയൊക്കെ ശാസ്ത്രങ്ങൾ പഠിച്ചാലും, നൂറുകണക്കിനു ജന്മങ്ങളെക്കൊണ്ടുപോലും, അവർക്ക് ജ്ഞാനമോ മോക്ഷപ്രാപ്തിയോ ഉണ്ടാവില്ല. പാപരഹിതനായ മാരുതേ! ഇപ്രകാരം അതിരഹസ്യമായ രാമഹൃദയത്തെ (എന്റെ വാസ്തവതത്വത്തെ) ഞാൻതന്നെ നേരിട്ട് നിനക്ക് ഉപദേശിച്ചുതന്നു. ഇന്ദ്രപദവിയോ അതിനേക്കാൾ വലിയ സമ്പത്തോ തരാമെന്നു പറഞ്ഞാൽപ്പോലും, ഭക്തിയില്ലാത്തവരും ദുഷ്ടന്മാരുമായവർക്ക് ഇത് ഉപദേശിച്ചു കൊടുക്കരുത്.

ശ്രീപരമേശ്വരൻ അരുളിച്ചെയ്യുന്നു. "ദേവി! ഇങ്ങനെ അതിരഹസ്യവും, ഹൃദ്യവും, പവിത്രവും, പാപങ്ങളെ നശിപ്പിക്കുന്നതുമായ രാമഹൃദയം ഞാൻ ഭവതിക്ക് പറഞ്ഞുതന്നു കഴിഞ്ഞു. ഇത് എനിക്ക് രാമൻ നേരിട്ടുപദേശിച്ചതാണ്. എല്ലാ വേദാന്തശാസ്ത്രങ്ങളുടേയും സാരസർവസ്വമാണ്. ഈ രാമഹൃദയത്തെ ദിവസേന ഭക്തിയോടെ പാരായണം ചെയ്യുന്നവർ മുക്തരായിത്തീരുമെന്നതിൽ സംശയമില്ല. അനേകജന്മങ്ങളിലായി സമ്പാദിച്ചുകൂട്ടിയ ബ്രഹ്മഹത്യാദി പാപങ്ങൾപോലും നശിക്കും. ഇത് രാമൻതന്നെ അരുളിച്ചെയ്തതാണ്. വർണാശ്രമധർമ്മങ്ങളിൽനിന്നു ഭ്രഷ്ടനായവൻ, പരമപാപി, അന്യരുടെ ഭാര്യ സ്വത്ത് എന്നിവയിൽ ആസക്തൻ, ബ്രഹ്മഹത്യക്കാരൻ, അമ്മയേയും അച്ഛനേയും കൊന്നവൻ, യോഗികളെ ദ്രോഹിച്ചവൻ ഈ പറയപ്പെടുന്ന പാപികൾക്കൊന്നും സാധാരണ നിലയിൽ പ്രായശ്ചിത്തമില്ല. എന്നാൽ അവർപോലും, ദിവസേന ഭക്തിയോടെ രാമനെ പൂജിക്കുകയും രാമഹൃദയം ശ്രദ്ധയോടെ പഠിക്കുകയും ചെയ്യുകയാണെങ്കിൽ, ക്രമേണ പാപം നശിച്ച്, ഭക്തിവളർന്ന്, യോഗിശ്രേഷ്ഠന്മാർക്കുപോലും ലഭിക്കാൻ പ്രയാസമായതും, എല്ലാ ദേവന്മാ

രാലും പൂജിക്കപ്പെടുന്നതുമായ പരമപദത്തെ പ്രാപിച്ച് മുക്തരായി ത്തീരും."



## രണ്ടാം സർഗം
## ബ്രഹ്മസ്തുതി

പാർവതീദേവി പറയുന്നു. മഹാപ്രഭോ! അവിടുത്തെ ഉപദേശം കേട്ടതോടെ ഞാൻ അനുഗൃഹീതയും കൃതാർത്ഥയുമായിത്തീർന്നിരിക്കുന്നു. നിന്തിരുവടിയുടെ അനുഗ്രഹംകൊണ്ട് എന്റെ സംശയം നിശ്ശേഷം നശിച്ചിരിക്കുന്നു. അങ്ങയുടെ മുഖത്തിലൂടെ ഒഴുകിവന്ന രാമതത്വമാകുന്ന രസായനം സംസാരവാസനകളെ നശിപ്പിക്കുന്നവയാണല്ലോ. അതു പാനം ചെയ്തിട്ട് എന്റെ മനസ്സിന് മതിവരുന്നില്ല. അങ്ങയിൽനിന്നു ശ്രീരാമന്റെ കഥ വിസ്തരിച്ചു കേൾക്കണമെന്ന് എനിക്ക് അതിയായ ആഗ്രഹമുണ്ട്.

ശ്രീമഹാദേവൻ അരുളിച്ചെയ്തു. ദേവി! ശ്രദ്ധിച്ചുകേൾക്കൂ. രഹസ്യങ്ങളിൽവെച്ച് രഹസ്യവും അത്യുൽകൃഷ്ടവുമാണ് അദ്ധ്യാത്മ രാമചരിതം. പണ്ട് എനിക്ക് രാമൻ ഉപദേശിച്ചുതന്നതിനെ ഞാൻ പറഞ്ഞുതരാം. അത് ആധ്യാത്മികം, ആധിഭൗതികം, ആധിദൈവികം എന്നീ മൂന്നുവിധ ദുഃഖങ്ങളെ നശിപ്പിക്കുന്നതാണ്. ഇത് ശ്രദ്ധയോടെ കേൾക്കുകയാണെങ്കിൽ ജീവൻ അജ്ഞാനത്തിൽനിന്നുണ്ടായ വലിയ ഭയത്തിൽനിന്നു രക്ഷപ്പെടും. സർവൈശ്വര്യസമൃദ്ധിയും ദീർഘായുസ്സും പുത്രസമ്പത്തും നേടുകയും ചെയ്യും.

രാവണൻ മുതലായ രാക്ഷസന്മാരുടെ ഭാരം താങ്ങാൻ വയ്യാതായ ഭൂമീദേവി, ഒരു പശുവിന്റെ സ്വരൂപം സ്വീകരിച്ച്, ദേവന്മാരോടും മുനിമാരോടുംകൂടി സത്യലോകത്തിൽച്ചെന്നു. കരഞ്ഞുകൊണ്ട് തന്റെ ദുഃഖം മുഴുവൻ ബ്രഹ്മദേവനോടു പറഞ്ഞു. ബ്രഹ്മദേവൻ അല്പസമയം സമാധിയിലിരുന്നു. അതോടെ ഭൂമീദേവിയുടെ ദുഃഖത്തിനുള്ള കാരണവും അതിനുള്ള നിവാരണവും അദ്ദേഹത്തിന് അറിയാൻ കഴിഞ്ഞു. ബ്രഹ്മദേവൻ ഭൂമീദേവിയോടും ദേവന്മാരോടും മുനിമാരോടുംകൂടി പാലാഴീതീരത്തിലേക്ക് പോയി. എല്ലാവരുടേയും ഹൃദയത്തിൽ അന്തര്യാമിസ്വരൂപേണ വിളങ്ങുന്നവനും, എല്ലാം അറിയുന്നവനും, സർവരുടേയും നിയന്താവുമാണല്ലോ ഭഗവാൻ ശ്രീഹരി. ആ ഭഗവാനെ വേദമന്ത്രങ്ങൾകൊണ്ടും പൗരാണികസ്തോത്ര

ങ്ങൾകൊണ്ടും ഭക്തിപരവശനായി ആനന്ദകണ്ണീരൊഴുക്കിക്കൊണ്ട് ഗദ്ഗദകണ്ഠത്തോടെ സ്തുതിച്ചു.

അപ്പോൾ ആയിരം സൂര്യന്മാർ ഒന്നിച്ചുദിച്ചുയർന്നതുപോലെ തേജസ്സോടുകൂടി ഭഗവാൻ ശ്രീഹരി, അന്ധകാരത്തെ അകറ്റുന്നവനായി കിഴക്കുദിക്കിൽ പ്രത്യക്ഷപ്പെട്ടു. മനഃശുദ്ധിയില്ലാത്തവർക്ക് ഒരിക്കലും ഭഗവാനെ കാണാൻ കഴിയില്ല. തേജസ്സുകൊണ്ട് നോക്കിക്കാണാൻ പ്രയാസമാണെങ്കിലും ബ്രഹ്മദേവൻ വളരെ പണിപ്പെട്ടു ഭഗവാനെ നോക്കി. ഇന്ദ്രനീലരത്നംപോലെ നീലനിറത്തോടും, പുഞ്ചിരിതൂകിക്കൊണ്ടിരിക്കുന്ന മുഖത്തോടും, ചെന്താമരയിതൾപോലെ നീണ്ടു സുന്ദരങ്ങളായ കണ്ണുകളോടും കൂടിയവനായിരുന്നു ഭഗവാൻ. കിരീടം, മുത്തുമാലകൾ, തോൾവളകൾ, മകരകുണ്ഡലങ്ങൾ, വളകൾ, കൗസ്തുഭരത്നം, ശ്രീവത്സം എന്നിവകൊണ്ട് അവിടുന്ന് ശോഭിച്ചിരുന്നു. സനകാദിമഹർഷിമാരും വിഷ്ണുപാർഷദന്മാരും ഭക്തിയോടെ ഭഗവാനെ സ്തുതിച്ചിരുന്നു. ശംഖ് ചക്രം ഗദ പത്മം എന്നിവ ധരിച്ച നാലു തൃകൈകളോടുകൂടിയവനും, വനമാല അണിഞ്ഞവനുമായിരുന്നു. സ്വർണനിറത്തിലുള്ള പൂണൂലും മഞ്ഞപ്പട്ടും അവിടുന്ന് ധരിച്ചിരുന്നു. ഇടത്തുഭാഗത്ത് ലക്ഷ്മീദേവിയോടും വലത്തുഭാഗത്ത് ഭൂമീദേവിയോടുംകൂടി ഗരുഡന്റെ പുറത്ത് വിളങ്ങുന്നവനായിരുന്നു ഭഗവാൻ. ഭഗവാനെ കണ്ടതുകൊണ്ടുണ്ടായ സന്തോഷാധികൃത്താൽ ഇടറിയ കണ്ഠത്തോടെ ബ്രഹ്മദേവൻ സ്തുതിക്കാൻ ആരംഭിച്ചു.

"പ്രകാശസ്വരൂപിയായ ഭഗവാനേ! അവിടുത്തെ പാദാരവിന്ദങ്ങളെ ഞാനിതാ പ്രാണൻ, ബുദ്ധി, ഇന്ദ്രിയങ്ങൾ, ശരീരം എന്നിവകൊണ്ട് നമസ്കരിക്കുന്നു. കർമ്മബന്ധത്തിൽനിന്നും മുക്തരായാൽക്കൊള്ളാമെന്ന് ആഗ്രഹിക്കുന്നവർ നിത്യവും ധ്യാനിച്ചുകൊണ്ടിരിക്കുന്നവയാണല്ലോ ആ പാദപത്മങ്ങൾ. രജസ്സ്, സത്വം, തമസ്സ് എന്നീ മൂന്നു ഗുണങ്ങളോടുകൂടിയ മായകൊണ്ട് അവിടുന്ന് ലോകത്തെ സൃഷ്ടിച്ച് രക്ഷിച്ച് സംഹരിക്കുന്നു. എങ്കിലും ആനന്ദസ്വരൂപനും അനുഭവംകൊണ്ടുമാത്രം അറിയാൻ കഴിയുന്നവനുമായ അങ്ങയ്ക്ക് സൃഷ്ടിസ്ഥിതിസംഹാരങ്ങളാകുന്ന കർമ്മങ്ങൾ വാസനകളായിത്തീർന്ന് ബന്ധകാരണമായി ഭവിക്കുന്നില്ല. ഭക്തന്മാർക്ക് അങ്ങയുടെ മഹിമകളെ കേൾക്കുന്ന സമയത്ത് അനുഭവപ്പെടുന്ന മനഃശുദ്ധി, ദാനം

വേദാധ്യായനം വൈദികകർമ്മങ്ങൾ ഇവകൊണ്ടൊന്നും കിട്ടാൻപോകുന്നില്ല. മനസ്സിലെ പാപവാസനകളെ നിശ്ശേഷം നശിപ്പിക്കുന്ന പാദാരവിന്ദങ്ങൾ എനിക്കിതാ പ്രത്യക്ഷമായി കാണാൻ കഴിഞ്ഞുവല്ലോ. മുനിമാരും ഭക്തന്മാരും എപ്പോഴും ഹൃദയത്തിൽ ധ്യാനിച്ചുകൊണ്ടിരിക്കുന്നവയാണ് ഈ പാദാരവിന്ദങ്ങൾ. ബ്രഹ്മാവായ ഞാനുൾപ്പടെയുള്ള ദേവന്മാർ സ്വന്തം അഭീഷ്ടം സാധിക്കാനായി സേവിച്ചുകൊണ്ടിരിക്കുന്നവയും, ആത്മാനുഭൂതിക്കായി ജ്ഞാനികൾ ഹൃദയത്തിൽ ധ്യാനിച്ചുകൊണ്ടിരിക്കുന്നവയുമാണ് അവിടുത്തെ പാദസരോരുഹങ്ങൾ. ലക്ഷ്മീഭഗവതിക്ക് നിന്തിരുവടി സ്വന്തം മാറിടത്തിൽത്തന്നെ സ്ഥാനം നൽകിയിട്ടുണ്ട്. എങ്കിലും ഭക്തന്മാർ സമർപ്പിച്ച തുളസിപ്പൂമാല വനമാല എന്നിവയോടാണ് അങ്ങയ്ക്ക് കൂടുതൽ പ്രീതി എന്നു മനസ്സിലാക്കി ലക്ഷ്മീദേവി അവയോടു മത്സരിക്കുന്നതുപോലെ കാണപ്പെടുന്നു. നിന്തിരുവടിക്ക് ഭക്തന്മാരോട് ലക്ഷ്മീഭഗവതിയോടുള്ളതിനേക്കാൾ പ്രീതിയുണ്ട്. ആ കാരണത്താൽ വിവേകികൾ നിന്തിരുവടിയിൽ ഉറച്ച ഭക്തിയെ മാത്രമേ ആഗ്രഹിക്കുന്നുള്ളൂ. ഈ പാദകമലങ്ങളിൽ എനിക്ക് എപ്പോഴും അചഞ്ചലമായ ഭക്തിയുണ്ടായിത്തീരണേ. സംസാരരോഗംകൊണ്ട് കഷ്ടപ്പെടുന്നവർക്കുള്ള സിദ്ധൗഷധമാണ് അങ്ങയിലുള്ള ഭക്തി."

ഇങ്ങനെ സ്തുതിച്ച ബ്രഹ്മാവിനോട് "ഞാൻ എന്താണ് നിങ്ങൾക്കുവേണ്ടി ചെയ്യേണ്ടത്?" എന്ന് ഭഗവാൻ ചോദിച്ചു. ബ്രഹ്മദേവൻ സന്തോഷത്തോടെ മറുപടി പറഞ്ഞു. "പൗലസ്ത്യനായ (വിശ്രവസ്സിന്റെ പുത്രനായ) രാവണൻ രാക്ഷസചക്രവർത്തിയാണ്. മനുഷ്യർക്കൊഴികെ മറ്റാർക്കും കൊല്ലാൻ കഴിയില്ല എന്നൊരു വരം ഞാൻ അവനു കൊടുത്തുപോയി. വരം ലഭിച്ച് ഗർവിതനായ അവൻ മൂന്നുലോകങ്ങളേയും ലോകപാലന്മാരേയും വല്ലാതെ ഉപദ്രവിച്ചുകൊണ്ടിരിക്കുന്നു. മഹാപ്രഭോ! അവിടുന്ന് മനുഷ്യനായി അവതരിച്ച് ദേവന്മാരുടെ ശത്രുവായ രാവണനെ സംഹരിക്കുവാൻ ദയ ചെയ്യണം."

ഭഗവാൻ അരുളിച്ചെയ്തു. "കശ്യപമഹർഷി വളരെക്കാലം തപസ്സുചെയ്ത് എന്നെ സന്തോഷിപ്പിച്ചു. ഞാൻ പുത്രനായി ജനിക്കണമെന്ന് വരം വാങ്ങി. അങ്ങനെ ആവാം എന്ന് ഞാൻ അനുഗ്രഹിച്ചിരുന്നു. ഇപ്പോൾ അദ്ദേഹം ദശരഥരാജാവായി ഭൂമിയിൽ ജനിച്ചിട്ടു

ണ്ട്. ഞാൻ അദ്ദേഹത്തിന്റെ മൂന്നു പത്നിമാരിൽ അംശസ്വരൂപേണ നാലുപുത്രന്മാരായി ജനിക്കാം. യോഗമായാദേവി സീത എന്ന പേരിൽ വിദേഹരാജകുമാരിയായി ജനിക്കും. സീതയോടൊന്നിച്ചു ഞാൻ നിങ്ങളുടെ കാര്യമെല്ലാം സാധിപ്പിച്ചുതരാം." ഇങ്ങനെ പറഞ്ഞ് ഭഗവാൻ അന്തർധാനംചെയ്തു.

ബ്രഹ്മാവ് ദേവന്മാരോടു പറഞ്ഞു. "വിഷ്ണുഭഗവാൻ രഘുവംശത്തിൽ മനുഷ്യനായി അവതരിക്കാമെന്നു പറഞ്ഞിട്ടുണ്ട്. അവതാരലീലകളിൽ സഹായിക്കാനായി നിങ്ങൾ വാനരന്മാരായി അംശസ്വരൂപേണ ഭൂമിയിൽപ്പോയി ജനിക്കുവിൻ. ഭഗവാൻ മനുഷ്യനായി ഭൂമിയിൽ താമസിക്കുന്ന കാലം മുഴുവൻ നിങ്ങൾ അദ്ദേഹത്തിനു സഹായികളായി ഭൂമിയിൽ ജീവിക്കുകയും വേണം." ഇങ്ങനെ ദേവന്മാരോട് നിർദ്ദേശിക്കുകയും ഭൂമീദേവിയെ സമാധാനിപ്പിക്കുകയും ചെയ്ത്, ബ്രഹ്മദേവൻ സത്യലോകത്തിലേക്ക് പോയി. അദ്ദേഹം പറഞ്ഞതനുസരിച്ച് ദേവന്മാർ വാനരന്മാരായി അംശസ്വരൂപേണ ജനിച്ചു. വാനരന്മാർ മഹാശക്തന്മാരും, പർവതങ്ങളെക്കൊണ്ടും വൃക്ഷങ്ങളെക്കൊണ്ടും യുദ്ധം ചെയ്യുന്നവരുമായിരുന്നു. അവർ വിഷ്ണുഭഗവാന്റെ അവതാരത്തേയും പ്രതീക്ഷിച്ചുകൊണ്ട് ഭൂമിയിൽ അവിടവിടെ താമസിച്ചുവന്നു.



## മൂന്നാം സർഗം
## ശ്രീരാമാവതാരം

അയോദ്ധ്യയിലെ രാജാവായിരുന്നു ദശരഥൻ. സത്യം മാത്രം പറയുന്നവനും, പരാക്രമശാലിയും, മൂന്നുലോകങ്ങളിലും പ്രസിദ്ധനുമായിരുന്നു അദ്ദേഹം. വളരെക്കാലം കഴിഞ്ഞിട്ടും അദ്ദേഹത്തിനു പുത്രനുണ്ടായില്ല. സൂര്യവംശരാജാക്കന്മാരുടെ ഗുരുവാണ് വസിഷ്ഠ മഹർഷി. അദ്ദേഹത്തെ അഭിവാദനംചെയ്ത് ദശരഥമഹാരാജാവ് പറഞ്ഞു. "ഗുരുദേവ! പുത്രനുണ്ടാവാൻ ഞാൻ എന്താണ് ചെയ്യേണ്ടത്? പുത്രനില്ലാത്ത എനിക്ക് രാജ്യവും സമ്പത്തും ദുഃഖകരമായിട്ടാണ് തോന്നുന്നത്." വസിഷ്ഠമഹർഷി മറുപടി പറഞ്ഞു. "ലോകപാലന്മാരെപ്പോലെ സമർത്ഥന്മാരായ നാലുപുത്രന്മാർ അങ്ങയ്ക്കുണ്ടാവും. അങ്ങ് സ്വന്തം പുത്രിയായ ശാന്തയെ അംഗരാജാവായ രോമപാദനു കൊടുത്തിരുന്നുവല്ലോ. ശാന്തയെ വിവാഹം കഴിച്ചിരിക്കുന്നത് ഋശ്യ ശൃംഗമഹർഷിയാണ്. അദ്ദേഹത്തെ കൂട്ടിക്കൊണ്ടുവന്നു ഞങ്ങളോടൊന്നിച്ച് പുത്രകാമേഷ്ടിയാഗം ചെയ്യൂ." 'അങ്ങനെ ആവാ'മെന്നു പറഞ്ഞ് ദശരഥൻ അംഗരാജ്യത്തുനിന്ന് ഋശ്യശൃംഗനെ കൂട്ടിക്കൊണ്ടുവന്നു. ശരീരശുദ്ധിയോടും മനഃശുദ്ധിയോടുംകൂടി യാഗം ആരംഭിച്ചു.

ഋത്വിക്കുകൾ ശ്രദ്ധയോടെ ഹവിസ്സ് അഗ്നിയിൽ ഹോമിച്ചു. ആ ഹോമാഗ്നിയിൽനിന്ന് സ്വർണവർണത്തോടുകൂടിയ അഗ്നിദേവൻ സ്വർണപ്പാത്രത്തിൽ ദിവ്യമായ പായസവുമായി ഉയർന്നുവന്നു. "ഈ പായസം സ്വീകരിക്കൂ. അങ്ങയ്ക്ക് പുത്രനുണ്ടാവാനായി ദേവന്മാർ നിർമ്മിച്ചതാണ് ഇത്. പരമാത്മാവായ ഭഗവാനെത്തന്നെ അങ്ങയ്ക്ക് പുത്രനായി ലഭിക്കും." ഇത്രയും പറഞ്ഞ്, രാജാവിന് പായസം നൽകി, അഗ്നിദേവൻ അന്തർധാനം ചെയ്തു. അഭീഷ്ടം സാധിച്ച ദശരഥൻ വസിഷ്ഠമഹർഷിയെയും ഋശ്യശൃംഗനേയും നമസ്കരിച്ചു. അവരുടെ അനുവാദത്തോടെ പായസം രണ്ടുഭാഗമായി വിഭജിച്ച് ഓരോ പകുതി കൗസല്യക്കും കൈകേയിക്കും കൊടുത്തു. പായസം തനിക്കും കഴിച്ചാൽക്കൊള്ളാമെന്നാഗ്രഹിച്ച് ആ സമയത്ത്

സുമിത്ര യാഗശാലയിലേക്ക് വന്നു. കൗസല്യയും കൈകേയിയും തങ്ങൾക്കു കിട്ടിയതിൽ പകുതിവീതം സുമിത്രയ്ക്ക് കൊടുത്തു. പായസം കഴിച്ചതിനാൽ മൂന്നുരാജ്ഞിമാരും ഗർഭിണികളായി ത്തീർന്നു. രാജമന്ദിരത്തിൽ അവർ മൂന്നുപേരും ദേവസ്ത്രീകളെ പ്പോലെ തേജസ്വിനികളായി പ്രകാശിച്ചു.

പത്തുമാസം തികഞ്ഞപ്പോൾ മേടമാസത്തിലെ വെളുത്തപക്ഷ ത്തിലെ നവമി ദിവസം, പുണർതം നക്ഷത്രത്തിൽ, കൗസല്യ അത്ഭു തസ്വരൂപിയായ ഒരു കുഞ്ഞിനെ പ്രസവിച്ചു. ലഗ്നം കർക്കിടകമായി രുന്നു. അഞ്ചുഗ്രഹങ്ങൾ ഉച്ചത്തിൽ നിന്നിരുന്നു. മദ്ധ്യാഹ്നസമയമാ യിരുന്നു. ആകാശത്തിൽനിന്നു ദേവന്മാരുടെ പുഷ്പവൃഷ്ടിയുണ്ടാ യി. ദേവവാദ്യങ്ങൾ മുഴങ്ങി. ജഗത്തിന്റെ മുഴുവൻ രക്ഷിതാവും, ഒരിക്കലും മാറ്റമില്ലാത്തവനും, പരമാത്മാവുമായ ഭഗവാൻ കൗസ ല്യയുടെ പുത്രനായി അവതരിച്ചു. സാക്ഷാൽ വിഷ്ണുസ്വരൂപിയാ യിട്ടാണ് ഭഗവാൻ പ്രകാശിച്ചത്. നീലത്താമരപ്പൂവിന്റെ നിറം. മഞ്ഞ പ്പട്ട് ധരിച്ചിരുന്നു. ചെന്താമരപ്പൂവിതൾപോലെ നീണ്ടുചുവന്നു സുന്ദ രങ്ങളായ കണ്ണുകൾ. കാതിൽ മകരകുണ്ഡലങ്ങൾ. ആയിരം സൂര്യന്മാരൊന്നിച്ചുയർന്നതുപോലെയുള്ള ശോഭ. കിരീടമണിഞ്ഞ ശിരസ്സ്. ചുരുണ്ടുനീണ്ട തലമുടി. ശംഖചക്രഗദാപത്മങ്ങൾ ധരിച്ച നാലു തൃക്കൈകൾ. അനുഗ്രഹത്തെ സൂചിപ്പിക്കുന്ന പുഞ്ചിരിപ്പൂനി ലാവോടുകൂടിയ മുഖം. കാരുണ്യം വഴിഞ്ഞൊഴുകുന്ന കടാക്ഷം. ശ്രീവത്സം എന്ന മറുക്. മുത്തുമാലകൾ, തോൾവളകൾ, കാൽത്ത ളകൾ എന്നീ ആഭരണങ്ങൾ. ഇങ്ങനെയുള്ള സ്വരൂപത്തിൽ പരമാ ത്മാവായ ഭഗവാൻ തന്റെ പുത്രനായി ജനിച്ചത് കണ്ട് ആശ്ചര്യപരവ ശയായി, ആനന്ദക്കണ്ണീരൊഴുക്കിക്കൊണ്ടും, തൊഴുതുകൊണ്ടും കൗസല്യ സ്തുതിക്കാൻ ആരംഭിച്ചു.

"ദേവന്മാരുടെയെല്ലാം നിയന്താവായ ഭഗവാനേ! ശംഖുചക്രഗദാ പത്മധാരിയായ അങ്ങയ്ക്ക് നമസ്കാരം. പരമാത്മാവും, നാശരഹി തനും, അവസാനമില്ലാത്തവനും, പൂർണനും, പുരുഷോത്തമനുമാണ് അവിടുന്ന്. വാക്ക് ബുദ്ധി മനസ്സ് ഇന്ദ്രിയങ്ങൾ ഇവകൊണ്ട് അറി യാൻ കഴിയാത്തവനും, എല്ലാ വസ്തുക്കളിലും ഉൺമയായി വിള ങ്ങുന്നവനും, ജ്ഞാനമാത്രസ്വരൂപനുമാണ് അവിടുന്ന് എന്ന് വേദ ജ്ഞരായ ഋഷികൾ പറയുന്നു. രജസ്സ് സത്വം തമസ്സ് എന്നീ മൂന്നു

ഗുണങ്ങളെക്കൊണ്ട് ഈ പ്രപഞ്ചത്തെ സൃഷ്ടിച്ചു രക്ഷിച്ചു സംഹരിക്കുന്നവനാണ് അങ്ങ്. എന്നാൽ മൂന്നുഗുണങ്ങൾക്കും അതീതനും പരമനിർമ്മലനുമാണ്. പ്രവർത്തിക്കുന്നവനെപ്പോലെ തോന്നപ്പെട്ടാലും, അങ്ങ് യാതൊന്നും പ്രവർത്തിക്കുന്നില്ല. സഞ്ചരിക്കുന്നവനെപ്പോലെ കാണപ്പെട്ടാലും, സഞ്ചരിക്കുന്നില്ല. കേൾക്കുന്നവനെപ്പോലെ തോന്നപ്പെട്ടാലും, ഒന്നും കേൾക്കുന്നില്ല. കാണുന്നവനെപ്പോലെ തോന്നപ്പെടുന്നുണ്ടെങ്കിലും, ഒന്നും കാണുന്നില്ല. കയ്യ് കാല് മുതലായ കർമ്മേന്ദ്രിയങ്ങൾക്കും, കാത് കണ്ണ് മുതലായ ജ്ഞാനേന്ദ്രിയങ്ങൾക്കും അതീതനാണ് അവിടുന്ന്. 'പ്രാണനും മനസ്സും ഇല്ലാത്തവനും ശുദ്ധനുമാണ് പരമാത്മാവായ അവിടുന്ന്' എന്ന് വേദങ്ങൾ പറയുന്നു. എല്ലാവരിലും സമനായി സ്ഥിതിചെയ്യുന്നു എങ്കിലും അജ്ഞന്മാർക്ക് അങ്ങയെ കാണാൻ കഴിയില്ല. എന്നാൽ മനഃശുദ്ധി വന്നവർക്ക് സ്വന്തം ഹൃദയത്തിൽ അനുഭവസ്വരൂപേണ അറിയാനും കഴിയുന്നു. നിന്തിരുവടിയുടെ ഉള്ളിൽ, കോടിക്കണക്കിനു ബ്രഹ്മാണ്ഡങ്ങൾ പരമാണുക്കളെപ്പോലെ പാറിപ്പറന്നുകൊണ്ടിരിക്കുന്നു. അപ്രകാരമുള്ള അവിടുന്ന് എന്റെ വയറ്റിൽനിന്നു ജനിച്ചവനെപ്പോലെ കാണപ്പെടുന്നു. ആശ്ചര്യം തന്നെ! രഘുവംശത്തിൽ സർവശ്രേഷ്ഠനായി അവതരിച്ച ഭഗവാനേ! ഭക്തന്മാരോടുള്ള അവിടുത്തെ വാത്സല്യപാരവശ്യം എനിക്ക് ഇന്ന് കാണാൻ കഴിഞ്ഞു. അതുകൊണ്ടാണല്ലോ എന്റെ മകനായി അവിടുന്ന് ജനിച്ചത്. ഭർത്താവ് പുത്രൻ ധനം മുതലായവയിൽ ആസക്തയായി ഞാൻ സംസാരസമുദ്രത്തിൽ മുങ്ങിപ്പൊങ്ങിക്കൊണ്ടിരിക്കുന്നവളാണ്. ഇന്ന് അവിടുത്തെ ആശ്രയിക്കാൻ എനിക്ക് കഴിഞ്ഞു. ഭഗവാനേ! അവിടുത്തെ ഈ വിഷ്ണുസ്വരൂപം എന്നെന്നും എന്റെ മനസ്സിൽ വിളങ്ങുമാറായിത്തീരണേ. ലോകത്തെ മുഴുവൻ മയക്കുന്ന നിന്തിരുവടിയുടെ മായ എന്നെ ബാധിക്കാതിരിക്കാൻ അനുഗ്രഹിക്കണേ. വിശ്വാത്മാവായ ഭഗവാനേ! അലൗകികമായ ഈ സ്വരൂപത്തെ മറയ്ക്കണേ. ആനന്ദമാത്രവും ആകർഷകവുമായ ബാലസ്വരൂപം സ്വീകരിക്കണേ. അങ്ങനെ ചെയ്താൽ കോമളബാലനായ അങ്ങയെ ആലിംഗനംചെയ്തും അങ്ങയോടു സംസാരിച്ചും എനിക്ക് ഭക്തി വളർത്താനും അജ്ഞാനത്തിന്റെ അപ്പുറത്തേക്ക് കടക്കാനും കഴിയും."

ഭഗവാൻ മറുപടി അരുളിച്ചെയ്തു. "അമ്മേ! അവിടുത്തെ ഇഷ്ടം

പോലെ ചെയ്യാം. രാവണനെക്കൊന്ന് ഭൂമിയുടെ ഭാരം നശിപ്പിക്കാൻ ബ്രഹ്മദേവൻ അപേക്ഷിച്ചതനുസരിച്ചാണ് ഞാൻ ഇപ്പോൾ അവതരിച്ചിരിക്കുന്നത്. കഴിഞ്ഞ ജന്മത്തിൽ അമ്മയും ദശരഥരാജാവും ഞാൻ മകനായി ജനിക്കണമെന്നാഗ്രഹിച്ച് വളരെക്കാലം തപസ്സുകൊണ്ട് എന്നെ ആരാധിച്ചിരുന്നു. അതാണ് ഞാൻ ഇപ്പോൾ നിങ്ങളുടെ പുത്രനായി പിറക്കാൻ കാരണം. പൂർവ്വജന്മതപസ്സിന്റെ ഫലമായിട്ടാണ് അമ്മയ്ക്ക് എന്നെ ഈ രൂപത്തിൽ കാണാൻ കഴിഞ്ഞത്. എന്റെ ദർശനം മോക്ഷാനുഭൂതിയിലേക്ക് നയിക്കുന്നതാണ്. വേണ്ടത്ര സുകൃതമില്ലാത്തവർക്ക് എന്നെ കാണാൻ കിട്ടില്ല. നമ്മുടെ ഈ സംവാദത്തെ ശ്രദ്ധയോടെ പഠിക്കുകയോ കേൾക്കുകയോ ചെയ്യുന്നവർപോലും മരണസമയത്ത് എന്നെ സ്മരിക്കാനും സാരൂപ്യമുക്തിയെ പ്രാപിക്കാനും ഇടയായിത്തീരും."

ഇങ്ങനെ അമ്മയോടു പറഞ്ഞ് ഭഗവാൻ ഒരു സാധാരണ ശിശുവായി കരയാൻ തുടങ്ങി. കൊച്ചുകുഞ്ഞാണെങ്കിലും ഇന്ദ്രനീലരത്നം പോലെ ശോഭിക്കുന്നവനും, നീണ്ടകണ്ണുകളോടുകൂടിയവനും, അതീവസുന്ദരനുമായിരുന്നു. ഉദിച്ചുയരുന്ന സൂര്യനെപ്പോലെ തേജസ്സോടുകൂടിയവനും ലോകപാലന്മാരെപ്പോലും ആനന്ദിപ്പിക്കുന്നവനുമായിരുന്നു. ദശരഥമഹാരാജാവ് പുത്രനുണ്ടായ വിവരംകേട്ട് ആനന്ദസമുദ്രത്തിൽ ആറാടി. ഗുരുവായ വസിഷ്ഠനോടൊന്നിച്ച് അന്തഃപുരത്തിൽച്ചെന്ന് കൗസല്യയുടെ സമീപത്തു കിടക്കുന്ന ബാലനെക്കണ്ടു. താമരയിതൾപോലെ നീണ്ടുസുന്ദരങ്ങളായ കണ്ണുകളോടുകൂടിയ കുഞ്ഞിനെക്കണ്ട് സന്തോഷപരവശനായി പുത്രനു ജാതകർമ്മങ്ങളെല്ലാം ചെയ്തു. അടുത്തദിവസം പൂയ്യം നക്ഷത്രത്തിൽ കൈകേയി മനോഹരനായ ഒരു ബാലനെ പ്രസവിച്ചു. ആയില്യം നക്ഷത്രത്തിൽ സുമിത്രയിൽ പൂർണചന്ദ്രന്മാരെപ്പോലെ തേജസ്വികളായ രണ്ടുണ്ണികൾ പിറന്നു. പുത്രന്മാർ ജനിച്ച സന്തോഷത്താൽ ദശരഥൻ ബ്രാഹ്മണർക്ക് ആയിരം ഗ്രാമങ്ങളും, ധാരാളം സ്വർണനാണയങ്ങൾ, വസ്ത്രങ്ങൾ, പശുക്കൾ എന്നിവയും ദാനംചെയ്തു.

കൗസല്യയുടെ മകന് വസിഷ്ഠമഹർഷി രാമൻ എന്നു നാമകരണം ചെയ്തു. വിദ്യകൊണ്ട് അജ്ഞാനം നശിക്കുമ്പോൾ, യോഗികൾ രമി(ആനന്ദി)ക്കുന്നത് പരമാത്മാവിലാണ്. അതിനാൽ രാമൻ എന്ന പേരിന് ആനന്ദസ്വരൂപനായ പരമാത്മാവ് എന്നാണ് അർത്ഥം.

എല്ലാവരേയും ആനന്ദിപ്പിക്കുന്നവൻ എന്നും ആ പേരിന് അർത്ഥമുണ്ട്. ഭരണത്തിൽ അതിവിദഗ്ധനായിത്തീരുമെന്നതിനാൽ കൈകേയീപുത്രന് ഭരതൻ എന്നും പേർ നൽകി. സുമിത്രയുടെ ഒരു മകൻ സർവലക്ഷണങ്ങളും തികഞ്ഞവനായതിനാൽ ഗുരു ലക്ഷ്മണൻ എന്ന് പേരിട്ടു. ശത്രുക്കളെ സംഹരിക്കുന്നവനായിത്തീരും എന്ന അർത്ഥത്തിൽ സുമിത്രയുടെ മറ്റെ പുത്രന് ശത്രുഘ്നൻ എന്നും നാമകരണം ചെയ്തു. ലക്ഷ്മണൻ എപ്പോഴും രാമനോടും ശത്രുഘ്നൻ ഭരതനോടും ഒന്നിച്ചാണ് സഞ്ചരിച്ചിരുന്നത്. കൗസല്യ സുമിത്രയ്ക്ക് കൊടുത്ത പായസത്തിന്റെ അംശത്തിൽനിന്നാണ് ലക്ഷ്മണൻ ജനിച്ചത്. കൈകേയി കൊടുത്ത പായസത്തിന്റെ അംശത്തിൽ നിന്നാണ് ശത്രുഘ്നൻ പിറന്നത്. അതാണ് ലക്ഷ്മണന് രാമനോടും ശത്രുഘ്നന് ഭരതനോടും മമത ഉണ്ടാവാൻ കാരണം.

രാമൻ ലക്ഷ്മണനോടൊന്നിച്ച് ആകർഷകങ്ങളായ ബാലലീലകളെക്കൊണ്ട് അച്ഛനമ്മമാരെ ആനന്ദിപ്പിച്ചു. അരയാലിലയുടെ ആകൃതിയിൽ നടുവിൽ മുത്തുപതിച്ച ഒരു സ്വർണതിലകം നെറ്റിയിൽ അണിഞ്ഞിരുന്നു. കഴുത്തിൽ രത്നങ്ങൾ പതിച്ച പുലിനഖമോതിര മാല ധരിച്ചിരുന്നു. കാതുകളിൽ രത്നകുണ്ഡലങ്ങൾ ചാർത്തിയിരുന്നു. മെല്ലെ മെല്ലെ കിലുങ്ങുന്ന അരഞ്ഞാണ് അരയിൽ ശോഭിച്ചിരുന്നു. രത്നങ്ങൾ പതിച്ച തോൾവളകൾ ധരിച്ചിരുന്നു. പുഞ്ചിരിക്കുമ്പോൾ മുല്ലമൊട്ടുപോലെ മനോഹരങ്ങളായ കുഞ്ഞിപ്പല്ലുകൾ അല്പാല്പം പുറമേക്ക് പ്രകാശിച്ചിരുന്നു. ഈ വേഷത്തിൽ അരമനയുടെ ഇറയത്തും, ചിലപ്പോൾ മുറ്റത്ത് പശുക്കുട്ടികളുടെ പിന്നാലേയും മുട്ടുകുത്തി നടക്കുന്ന രാമനെക്കണ്ട് കൗസല്യയും ദശരഥനും അത്യധികം സന്തോഷിച്ചു. ഊണുകഴിക്കുന്ന സമയത്ത് ദശരഥമഹാരാജാവ് "രാമ! വരൂ; വരൂ" എന്നു വിളിക്കും. കളിയിലുള്ള ഭ്രമം നിമിത്തം രാമൻ വരില്ല. "കൂട്ടിക്കൊണ്ടുവരൂ" എന്നു കൗസല്യയോട് പറയും. പുഞ്ചിരിതൂകിക്കൊണ്ട് കൗസല്യ രാമനെ പിടിക്കാൻ ചെല്ലും. രാമൻ അമ്മയ്ക്ക് പിടികൊടുക്കാതെ ഓടും. യോഗികളുടെ മനസ്സിനുപോലും തൊടാൻ കിട്ടാത്ത രാമന്റെ പിന്നാലെ കൗസല്യയും ഓടും. അങ്ങനെ കുറേ കഴിഞ്ഞാൽ ചിരിച്ചുകൊണ്ട് തന്നത്താൻ അച്ഛന്റെ അടുക്കലേക്ക് വരും. മണ്ണുപുരണ്ട കുഞ്ഞിക്കൈകളിൽ അച്ഛൻ നൽകിയ ചോറുരുള വാങ്ങി വീണ്ടും ഓടും.

കൗസല്യ ഓരോ മാസത്തിലും പുണർതം നക്ഷത്രമാകുന്ന പിറന്നാൾ ദിവസം മുറുക്ക് കൊഴുക്കട്ട അപ്പം വട മുതലായ പലഹാരങ്ങൾ ഉണ്ടാക്കി ഭഗവാനു നിവേദിക്കുകയും പ്രത്യേക വഴിപാടുകൾ നട ത്തുകയും ചെയ്തുവന്നു. രാമന്റെ വികൃതി കാരണം കൗസല്യക്ക് വീട്ടുജോലികൾപോലും ചെയ്യാൻ നേരം കിട്ടിയില്ല.

ഒരുദിവസം (മൂന്നുവയസ്സു പ്രായത്തിൽ) രാമൻ അമ്മയുടെ അടുത്ത് ചെന്നു. "അമ്മേ! വിശക്കുന്നു. ചോറുതരൂ" എന്നു പറഞ്ഞു. ജോലിത്തിരക്കിനിടയിൽ കൗസല്യ അത് ശ്രദ്ധിച്ചില്ല. രാമന് കോപം വന്നു. ഒരു വടിയെടുത്ത് പാൽപ്പാത്രം അടിച്ചുടച്ചു. ഉറിയിലിരുന്ന തൈര് വെണ്ണയോടുകൂടി താഴെ വീഴ്ത്തി. പാൽ വെണ്ണ തയിര് എന്നിവ ലക്ഷ്മണനും ഭരതനും ശത്രുഘ്നനും കൊടുത്തു. താനും വേണ്ടത്ര കഴിച്ചു. അടുക്കളക്കാരൻ കൗസല്യയോട് വിവരം പറഞ്ഞു. അമ്മ വന്നപ്പോൾ നാലുപേരും ചിരിച്ചുകൊണ്ട് ഓടിപ്പോയി. കൗസല്യ രാമന്റെ പിന്നാലെ ഓടി. രാമനെ രണ്ടുകൈകളുംകൂട്ടിപ്പിടിച്ചു. ചെറിയ ഒരടി കൊടുക്കാനാണ് കടന്നുപിടിച്ചത്. എന്നാൽ ആ കോമ ളമുഖത്തേക്ക് നോക്കിയപ്പോൾ കൗസല്യക്ക് ഒന്നു ദേഷ്യപ്പെടാൻ പോലും തോന്നിയില്ല. രാമൻ ബാലഭാവത്തിൽ മെല്ലെമെല്ലെ കര യാൻ ആരംഭിച്ചു. നാലു ബാലന്മാരേയും അമ്മമാർ കെട്ടിപ്പുണർന്ന് ലാളിച്ചുവന്നു.

ആനന്ദസ്വരൂപരും ജഗത്തിനെ ആനന്ദിപ്പിക്കുന്നവരുമായിട്ട് അവർ നാലുപേരും മായാമാനുഷരൂപത്തിൽ അച്ഛനമ്മമാരെ സന്തോഷിപ്പി ച്ചു. ക്രമേണ നാലു ബാലന്മാരും കൗമാരാവസ്ഥയിൽ (ഏഴുവയസ്സ് പ്രായത്തിൽ) എത്തിച്ചേർന്നു. വസിഷ്ഠമഹർഷി അവരെ ഉപനയി പ്പിച്ച് വിദ്യാഭ്യാസം ചെയ്യിപ്പിച്ചു. വേദങ്ങളും ശാസ്ത്രങ്ങളും പ്രത്യേ കിച്ച് ധനുർവേദവും പഠിച്ച് നാലു കുമാരന്മാരും സമർത്ഥരായി ത്തീർന്നു. ലോകത്തിന്റെ മുഴുവൻ നാഥരായ രാമലക്ഷ്മണഭരതശ ത്രുഘ്നന്മാർ മായകൊണ്ട് മനുഷ്യരെപ്പോലെ അഭിനയിച്ചുവന്നു. ലക്ഷ്മണൻ രാമനോടും ശത്രുഘ്നൻ ഭരതനോടും സേവകഭാവ ത്തിലാണ് പെരുമാറിവന്നത്. രാമൻ ദിവസേന ലക്ഷ്മണനോടൊ ന്നിച്ച് കുതിരപ്പുറത്തുകയറി നായാട്ടിനായി കാട്ടിലേക്ക് പോകും. ദുഷ്ടമൃഗങ്ങളെക്കൊന്ന് അവയെ അച്ഛനു കൊണ്ടുവന്നു സമർപ്പി ക്കും. രാവിലെ ബ്രാഹ്മമുഹൂർത്തത്തിൽ എഴുന്നേറ്റ് കുളി കഴിഞ്ഞ്

അച്ഛനേയും അമ്മമാരേയും നമസ്കരിക്കും. അനന്തരം വിനയ ത്തോടെ പ്രജകളുടെ ആവശ്യങ്ങൾ അന്വേഷിച്ചറിഞ്ഞ് നിറവേറ്റി ക്കൊടുക്കും. പിന്നീട് ബന്ധുക്കളോടൊന്നിച്ച് ഭക്ഷണം കഴിക്കും. ദിവസേന മുനിമാരെ ആശ്രയിച്ച് ധർമ്മശാസ്ത്രരഹസ്യങ്ങൾ കേൾക്കുകയും അവയെപ്പറ്റി ചർച്ച ചെയ്യുകയും പതിവായിരുന്നു. ഇപ്രകാരം പരമാത്മാവായ ഭഗവാൻ രാമനായി അവതരിച്ച് മനുഷ്യോ ചിതങ്ങളായ കർമ്മങ്ങൾ ചെയ്തുവന്നു. പരമാർത്ഥദൃഷ്ടിയിൽ അവി ടുന്ന് വികാരങ്ങളോ പരിണാമമോ ഇല്ലാത്തവനാണ്. യാതൊരു കർമ്മവും ഇല്ലാത്തവനാണ്.



## നാലാം സർഗം
## താടകാവധം

പരമാത്മാവായ ഭഗവാൻ മായയെ അവലംബിച്ച് മനുഷ്യനായി അവതരിച്ചിരിക്കുന്നു എന്നു മനസ്സിലാക്കി, രാമനെ കാണാനായി, അഗ്നിയെപ്പോലെ ഉജ്ജ്വലതേജസ്വിയായ വിശ്വാമിത്രമഹർഷി, ഒരു ദിവസം അയോദ്ധ്യയിലേക്ക് വന്നു. അദ്ദേഹത്തെക്കണ്ട ഉടനെ ദശരഥൻ എഴുന്നേറ്റു നമസ്കരിച്ചു. ഗുരുനാഥനായ വസിഷ്ഠമഹർഷിയോടുകൂടി അദ്ദേഹത്തെ വിധിപോലെ പൂജിച്ചു. ഭക്തിഭാവത്താൽ തലകുനിച്ചു തൊഴുതുകൊണ്ട് മഹാരാജാവ് പറഞ്ഞു. "അങ്ങ് ഇവിടേക്ക് വന്നതോടെ ഞാൻ കൃതാർത്ഥനായി. അങ്ങയെപ്പോലെയുള്ള മഹത്തുക്കൾ വന്നാൽ അവിടെ സകലവിധ സമ്പത്തുകളും വർദ്ധിച്ചുവരും. അങ്ങ് വന്ന ആവശ്യം പറഞ്ഞാൽ ഞാൻ സത്യമായും അത് സാധിപ്പിച്ചു തരുന്നതാണ്." രാജാവിന്റെ വാക്കുകൾ കേട്ട് പ്രീതനായ വിശ്വാമിത്രമഹർഷി പറഞ്ഞു. "ഞാൻ അമാവാസിതോറും ഒരു യാഗം നടത്തിവരാറുണ്ട്. ഇയിടെയായി സുബാഹു എന്നും മാരീചൻ എന്നും പേരായ രണ്ടു രാക്ഷസന്മാർ അതിനെ മുടക്കിക്കൊണ്ടിരിക്കുന്നു. അവരെ വധിക്കാനായി രാമനെ ലക്ഷ്മണനൊന്നിച്ച് എന്റെകൂടെ അയച്ചുതരണം. അതുകൊണ്ട് അങ്ങയ്ക്ക് ശ്രേയസ്സുണ്ടാവും. വസിഷ്ഠമഹർഷിയോടാലോചിച്ച് അങ്ങയ്ക്കിഷ്ടമാണെങ്കിൽ ചെയ്യു." ഇതു കേട്ട് ചിന്താവിവശനായ ദശരഥൻ മറ്റാരുമില്ലാത്ത ഒരു സ്ഥലത്തേക്ക് ഗുരുവിനെ കൂട്ടിക്കൊണ്ടുപോയി. ഏകാന്തത്തിൽവെച്ച് അദ്ദേഹത്തോട് ചോദിച്ചു. "ഗുരോ! ഈ ധർമ്മസങ്കടത്തിൽ ഞാനെന്താണ് ചെയ്യേണ്ടത്? രാമനെ പറഞ്ഞയക്കാൻ എനിക്ക് തീരെ മനസ്സുവരുന്നില്ല. അനേകസംവത്സരങ്ങൾക്കുശേഷം വളരെ മോഹിച്ചുണ്ടായ പുത്രന്മാരാണല്ലോ ഇവർ നാലുപേരും. അവർ ദേവതുല്യന്മാരാണ്. അവരിൽ രാമൻ എനിക്ക് അത്യന്തം പ്രിയപ്പെട്ടവനാണ്. രാമനെ പിരിഞ്ഞാൽ പിന്നെ എന്റെ ജീവൻ നിലനിൽക്കില്ല. ആവശ്യം നിഷേധിച്ചാൽ വിശ്വാമിത്രൻ നിശ്ചയമായും എന്നെ ശപിക്കും. എന്തുചെയ്താലാണ് എനിക്ക് ശ്രേയസ്സുണ്ടാവുക?

എന്നെ അസത്യം ബാധിക്കാതിരിക്കുക?"

വസിഷ്ഠമഹർഷി മറുപടി പറഞ്ഞു. "രാജാവേ! ഒരു ദേവരഹസ്യം ഞാൻ പറഞ്ഞുതരാം. രാമൻ മനുഷ്യനല്ല. പരമാത്മാവും സനാതനനുമായ ഭഗവാനാണ്. അധർമ്മികളെ സംഹരിച്ച് ഭൂമിയുടെ ഭാരത്തെ നശിപ്പിക്കാനായി ബ്രഹ്മദേവന്റെ അപേക്ഷപ്രകാരം അങ്ങയുടെയും കൗസല്യയുടെയും പുത്രനായി അവതരിച്ചിരിക്കുകയാണ്. അങ്ങ് കഴിഞ്ഞ ജന്മത്തിൽ ബ്രഹ്മദേവന്റെ മകനായ കശ്യപപ്രജാപതിയായിരുന്നു. കൗസല്യ പൂർവജന്മത്തിൽ അങ്ങയുടെ പത്നിയും ദേവമാതാവുമായ അദിതിയായിരുന്നു. കഴിഞ്ഞ ജന്മത്തിൽ നിങ്ങൾ രണ്ടുപേരും വളരെക്കാലം ലൗകികസുഖങ്ങളെല്ലാം ഉപേക്ഷിച്ച് വിഷ്ണുപൂജയിലും ധ്യാനത്തിലും മുഴുകി ഭഗവാനെ തപസ്സു ചെയ്തിരുന്നു. നിങ്ങളുടെ തപസ്സുകൊണ്ട് സന്തോഷിച്ച ഭഗവാൻ പ്രത്യക്ഷനായി വന്നു. വരം സ്വീകരിക്കാൻ നിങ്ങളോട് പറഞ്ഞു. 'ഞങ്ങളുടെ പുത്രനായി അവിടുന്ന് അവതരിക്കണ'മെന്ന വരമാണ് നിങ്ങൾ ആവശ്യപ്പെട്ടത്. 'അങ്ങനെ ആവാം' എന്നരുളിച്ചെയ്ത് ഭഗവാൻ അന്തർധാനം ചെയ്തു. അതനുസരിച്ചാണ് ഭഗവാൻ ഇപ്പോൾ നിങ്ങളുടെ പുത്രനായി രാമൻ എന്ന പേരിൽ ജനിച്ചിരിക്കുന്നത്. ആദിശേഷനാണ് ലക്ഷ്മണനായി പിറന്നിരിക്കുന്നത്. വിഷ്ണുഭഗവാന്റെ ശംഖും ചക്രവുമാണ് ഭരതനും ശത്രുഘ്നനും. യോഗമായാദേവി ജനകപുത്രിയായി സീത എന്നപേരിൽ ജനിച്ചിട്ടുണ്ട്. വിശ്വാമിത്രമഹർഷി രാമനേയും സീതയേയും കൂട്ടിയോജിപ്പിക്കാനാണ് വന്നിരിക്കുന്നത്. ഇത് അത്യന്തരഹസ്യമാണ്. അങ്ങ് ആരോടും പറയരുത്. അതിനാൽ പ്രീതി നിറഞ്ഞ മനസ്സോടെ വിശ്വാമിത്രനെ പൂജിച്ച് ലക്ഷ്മണനോടുകൂടി രാമനെ പറഞ്ഞയക്കൂ."

വസിഷ്ഠമഹർഷി ഇപ്രകാരം പറഞ്ഞപ്പോൾ, സന്തോഷം നിറഞ്ഞ ഹൃദയത്തോടെ, ദശരഥമഹാരാജാവ് കൃതാർത്ഥനായിത്തീർന്നു. 'രാമ! രാമ! ലക്ഷ്മണ! വരൂ' എന്ന് സ്നേഹത്തോടെ വിളിച്ചു. ആലിംഗനംചെയ്ത് ശിരസ്സിൽ ഘ്രാണിച്ചു. രണ്ടുപേരെയും വിശ്വാമിത്രമഹർഷിക്ക് ഏല്പിച്ചുകൊടുത്തു. സന്തുഷ്ടനായിത്തീർന്ന വിശ്വാമിത്രൻ ദശരഥനെ ആശീർവദിച്ചു. വില്ലും, ശരങ്ങൾ നിറച്ച ആവനാഴിയും, വാളും ധരിച്ച്, രാമനും ലക്ഷ്മണനും വിശ്വാമിത്രമഹർഷിയെ അനുഗമിച്ചു. അല്പദൂരം പോയശേഷം മഹർഷി രാമലക്ഷ്മണ

ന്മാർക്ക് 'ബല' എന്നും 'അതിബല' എന്നും രണ്ടു ദിവ്യമന്ത്രങ്ങൾ ഉപദേശിച്ചുകൊടുത്തു. അവയെ ജപിച്ചാൽ വിശപ്പും ദാഹവും അക ലും. അനന്തരം ഗംഗാനദികടന്നു മൂന്നുപേരും താടകാവനത്തിലെ ത്തിച്ചേർന്നു.

പരാക്രമശാലിയായ രാമനോട് വിശ്വാമിത്രമുനി പറഞ്ഞു. "രാമ! താടക എന്ന ഘോരരാക്ഷസി ഈ കാടു മുഴുവൻ അടക്കി താമസി ച്ചുവരുന്നു. അവൾ ഭയങ്കരിയാണ്. ലോകോപദ്രവകാരിയാണ്. സ്ത്രീയാണല്ലോ എന്നു ശങ്കിക്കാതെ അവളെ വധിച്ചാലും." "അങ്ങ നെയാവാം" എന്നു പറഞ്ഞ് രാമൻ വില്ലിൽ ഞാൺകെട്ടി ഒരു ചെറു ഞാണൊലിയിട്ടു. ആ ശബ്ദം ആ കാട് മുഴുവൻ മാറ്റൊലിക്കൊ ണ്ടു. താടക അത് തന്നോടുള്ള വെല്ലുവിളിയായി കണക്കാക്കി. ഭയ ങ്കരസ്വരൂപിണിയും മേഘംപോലെ കറുത്തിരുണ്ടവളുമായ അവൾ ക്രോധംകൊണ്ടു മതിമറന്നവളായി രാമന്റെ നേരെ പാഞ്ഞുവന്നു. രാമൻ ഒരുഗ്രശരം അവളുടെ മാറിലേക്ക് പ്രയോഗിച്ചു. അതേറ്റ് ഹൃദയം പിളർന്ന് അവൾ മരിച്ചുവീണു. അവളുടെ ശരീരത്തിൽനിന്ന് അതിസുന്ദരിയായി, സർവാഭരണഭൂഷിതയായി, ഒരു യക്ഷി ഉയർന്നു വന്നു. അവൾ അഗസ്ത്യമഹർഷിയുടെ ശാപത്താൽ രാക്ഷസിയാ യിത്തീർന്നവളായിരുന്നു. ശ്രീരാമന്റെ അനുഗ്രഹത്താൽ അവൾക്ക് ശാപമോക്ഷം വന്നു. രാമനെ പ്രദക്ഷിണംവെച്ചു നമസ്കരിച്ച് അനു ജ്ഞ വാങ്ങി അവൾ സ്വർഗത്തിലേക്കു പോയി. താടകാവധം കണ്ടു സന്തോഷിച്ച വിശ്വാമിത്രമുനി രാമനെ ഗാഢഗാഢം ആലിംഗനം ചെയ്തു. ശിരസ്സിൽ മുകർന്നു. അല്പം ആലോചിച്ചശേഷം സകല ദിവ്യാസ്ത്രങ്ങളും, അവ പ്രയോഗിക്കാനും ഉപസംഹരിക്കാനുമുള്ള മന്ത്രങ്ങളോടെ, രാമന് ഉപദേശിച്ചുകൊടുത്തു. (വിശ്വാമിത്രൻ ക്ഷത്രി യനായിരുന്നു. അക്കാലത്ത് ശിവനെ തപസ്സുചെയ്ത് സന്തോഷിപ്പിച്ച് സകലദിവ്യാസ്ത്രങ്ങളും മന്ത്രസമേതം വരങ്ങളായി വാങ്ങിയിരുന്നു. പിന്നീടാണ് അദ്ദേഹം തീവ്രമായ തപസ്സുചെയ്ത് ബ്രഹ്മർഷിയായി ത്തീർന്നത്. ആ ദിവ്യാസ്ത്രങ്ങളെയാണ് അദ്ദേഹം ശ്രീരാമന് ഉപദേ ശിച്ചത്.)



## അഞ്ചാം സർഗം

## യാഗരക്ഷ

അന്നുരാത്രി വിശ്വാമിത്രമഹർഷിയും രാമലക്ഷ്മണന്മാരും കാമാശ്രമത്തിൽ താമസിച്ചു. പിറ്റേദിവസം രാവിലെ പുറപ്പെട്ട് മദ്ധ്യാഹ്നമായപ്പോഴേക്കും സിദ്ധാശ്രമത്തിലെത്തി. അവിടെയാണ് വിശ്വാമിത്രമഹർഷി തപസ്സുചെയ്യുന്നത്. ആശ്രമത്തിലെ മുനിമാർ വിശ്വാമിത്രന്റെ നിർദ്ദേശപ്രകാരം രാമനേയും ലക്ഷ്മണനേയും എതിരേറ്റ് സൽക്കരിച്ചു. അടുത്തദിവസം ശ്രീരാമൻ വിശ്വാമിത്രമഹർഷിയോട് പറഞ്ഞു. "മഹർഷേ! അങ്ങ് യാഗത്തിന് ദീക്ഷ വരിച്ചാലും. നീചന്മാരായ രാക്ഷസന്മാരെ ഞങ്ങൾക്ക് കാണിച്ചുതരൂ." അങ്ങനെ ആവാം എന്നു പറഞ്ഞ് മഹർഷി മറ്റു മുനിമാരോടൊന്നിച്ച് യാഗം ആരംഭിച്ചു. മദ്ധ്യാഹ്നസമയമായപ്പോഴേക്കും മാരീചനെന്നും സുബാഹു എന്നും പേരായ രാക്ഷസന്മാർ കുറെ അനുചരന്മാരോടുകൂടി അന്തരിക്ഷത്തിൽ പ്രത്യക്ഷപ്പെട്ടു. അവർ അഗ്നികുണ്ഡത്തിലേക്ക് ചോരയും എല്ലുകളും വർഷിക്കാൻ തുടങ്ങി. രാമൻ ഉടനെ വില്ലെടുത്ത് രണ്ടു ദിവ്യാസ്ത്രങ്ങൾ തൊടുത്ത് മാരീചന്റേയും സുബാഹുവിന്റേയും നേരെ വെവ്വേറെ പ്രയോഗിച്ചു. അതിൽ വായവ്യസ്ത്രം മാരീചനെ വട്ടംകറക്കി നൂറുയോജന ദൂരത്തിൽ സമുദ്രത്തിൽക്കൊണ്ടുപോയി വീഴ്ത്തി. അതു കണ്ടവരെല്ലാം ആശ്ചര്യപ്പെട്ടു. മറ്റേ ബാണം ആഗ്നേയാസ്ത്രമായിരുന്നു. അത് സുബാഹുവിനെ ഭസ്മമാക്കിത്തീർത്തു. മറ്റു രാക്ഷസന്മാരെ ലക്ഷ്മണനും വധിച്ചു. ദേവന്മാർ രാമനേയും ലക്ഷ്മണനേയും പുഷ്പവൃഷ്ടിചെയ്ത് അഭിനന്ദിച്ചു. ആകാശത്തിൽ ദേവവാദ്യങ്ങൾ മുഴങ്ങി. സിദ്ധന്മാരും ചാരണന്മാരും രാമലക്ഷ്മണന്മാരെ സ്തുതിച്ചു.

വിശ്വാമിത്രമഹർഷി രാമനേയും ലക്ഷ്മണനേയും വേണ്ടപോലെ സൽക്കരിച്ചു. രണ്ടുപേരെയും മടിയിലിരുത്തി ആലിംഗനം ചെയ്തു. ആനന്ദക്കണ്ണീർകൊണ്ട് കുളിപ്പിച്ചു. സ്വാദുള്ള ഫലമൂലങ്ങൾ ആഹാരമായിട്ടു കൊടുത്തു. പുരാണകഥകൾ പലതും പറഞ്ഞുകൊടുത്തുകൊണ്ട് മൂന്നുദിവസം സിദ്ധാശ്രമത്തിൽത്തന്നെ താമസിച്ചു.

നാലാം ദിവസം പ്രഭാതത്തിൽ വിശ്വാമിത്രൻ പറഞ്ഞു. "രാമ! വിദേഹരാജാവിന്റെ രാജ്യത്ത് ഒരു യാഗം നടന്നുകൊണ്ടിരിക്കുകയാണ്. അവിടെ പരമശിവന്റെ ശ്രേഷ്ഠമായ ഒരു വില്ലുമുണ്ട്. യാഗത്തിൽ പങ്കെടുക്കാനും ശൈവചാപം കാണാനുമായി നമുക്ക് അങ്ങോട്ട് പോകാം. ജനകൻ നിങ്ങൾ രണ്ടുപേരേയും ആദരിക്കും." ഇപ്രകാരം പറഞ്ഞ് വിശ്വാമിത്രമുനി രാമലക്ഷ്മണന്മാരോടൊന്നിച്ച് മിഥിലയിലേക്ക് പുറപ്പെട്ടു. യാത്രാമദ്ധ്യേ അവർ ഗംഗാതീരത്തെത്തി. അവിടെയായിരുന്നു ഗൗതമന്റെ ആശ്രമം. ദിവ്യങ്ങളായ പുഷ്പങ്ങളും ശ്രേഷ്ഠങ്ങളായ പഴങ്ങളും സമൃദ്ധമായ ധാരാളം വൃക്ഷങ്ങൾ അവിടെ നിറഞ്ഞുനിന്നിരുന്നു. മൃഗങ്ങളോ പക്ഷികളോ മറ്റു ജീവജാലങ്ങളോ ഒന്നും അവിടെ ഉണ്ടായിരുന്നില്ല. ആ പ്രദേശം കണ്ട് രാമൻ ചോദിച്ചു. "ഇത് ആരുടെ ആശ്രമമാണ്? ധാരാളം പൂക്കളും പഴങ്ങളും നിറഞ്ഞ വൃക്ഷങ്ങളും ചെടികളും കാണാനുണ്ട്. എന്നാൽ ഒരൊറ്റ ജീവിപോലും ഇവിടെ ഇല്ലല്ലോ. ഇവിടെ എത്തിയപ്പോൾ എന്റെ മനസ്സിന് വളരെ സന്തോഷം തോന്നുന്നുണ്ട്. സദയം പറഞ്ഞുതന്നാലും."

വിശ്വാമിത്രമഹർഷി പറഞ്ഞു. "രാമ! പണ്ടു നടന്ന സംഗതിയാണ്. ഗൗതമമഹർഷി ധർമ്മജ്ഞനും പ്രസിദ്ധനുമായിരുന്നു. വിഷ്ണു ഭഗവാനെ തപസ്സിലൂടെ ആരാധിച്ചുകൊണ്ട് അദ്ദേഹം ഈ ആശ്രമത്തിൽ താമസിച്ചിരുന്നു. അദ്ദേഹത്തിന്റെ ബ്രഹ്മചര്യനിഷ്ഠ കണ്ടു സന്തോഷിച്ച ബ്രഹ്മാവ് ലോകസുന്ദരിയായ അഹല്യയെ ഗൗതമന് പത്നിയായി കൊടുത്തു. അഹല്യ ഭക്തിബഹുമാനങ്ങളോടെ അദ്ദേഹത്തെ ശുശ്രൂഷിച്ചുവന്നു. തപസ്വികളിൽ ശ്രേഷ്ഠനായ ഗൗതമൻ അഹല്യയോടുകൂടി ഇവിടെ തപസ്സനുഷ്ഠിച്ചിരുന്നു. അഹല്യയിൽ ആസക്തനായിത്തീർന്ന ഇന്ദ്രൻ ഒരുദിവസം, മുനി സ്നാനത്തിനു പോയ തക്കത്തിൽ, ഗൗതമന്റെ വേഷത്തിൽ ആശ്രമത്തിൽവന്ന് അഹല്യയെ പ്രാപിച്ചു. ഉടനെ യാത്രയായി. അപ്പോഴേക്കും ഗൗതമൻ സ്നാനം കഴിഞ്ഞ് തിരിച്ചെത്തി. തന്റെ സ്വരൂപം സ്വീകരിച്ചു പോകുന്നവനോട് കോപത്താൽ ജ്വലിച്ചുകൊണ്ട് ഗൗതമൻ ചോദിച്ചു. "എന്റെ രൂപം ധരിച്ച നീചനായ നീ ആരാണ്? സത്യം പറഞ്ഞോ. ഇല്ലെങ്കിൽ ഞാൻ നിന്നെ ശപിച്ച് ഭസ്മമാക്കിത്തീർക്കുന്നുണ്ട്". "ഞാൻ ദേവരാജാവായ ഇന്ദ്രനാണ്. കാമത്തിന് അടിമപ്പെട്ട് നീചപ്ര

വൃത്തി ചെയ്തുപോയി. അങ്ങ് ക്ഷമിച്ച് എന്നെ രക്ഷിക്കണം" എന്ന് ഇന്ദ്രൻ പറഞ്ഞു. "പരസ്ത്രീലമ്പടനായി സഞ്ചരിക്കുന്ന നീച! നീ ആയിരം ഭഗങ്ങളോടുകൂടിയവനായിത്തീരട്ടെ" എന്ന് ഗൗതമൻ ഇന്ദ്രനെ ശപിച്ചു. പേടിച്ചു വിറച്ചു തൊഴുതുകൊണ്ടുനിൽക്കുന്ന അഹല്യയോട് ഗൗതമൻ പറഞ്ഞു. "ദുഷിച്ചവളേ! നീ ആശ്രമത്തിൽ ശിലാരൂപിണിയായിത്തീരട്ടെ. ആഹാരമൊന്നുമില്ലാതെ രാവും പകലും തപസ്സുചെയ്തുകൊണ്ട് നീ ഇവിടെ താമസിക്കൂ. വെയിലും മഴയും മഞ്ഞും സഹിച്ചുകൊണ്ടും, സർവേശ്വരനായ ഭഗവാനെ ഹൃദയത്തിൽ ധ്യാനിച്ചുകൊണ്ടും തപസ്സുചെയ്യൂ. ഈ ആശ്രമത്തിൽ ഇന്നുമുതൽ ജീവജാലങ്ങളൊന്നുമില്ലാതായിത്തീരും. ഇങ്ങനെ അനേകായിരം സംവത്സരങ്ങൾ തപസ്വിനിയായി കഴിയുമ്പോൾ, ദശരഥപുത്രനായ രാമൻ അനുജനോടുകൂടി ഇവിടേക്ക് വരും. ശിലാരൂപിണിയായ നിന്നെ കാൽകൊണ്ട് സ്പർശിക്കും. അതോടെ പാപം നശിച്ച് പഴയ സ്വരൂപത്തെ പ്രാപിക്കും. രാമനെ പ്രദക്ഷിണംചെയ്ത് നമസ്കരിച്ച് ഭക്തിയോടെ സ്തുതിക്കൂ. അതോടെ ശാപംതീർന്ന് നീ പഴയതുപോലെ എന്നെ ശുശ്രൂഷിക്കുന്നവളായിത്തീരും." ഇങ്ങനെ പറഞ്ഞ് ഗൗതമൻ തപസ്സുചെയ്യാനായി ഹിമാലയത്തിലേക്ക് പോയി. (അറിയാതെയാണെങ്കിലും ഇന്ദ്രൻ പ്രാപിച്ചതിനാൽ അഹല്യയ്ക്ക് ചാരിത്രഭംഗം വന്നുവല്ലോ. ആ ദോഷം തീരാനാണ് ശിലാരൂപിണിയായി തപസ്സുചെയ്യാൻ ഗൗതമൻ നിർദ്ദേശിച്ചത്.)

"അന്നുമുതൽ അഹല്യ മറ്റാർക്കും കാണാൻ കഴിയാത്തവളായിത്തീർന്നു. നിർജനമായ ഈ ആശ്രമത്തിൽ അങ്ങയുടെ പാദസ്പർശത്തെ പ്രതീക്ഷിച്ചുകൊണ്ട് അഹല്യ ഉഗ്രതപസ്സനുഷ്ഠിച്ചുകൊണ്ടിരിക്കുകയാണ്. മുനിപത്നിയും ബ്രഹ്മപുത്രിയുമായ അഹല്യയെ പവിത്രയാക്കിയാലും" എന്നു പറഞ്ഞ് രാമന്റെ കൈപിടിച്ച് മുനിശ്രേഷ്ഠനായ വിശ്വാമിത്രൻ തപസ്വിനിയായ അഹല്യയെ കാണിച്ചുകൊടുത്തു. ശ്രീരാമൻ ആ ശിലയെ കാൽകൊണ്ടു തൊട്ടു. അതോടെ ശാപമോക്ഷംവന്ന അഹല്യയെ കണ്ടു. 'ഞാൻ രാമനാണ്' എന്നു പറഞ്ഞ് മുനിപത്നിയെ നമസ്കരിച്ചു. അഹല്യ മുന്നിൽ നിൽക്കുന്ന രാമനെ കൺകുളിർക്കെ നോക്കിക്കണ്ടു. മഞ്ഞപ്പട്ടുടുത്തവനും, വില്ലും ശരങ്ങളും ധരിച്ചവനും, ലക്ഷ്മണസമേതനും, പുഞ്ചിരിതൂകുന്നവനും, ചെന്താമരക്കണ്ണനും, ശ്രീവത്സം ശോഭിക്കുന്ന മാറിട

ത്തോടുകൂടിയവനും, നീലമാണിക്യത്തിന്റെ നിറത്തോടുകൂടിയവനും, ശരീരകാന്തികൊണ്ട് പത്തു ദിക്കുകളേയും പ്രകാശിപ്പിക്കുന്നവനും, ലക്ഷ്മീവല്ലഭനുമായ രാമനെക്കണ്ട് സന്തോഷാധിക്യത്താൽ വികസിച്ച കണ്ണുകളോടുകൂടിയ അഹല്യ ഗൗതമന്റെ വാക്കുകൾ ഓർമ്മിച്ചു. പരമാത്മാവായ നാരായണനാണ് ഇതെന്നു മനസ്സിലാക്കി അർഘ്യം പാദ്യം മുതലായവകൊണ്ട് വിധിപോലെ രാമനെ പൂജിച്ചു. രാമന്റെ പാദസ്പർശപ്രഭാവത്താൽ പാപമെല്ലാം നശിച്ചവളായ അഹല്യ, രാമന്റെ കാൽക്കൽ ഭക്തിയോടെ നമസ്കരിച്ചു. എഴുന്നേറ്റ് രാമനെ വീണ്ടും നോക്കി. ഭക്തിഭാവത്താൽ ശരീരത്തിൽ രോമാഞ്ചമുണ്ടായി. തൊണ്ടയിടറിക്കൊണ്ട് അഹല്യ രാമനെ സ്തുതിക്കാൻ ആരംഭിച്ചു.

"ജഗത്തിൽ വസിക്കുന്നവനും ജഗത്തിന്റെ വാസസ്ഥാനവുമായ ഭഗവാനേ! അവിടുത്തെ പാദരേണുവിന്റെ സ്പർശമാത്രത്താൽ ഞാൻ കൃതാർത്ഥയായിത്തീർന്നിരിക്കുന്നു. നിർമ്മലചിത്തന്മാരായ ബ്രഹ്മാവ് ശിവൻ എന്നിവർപോലും അന്വേഷിച്ചുകൊണ്ടിരിക്കുന്നവയാണല്ലോ ഈ ചരണാരവിന്ദങ്ങൾ. ഭഗവാനേ! നിന്തിരുവടിയുടെ ലീലകൾ ആശ്ചര്യകരങ്ങൾതന്നെ. മനുഷ്യഭാവത്തിൽ അങ്ങ് ലോകത്തെ മുഴുവൻ മയക്കിക്കൊണ്ടിരിക്കുകയാണ്. കാൽ മുതലായ ഇന്ദ്രിയങ്ങളൊന്നുമില്ലാത്തവനും, സർവത്ര പൂർണനും, ആനന്ദസ്വരൂപനും, മായയുടെ നിയന്താവുമായ അവിടുന്ന് എപ്പോഴും സഞ്ചരിക്കുന്നവനെപ്പോലെയും പ്രവർത്തിക്കുന്നവനെപ്പോലെയും തോന്നപ്പെടുകയാണ്. അജ്ഞന്മാർ ഇന്ദ്രിയങ്ങളുടെ പ്രവർത്തനങ്ങൾ അവിടുത്തെ പ്രവർത്തനങ്ങളായി തെറ്റിദ്ധരിക്കുന്നു. ഗംഗയ്ക്ക് മൂന്നുലോകങ്ങളേയും ശുദ്ധീകരിക്കാൻ കഴിയുന്നത് അവിടുത്തെ പാദാരവിന്ദങ്ങളിൽ നിന്നുൽഭവിച്ചതുകൊണ്ടാണല്ലോ. ലോകത്തെ മുഴുവൻ ശുദ്ധീകരിക്കുന്ന ആ ഭഗവാനെ പ്രത്യക്ഷമായി കാണാൻ കഴിഞ്ഞത് എന്റെ പൂർവ്വജന്മസുകൃതത്താലാണ്. മനുഷ്യസ്വരൂപേണ അവതരിച്ചവനും, സകലവിധ പാപങ്ങളേയും ഹരിക്കുന്നവനും, രാമനെന്ന പേരോടുകൂടിയവനും, അതിസുന്ദരശരീരത്തോടുകൂടിയവനും, വില്ല് ധരിച്ചവനും, താമരയിതൾപോലെ മനോഹരങ്ങളായ കണ്ണുകളോടുകൂടിയവനുമായ ഭഗവാൻ ശ്രീരാമനെ ഞാൻ നിത്യവും ഭജിക്കുന്നു. മറ്റാരേയും ഞാൻ ആശ്രയിക്കില്ല. വേദങ്ങൾപോലും ഈ പാദ

രേണുക്കളെ അന്വേഷിച്ചുകൊണ്ടിരിക്കുന്നു. അങ്ങയുടെ നാഭിപത്മത്തിൽ നിന്നാണല്ലോ സൃഷ്ടികർത്താവായ ബ്രഹ്മാവുണ്ടായത്. അവിടുത്തെ തിരുനാമങ്ങളെയാണല്ലോ ത്രിപുരങ്ങളെ ദഹിപ്പിച്ച ശ്രീപരമേശ്വരൻ ജപിച്ചുകൊണ്ടിരിക്കുന്നത്. അപ്രകാരമുള്ള മഹിമാതിരേകത്തോടുകൂടിയ രാമചന്ദ്രനെ ഞാനെപ്പോഴും ഹൃദയത്തിൽ ധ്യാനിക്കുന്നു.

"നാരദമഹർഷി ബ്രഹ്മാവ് ശിവൻ മുതലായവർ അങ്ങയുടെ അവതാരലീലകളെ സത്യലോകത്തിൽവെച്ച് ഭക്തിയോടെ കീർത്തിക്കാറുണ്ട്. അതു കേൾക്കുമ്പോൾ വാഗ്ദേവതയായ സരസ്വതി, ഭഗവാന്റെ ഗുണഗണങ്ങളെ പാടിപ്പുകഴ്ത്തുന്ന ഈ വാക്കുകളുടെ ദേവിയാവാൻ തനിക്ക് ഭാഗ്യം കിട്ടിയല്ലോ എന്നു വിചാരിച്ച്, ആനന്ദാശ്രുക്കൾ ഒഴുക്കിക്കൊണ്ടിരിക്കും. അപ്രകാരമുള്ള രാമനെ ഞാൻ ശരണം പ്രാപിക്കുന്നു. അവിടുന്ന് പരമാത്മാവാണ്. പരമപുരുഷനാണ്. പണ്ടുതന്നെയുള്ളവനാണ്. ഏകനാണ്. സ്വയം പ്രകാശസ്വരൂപിയാണ്. അവസാനമില്ലാത്തവനാണ്. ആദിയിലുള്ളവനാണ്. ജനങ്ങളെ അനുഗ്രഹിക്കാനായി മായകൊണ്ട് വിശ്വമോഹനമായ മനുഷ്യശരീരത്തെ, രാമനെന്ന പേരിൽ, സ്വീകരിച്ചവനാണ്. എങ്ങും നിറഞ്ഞ പരമാത്മാവായ ഭഗവാൻ സർവസ്വതന്ത്രനാണ്. അവിടുന്ന് സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കായി മായയിൽ പ്രതിബിംബിച്ചുകൊണ്ട് ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്നിങ്ങനെ മൂന്നുരൂപത്തിൽ വിളങ്ങുന്നു. രാമ! ഞാൻ നിന്തിരുവടിയുടെ പാദകമലങ്ങളിൽ നമസ്കരിക്കുന്നു. ലക്ഷ്മീഭഗവതി ഭക്തിയോടെ ഹൃദയത്തിൽ ധരിച്ച് ലാളിക്കുന്നവയാണല്ലോ ഇവ. വാമനാവതാരത്തിൽ മൂന്നുലോകങ്ങളും അളന്നെടുത്തവയാണല്ലോ ഈ പാദാരവിന്ദങ്ങൾ. ശരീരാഭിമാനമകന്ന മഹർഷിമാർ എപ്പോഴും ധ്യാനിച്ചുകൊണ്ടിരിക്കുന്നവയാണ് ഈ പാദങ്ങൾ.

"പ്രപഞ്ചത്തിനു കാരണഭൂതനും, പ്രപഞ്ചസ്വരൂപനും, പ്രപഞ്ചത്തിന് ആശ്രയീഭൂതനുമാണ് അവിടുന്ന്. ഒന്നിനോടും ബന്ധപ്പെടാതെ അങ്ങ് എല്ലാവരിലും ആത്മസ്വരൂപേണ വിളങ്ങിക്കൊണ്ടിരിക്കുന്നു. ഓംകാരംകൊണ്ടു നിർദ്ദേശിക്കപ്പെടുന്നവനും, വാക്കുകളെക്കൊണ്ട് വർണിക്കാൻ കഴിയാത്തവനുമാണ് അവിടുന്ന്. വാക്കുകളായും അവകൊണ്ടു നിർദ്ദേശിക്കപ്പെടുന്ന വസ്തുക്കളായും പ്രപഞ്ചാകാരേണ

വിളങ്ങുന്നതും അവിടുന്നുതന്നെ. മഹത്തത്വം അഹങ്കാരതത്വം പഞ്ചഭൂതങ്ങൾ എന്നീ കാര്യങ്ങൾ, മൂലപ്രകൃതിയാകുന്ന കാരണം, ഞാൻ ചെയ്യുന്നു എന്നഭിമാനിക്കുന്ന കർത്താവ്, സ്വർഗം നരകം മുതലായ ലോകങ്ങളെ പ്രാപിക്കലാകുന്ന ഫലം, യാഗം മുതലായ കർമ്മങ്ങൾ, അവയെ പ്രതിപാദിക്കുന്ന വേദശാസ്ത്രാദികൾ എന്നിങ്ങനെ പല വിധത്തിൽ പ്രകാശിക്കുന്ന മായയിലൂടെ അങ്ങ് പലതായി തോന്നപ്പെട്ടുകൊണ്ടിരിക്കുന്നു. മായകൊണ്ട് മനസ്സു ദുഷിച്ചവർ നിന്തിരുവടിയുടെ പരമാർത്ഥസ്വരൂപത്തെ അറിയുന്നില്ല. അവർ മായയുടെ നിയന്താവും പരമേശ്വരനുമായ അങ്ങയെ വെറും മനുഷ്യനായി കാണുന്നു. അവിടുന്ന് ആകാശംപോലെ എല്ലാ വസ്തുക്കളുടേയും അകവും പുറവും നിറഞ്ഞവനാണ്. യാതൊരു മാലിന്യവും ബാധിക്കാത്തവനാണ്. നിസ്സംഗനാണ്. നിശ്ചലനാണ്. നിത്യനാണ്. ശുദ്ധനാണ്. ജ്ഞാനസ്വരൂപനാണ്. ഉൺമയായി വിളങ്ങുന്നവനാണ്. നാശരഹിതനാണ്. സർവവ്യാപിയായ ഭഗവാനേ! ഞാൻ ഒന്നും അറിവില്ലാത്തവളായ ഒരു പാവം സ്ത്രീയാണ്. എനിക്ക് അവിടുത്തെ തത്വം എങ്ങനെ അറിയാൻ കഴിയും? അതിനാൽ മറ്റു ചിന്തകളെല്ലാം അകറ്റി ഏകാഗ്രതയോടെ ഞാൻ അങ്ങയെ വീണ്ടും വീണ്ടും നമസ്കരിക്കുന്നു. ഭഗവാനേ! ഭാവിയിൽ എവിടെയെല്ലാം ഏതു പരിതഃസ്ഥിതിയിൽ ജീവിക്കേണ്ടിവന്നാലും എനിക്കെപ്പോഴും അവിടുത്തെ പാദാരവിന്ദങ്ങളിൽ ഉറച്ച ഭക്തി ഉണ്ടാവണേ. ജീവന്മാരുടെ അധിപതിയും, ഭക്തവത്സലനും, ഇന്ദ്രിയങ്ങളെ നിയന്ത്രിക്കുന്നവനും, നാരായണനുമായ ഭഗവാനേ! നിന്തിരുവടിക്ക് അനന്തകോടി നമസ്കാരം. സംസാരഭയത്തെ നിശ്ശേഷം അകറ്റുന്നവനും, ഏകനും, കോടിസൂര്യന്മാരെപ്പോലെ പ്രകാശിക്കുന്നവനും, കയ്യിൽ വില്ല് ധരിച്ചവനും, മേഘവർണനും, സ്വർണംപോലെ മിന്നിത്തിളങ്ങുന്ന മഞ്ഞപ്പട്ടുടുത്തവനും, രത്നകുണ്ഡലങ്ങൾ അണിഞ്ഞവനും, ചെന്താമരക്കണ്ണനും, ലക്ഷ്മണസമേതനുമായ രാമനെ ഞാൻ സ്തുതിക്കുന്നു."

തന്റെ മുൻപിൽ നിൽക്കുന്ന പരമപുരുഷനായ ശ്രീരാമനെ ഇപ്രകാരം സ്തുതിച്ചു നമസ്കരിച്ച് അനുവാദം വാങ്ങിക്കൊണ്ട് അഹല്യ ഗൗതമമഹർഷിയുടെ സമീപത്തേക്ക് പോയി. അഹല്യയുടെ ഈ സ്തുതി ഭക്തിയോടെ പഠിക്കുന്നവന്റെ സകലവിധപാപങ്ങളും നശിക്കും. അവൻ പരബ്രഹ്മതത്വത്തെ പ്രാപിച്ച് മുക്തനായിത്തീരും. പുത്ര

നുണ്ടായാൽക്കൊള്ളാമെന്നാഗ്രഹിക്കുന്ന സ്ത്രീ, വന്ധ്യയാണെങ്കിലും, രാമനെ ഭക്തിയോടെ ഹൃദയത്തിൽ ധ്യാനിച്ച് നിത്യവും ഈ സ്തോത്രം ജപിക്കുകയാണെങ്കിൽ ഒരു സംവത്സരംകൊണ്ട് നല്ല ഒരു പുത്രനെ പ്രസവിക്കും. രാമന്റെ പ്രസാദത്താൽ സർവാഭീഷ്ടങ്ങളും സാധിക്കും. ബ്രഹ്മഹത്യ, ഗുരുപത്നീഗമനം, മോഷണം, മദ്യപാനം, അമ്മ സഹോദരന്മാർ ഇവരുടെ വധം, വിഷയാസക്തിയിൽ മുഴുകിയ ജീവിതം ഇങ്ങനെയുള്ള പരമപാപികൾ പോലും രഘുപതിയായ രാമനെ ഹൃദയത്തിൽ ധ്യാനിച്ചുകൊണ്ട് നിത്യവും ഈ അഹല്യാസ്തുതിയെ ഭക്തിയോടെ ജപിക്കുകയാണെങ്കിൽ എല്ലാ പാപങ്ങളും നശിച്ച് മുക്തരായിത്തീരും. ആ സ്ഥിതിക്ക് ധാർമ്മികരുടെ കാര്യം പറയാനുണ്ടോ?



## ആറാം സർഗം
## സീതാവിവാഹം

അനന്തരം വിശ്വാമിത്രമഹർഷി രാമലക്ഷ്മണന്മാരോട് പറഞ്ഞു. "ഇനി നമുക്ക് ജനകന്റെ രാജ്യമാകുന്ന മിഥിലയിലേക്ക് പോകാം. അദ്ദേഹത്തിന്റെ യാഗത്തിൽ പങ്കെടുക്കാം. അതിനുശേഷം അയോദ്ധ്യയിലേക്ക് തിരിച്ചു പോകാം." ഇങ്ങനെ പറഞ്ഞ് രാമനോടും ലക്ഷ്മണനോടും ഒന്നിച്ച് മിഥിലയിലേക്ക് പുറപ്പെട്ടു. അല്പദൂരം സഞ്ചരിച്ച് ഗംഗാതീരത്തെത്തി. ഗംഗാനദി കടന്നിട്ടു വേണം മുന്നോട്ടു പോകാൻ. തോണിക്കടവിലെത്തി. വിശ്വാമിത്രമുനി ആദ്യം തോണിയിൽക്കയറി. ശ്രീരാമൻ തോണിയിൽ കയറാൻ ആരംഭിച്ചപ്പോൾ തോണിക്കാരൻ തടഞ്ഞുകൊണ്ട് പറഞ്ഞു. "അങ്ങയുടെ ഈ പാദാരവിന്ദങ്ങളെ ഞാനൊന്നു കഴുകിക്കട്ടെ. തോണി മരംകൊണ്ടുണ്ടാക്കിയതാണല്ലോ. മരവും കല്ലുപോലെ ജഡംതന്നെ. അചേതനവസ്തുക്കളെ മനുഷ്യരാക്കി മാറ്റുന്ന പ്രഭാവത്തോടുകൂടിയ പൊടികൾ ഈ കാലടികളിൽ ഉണ്ടെന്നുള്ള കഥ ഇപ്പോൾ ഇവിടെയെല്ലാം പ്രചരിക്കുന്നുണ്ട്. അല്പസമയം മുൻപ് അങ്ങ് ഒരു കല്ലിൽ ചവുട്ടി എന്നും ആ ശില ഉടനെ അതിസുന്ദരിയായ ഒരു സ്ത്രീരത്നമായി മാറിയെന്നും ഇവിടെ പലരും പറഞ്ഞ് എനിക്കറിയാൻ കഴിഞ്ഞു. അതിനാൽ ഈ രണ്ടു കാലടികളേയും നല്ലപോലെ കഴുകിച്ചു വൃത്തിയാക്കി അവയിൽ ഒരൊറ്റപ്പൊടിപോലും ശേഷിച്ചിട്ടില്ല എന്നു ഉറപ്പു വരുത്തിയശേഷം ഞാൻ തോണിയിൽ കയറാൻ അനുവദിക്കാം. പ്രതിഫലമൊന്നും സ്വീകരിക്കാതെ അക്കര എത്തിക്കുകയും ചെയ്യാം. അല്ലെങ്കിൽ ഈ കാലിലെ പൊടി പറ്റി എന്റെ തോണി ഒരു യുവതിയായി മാറിയാൽ എന്റെ ഉപജീവനം മുട്ടിപ്പോകും."

ഇങ്ങനെ പറഞ്ഞുകൊണ്ട് നാവികൻ ശ്രീരാമന്റെ രണ്ടുകാലുകളേയും ഭക്തിപൂർവം കഴുകിച്ചു. തോണിയിൽക്കയറ്റി മൂന്നുപേരെയും അക്കരയിൽ എത്തിച്ചു. പിന്നീട് മൂന്നുപേരും മിഥിലയിലെത്തി. അവിടെ ഋഷികൾ വന്നാൽ താമസിക്കാൻ പ്രത്യേകം സ്ഥലംതന്നെ ഏർപ്പെടുത്തിയിട്ടുണ്ട്. അവിടേക്കാണ് വിശ്വാമിത്രൻ രാമലക്ഷ്മണന്മാരോടൊന്നിച്ചു ചെന്നത്.

വിശ്വാമിത്രമഹർഷി വന്നവിവരം അറിഞ്ഞു സന്തോഷിച്ച ജനകൻ പൂജാദ്രവ്യങ്ങളുമെടുത്ത് പുരോഹിതനായ ശതാനന്ദമുനിയോടുകൂടി വന്ന് അദ്ദേഹത്തെ എതിരേറ്റ് സൽക്കരിച്ചു. സർവലക്ഷണ സമ്പന്നന്മാരും, സൂര്യനേപ്പോലെയും ചന്ദ്രനേപ്പോലെയും ശോഭിക്കുന്നവരുമായ കുമാരന്മാരെക്കണ്ട് ജനകമഹാരാജാവ് വിശ്വാമിത്രമഹർഷിയോട് ചോദിച്ചു. "ദേവന്മാരെപ്പോലെ തേജസ്വികളായ ഈ കുമാരന്മാർ ആരാണ്? ആരുടെ പുത്രന്മാരാണ്? ഇവരെ കാണുമ്പോൾ എന്റെ മനസ്സു സന്തോഷിക്കുന്നു. ഇവർ നരനാരായണന്മാരാണോ എന്നുപോലും തോന്നിപ്പോകുന്നു." വിശ്വാമിത്രമഹർഷി ജനകനെ സന്തോഷിപ്പിച്ചുകൊണ്ട് മറുപടി പറഞ്ഞു. ഇവർ രണ്ടുപേരും ദശരഥന്റെ പുത്രന്മാരാണ്. ജ്യേഷ്ഠാനുജന്മാരാണ്. രാമൻ ലക്ഷ്മണൻ എന്നാണ് ഇവരുടെ പേരുകൾ. യാഗരക്ഷയ്ക്കായി ഞാൻ ഇവരെ അയോദ്ധ്യയിൽനിന്നു കൂട്ടിക്കൊണ്ടുവന്നിരിക്കുകയാണ്. ആശ്രമത്തിലേക്ക് പോകുന്നവഴിക്ക്, ലോകോപദ്രവകാരിണിയായ താടകയെ, എന്റെ പ്രേരണയനുസരിച്ച്, രാമൻ ഒരൊറ്റശരംകൊണ്ടു കൊന്നു. പിന്നീട് എന്റെ ആശ്രമത്തിൽ എത്തിച്ചേർന്നു. അവിടെ എന്റെ യാഗം മുടക്കാൻ വന്ന സുബാഹുവിനേയും അനുചരന്മാരായ രാക്ഷസന്മാരേയും നിഷ്പ്രയാസം കൊന്നു. മാരീചനെ ഒരു ശരംകൊണ്ടു പറപ്പിച്ച് നൂറുയോജനദൂരത്തിൽ സമുദ്രത്തിൽക്കൊണ്ടുവീഴ്ത്തി. എന്റെ യാഗം രക്ഷിച്ചതിനുശേഷം ഇങ്ങോട്ടു പുറപ്പെട്ടു. വരുന്നവഴിക്ക് ഗംഗാതീരത്തിൽ ഗൗതമാശ്രമത്തിൽ എത്തി. അവിടെ ഗൗതമന്റെ പത്നിയായ അഹല്യ ശാപത്താൽ ശിലാരൂപിണിയായി നിന്നിരുന്നു. അവളെ രാമൻ പാദപല്ലവസ്പർശത്താൽ ശാപവിമുക്തയാക്കി. അഹല്യയെ രാമൻ നമസ്കരിച്ചു. രാമനെ പൂജിച്ചു സ്തുതിച്ചു യാത്രപറഞ്ഞ് അഹല്യ ഗൗതമമഹർഷിയുടെ സമീപത്തേക്ക് പോയി. അനന്തരം ഞങ്ങൾ ഇവിടേക്കു വന്നു. അത് അങ്ങയുടെ രാജധാനിയിലെ ശൈവചാപം കാണാനാണ്. ആ വില്ല് ഇവിടെ ദിവസേന പൂജിക്കപ്പെട്ടുകൊണ്ടിരിക്കുന്നതായും, രാജാക്കന്മാർ അതിനെ ഏറ്റവും ബഹുമാനിക്കുന്നതായും ഞങ്ങൾ കേട്ടിട്ടുണ്ട്. രാജാവേ! അങ്ങ് രാമന് ആ വില്ല് കാണിച്ചുകൊടുക്കു. അതു കണ്ടതിനുശേഷം വേണം ഈ കുമാരന്മാർക്ക് അയോദ്ധ്യയിലേക്ക് മടങ്ങിപ്പോയി അച്ഛനെ കാണാൻ."

വിശ്വാമിത്രമഹർഷി പറഞ്ഞതു കേട്ട ജനകൻ പൂജയ്ക്ക് തക്കവ

രാണെന്നു മനസ്സിലാക്കി രാമനേയും ലക്ഷ്മണനേയും വിധിപോലെ പൂജിച്ചു സൽക്കരിച്ചു. "പരമശിവന്റെ വില്ല് വേഗം കൊണ്ടുവന്ന് രാമന് കാണിച്ചുകൊടുക്കൂ" എന്നു മന്ത്രിയോട് പറഞ്ഞു. "രാമൻ ഈ വില്ലെടുത്ത് ഞാൺ കെട്ടുകയാണെങ്കിൽ എന്റെ മകളായ സീതയെ ഞാൻ രാമന് വിവാഹം ചെയ്തുകൊടുക്കും" എന്ന് മഹർഷിയോട് പറഞ്ഞു. രാമനെ നോക്കി പുഞ്ചിരിയോടെ മഹർഷി പറഞ്ഞു. "ശരി; വേഗം വില്ല് രാമനെക്കാണിക്കൂ" എന്ന്. അപ്പോഴേക്കും അയ്യായിരം ഭടന്മാർ വില്ലിനെ വലിയൊരു വണ്ടിയിലേറ്റി വണ്ടി ഉന്തിയും തള്ളിയും വലിച്ചും കൊണ്ടുവന്നു. നൂറുമണികൾ കെട്ടിയതും രത്നങ്ങളും വജ്രങ്ങളും പതിച്ചതുമായിരുന്നു ആ വില്ല്. മന്ത്രി രാമന് വില്ല് കാണിച്ചുകൊടുത്തു. വില്ലു കണ്ടപ്പോൾ രാമൻ സന്തോഷിച്ചു. അരയിലെ മഞ്ഞപ്പട്ട് ഒന്നു മുറുക്കി ഉടുത്തു. ഇടത്തുകൈകൊണ്ട് വില്ലെടുത്തുയർത്തി എല്ലാ രാജാക്കന്മാരും നോക്കി നിൽക്കെ അതിൽ ഞാൺ കെട്ടി. വലത്തുകൈകൊണ്ട് ഞാൺ വലിച്ചു. അതോടെ വില്ല് നടുവിൽവെച്ച് ഒടിഞ്ഞു. ഇടിനാദംപോലെയുള്ള ആ ശബ്ദം കേട്ടവരുടെയെല്ലാം ധൈര്യം അസ്തമിച്ചു. അത് ദിക്കുകളിലെല്ലാം വ്യാപിച്ചു. ആകാശത്തിൽ നോക്കിനിൽക്കുന്ന ദേവന്മാർക്കുപോലും ആ ചാപഭഞ്ജനം ആശ്ചര്യകരമായിത്തോന്നി. ദേവന്മാർ പുഷ്പവൃഷ്ടിചെയ്ത് പലവിധ സ്തോത്രങ്ങൾകൊണ്ട് രാമനെ സ്തുതിച്ചു. അന്തരിക്ഷത്തിൽ ദേവവാദ്യങ്ങൾ മുഴങ്ങി. അപ്സരസ്ത്രീകൾ നൃത്തം ചെയ്യാനാരംഭിച്ചു. വില്ലു കുലയേറ്റിയതു കണ്ടു സന്തോഷിച്ച ജനകമഹാരാജാവ് രാമനെ മാറോടുചേർത്ത് ആലിംഗനം ചെയ്തു. അന്തഃപുരത്തിൽ സീതയുടെ അമ്മ, വില്ലൊടിഞ്ഞ വിവരമറിഞ്ഞ്, വിസ്മയിച്ചു. സ്വർണവർണത്തോടുകൂടിയ സീതാദേവി സർവാഭരണഭൂഷിതയായി, പട്ടുവസ്ത്രങ്ങളണിഞ്ഞ്, പുഞ്ചിരിതൂകിക്കൊണ്ട്, വലത്തുകയ്യിൽ സ്വർണഹാരവുമായി, ശ്രീരാമനെ സമീപിച്ച്, വരണമാല്യമർപ്പിച്ച്, അത്യന്തം സന്തുഷ്ടയായിത്തീർന്നു. ദിവ്യാഭരണങ്ങളാൽ അലംകരിക്കപ്പെട്ടവനും, ലോകൈകമനോഹരനുമായ രാമനെ അന്തഃപുരത്തിലെ ജനലിലൂടെ നോക്കിക്കണ്ട രാജപത്നിമാർ സീതയ്ക്ക് സർവധാ അനുരൂപനാണ് എന്നറിഞ്ഞ് അത്യന്തം സന്തോഷിച്ചു.

ജനകമഹാരാജാവ് വിശ്വാമിത്രമഹർഷിയോട് പറഞ്ഞു. "മഹർഷേ! കുമാരന്മാരുടെ വിവാഹത്തിന്, പുരോഹിതനോടും മന്ത്രി

മാരോടും, രാജ്ഞിമാരോടും, പരിവാരങ്ങളോടുംകൂടി, വേഗം എത്തിച്ചേരാൻ ദശരഥരാജാവിന് എഴുത്തുകൊടുത്തു ദൂതന്മാരെ അയച്ചാലും." വിശ്വാമിത്രൻ അനുജ്ഞ നൽകിയതനുസരിച്ച് ദൂതന്മാർ കുതിരപ്പുറത്തുക്കയറി അയോദ്ധ്യയിലേക്ക് പുറപ്പെട്ടു. അവർ അതിവേഗം അയോദ്ധ്യയിലെത്തി ദശരഥമഹാരാജാവിനെ വിവരം അറിയിച്ചു. സന്തോഷപരവശനായ ദശരഥൻ ഉടനെ മിഥിലയിലേക്ക് പുറപ്പെടാൻ വേണ്ട ഏർപ്പാടുകൾ ചെയ്തു. അദ്ദേഹം മന്ത്രിമാരോട് പറഞ്ഞു. "നമ്മുടെ ചതുരംഗസൈന്യങ്ങൾ വേഗം മിഥിലയിലേക്ക് പുറപ്പെടട്ടെ. എന്റെ തേര് തയ്യാറാക്കിക്കൊണ്ടുവരൂ. ഞാൻ ഇപ്പോൾത്തന്നെ പുറപ്പെടുകയാണ്. വസിഷ്ഠമഹർഷി മുൻപിൽ സഞ്ചരിക്കണം. കൗസല്യ മുതലായ രാജ്ഞിമാരും മഹർഷിയെ അനുഗമിക്കണം." ഇങ്ങനെ പറഞ്ഞ് ദശരഥരാജാവ് തേരിൽക്കയറി വലിയൊരു സൈന്യത്തോടെ, അതിവേഗത്തിൽ മിഥിലയിലേക്ക് പുറപ്പെട്ടു.

ദശരഥമഹാരാജാവ് എത്തിച്ചേർന്ന വിവരം അറിഞ്ഞ ജനകൻ, പുരോഹിതനായ ശതാനന്ദമഹർഷിയോടുകൂടിച്ചെന്ന് എതിരേറ്റ് കൂട്ടിക്കൊണ്ടുപോയി പൂജിച്ച് വിധിപോലെ സൽക്കരിച്ചു. രാമനും ലക്ഷ്മണനും അച്ഛന്റെ കാൽക്കൽ നമസ്കരിച്ചു. സന്തുഷ്ടനായ ദശരഥൻ രാമനോട് പറഞ്ഞു. "രാമ! ഭാഗ്യം കൊണ്ടാണ് എനിക്കിന്ന് താമരപ്പൂപോലെ മനോഹരമായ നിന്റെ മുഖം കാണാൻ കഴിഞ്ഞത്. നിനക്ക് ഈ ശ്രേയസ്സെല്ലാം ഉണ്ടായിത്തീർന്നത് വിശ്വാമിത്രമഹർഷിയുടെ അനുഗ്രഹത്താലാണ്." ഇങ്ങനെ പറഞ്ഞ് രാമന്റെ ശിരസ്സിൽ ഘ്രാണിച്ചു. മാറോടുചേർത്ത് വീണ്ടും വീണ്ടും ആലിംഗനം ചെയ്തു. ബ്രഹ്മാനന്ദരസാനുഭൂതിയിലെന്നപോലെ സന്തോഷപരവശനായിത്തീർന്നു. ജനകമഹാരാജാവ് സർവവിധസൗകര്യങ്ങളോടും കൂടിയ ഒരു അരമനയിൽ പത്നിമാരോടും പരിവാരങ്ങളോടുംകൂടി ദശരഥനെ താമസിപ്പിച്ചു. അനന്തരം വിവാഹത്തിനുള്ള മുഹൂർത്തം നിശ്ചയിച്ചു. ജനകരാജാവ് രാമനേയും സഹോദരന്മാരേയും കൂട്ടിക്കൊണ്ടുവന്നു വിവാഹമണ്ഡപത്തിലിരുത്തി. രത്നസ്തംഭങ്ങളോടുകൂടിയതും, തോരണങ്ങളാൽ അലങ്കരിച്ചതും, മുത്തുമാലകളെക്കൊണ്ട് വിതാനിച്ചതും, അത്യന്തം ശോഭയോടുകൂടിയതുമായിരുന്നു കല്യാണമണ്ഡപം. വേദജ്ഞരായ ബ്രാഹ്മണർ നല്ല വസ്ത്രാഭരണങ്ങളണിഞ്ഞ് വിവാഹമണ്ഡപത്തിൽ സന്നിഹിതരായിരുന്നു. പെരുമ്പറ

ദുന്ദുഭി മൃദംഗം എന്നീ വാദ്യങ്ങൾ മുഴങ്ങി. ഗായകർ പാടാൻ തുടങ്ങി. നർത്തകർ നൃത്തം ചെയ്തു. ജനകമഹാരാജാവ് രാമനെ കൂട്ടിക്കൊണ്ടുവന്ന് മണ്ഡപത്തിൽ രത്നപീഠത്തിലിരുത്തി. വസിഷ്ഠനേയും വിശ്വാമിത്രനേയും രാമന്റെ ഇടത്തും വലത്തും വശങ്ങളിൽ ഇരുത്തി ശതാനന്ദമഹർഷി പൂജിച്ചു. വേദിയിൽ അഗ്നി ജ്വലിപ്പിച്ചു. പട്ടാംബരങ്ങൾ രത്നാഭരണങ്ങൾ ഇവകൊണ്ടലംകരിക്കപ്പെട്ട സീതയെ കൂട്ടിക്കൊണ്ടുവന്ന് രാമന്റെ സമീപത്തിരുത്തി. ഭാര്യയോടൊന്നിച്ച് ജനകൻ രാമന്റെ കാൽകഴുകിച്ച് ആ പാദതീർത്ഥം ശിരസ്സിൽ ധരിച്ചു. ആ പാദതീർത്ഥത്തിന്റെ മഹിമ ആർക്കാണ് വർണിക്കാൻ കഴിയുക? ബ്രഹ്മാവും (ശിവനായ) ഞാനും, മഹർഷിമാരും ഭക്തിയോടെ ശിരസ്സിൽ ധരിക്കുന്നതാണല്ലോ ഭഗവാന്റെ പാദതീർത്ഥം. അനന്തരം വിദേഹരാജാവ് സീതയുടെ കൈപിടിച്ച് അക്ഷതത്തോടും ജലത്തോടുംകൂടി രാമന്റെ കയ്യിൽ സമർപ്പിച്ച് കന്യാദാനം ചെയ്തു. "അതിസുന്ദരിയും രത്നാഭരണങ്ങളണിഞ്ഞവളുമായ സീതയെ ഞാനിതാ അങ്ങയ്ക്ക് തരുന്നു. ഇവളെ സ്വീകരിച്ച് സന്തുഷ്ടനായിത്തീർന്നാലും" എന്നു പറഞ്ഞു സീതയെ രാമന്റെ കയ്യിൽ സമർപ്പിച്ചു. പണ്ട് പാലാഴിമഥനസമയത്ത് ലക്ഷ്മീദേവിയെ വിഷ്ണു ഭഗവാന് നൽകിയ ക്ഷീരസമുദ്രദേവതയെപ്പോലെ ജനകൻ സന്തോഷിച്ചു. തന്റെ ഔരസപുത്രിയായ ഊർമ്മിളയെ ജനകൻ ലക്ഷ്മണന് പ്രീതിയോടെ ദാനംചെയ്തു. അനുജനായ കുശധ്വജന്റെ പുത്രിമാരാണ് മാണ്ഡവിയും ശ്രുതകീർത്തിയും. മാണ്ഡവിയെ ഭരതനും ശ്രുതകീർത്തിയെ ശത്രുഘ്നനും വിവാഹംചെയ്തുകൊടുത്തു. നാലു രാജകുമാരന്മാരും വിവാഹിതരായി പത്നിമാരോടുകൂടി ലോകപാലന്മാരെപ്പോലെ ശോഭിച്ചു.

അനന്തരം ജനകൻ വസിഷ്ഠനോടും വിശ്വാമിത്രനോടും തന്റെ മകളായ സീതയുടെ വൃത്താന്തം, നാരദമഹർഷി പറഞ്ഞു തന്നിരുന്നതിനെ കേൾപ്പിച്ചു. "കുറച്ചുകാലം മുൻപ് ഞാൻ ഒരു യാഗം ചെയ്യാൻ നിശ്ചയിച്ച് കലപ്പകൊണ്ട് യജ്ഞഭൂമിയെ ഉഴുതു. ആ ഉഴവുചാലിൽനിന്ന് എനിക്ക് സർവലക്ഷണസമ്പന്നയായ ഒരു പിഞ്ചു പെൺകുഞ്ഞിനെ കിട്ടി. എനിക്ക് ആ കുഞ്ഞിനോട് സ്വന്തം മകളോടെന്നപോലെ വാത്സല്യം തോന്നി. ശരൽക്കാലചന്ദ്രനെപ്പോലെ സുന്ദരമായ മുഖത്തോടുകൂടിയ ആ കുഞ്ഞിനെ ഞാൻ വാരിയെടുത്ത്

എന്റെ ഭാര്യക്ക് കൊടുത്തു. ഞങ്ങൾ അത്യന്തം വാത്സല്യത്തോടെ അവളെ വളർത്തിവന്നു. ഒരുദിവസം ഉദ്യാനത്തിൽ ഏകാന്തസ്ഥലത്ത് ഞാൻ ഒറ്റയ്ക്ക് ഇരിക്കുകയായിരുന്നു. അപ്പോൾ വീണമീട്ടി നാരായണനാമം പാടിക്കൊണ്ട് നാരദമഹർഷി അവിടെ വന്നുചേർന്നു. ഞാൻ അദ്ദേഹത്തെ വിധിപോലെ പൂജിച്ചു. പ്രീതനായ മുനി എന്നോട് പറഞ്ഞു. "ഞാൻ പറയാൻ പോകുന്നത് ശ്രദ്ധിച്ചുകേൾക്കൂ. അങ്ങയ്ക്ക് ശ്രേയസ്സിനുള്ള വഴി ഞാൻ പറഞ്ഞുതരാം. ഇന്ദ്രിയങ്ങളുടെ നിയന്താവും പരമാത്മാവുമായ ഭഗവാൻ ഭക്തന്മാരെ അനുഗ്രഹിക്കാനും, രാവണവധത്തിലൂടെ ദേവകാര്യം സാധിപ്പിക്കാനുമായി ഇപ്പോൾ മായാമാനുഷവേഷത്തിൽ ദശരഥന്റെ പുത്രനായി രാമനെന്നപേരിൽ അവതരിച്ചിട്ടുണ്ട്. അങ്ങയുടെ ഗൃഹത്തിൽ സീതയായി ജനിച്ചിരിക്കുന്നത് യോഗമായാദേവിയാണ്. അതിനാൽ അങ്ങ് സീതയെ രാമനുതന്നെ വിവാഹം ചെയ്തുകൊടുക്കണം. മറ്റാർക്കും കൊടുക്കരുത്. വിഷ്ണുവായ രാമന്റെ പൂർവഭാര്യയായ യോഗമായയാണ് സീത."

ഇത്രയും പറഞ്ഞ് നാരദമഹർഷി ദേവലോകത്തേക്ക് പോയി. അന്നു മുതൽ വിഷ്ണുപത്നിയായ ലക്ഷ്മിയായിട്ടാണ് ഞാൻ സീതയെ കാണുന്നത്. എങ്ങനെ സീതയെ രാമനു കൊടുക്കാൻ കഴിയും? എന്നാലോചിച്ചിട്ട് ഞാൻ ഒരു വഴി കണ്ടുപിടിച്ചു. എന്റെ ഒരു പൂർവപിതാമഹന് പരമശിവൻ സന്തോഷിച്ചു നൽകിയതാണ് ഈ ശൈവചാപം. ത്രിപുരദഹനത്തിനുശേഷം ശ്രീപരമേശ്വരൻ ഇവിടെ മിഥിലയിൽ വെച്ചുപോയതാണ് ഈ വിശിഷ്ടമായ വില്ല്. ഇതെടുത്തു കുലയേറ്റുന്നവനേ സീതയെ നൽകുകയുള്ളൂ എന്നു ഞാൻ വിളംബരം ചെയ്തു. ഈ വില്ല് അസംഖ്യം രാജാക്കന്മാരുടെ അഭിമാനത്തെ നശിപ്പിച്ചതാണ്. അവർക്കാർക്കും ഇതിനെ ഒന്നനക്കാൻപോലും കഴിഞ്ഞില്ല. വിശ്വാമിത്രമഹർഷേ! അങ്ങയുടെ അനുഗ്രഹത്താൽ രാമൻ ഈ വില്ലു കാണാനായി ഇങ്ങോട്ടുവന്നു. ഇന്ന് എന്റെ ആഗ്രഹം സഫലമായി. രാമ! സീതയോടൊന്നിച്ച് ഒരു സിംഹാസനത്തിൽ സൂര്യനെപ്പോലെ തേജസ്വിയായി വിളങ്ങുന്ന അങ്ങയെ കാണാൻ ഭാഗ്യം സിദ്ധിച്ചതിനാൽ ഞാൻ കൃതാർത്ഥനാണ്. അങ്ങയുടെ പാദതീർത്ഥം ശിരസ്സിൽ ധരിച്ചതിനാലാണ് ബ്രഹ്മാവ് പ്രപഞ്ചസൃഷ്ടിക്കു കഴിവുള്ളവനായിത്തീർന്നത്. മഹാബലി ഈ

പാദം കഴുകി ആ തീർത്ഥത്തെ ശിരസ്സിൽ തളിച്ചതിനാലാണല്ലോ അടുത്ത മന്വന്തരത്തിൽ ഇന്ദ്രനായിത്തീരാൻ പോകുന്നത്. അവിടുത്തെ പാദരേണുസ്പർശത്താൽ അഹല്യ ഗൗതമശാപത്തിൽനിന്ന് ഉടനെതന്നെ മുക്തയായിത്തീർന്നു. ലോകത്തെ പവിത്രീകരിക്കുന്നവരിൽ അങ്ങയ്ക്കു തുല്യനായി ആരാണുള്ളത്? യാതൊരു പാദരേണുക്കളെ ആശ്രയിച്ചിട്ടാണോ യോഗികൾ സംസാരഭയത്തെ ജയിക്കുന്നത്, യാതൊരു തിരുനാമകീർത്തനപ്രഭാവത്താലാണോ ദേവന്മാർ ദുഃഖത്തെ അകറ്റുന്നത്, ആ രാമനെ ഞാനെപ്പോഴും ശരണം പ്രാപിക്കുന്നു."

ഇങ്ങനെ സ്തുതിച്ചുകൊണ്ട് ജനകമഹാരാജാവ് രാമന് നൂറുകോടി സ്വർണനാണയങ്ങൾ, പതിനായിരം തേരുകൾ, ലക്ഷം കുതിരകൾ, അറുനൂറ് ആനകൾ, ഒരു ലക്ഷം കാലാൾപ്പടകൾ എന്നിവയേയും മുന്നൂറ് ദാസിമാരേയും സമ്മാനമായി നൽകി. പുത്രിയിൽ അത്യന്തം വാത്സല്യമുള്ള മൈഥിലൻ സീതയ്ക്ക് മുത്തുമാലകൾ രത്നഹാരങ്ങൾ സ്വർണാഭരണങ്ങൾ പട്ടാംബരങ്ങൾ എന്നിവ കണക്കില്ലാതെ ധാരാളം കൊടുത്തു. വിശ്വാമിത്രൻ വസിഷ്ഠൻ എന്നീ മഹർഷിമാരെയും, ദശരഥരാജാവിനെയും ഭരതലക്ഷ്മണശത്രുഘ്നന്മാരെയും ജനകൻ സൽക്കരിച്ച് യാത്രയാക്കി. വിശ്വാമിത്രമഹർഷി എല്ലാവരോടും യാത്രപറഞ്ഞ് തപസ്സുചെയ്യാനായി ഹിമാലയത്തിലേക്ക് പോയി. അമ്മയെ വിട്ടുപോകേണ്ടിവരുന്ന സങ്കടംകൊണ്ടു കരയുന്ന സീതയെ ആലിംഗനംചെയ്ത് കണ്ണീരൊഴുക്കിക്കൊണ്ട് "മകളേ! ഭർത്താവിന്റെ അമ്മയെ ശുശ്രൂഷിച്ചുകൊണ്ടും രാമനെ സർവാത്മനാ ആശ്രയിച്ചുകൊണ്ടും പാതിവ്രത്യത്തെ അവലംബിച്ച് സുഖമായി ജീവിക്കൂ" എന്നിങ്ങനെ അമ്മ ആശീർവദിച്ച് അനുഗ്രഹിച്ചു. ശ്രീരാമൻ അച്ഛനോടും സഹോദരന്മാരോടും പരിവാരങ്ങളോടും കൂടി അയോദ്ധ്യയിലേക്ക് യാത്രയായപ്പോൾ മിഥിലാരാജധാനിയിൽ മുഴങ്ങിയ പെരുമ്പറ മൃദംഗം ആനകം മുതലായ വാദ്യങ്ങളുടെ ശബ്ദം, ദേവന്മാർ സ്വർഗത്തിൽ മുഴക്കിയ ദേവവാദ്യശബ്ദങ്ങളോടിടകലർന്ന്, ലോകം മുഴുവൻ മാറ്റൊലിക്കൊണ്ടു.



## ഏഴാം സർഗം
## പരശുരാമപരാഭവം

മിഥിലയിൽനിന്ന് ഏകദേശം മൂന്നുയോജന ദൂരം സഞ്ചരിച്ചപ്പോൾ ഭയങ്കരങ്ങളായ ചില ദുർനിമിത്തങ്ങൾ കണ്ടു. ദശരഥമഹാരാജാവ് ഭയപ്പെട്ടുകൊണ്ട് വസിഷ്ഠമഹർഷിയോട് അവ എന്താണ് സൂചിപ്പിക്കുന്നത് എന്നു ചോദിച്ചു. വസിഷ്ഠൻ മറുപടി പറഞ്ഞു. "അങ്ങയ്ക്ക് വലിയൊരു ഭയം വരുന്നതിനെ സൂചിപ്പിക്കുന്നവയാണ് ഈ ദുർന്നിമിത്തങ്ങൾ. എന്നാൽ അതിന് ഉടനെ ശമനം ഉണ്ടാവുമെന്നു സൂചിപ്പിക്കുന്ന നല്ല നിമിത്തങ്ങളും കാണുന്നുണ്ട്. ഈ മാനുകൾ അങ്ങയെ പ്രദക്ഷിണം ചെയ്യുന്നതു നോക്കൂ. അതിനാൽ അനിഷ്ടം വേഗം അവസാനിക്കും." ഇങ്ങനെ വസിഷ്ഠമഹർഷി പറഞ്ഞു കഴിയുമ്പോഴേക്കും ശക്തിയായി കൊടുങ്കാറ്റു വീശി. പൊടിപടലങ്ങൾ പാറിപ്പറന്നതുകൊണ്ട് ആർക്കും ഒന്നും കാണാൻ വയ്യാതായി. കുറച്ചുകൂടി മുന്നോട്ടു പോയപ്പോൾ ഇടിമിന്നൽ പോലെയും അനേകം സൂര്യന്മാർ ഒന്നിച്ച് ഉദിച്ചതുപോലെയും ഒരു തേജസ്സമൂഹം മുൻപിൽ പ്രത്യക്ഷപ്പെട്ടു. ആ തേജസ്സിനു നടുവിൽ ദശരഥൻ പരശുരാമമുനിയെ കണ്ടു. മേഘംപോലെ ശ്യാമളനിറം. ഉയർന്ന ശരീരം. ശിരസ്സിൽ ജടാഭാരം. ഇടത്തുകയ്യിൽ വില്ലും വലത്തേതിൽ വെൺമഴുവും ധരിച്ചിരിക്കുന്നു. കാലനെപ്പോലെയും അന്തകനെപ്പോലെയും ഭയങ്കരനും, കാർത്തവീര്യാർജുനനെ വധിച്ചവനും, ഇരുപത്തൊന്നു പ്രാവശ്യം ക്ഷത്രിയന്മാരെ മുഴുവൻ സംഹരിച്ചവനുമായ ഭാർഗവരാമൻ ദശരഥന്റെ മുൻപിൽ പ്രത്യക്ഷപ്പെട്ടു. അദ്ദേഹത്തെ കണ്ടു ഭയപ്പെട്ടു വിറച്ച ദശരഥൻ അർഘ്യം പൂജ എന്നിവപോലും സമർപ്പിക്കാൻ മറന്നു. രക്ഷിക്കണേ! രക്ഷിക്കണേ! എന്നു കരഞ്ഞപേക്ഷിച്ചു. എന്റെ പുത്രന്മാരുടെ ജീവനെ തരണേ എന്ന് ദയനീയമായി യാചിച്ചു.

ദശരഥന്റെ അപേക്ഷയെ തീരെ ഗൗനിക്കാതെ, ക്രോധത്താൽ വിറയ്ക്കുന്ന ശരീരത്തോടെ, പരശുരാമൻ ശ്രീരാമനോട് കഠിനവാക്കുകൾ പറഞ്ഞു. "ക്ഷത്രിയാധമ! നീ എന്റെ പേരും സ്വീകരിച്ച് രാമൻ എന്ന പേരിൽ നടക്കുന്നുവല്ലോ. നീ ധീരക്ഷത്രിയനാണെങ്കിൽ

എന്നോട് ദ്വന്ദയുദ്ധത്തിനു വാ. പഴയ ഒരു വില്ലൊടിക്കാൻ കഴിഞ്ഞു എന്നു കരുതി നീ വെറുതെ അഭിമാനിക്കുകയാണ്. എന്റെ കയ്യിലുള്ള ഈ വൈഷ്ണവചാപത്തിൽ ഞാൺ കെട്ടുകയാണെങ്കിൽ ഞാൻ നിന്നോട് യുദ്ധം ചെയ്യാം. അല്ലെങ്കിൽ ഞാൻ നിങ്ങളെയെല്ലാറ്റിനേയും കൊല്ലും. ഞാൻ ക്ഷത്രിയാന്തകനാണ്." പരശുരാമൻ ഇങ്ങനെ പറഞ്ഞപ്പോൾ ഭൂമി കുലുങ്ങി. എല്ലാവരുടെ കണ്ണിലും ഇരുട്ടുകയറി. കോപംകൊണ്ടു വിറയ്ക്കുന്ന ഭാർഗവനെക്കണ്ട ദാശരഥി രാമൻ അദ്ദേഹത്തിന്റെ കയ്യിൽനിന്നു വില്ല് പിടിച്ചുവാങ്ങി. ഉടനെ അതിൽ ഞാൺ കെട്ടി. ആവനാഴിയിൽനിന്ന് ഒരു ശരമെടുത്തു തൊടുത്തു. ഞാൺ വലിച്ചുകൊണ്ടു ചോദിച്ചു. "ബ്രാഹ്മണ! എന്റെ ഈ ശരം പാഴാവാത്തതാണ്. അതിനു ലക്ഷ്യം കാണിച്ചുതരണം. ഈ ശരം പ്രയോഗിച്ചാൽ ഒന്നുകിൽ അത് അങ്ങയുടെ പുണ്യലോകങ്ങൾ, അല്ലെങ്കിൽ രണ്ടു കാലുകൾ ഇവയിൽ ഏതെങ്കിലും ഒന്നിനെ നശിപ്പിക്കും. ഏതാണ് വേണ്ടത്? വേഗം പറയൂ."

ഇങ്ങനെ രാമൻ അരുളിച്ചെയ്തപ്പോൾ പരശുരാമന്റെ മുഖം വിളറി. പഴയ ചില സംഭവങ്ങൾ ഓർമ്മ വന്നു. അദ്ദേഹം പറഞ്ഞു. "രാമ! രാമ! മഹാബാഹുവായ അങ്ങ് പരമേശ്വരനാണ്. പുരാണപുരുഷനായ വിഷ്ണുഭഗവാനാണ്. ലോകത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്ക് കാരണഭൂതനാണ്. ബാല്യകാലത്ത് ഞാൻ ചക്രതീർത്ഥക്കരയിൽച്ചെന്ന് കുറേക്കാലത്തെ തീവ്രമായ തപസ്സുകൊണ്ട് വിഷ്ണുഭഗവാനെ പ്രസാദിപ്പിച്ചു. സന്തോഷിച്ച ഭഗവാൻ ശംഖചക്രഗദാപത്മധാരിയായി എനിക്ക് ദർശനം തന്നു. അവിടുന്ന് എന്നോട് അരുളിച്ചെയ്തു. ബ്രാഹ്മണ! എഴുന്നേൽക്കൂ. അങ്ങയുടെ തപസ്സ് ഫലിച്ചിരിക്കുന്നു. എന്റെ ചൈതന്യത്തെ ഞാൻ അങ്ങയിൽ പ്രവേശിപ്പിച്ചിരിക്കുന്നു. ഹേഹയരാജാവായ കാർത്തവീര്യനെ കൊന്നുകൊള്ളൂ. അങ്ങയുടെ അച്ഛന് അനിഷ്ടം പ്രവർത്തിച്ചവനാണല്ലോ ആ രാജാവ്. അദ്ദേഹത്തെ വധിക്കാനുള്ള ശക്തി ലഭിക്കാനാണല്ലോ അങ്ങ് തപസ്സുകൊണ്ട് എന്നെ ആരാധിച്ചത്. കാർത്തവീര്യവധത്തിനുശേഷം ഇരുപത്തൊന്നു പ്രാവശ്യം ക്ഷത്രിയന്മാരെ മുഴുവൻകൊന്ന് ഭൂമിയെ കശ്യപപ്രജാപതിക്ക് ദാനം ചെയ്യൂ. അനന്തരം തപസ്സുചെയ്തുകൊണ്ട് മഹേന്ദ്രപർവതത്തിൽ താമസിച്ചുകൊള്ളൂ. ത്രേതായുഗത്തിൽ ഞാൻ ദശരഥപുത്രനായി രാമനെന്ന പേരിൽ അവതരിക്കും. അന്ന്

അങ്ങയ്ക്ക് എന്നെ വീണ്ടും കാണാൻ കഴിയും. ഇപ്പോൾ അങ്ങയിൽ പ്രവേശിപ്പിച്ചിരിക്കുന്ന തേജസ്സിനെ അന്ന് ഞാൻ തിരികെ എടുക്കുന്നുണ്ട്. പിന്നീട് അങ്ങ് തപസ്സുചെയ്തുകൊണ്ട് ഒരുകല്പകാലം ഭൂമിയിൽ ജീവിച്ചാലും. (മനുഷ്യരുടെ 360 സംവത്സരമാണ് ഒരു ദിവ്യസംവത്സരം. 12,000 ദിവ്യസംവത്സരം കൂടിയാൽ കൃതം ത്രേതാ ദ്വാപരം കലി എന്നിങ്ങനെ ഒരു ചതുർയുഗമാവും. ആയിരം ചതുർയുഗങ്ങൾ കൂടിയ കാലമാണ് ബ്രഹ്മാവിന്റെ ഒരു പകൽസമയം. അതിനെ കല്പം എന്നു പറയുന്നു.) ഇത്രയും പറഞ്ഞ് ഭഗവാൻ അന്തർധാനം ചെയ്തു. അന്നു ഭഗവാൻ അരുളിചെയ്തതുപോലെയെല്ലാം ഞാൻ പ്രവർത്തിച്ചു. രാമ! അങ്ങ് ആ വിഷ്ണുഭഗവാൻ തന്നെയാണ്. ബ്രഹ്മാവിന്റെ അപേക്ഷപ്രകാരം അവതരിച്ചവനാണ്. അന്ന് എന്നിൽ പ്രവേശിപ്പിച്ചിരുന്ന തേജസ്സിനെ ഇപ്പോൾ അങ്ങ് തിരിച്ചെടുത്തിരിക്കുന്നു.

"മഹാപ്രഭോ! അങ്ങയെ കാണാൻ കഴിഞ്ഞതിനാൽ ഇന്ന് എന്റെ ജന്മം സഫലമായി. പ്രകൃതിക്ക് അപ്പുറത്ത് വിളങ്ങുന്ന അങ്ങ് ബ്രഹ്മാദിദേവശ്രേഷ്ഠന്മാർക്കുപോലും സുലഭനല്ലല്ലോ. ഉണ്ടാവുക, നിലനിൽക്കുക, വളരുക, മാറുക, ക്ഷയിക്കുക, നശിക്കുക എന്നീ ആറു വികാരങ്ങൾ അജ്ഞരായ ശരീരാഭിമാനികൾക്കുള്ളവയാണ്. അവയൊന്നും നിന്തിരുവടിക്കില്ല. അവിടുന്ന് വികാരങ്ങളൊന്നുമില്ലാത്തവനാണ്. എങ്ങും നിറഞ്ഞവനാണ്. സഞ്ചരിക്കുക മുതലായ പ്രവൃത്തികൾ ഇല്ലാത്തവനാണ്. വെള്ളത്തിൽ നുര പത എന്നിവപോലെയും അഗ്നിയിൽ പുകപോലെയും പരമാത്മാവായ അങ്ങയെ ആശ്രയിച്ചു നിൽക്കുന്ന മായയാണ് ഈ പ്രപഞ്ചത്തെ സൃഷ്ടിക്കുന്നത്. മായകൊണ്ട് ജ്ഞാനം മറയപ്പെട്ടിരിക്കുന്നകാലംവരെ ജീവന്മാർ പരമാത്മാവായ അങ്ങയെ അറിയുന്നില്ല. വിചാരം ചെയ്യാത്തതിനാലാണ് അവിദ്യ സത്യമായി തോന്നപ്പെടുന്നത്. (ഓരോ വ്യക്തിയിലുമാവുമ്പോൾ മായ അവിദ്യ എന്ന പേരിൽ അറിയപ്പെടുന്നു. ആത്മവിസ്മൃതി തന്നെ അവിദ്യ). വിദ്യകൊണ്ട് (താനാത്മാവാണെന്ന ബോധംകൊണ്ട്) അവിദ്യ നശിക്കും. അവിദ്യയാൽ സൃഷ്ടിക്കപ്പെട്ട ശരീരം ഇന്ദ്രിയങ്ങൾ പ്രാണൻ മനസ്സ് ബുദ്ധി എന്നിവയിൽ പ്രതിബിംബിക്കുന്ന പരമാത്മചൈതന്യത്തെയാണ് ജീവൻ എന്നു പറയുന്നത്. ശരീരാദികളിൽ താനാണെന്ന തോന്നൽ നിലനിൽക്കുന്ന കാലത്തോളം, താൻ കർമ്മം ചെയ്യുന്നു എന്നും, കർമ്മഫലങ്ങളായ സുഖ

ദുഃഖങ്ങൾ അനുഭവിക്കുന്നു എന്നുമുള്ള തോന്നലും നിലനിൽക്കും. ആത്മാവിന് സംസാരബന്ധമില്ല. ബുദ്ധിക്ക് ജ്ഞാനവുമില്ല. അവി വേകംകൊണ്ട് ആത്മാവിന്റെ ജ്ഞാനത്തെ ബുദ്ധിയിലും ബുദ്ധി യിലെ സംസാരാനുഭവത്തെ ആത്മാവിലും ആരോപിച്ച് താൻ ജീവ നാണെന്നും സംസാരാനുഭവം സത്യമാണെന്നും തെറ്റിദ്ധരിച്ചു കഴി യുന്നു. അഗ്നിയുടെ ചേർച്ചകൊണ്ട് വെള്ളം ചൂടുള്ളതായി തീരു ന്നില്ലേ? അതുപോലെ, ജഡമായ ബുദ്ധിയോടുള്ള ചേർച്ചകൊണ്ട് ജീവന് ജഡത്വവും, ജ്ഞാനസ്വരൂപനായ ആത്മാവിനോട് ചേരു മ്പോൾ ജ്ഞാനവും ഉണ്ടാകുന്നു. നിന്തിരുവടിയുടെ പാദാരവിന്ദ ങ്ങളെ സർവാത്മനാ ആശ്രയിച്ച ഭക്തന്മാരായ മഹാത്മാക്കളോടുള്ള സത്സംഗം സാധിക്കാത്ത കാലത്തോളം, സംസാരദുഃഖത്തിൽനിന്ന് മോചനമില്ല. സത്സംഗത്താലുണ്ടാകുന്ന ഭക്തികൊണ്ട് അങ്ങയെ ഉപാ സിക്കുംതോറും മായയുടെ ശക്തി കുറഞ്ഞുവരും. മായാശക്തി ക്ഷയിക്കുന്നതനുസരിച്ച് ഭക്തിഭാവം വളർന്നുവരും. അപ്പോൾ ആ ഭക്തന് ഉത്തമനായ ഒരു ഗുരുവിനെ ലഭിക്കും. 'തത്ത്വമസി - ആ ബ്രഹ്മംതന്നെ നീ' എന്നിങ്ങനെയുള്ള മഹാവാക്യം ഗുരു ഉപദേശി ക്കും. അതോടെ നിന്തിരുവടിയുടെ അനുഗ്രഹത്താൽ അവിദ്യ നശിച്ച് മുക്തനായിത്തീരുകയും ചെയ്യും.

"എന്നാൽ അങ്ങയിൽ ഭക്തിയില്ലാത്തവർക്ക് നൂറുകോടി കല്പ ങ്ങൾ കഴിഞ്ഞാലും മോക്ഷത്തിന്റെയോ, ജ്ഞാനത്തിന്റെയോ, സുഖ ത്തിന്റെയോ ഒരു കണികപോലും കിട്ടില്ല. അതിനാൽ, ഭഗവാനേ! എനിക്ക് ജന്മങ്ങൾതോറും നിന്തിരുവടിയുടെ പാദകമലങ്ങളിൽ ഉറച്ച ഭക്തിയുണ്ടാവണേ. ഭഗവൽഭക്തന്മാരോടുള്ള സത്സംഗത്താലുണ്ടാ വുന്ന ഭക്തികൊണ്ട് ജ്ഞാനമുണ്ടാവും. ജ്ഞാനംകൊണ്ട് അവിദ്യ നശിക്കും. നിന്തിരുവടിയിൽ ഭക്തി വളർത്തികൊണ്ടും ഭാഗവതധർമ്മ മാകുന്ന അമൃതത്തെ വർഷിച്ചുകൊണ്ടും ജീവിക്കുന്ന സജ്ജനങ്ങൾ ലോകത്തെ മുഴുവൻ പവിത്രീകരിക്കുന്നവരാണ്. ആ സ്ഥിതിക്ക് അവ രോടുള്ള സത്സംഗം നല്ല കുലത്തിൽ ജനിച്ച ധാർമ്മികന്മാരെ ശുദ്ധീ കരിക്കുമെന്ന് പ്രത്യേകിച്ച് പറയേണ്ടതുണ്ടോ? ജഗത്തിന്റെ ഒരേ യൊരു രക്ഷിതാവും, ഭക്തിഭാവത്തെ വർദ്ധിപ്പിക്കുന്നവനും, കാരു ണ്യത്തിന്റെ ഉറവിടവും, അവസാനമില്ലാത്തവനുമായ ഭഗവാനേ! രാമ ചന്ദ്ര! അങ്ങയ്ക്ക് വീണ്ടും വീണ്ടും നമസ്കാരം. ഞാൻ സ്വർഗലോ

കപ്രാപ്തിക്കായി യജ്ഞം ദാനം തപസ്സ് എന്നിവ ധാരാളം ചെയ്തിട്ടുണ്ട്. അവയെല്ലാം അങ്ങയുടെ ശരത്തിന് ലക്ഷ്യമായി ഭവിക്കട്ടെ. ഞാൻ അങ്ങയെ ഇതാ നമസ്കരിക്കുന്നു."

ഇപ്രകാരം പരശുരാമൻ സ്തുതിച്ചതുകേട്ട് ദയാനിധിയായ ശ്രീരാമൻ സന്തോഷിച്ചു. ഭാർഗവരാമനോട് അരുളിച്ചെയ്തു. "മഹർഷേ! ഞാൻ അങ്ങയോട് സന്തോഷിച്ചിരിക്കുന്നു. അങ്ങയുടെ മനസ്സിൽ എന്തെന്താഗ്രഹങ്ങളുണ്ടോ അവയെയെല്ലാം വരമായി സ്വീകരിച്ചാലും." അതുകേട്ട് സന്തുഷ്ടനായ പരശുരാമൻ ശ്രീരാമനോട് പറഞ്ഞു. "രാമ! അങ്ങയ്ക്ക് എന്നോട് പ്രീതിയുണ്ടെങ്കിൽ ഭക്തന്മാരോടുള്ള സൽസംഗവും അങ്ങയുടെ പാദാരവിന്ദങ്ങളിൽ ദൃഢമായ ഭക്തിയും ഉണ്ടാവാൻ എന്നെ അനുഗ്രഹിച്ചാൽ മതി. ഈ സ്ത്രോത്രം നിത്യവും പാരായണം ചെയ്യുന്നവർ, സ്വതേ ഭക്തിയില്ലാത്തവരാണെങ്കിൽപോലും, അവർക്ക് നിന്തിരുവടിയിൽ ഭക്തിയും, താൻ ആത്മാവാണെന്ന അനുഭവജ്ഞാനവും, മരണസമയത്ത് അങ്ങയുടെ സ്മരണയും ഉണ്ടാകണം. അതിന് സദയം അനുഗ്രഹിച്ചാലും." 'അങ്ങനെതന്നെ സംഭവിക്കട്ടെ' എന്ന് ശ്രീരാമൻ അനുഗ്രഹിച്ചു. പരശുരാമൻ ശ്രീരാമനെ പ്രദക്ഷിണംചെയ്ത് നമസ്കരിച്ച് അനുവാദം വാങ്ങി തപസ്സു ചെയ്യാനായി മഹേന്ദ്രപർവതത്തിലേക്ക് പോയി.

ദശരഥമഹാരാജാവ്, മരിച്ച പുത്രനെ തിരിച്ചു കിട്ടിയപോലെ, സന്തോഷിച്ചു. രാമനെ വീണ്ടും വീണ്ടും ആലിംഗനംചെയ്ത് ആനന്ദകണ്ണീരിൽ കുളിപ്പിച്ചു. പിന്നീട് സമാധാനത്തോടെ അയോദ്ധ്യയിൽ എത്തിച്ചേർന്നു. രാമനും ലക്ഷ്മണനും ഭരതനും ശത്രുഘ്നനും സ്വന്തം പത്നിമാരോടൊന്നിച്ച് അവരവരുടെ അന്തഃപുരങ്ങളിൽ സുഖമായി താമസിച്ചു. അച്ഛനമ്മമാരെ സന്തോഷിപ്പിച്ചുകൊണ്ട് സീതാസമേതനായ രാമൻ, വൈകുണ്ഠത്തിൽ ലക്ഷ്മീദേവിയോടൊന്നിച്ച് വിഷ്ണുഭഗവാൻ എന്നപോലെ, അയോദ്ധ്യയിൽ സുഖമായി വസിച്ചു. കൈകേയിയുടെ അനുജനായ യുധാജിത്ത് ഭരതനെ കേകയരാജ്യത്തേക്ക് കൂട്ടിക്കൊണ്ടുപോകാനായി അയോദ്ധ്യയിലേക്ക് വന്നു. ദശരഥമഹാരാജാവ് അദ്ദേഹത്തെ സൽക്കരിച്ച് സ്നേഹത്തോടെ ഭരതനേയും ശത്രുഘ്നനേയും യുധാജിത്തിന്റെകൂടെ പറഞ്ഞയച്ചു. ദേവമാതാവായ അദിതി പുത്രനായ ഇന്ദ്രനോടും പുത്രഭാര്യയായ ശചിയോടും കൂടിയെന്നപോലെ, കൗസല്യ, രാമനോടും സീത

യോടും കൂടി, ശോഭിച്ചു. ലോകങ്ങൾക്കു മുഴുവൻ നാഥനും, സകലഗുണഗണങ്ങളും തികഞ്ഞവനും, ജനങ്ങൾ പാടിപ്പുകഴ്ത്തുന്ന കീർത്തിയോടുകൂടിയവനുമായ ശ്രീരാമൻ, സീതയോടൊന്നിച്ച് ലോകത്തെ മുഴുവൻ ആനന്ദിപ്പിക്കുന്ന സ്വരൂപത്തെ ധരിച്ച് അയോദ്ധ്യയിൽ താമസിച്ചുവന്നു. ഒരിക്കലും ക്ഷയിക്കാത്ത ഐശ്വര്യത്തോടുകൂടിയവനും, യാതൊരുവിധ വികാരങ്ങളുമില്ലാത്തവനും, അവസാനമില്ലാത്ത വൈഭവത്തോടുകൂടിയനും, നിത്യനും, മായയെ തള്ളിക്കളഞ്ഞവനുമാണെങ്കിലും, ഭഗവാൻ മായയിലൂടെ മനുഷ്യസ്വരൂപം സ്വീകരിച്ച് മനുഷ്യലീലകൾ ചെയ്യുമ്പോൾ, സർവേശ്വരനും, ദേവദേവനുമാണെങ്കിലും, മനുഷ്യനെപ്പോലെ സാധാരണക്കാരുടെ ദൃഷ്ടിയിൽ കാണപ്പെടുകയാണ്.



## ഒന്നാം സർഗം
## നാരദാഗമനം

ശ്രീപരമേശ്വരൻ പാർവതീദേവിയോടുള്ള ഉപദേശം തുടരുന്നു. ശ്രീരാമൻ ഒരുദിവസം അന്തഃപുരത്തിൽ രത്നസിംഹാസനത്തിൽ ഇരിക്കുകയായിരുന്നു. സർവാഭരണങ്ങളുമണിഞ്ഞ് നീലരത്നം പോലെ ശോഭിക്കുന്ന ശരീരത്തോടുകൂടിയവനും, കൗസ്തുഭരത്നം കഴുത്തിലണിഞ്ഞവനുമായ രാമനെ രത്നങ്ങൾ പതിച്ച പിടിയോടു കൂടിയ വെഞ്ചാമരംകൊണ്ട് സീതാദേവി വീശിയിരുന്നു. ദേവി ഭർത്താവിനെ താംബൂലം നൽകി സൽക്കരിച്ചിരുന്നു. ആ സമയത്ത് ശ്രീരാമനെ കാണാനായി നാരദമഹർഷി ആകാശത്തിൽനിന്ന് ഇറങ്ങിവന്നു. ശുദ്ധസ്ഫടികംപോലെ വെളുത്ത നിറത്തോടുകൂടിയവനും, ശരൽക്കാലചന്ദ്രനേപ്പോലെ നിർമ്മലമനസ്സോടുകൂടിയവനുമായ നാരദമഹർഷി, പെട്ടെന്ന് ശ്രീരാമന്റെ മുൻപിൽ വന്നു നിന്നു. രാമൻ സീതയോടൊന്നിച്ച് ഉടനെ കൂപ്പുകയ്യോടെ എഴുന്നേറ്റ് മഹർഷിയുടെ കാൽക്കൽ ഭക്തിയോടെ നമസ്കരിച്ചു. അത്യന്തം സന്തോഷത്തോടെ മുനിയോട് പറഞ്ഞു. മുനിശ്രേഷ്ഠ! സംസാരത്തിൽ മുഴുകിക്കഴിയുന്ന എനിക്ക് അങ്ങയെപ്പോലെയുള്ള മഹാത്മാക്കളുടെ ദർശനം ദുർല്ലഭം തന്നെ. പൂർവജന്മപുണ്യത്താലാണ് എനിക്ക് അങ്ങയുമായുള്ള സത്സംഗഭാഗ്യം ലഭിച്ചത്. അങ്ങയുടെ ദർശനംകൊണ്ടു തന്നെ ഞാൻ കൃതാർത്ഥനായിത്തീർന്നിരിക്കുന്നു. ഞാൻ അങ്ങയ്ക്കുവേണ്ടി എന്തു ചെയ്യണം എന്ന് ആജ്ഞാപിച്ചാലും. നിശ്ചയമായും ഞാൻ അത് ചെയ്യുന്നുണ്ട്.

നാരദമഹർഷി ഭക്തവത്സലനായ രാമനോട് മറുപടി പറഞ്ഞു. രാമ! വെറും ലൗകികന്മാരെപ്പോലെ സംസാരിച്ച് അങ്ങ് എന്തിനാണ് എന്നെ ഇങ്ങനെ മയക്കാൻ നോക്കുന്നത്? 'ഞാൻ സംസാരിയാണ്' എന്ന് അവിടുന്ന് പറഞ്ഞത് സത്യംതന്നെ. ഭാര്യ പുത്രൻ മുതലായവരിൽ സ്നേഹത്തോടുകൂടി ഗൃഹത്തിൽ ജീവിക്കുന്നവനെയാണല്ലോ സാധാരണയായി 'സംസാരി' എന്നു പറഞ്ഞുവരുന്നത്. പ്രപഞ്ചത്തിനു കാരണഭൂതയായ മായയാണ് അങ്ങയുടെ പത്നി. ആ പത്നിയിൽ

അവിടുത്തെ സാന്നിദ്ധ്യമാത്രത്താൽ ബ്രഹ്മാവു മുതൽക്കുള്ള ജീവന്മാരാകുന്ന സന്തതികൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു. സത്വം രജസ്സ് തമസ്സ് എന്നീ മൂന്നു ഗുണങ്ങളോടുകൂടിയ മായ അങ്ങയെ ആശ്രയിച്ചാണ് നിൽക്കുന്നത്. മായയാകുന്ന പത്നി എപ്പോഴും സാത്വികർ രാജസർ താമസർ എന്നീ മൂന്നു വിധത്തിലുള്ള സന്തതികളെ പ്രസവിച്ചുകൊണ്ടിരിക്കുന്നു. ഭൂമി അന്തരിക്ഷം സ്വർഗം എന്നീ മൂന്നു ലോകങ്ങളും അടങ്ങിയ ബ്രഹ്മാണ്ഡമാണ് അങ്ങയുടെ ഗൃഹം. ആ വലിയ ഗൃഹത്തിൽ മായയാകുന്ന പത്നിയോടും ത്രൈലോക്യത്തിലെ ജീവജാലങ്ങളാകുന്ന സന്തതികളോടും കൂടിക്കഴിയുന്ന മഹാഗൃഹസ്ഥനാണ് അവിടുന്ന്.

നിന്തിരുവടി വിഷ്ണുവും സീത ലക്ഷ്മിയുമാണ്. അങ്ങ് ശിവനും സീത പാർവതിയുമാണ്. അവിടുന്ന് ബ്രഹ്മാവും സീത സരസ്വതിയുമാണ്. അങ്ങ് ചന്ദ്രനും സീത രോഹിണിയുമാണ്. അവിടുന്ന് ഇന്ദ്രനും സീത ഇന്ദ്രാണിയുമാണ്. അങ്ങ് അഗ്നിയും സീത സ്വാഹയുമാണ്. അങ്ങ് കാലസ്വരൂപിയായ യമനും സീത സംയമനിയുമാണ്. ജഗന്നാഥനായ ഭഗവാനേ! അങ്ങ് നിരൃതിയും സീത താമസിയുമാണ്. അവിടുന്ന് വരുണനും സീത ഭാർഗവിയുമാണ്. അങ്ങ് വായുവും സീത സദാഗതിയുമാണ്. അങ്ങ് കുബേരനും സീത സർവസമ്പൽസ്വരൂപിണിയുമാണ്. അങ്ങ് ലോകസംഹാരകനായ രുദ്രനും സീത രുദ്രാണിയുമാണ്. ലോകത്തിലെ സ്ത്രീവർഗത്തിൽപ്പെട്ടവരെല്ലാം സീതയും പുരുഷവർഗത്തിൽപ്പെട്ടവരെല്ലാം രാമനായ നിന്തിരുവടിയുമാണ്. അതിനാൽ നിങ്ങൾ രണ്ടുപേരിൽനിന്നും വേറെയായി മൂന്നുലോകങ്ങളിലും ആരും തന്നെയില്ല.

പരമാത്മാവായ അങ്ങയുടെ പ്രതിബിംബത്തോടുകൂടിയ അജ്ഞാനത്തെയാണ് അവ്യാകൃതമെന്നു പറയുന്നത്. അതിൽനിന്ന് മഹത്തത്വവും മഹത്തത്വത്തിൽനിന്ന് അഹങ്കാരതത്വവും ഉണ്ടാകുന്നു. അഹങ്കാരത്തിൽനിന്നാണ് ബുദ്ധിയും, മനസ്സും, പ്രാണൻ അപാനൻ സമാനൻ വ്യാനൻ ഉദാനൻ എന്നീ അഞ്ചുപ്രാണങ്ങളും, കാത് ത്വക്ക് കണ്ണ് നാവ് മൂക്ക് എന്നീ ജ്ഞാനേന്ദ്രിയങ്ങളും, വാക്ക് കയ്യ് കാല് പായു ഉപസ്ഥം എന്നീ കർമ്മേന്ദ്രിയങ്ങളും ഉണ്ടാകുന്നത്. ബുദ്ധി മനസ്സ് പഞ്ചപ്രാണങ്ങൾ പത്തിന്ദ്രിയങ്ങൾ ഇവയെല്ലാം കൂടിച്ചേർന്നതിനെയാണ് സൂക്ഷ്മശരീരം എന്നു പറയുന്നത്.

ജനനമരണങ്ങൾക്കു കാരണം സൂക്ഷ്മശരീരമാണ്. സൂക്ഷ്മശരീരത്തെ താനായി അഭിമാനിക്കുന്ന ചൈതന്യമാണ് ജീവൻ. ആദിയില്ലാത്തതും വർണിക്കാൻ കഴിയാത്തതുമായ അവിദ്യ (ആത്മവിസ്മൃതി)യാണ് കാരണശരീരം. ജീവന് സ്ഥൂലം സൂക്ഷ്മം കാരണം എന്നിങ്ങനെ മൂന്നു ശരീരങ്ങളുണ്ട്. ഇവയിൽ അഭിമാനിക്കുമ്പോൾ ആത്മാവ് ജീവനായിത്തീരുന്നു. ഇവയിൽനിന്നു വിട്ടുപോരാൻ കഴിഞ്ഞാൽ ജീവത്വംവിട്ട് മുക്തനായിത്തീരുന്നു. സ്ഥൂലശരീരത്തിൽ അഭിമാനിക്കുമ്പോൾ ജീവന് ജാഗ്രദവസ്ഥയും, സൂക്ഷ്മശരീരത്തിൽ അഭിമാനിക്കുമ്പോൾ സ്വപ്നാവസ്ഥയും, കാരണശരീരത്തിൽ അഭിമാനിക്കുമ്പോൾ സുഷുപ്ത്യവസ്ഥയും അനുഭവപ്പെടുന്നു. രാമ! ഈ മൂന്നവസ്ഥകൾക്കും അതീതനും, അവയുടെ സാക്ഷിയും, ജ്ഞാനമാത്രസ്വരൂപനുമായ പരമാത്മാവാണ് അവിടുന്ന്. ഈ പ്രപഞ്ചവസ്തുക്കളെല്ലാം ഉണ്ടാവുന്നതും, നിലനിൽക്കുന്നതും, അവസാനം ലയിച്ചില്ലാതായിത്തീരുന്നതും അങ്ങയിലാണ്. അതിനാൽ എല്ലാത്തിനും കാരണഭൂതനായ പരമാത്മാവാണ് അവിടുന്ന്.

ഇരുട്ടിൽ കയറിനെക്കണ്ട് പാമ്പായി തെറ്റിദ്ധരിക്കുന്നതുപോലെ, ആത്മാവിനെ ജീവനായി ധരിക്കുമ്പോളാണ് സംസാരഭയം ഉണ്ടാവുന്നത്. ഞാൻ പരമാത്മാവുതന്നെ എന്നു ബോധിച്ചാൽ ഭയത്തിൽനിന്നും ദുഃഖത്തിൽനിന്നും മോചനം ലഭിക്കും. എല്ലാ ശരീരങ്ങളിലുമുള്ള ബുദ്ധി, ജ്ഞാനപ്രകാശത്തോടുകൂടിയതാണ്. ബുദ്ധിയെ പ്രകാശിപ്പിക്കുന്ന ചൈതന്യമാണ് അവിടുന്ന്. അതിനാൽ നിന്തിരുവടി എല്ലാവരിലും ജ്ഞാനസ്വരൂപേണ വിളങ്ങുന്ന ആത്മാവാണ്. ഇരുട്ടിൽ കയറിനെ അറിയാത്തതുകൊണ്ടാണല്ലോ അതിനെ പാമ്പായി തെറ്റിദ്ധരിക്കുന്നത്. അതുപോലെയാണ് അജ്ഞാനം കൊണ്ട് അങ്ങയിൽ ഈ പ്രപഞ്ചം ആരോപിക്കപ്പെട്ടിരിക്കുന്നത്. കയറിനെ അറിയുമ്പോൾ അതിൽ തോന്നപ്പെട്ടിരുന്ന പാമ്പ് ഇല്ലാതായിത്തീരുന്നതുപോലെ, പരമാത്മാവായ അങ്ങയെ അറിയുന്നതോടെ അങ്ങയിൽ ആരോപിക്കപ്പെട്ട പ്രപഞ്ചവസ്തുക്കളെല്ലാം ആത്മാവിൽ ലയിച്ചില്ലാതായിത്തീരും. അതിനാൽ ബുദ്ധിമാന്മാർ ജ്ഞാനസമ്പാദനത്തിനുവേണ്ടി എപ്പോഴും പ്രവർത്തിക്കുകയാണ് വേണ്ടത്. നിന്തിരുവടിയുടെ പാദാരവിന്ദങ്ങളിൽ ഉറച്ച ഭക്തിയുള്ളവർക്ക് ക്രമേണ താൻ ആത്മാവാണ് എന്ന അനുഭവമാകുന്ന വിജ്ഞാനം ഉണ്ടാകുന്നു.

അതോടെ അവർ അജ്ഞാനം നശിച്ച് മുക്തരായിത്തീരുന്നു. അതിനാൽ അങ്ങയുടെ ഭക്തന്മാർ മോക്ഷപ്രാപ്തിക്കർഹരായിത്തീരുമെന്നതിൽ സംശയമില്ല. ഞാൻ നിന്തിരുവടിയുടെ ഭക്തന്മാരുടെ ദാസനുദാസനാണ്. അതിനാൽ മഹാപ്രഭോ! അങ്ങ് എന്നെ മയക്കരുത്. അവിടുത്തെ നാഭികമലത്തിൽനിന്നുണ്ടായവനാണ് എന്റെ പിതാവായ ബ്രഹ്മാവ്. അതിനാൽ ഞാൻ അങ്ങയുടെ പൗത്രനാണ്. ഭക്തനായ എന്നെ അവിടുന്ന് രക്ഷിക്കണം.

ഇങ്ങനെ പറഞ്ഞ് നാരദൻ രാമന്റെ കാൽക്കൽ വീണു വീണു നമസ്കരിച്ചു. ഭക്തിഭാവത്താൽ ആനന്ദക്കണ്ണീർ ധാരധാരയായി ഒഴുകുവാൻ തുടങ്ങി. അദ്ദേഹം ശ്രീരാമനോട് പറഞ്ഞു. രാമ! ബ്രഹ്മദേവൻ പറഞ്ഞയച്ചതനുസരിച്ചാണ് ഞാനിപ്പോൾ ഇവിടെ വന്നിരിക്കുന്നത്. ബ്രഹ്മാവ് അങ്ങയോട് അറിയിക്കുന്നു. "രഘുശ്രേഷ്ഠനായ രാമ! അവിടുന്ന് രാവണവധത്തിനുവേണ്ടിയാണല്ലോ അവതരിച്ചിരിക്കുന്നത്. താമസിയാതെ അച്ഛൻ അങ്ങയെ രാജാവാക്കി അഭിഷേകം ചെയ്യും. രാജ്യഭരണത്തിൽ മുഴുകിക്കഴിഞ്ഞാൽ രാവണനെ കൊല്ലാൻ സാധിക്കില്ല. രാവണാദി ദുഷ്ടന്മാരെ സംഹരിച്ച് ഭൂഭാരം തീർത്തുതരാമെന്ന് അങ്ങ് പ്രതിജ്ഞ ചെയ്തതല്ലേ? അവിടുന്ന് സത്യസന്ധനാണല്ലോ. ആ പ്രതിജ്ഞ സത്യമാക്കിത്തീർത്താലും." ഇതാണ് ബ്രഹ്മദേവന്റെ സന്ദേശം.

രാമൻ മന്ദഹാസത്തോടെ മറുപടി പറഞ്ഞു. നാരദ! എനിക്കറിയാത്തതൊന്നും ലോകത്തിൽ ഇല്ല. മുൻപ് പ്രതിജ്ഞ ചെയ്തത് ഞാൻ സത്യമാക്കിത്തീർക്കുന്നുണ്ട്. അതിൽ സംശയം വേണ്ട. കാലം കൊണ്ട്, അവരുടെ പ്രാരബ്ധം ക്ഷയിക്കുന്നതനുസരിച്ച്, ക്രമേണ രാക്ഷസന്മാരെയെല്ലാം കൊന്ന് ഞാൻ ഭൂമിയുടെ ഭാരം തീർത്തുതരാം. രാവണവധത്തിനായി ഞാൻ നാളെ ദണ്ഡകാരണ്യത്തിലേക്ക് പുറപ്പെടുകയാണ്. പതിന്നാലുകൊല്ലക്കാലം മുനിവൃത്തിയോടെ ഞാൻ കാട്ടിൽ താമസിക്കും. സീതയെ നിമിത്തമാക്കിക്കൊണ്ട് രാവണനേയും പരിവാരങ്ങളേയും രാക്ഷസസൈന്യത്തേയും സംഹരിക്കുന്നുണ്ട്.

ഇങ്ങനെ രാമൻ അരുളിച്ചെയ്തപ്പോൾ നാരദമഹർഷി വളരെയധികം സന്തോഷിച്ചു. മൂന്നു പ്രദക്ഷിണംവെച്ച് രാമന്റെ കാൽക്കൽ ദണ്ഡനമസ്കാരം ചെയ്തു. ശ്രീരാമന്റെ അനുവാദത്തോടെ നാരദൻ

ദേവലോകത്തേക്ക് പോകുകയും ചെയ്തു. രാമനും നാരദനും തമ്മിൽ നടന്ന ഈ സംവാദത്തെ ദിവസേന ഭക്തിപൂർവം പഠിക്കുകയോ കേൾക്കുകയോ സ്മരിക്കുകയോ ചെയ്താൽ ക്രമേണ വൈരാഗ്യവും ജ്ഞാനവും വളർന്ന് മുക്തനായിത്തീരുമെന്നത് തീർച്ചയാണ്.



## രണ്ടാം സർഗം
## വസിഷ്ഠ-രാമസംവാദം

ഒരുദിവസം ദശരഥമഹാരാജാവ് ഗുരുവായ വസിഷ്ഠമഹർഷിയെ വിളിച്ചുവരുത്തി ഏകാന്തത്തിൽവെച്ച് പറഞ്ഞു. ഗുരോ! പൗരന്മാരും ബ്രാഹ്മണരും വൃദ്ധന്മാരും മന്ത്രിമുഖ്യന്മാരും രാമനെ പുകഴ്ത്തിക്കൊണ്ടിരിക്കുന്നു. അതിനാൽ ഞാൻ, എല്ലാ ഗുണങ്ങളും തികഞ്ഞവനും, എന്റെ മൂത്തപുത്രനുമായ രാമനെ യുവരാജാവായി അഭിഷേകം ചെയ്യാൻ ആഗ്രഹിക്കുന്നു. എനിക്ക് വയസ്സായല്ലോ. ഭരതൻ ശത്രുഘ്നനൊന്നിച്ച് കേകയരാജ്യത്തേക്ക് പോയിരിക്കുകയാണ്. നാളെത്തന്നെ രാമനെ പട്ടാഭിഷേകം ചെയ്യണമെന്ന് വിചാരിക്കുന്നു. അങ്ങ് അതിന് അനുവദിക്കണം. അഭിഷേകത്തിനുവേണ്ട സാമഗ്രികളെല്ലാം ഒരുക്കണം. അങ്ങുതന്നെ ചെന്ന് രാമനെ വിവരം അറിയിക്കണം. രാജ്യത്തിലെല്ലായിടത്തും കൊടിക്കൂറകൾ പറപ്പിക്കണം. മുത്തുമാലകളെക്കൊണ്ടലങ്കരിച്ച തോരണങ്ങൾ നാട്ടിപ്പിക്കണം. ഇങ്ങനെ മുനിയോടു പറഞ്ഞശേഷം ദശരഥൻ മന്ത്രിയായ സുമന്ത്രനെ വിളിച്ച് പറഞ്ഞു. വസിഷ്ഠമഹർഷി എന്തെല്ലാം ആജ്ഞാപിക്കുന്നുവോ, അതനുസരിച്ച് എല്ലാം ചെയ്യണം. നാളെ ഞാൻ രാമനെ യുവരാജാവാക്കി വാഴിക്കുവാൻ പോവുകയാണ്.

ഈ വിവരമറിഞ്ഞ് സന്തോഷപരവശനായിത്തീർന്ന സുമന്ത്രൻ 'ഞാൻ എന്തെല്ലാമാണ് ഒരുക്കേണ്ടത്?' എന്ന് വസിഷ്ഠമഹർഷിയോട് ചോദിച്ചു. വസിഷ്ഠൻ പറഞ്ഞു. നാളെ പ്രഭാതത്തിൽ കൊട്ടാരവാതിൽക്കൽ സ്വർണാഭരണങ്ങളണിഞ്ഞ സുന്ദരിമാരായ പതിനാറു കന്യകമാർ അഷ്ടമംഗല്യവുമെടുത്തുകൊണ്ടു നിൽക്കണം. ഐരാവതകുലത്തിൽ ജനിച്ച ആനയെ അലങ്കരിച്ച് തയ്യാറാക്കി നിർത്തണം. (അഭിഷേകത്തിനുശേഷം രാമന് പട്ടണപ്രവേശം ചെയ്യുമ്പോൾ സഞ്ചരിക്കാനാണ് ആന.) എല്ലാ തീർത്ഥങ്ങളിൽനിന്നും അഭിഷേകത്തിന് സ്വർണക്കുടങ്ങളിൽ ജലം കൊണ്ടുവരണം. പുതിയ മൂന്നു പുലിത്തോലുകൾ കരുതിവെക്കണം. (അഭിഷേകത്തിനുശേഷം സിംഹാസനത്തിൽ വിരിക്കാനുള്ളവയാണ് അവ.) രത്നങ്ങൾ പതിച്ച

കാലോടുകൂടിയതും മുത്തുമാലകൾ കൊണ്ടലങ്കരിച്ചതുമായ വെൺകൊറ്റക്കുട തയ്യാറാക്കണം. രാമനെ അലങ്കരിക്കാൻ ദിവ്യങ്ങളായ മാലകളും, രത്നാഭരണങ്ങളും, പട്ടുവസ്ത്രങ്ങളും ധാരാളം കരുതണം. മഹർഷിമാർ കയ്യിൽ ദർഭപ്പുല്ലുധരിച്ച് അഭിഷേകത്തിനു തയ്യാറായി നിൽക്കണം. നർത്തകികൾ പാട്ടുകാർ വാദ്യക്കാർ മുതലായവർ അഭിഷേകസമയത്ത് നൃത്തം ചെയ്യുകയും പാടുകയും വാദ്യങ്ങൾ മുഴക്കുകയും വേണം. ആന കുതിര തേര് കാലാൾ എന്നീ ചതുരംഗസൈന്യങ്ങൾ, ആയുധങ്ങൾ ധരിച്ച് അരമനയുടെ മുന്നിൽ നിൽക്കണം. അയോദ്ധ്യയിലെ എല്ലാ ക്ഷേത്രങ്ങളിലും പ്രത്യേകപൂജയും നിവേദ്യവും വഴിപാടുകളും ഏർപ്പാടുചെയ്യണം. സാമന്തരാജാക്കന്മാരെല്ലാം കാഴ്ചദ്രവ്യങ്ങളുമായി എത്തിച്ചേരാൻ നിർദ്ദേശിക്കണം.

ഇങ്ങനെ സുമന്ത്രനോടു പറഞ്ഞ് ഏർപ്പാടുചെയ്തശേഷം, വസിഷ്ഠമഹർഷി തേരിൽക്കയറി രാമന്റെ അന്തഃപുരത്തിലേക്ക് പുറപ്പെട്ടു. മൂന്നു ഗോപുരങ്ങളും കടന്ന് അന്തഃപുരത്തിനു മുൻപിലെത്തി തേരിൽ നിന്നിറങ്ങി. രഘുവംശാചാര്യനായതിനാൽ കാവൽക്കാരാരും അദ്ദേഹത്തെ തടുത്തില്ല. മഹർഷി നേരെ അന്തഃപുരത്തിലേക്ക് പ്രവേശിച്ചു. ഗുരുവിനെക്കണ്ട ഉടനെ രാമൻ കൂപ്പുകൈകളോടെ എഴുന്നേറ്റു. അദ്ദേഹത്തിന്റെ കാൽക്കൽ ഭക്തിയോടെ നമസ്കരിച്ചു. കാൽകഴുകാനുള്ള വെള്ളം സീത സ്വർണക്കലശത്തിൽ കൊണ്ടുവന്നു. മഹർഷിയെ രത്നസിംഹാസനത്തിൽ ഇരുത്തി, അദ്ദേഹത്തിന്റെ കാലുകൾ കഴുകിച്ച് ആ പാദതീർത്ഥം രാമനും സീതയും ശിരസ്സിൽ ധരിച്ചു. 'ഈ പാദതീർത്ഥം ശിരസ്സിൽ ധരിക്കാൻ കഴിഞ്ഞതിനാൽ ഞാൻ ഇന്ന് ധന്യനായി' എന്ന് രാമൻ ഗുരുവിനോട് പറഞ്ഞു.

വസിഷ്ഠമഹർഷി ചിരിച്ചുകൊണ്ട് മറുപടി പറഞ്ഞു. അങ്ങയുടെ പാദതീർത്ഥമാകുന്ന ഗംഗാനദിയെ ശിരസ്സിൽ ധരിച്ചതിനാൽ പാർവതീപതിയായ ശിവൻ ധന്യനായിത്തീർന്നു. എന്റെ പിതാവായ ബ്രഹ്മാവും അവിടുത്തെ പാദതീർത്ഥം ശിരസ്സിൽ തളിച്ചതിനാലാണ് പാപം നശിച്ച് ശുദ്ധനായിത്തീർന്നത്. ഇപ്പോൾ എന്റെ പാദതീർത്ഥം ശിരസ്സിൽ ധരിച്ചതും, സ്വയം ധന്യനായി എന്നു പറഞ്ഞതും ലോകർ ഗുരുവിനോട് പെരുമാറേണ്ടത് എങ്ങനെ എന്ന് ഉപദേശിക്കാനാണെന്ന് എനിക്കറിയാം. അവിടുന്ന് പരമാത്മാവാണെന്നും, ലക്ഷ്മീ

ദേവിയോടുകൂടി അവതരിച്ച ഈശ്വരനാണെന്നും, ദേവന്മാരുടെ കാര്യം സാധിപ്പിക്കാനും, ഭക്തന്മാരെ അനുഗ്രഹിക്കാനും, രാവണനെ നിഗ്രഹിക്കാനുമാണ് ഇപ്പോൾ അവതരിച്ചിരിക്കുന്നത് എന്നും എനിക്ക് അറിയാം. എങ്കിലും ഞാൻ ഈ രഹസ്യം പരസ്യമാക്കുന്നില്ല. അവിടുന്ന് മായയെ അവലംബിച്ച് എന്തെല്ലാം ചെയ്യുന്നുവോ, അതനുസരിച്ച് ഞാനും പെരുമാറിക്കൊള്ളാം. അങ്ങ് ശിഷ്യനായി അഭിനയിക്കുമ്പോൾ ഞാൻ ഗുരുവായും അഭിനയിച്ചുകൊള്ളാം. എല്ലാ ഗുരുനാഥന്മാരുടേയും പരമഗുരുവാണ് അവിടുന്ന്. എല്ലാ പിതാക്കന്മാരുടേയും പിതാമഹനുമാണ്. എല്ലാവരുടേയും ഉള്ളിൽ മറഞ്ഞിരിക്കുന്നവനും, ആർക്കും അറിയാൻ കഴിയാത്തവനും, ലോകവ്യവഹാരങ്ങൾക്ക് കാരണഭൂതനുമാണ്. രജോഗുണതമോഗുണങ്ങളുടെ സ്പർശമില്ലാത്ത ശുദ്ധസത്വഗുണത്താൽ ദിവ്യമായ ശരീരം സ്വീകരിച്ച് യോഗമായയാൽ അങ്ങ് മനുഷ്യനെന്നപോലെ തോന്നപ്പെടുകയാണ്.

പുരോഹിതനാവുക എന്നത് കീർത്തിക്കും ജ്ഞാനത്തിനും മങ്ങലേല്പിക്കുന്നതാണെന്ന് എനിക്ക് നല്ലപോലെ അറിയാം. സത്യലോകത്തിൽ വെച്ച് പണ്ടൊരിക്കൽ ബ്രഹ്മാവ് പറയുകയുണ്ടായി. 'ഇക്ഷ്വാകുവംശത്തിൽ പരമാത്മാവായ ഭഗവാൻ രാമനായി അവതരിക്കു'മെന്ന്. അത് അറിഞ്ഞ ഉടനെ ഞാൻ അയോദ്ധ്യയിൽ വന്ന് ഇക്ഷ്വാകുവംശരാജാക്കന്മാരുടെ പുരോഹിതനായിത്തീർന്നു. അത് അങ്ങയുടെ ഗുരുവായിത്തീരാനുള്ള ആഗ്രഹംകൊണ്ടാണ്. ഇന്നാണ് എന്റെ മനോരഥം സാധിച്ചത്. ലോകത്തെ മുഴുവൻ മയക്കുന്നതാണല്ലോ അങ്ങയുടെ മായ. അത് എന്നെ മയക്കാതിരിക്കണം. ഇതാണ് ഞാൻ അങ്ങയിൽനിന്നു പ്രതീക്ഷിക്കുന്ന ഗുരുദക്ഷിണ. സന്ദർഭത്തിനനുസരിച്ച് ഞാൻ ഇങ്ങനെ ചിലതെല്ലാം പറഞ്ഞു എന്നേ ഉള്ളു. ദശരഥമഹാരാജാവ് പറഞ്ഞതനുസരിച്ചാണ് ഞാൻ ഇപ്പോൾ ഇങ്ങോട്ടു വന്നിരിക്കുന്നത്. നാളെ അങ്ങയെ യുവരാജാവായി അഭിഷേകം ചെയ്യാൻ പോവുകയാണ്. ഇന്ന് അങ്ങ് സീതയോടുകൂടി ഉപവാസം അനുഷ്ഠിക്കണം. ഇന്ന് രാത്രി ഇന്ദ്രിയങ്ങളെ അടക്കി ബ്രഹ്മചര്യവ്രതത്തോടെ വെറും നിലത്ത് കിടന്നുറങ്ങണം. ഞാൻ മഹാരാജാവിന്റെ അടുക്കലേക്ക് പോകുന്നു. അങ്ങ് നാളെ രാവിലെ കൊട്ടാരത്തിലേക്ക് വന്നാൽ മതി. ഇങ്ങനെ പറഞ്ഞ് വസിഷ്ഠൻ തേരിൽക്കയറി ദശരഥ

മഹാരാജാവിന്റെ അരമനയിലേക്ക് പോയി.

ശ്രീരാമൻ ലക്ഷ്മണനോട് പുഞ്ചിരിയോടെ പറഞ്ഞു. ലക്ഷ്മണ! എനിക്ക് നാളെ യുവരാജാവായി പട്ടാഭിഷേകം നടക്കാൻ പോവുകയാണ്. ഞാൻ വെറും നിമിത്തമാത്രമാണ്. രാജ്യകാര്യങ്ങൾ വേണ്ട പോലെ നോക്കിനടത്തേണ്ടതും, അതിലൂടെ കൈവരുന്ന സൗഭാഗ്യങ്ങൾ അനുഭവിക്കേണ്ടതും നീയാണ്. നീ എന്റെ ശരീരത്തിനു പുറമെയുള്ള പ്രാണനാണ്. എനിക്ക് പ്രാണനേക്കാൾ പ്രിയപ്പെട്ടവനാണ്. അതിനെപ്പറ്റി ലേശംപോലും സംശയം വേണ്ട. ഇങ്ങനെ പറഞ്ഞശേഷം രാമൻ വസിഷ്ഠമഹർഷി പറഞ്ഞപോലെ ഉപവാസവും വ്രതവും അനുഷ്ഠിച്ചു. വസിഷ്ഠൻ മടങ്ങിച്ചെന്ന് ദശരഥനോട് വിവരങ്ങൾ പറഞ്ഞു.

വസിഷ്ഠമഹർഷിയോട് ദശരഥൻ പറഞ്ഞ രാമാഭിഷേകവാർത്ത കേട്ട ഒരു സേവകൻ കൗസല്യയോടും സുമിത്രയോടും വിവരം അറിയിച്ചു. അതുകേട്ടു സന്തോഷപരവശയായിത്തീർന്ന കൗസല്യ ശ്രേഷ്ഠമായ ഒരു മുത്തുമാല അവന് സമ്മാനമായി കൊടുത്തു. രാമന് ഐശ്വര്യമുണ്ടാവാനായി കൗസല്യ ലക്ഷ്മീഭഗവതിയെ പൂജിച്ചു. ദശരഥമഹാരാജാവ് സത്യം മാത്രം പറയുന്നവനാണ്. പറഞ്ഞാൽ പറഞ്ഞപോലെ പ്രവർത്തിക്കുന്നവനുമാണ്. എന്നാൽ അദ്ദേഹം കൈകേയിക്ക് പൂർണമായും വശഗനാണ്. അതിനാൽ അവളുടെ നിർബന്ധത്തിനു വഴങ്ങി അഭിപ്രായം മാറ്റിയെങ്കിലോ എന്നു ശങ്കിച്ച് ദുഃഖിതയായി കൗസല്യ രാമാഭിഷേകം വിഘ്നംകൂടാതെ നടക്കാനായി ദുർഗാദേവിയെ ഭക്തിയോടെ പൂജിച്ചു.

ഇതിനിടയിൽ കൈകേയിയുടെ ദാസിയും കൂനിയുമായ മന്ഥര സ്വന്തം ഗൃഹത്തിന്റെ മുകളിൽക്കയറി നാലുപാടും നോക്കി. അയോദ്ധ്യാനഗരം തോരണങ്ങളെക്കൊണ്ടും കൊടിക്കൂറകളെക്കൊണ്ടും ഒരു ഉത്സവത്തിനെന്നപോലെ അലങ്കരിച്ചതായി കണ്ടു. ആശ്ചര്യപ്പെട്ട അവൾ രാമന്റെ വളർത്തമ്മയോട് ചോദിച്ചു. എന്താണ് നഗരം ഗംഭീരമായി അലങ്കരിച്ചിരിക്കുന്നത്? കൗസല്യ സന്തോഷത്തോടെ ബ്രാഹ്മണർക്ക് വസ്ത്രങ്ങളും ധനവും ദാനം ചെയ്യുന്നുണ്ടല്ലോ? വളർത്തമ്മ മറുപടി പറഞ്ഞു. നാളെ രാമചന്ദ്രന്റെ പട്ടാഭിഷേകമാണ്. അതാണ് ആഘോഷങ്ങൾക്കു കാരണം. ഇതുകേട്ട ഉടനെ മന്ഥര കൈകേയിയുടെ അന്തഃപുരത്തിലേക്ക് ഓടിച്ചെന്നു. കൈകേയി കട്ടിലിൽ ഉദാ

സീനയായി കിടക്കുകയായിരുന്നു. മന്ഥര കൈകേയിയെ ശകാരി ച്ചുകൊണ്ട് ചോദിച്ചു. ഭാഗ്യം കെട്ടവളേ! മൂഢേ! നീ എന്താണ് ഇങ്ങനെ സുഖമായി കിടക്കുന്നത്? നിനക്ക് വലിയ ഭയം വരാൻ പോകുന്നു. സുന്ദരിയും സൗഭാഗ്യംകൊണ്ടഭിമാനിക്കുന്നവളുമായ നീ ആപത്തിനെപ്പറ്റി ചിന്തിക്കുകപോലും ചെയ്യുന്നില്ലല്ലോ. നാളെ രാജാവ് രാമനെ പട്ടാഭിഷേകം ചെയ്യാൻ പോവുകയാണ്. അതു കേട്ട ഉടനെ കൈകേയി സന്തോഷത്തോടെ എഴുന്നേറ്റു. തനിക്ക് പ്രിയ പ്പെട്ട വർത്തമാനം അറിയിച്ചതിനു സമ്മാനമായി രത്നങ്ങൾ പതിച്ച രണ്ടു സ്വർണത്തളകൾ മന്ഥരയ്ക്ക് കൊടുത്തു. എനിക്ക് അത്യധികം സന്തോഷകരമായ വർത്തമാനമാണ് നീ അറിയിച്ചത്. അത് എനിക്ക് ഭയകാരണമാണെന്ന് നീ പറയാൻ കാരണമെന്താണ്? എനിക്ക് ഭര തനേക്കാൾ പ്രിയപ്പെട്ടവനാണ് രാമൻ. എപ്പോഴും എനിക്ക് ഇഷ്ട ങ്ങൾ ചെയ്യുന്നവനും എന്നോട് പ്രിയവാക്യങ്ങൾ മാത്രം പറയുന്ന വനുമാണ്. സ്വന്തം അമ്മയായ കൗസല്യയേയും എന്നേയും രാമൻ തുല്യനിലയ്ക്കാണ് സ്നേഹിച്ച് ശുശ്രൂഷിച്ചുവരുന്നത്. രാമനിൽനിന്ന് നിനക്ക് എന്തു ഭയമാണുണ്ടായത്? അസത്തേ! പറയൂ.

കൈകേയി പറഞ്ഞതു കേട്ടപ്പോൾ മന്ഥര വല്ലാതെ ദുഃഖിച്ചു. കൈകേയിയോടു പറഞ്ഞു. ദേവി! നിനക്ക് വലിയ ഭയം തന്നെയാണ് വന്നിരിക്കുന്നത്. രാജാവ് നിന്നെ സന്തോഷിപ്പിച്ചുകൊണ്ട് എപ്പോഴും പ്രിയവാക്കുകൾ മാത്രം പറയുന്നു. കാമിയും അസത്യം പറയുന്നവ നുമായ അദ്ദേഹം വാക്കുകളെക്കൊണ്ട് നിന്നെ സന്തോഷിപ്പിച്ച്, രാമന്റെ അമ്മയ്ക്ക് നന്മ ചെയ്യുന്നവനാണ്. ഇതു ഉള്ളിൽ കരുതി ക്കൊണ്ടാണ് നിന്റെ മകനായ ഭരതനെ ശത്രുഘ്നനോടൊന്നിച്ച് അമ്മാമന്റെ രാജ്യത്തേക്ക് പറഞ്ഞയച്ചത്. രാമന്റെ ഐശ്വര്യം ലക്ഷ്മ ണനും അനുഭവിക്കാൻ കഴിയും എന്നതിനാൽ സുമിത്രക്ക് ഗുണമേ വരൂ. ഭരതൻ രാമന്റെ മുൻപിൽ ദാസനായി നിൽക്കേണ്ടിവരും. രാമൻ ഒരുപക്ഷെ ഭരതനെ നാടുകടത്തി എന്നു വരാം. കൊല്ലാൻപോലും മടിക്കില്ല. നീ കൗസല്യയുടെ ദാസിയായി ജീവിതകാലം മുഴുവൻ അവളെ സേവിച്ചുകൊണ്ട് കഴിയേണ്ടിവരും. സപത്നിയുടെ ദാസി യായിത്തീരുന്നതിനേക്കാൾ മരിക്കുകയാണ് ഭേദം. അതിനാൽ ഭര തനെ രാജാവാക്കി അഭിഷേകം ചെയ്യാനും രാമനെ പതിന്നാലു കൊല്ലം വനവാസത്തിന്നയയ്ക്കാനും ഉടനെ പരിശ്രമിക്കൂ. പതിന്നാ

ലുകൊല്ലംകൊണ്ട് നിന്റെ മകന് പ്രജകളേയും മന്ത്രിമാരേയും തന്റെ അധീനത്തിലാക്കിത്തീർക്കാൻ കഴിയും.

രാമനെ കാട്ടിലയയ്ക്കാനും ഭരതനെ രാജാവായിത്തീർക്കാനും ഞാനൊരു സൂത്രം കണ്ടുപിടിച്ചു വെച്ചിട്ടുണ്ട്. അതു പറഞ്ഞുതരാം. പണ്ട് ദേവാസുരയുദ്ധത്തിൽ ദേവന്മാരെ സഹായിക്കാനായി ഇന്ദ്രൻ ദശരഥമഹാരാജാവിനോട് അപേക്ഷിച്ചു. അദ്ദേഹം വലിയ സൈന്യത്തോടെ നിന്നേയും ഒന്നിച്ചുകൂട്ടിയാണ് സ്വർഗത്തിലേക്കു ചെന്നത്. അസുരന്മാരോട് യുദ്ധം ചെയ്തുകൊണ്ടിരിക്കെ ദശരഥന്റെ തേരിലെ അച്ചുതണ്ടിന്റെ ഒരാണി ഇളകി ഊരിത്തെറിച്ചുപോയി. അത് രാജാവ് അറിഞ്ഞില്ല. നീ അച്ചുതണ്ട് കൈകൊണ്ട് പിടിച്ച് തേരിന്റെ ചക്രം ഊരിപ്പോകാത്ത വിധത്തിൽ രാജാവിനെ രക്ഷിച്ചു. അസുരന്മാരെ തോല്പിച്ചോടിച്ചശേഷം, നിന്റെ ധീരപ്രവൃത്തിയറിഞ്ഞ് സന്തോഷിച്ച ദശരഥമഹാരാജാവ് നിന്നോട് രണ്ടു വരങ്ങൾ ചോദിക്കാൻ അപേക്ഷിച്ചു. വരങ്ങൾ അങ്ങയുടെ അധീനത്തിൽത്തന്നെ ഇരിക്കട്ടെ. ആവശ്യം വരുമ്പോൾ ഞാൻ ചോദിച്ചുവാങ്ങിക്കൊള്ളാമെന്ന് നീ പറഞ്ഞു. അങ്ങനെയാവട്ടെ എന്ന് അദ്ദേഹം സമ്മതിച്ചു. ഈ വിവരങ്ങൾ എന്നോട് നീ മുൻപൊരിക്കൽ പറഞ്ഞതാണ്. ഇപ്പോൾ അത് എനിക്ക് ഓർമ്മ വന്നു. അതിനാൽ വേഗം ക്രോധാഗാരത്തിൽ പ്രവേശിക്കൂ. (രാജകുടുംബത്തിൽ ആർക്കെങ്കിലും കോപം വന്നാൽ കോപം ശമിക്കുന്നതുവരെ ചെന്നു താമസിക്കാനുള്ള ചെറിയൊരു ഗൃഹമാണ് ക്രോധാഗാരം.) ആഭരണങ്ങളെല്ലാം ഉപേക്ഷിച്ച് വെറും നിലത്ത് കിടക്കൂ. ആരോടും ഒന്നും മിണ്ടരുത്. രാജാവ് രണ്ടുവരങ്ങളും തരാമെന്നു പ്രതിജ്ഞ ചെയ്യുന്നതുവരെ മൗനംപൂണ്ട് അവിടെ കിടക്കൂ. മന്ഥര പറഞ്ഞതെല്ലാം സത്യമാണെന്ന് കൈകേയി ഉറച്ചു വിശ്വസിച്ചു. കൈകേയി അവളോട് പറഞ്ഞു. നിനക്ക് ഈ ബുദ്ധിശക്തി എങ്ങനെ ഉണ്ടായി? അല്ലയോ കൂനിസ്സുന്ദരി! നീ ഇത്ര ബുദ്ധിശാലിനിയാണെന്ന് ഞാനിതിനുമുൻപ് ഒരിക്കലും അറിഞ്ഞിരുന്നില്ല. എന്റെ പ്രിയപുത്രനായ ഭരതൻ രാജാവായാൽ ഞാൻ നിനക്ക് നൂറുഗ്രാമങ്ങൾ സമ്മാനമായിത്തരാം. നീ എനിക്ക് പ്രാണനേക്കാൾ പ്രിയപ്പെട്ടവളാണ്. ഇങ്ങനെ മന്ഥരയോട് പറഞ്ഞ് അവളോടൊന്നിച്ച് കൈകേയി ക്രോധാഗാരത്തിൽ പ്രവേശിച്ചു. ആഭരണങ്ങളെല്ലാം പൊട്ടിച്ചു വലിച്ചെറിഞ്ഞു. അവ നാലുഭാ

ഗത്തും ചിന്നിച്ചിതറിക്കിടന്നു. മുഷിഞ്ഞ വസ്ത്രം ധരിച്ച് തലമുടി അഴിച്ചിട്ട് കൈകേയി വെറും നിലത്ത് കമിഴ്ന്നു കിടന്നു. മന്ഥരയോടു പറഞ്ഞു. കൂനിച്ചേച്ചി! ഞാൻ പറയുന്നതു കേൾക്കൂ. രാമൻ കാട്ടിലേക്കു പോകുമെന്നു തീർച്ചയാകുന്നതുവരെ ഞാൻ കിടന്നകിടപ്പിൽനിന്ന് എഴുന്നേൽക്കില്ല. ജലപാനംപോലും ചെയ്യില്ല. എന്റെ ആഗ്രഹം സാധിച്ചില്ലെങ്കിൽ ഞാൻ ജീവനെത്തന്നെ ഉപേക്ഷിക്കും. 'നിശ്ചയമായും നിന്റെ അഭിഷ്ടം സാധിക്കും. നിനക്ക് മംഗളമുണ്ടാവട്ടെ.' ഇങ്ങനെ ആശീർവദിച്ച് മന്ഥര അവളുടെ ഗൃഹത്തിലേക്ക് പോയി.

ഒരാൾ എത്രയോ ധീരനാവാം. ദയാലുവാകാം. സൽഗുണസമ്പന്നനാവാം. സദാചാരനിഷ്ഠനാവാം. നീതിമാനാകാം. വേദത്തിലെ വിധിവാക്യങ്ങളെ അറിഞ്ഞുപദേശിക്കുന്ന ഗുരുവാകാം. വിദ്യയും വിവേകമുള്ളവനുമാകാം. ഈ നല്ല ഗുണങ്ങളെല്ലാം തികഞ്ഞവനാണെങ്കിൽപ്പോലും ദുർജനസംസർഗമുണ്ടാവുകയാണെങ്കിൽ, ക്രമേണ അവരുടെ ദുർഗുണങ്ങൾ തന്നിലേക്ക് പകർന്ന് ദുർജനമായിത്തീരുമെന്നതിൽ സംശയമില്ല. അതിനാൽ ദുർജനങ്ങളോടുള്ള ചേർച്ച സർവാത്മനാ ഒഴിവാക്കേണ്ടതാണ്. ദുസ്സംഗത്താൽ സകലനന്മകളും നഷ്ടപ്പെട്ട് അധഃപതിക്കുമെന്നതിന് ഉദാഹരണമാണ് രാജ്ഞിയായ കൈകേയി. (ദശരഥമഹാരാജാവും വസിഷ്ഠമഹർഷിയും സുമന്ത്രരും, അയോദ്ധ്യയിലെ പൗരന്മാരും, സ്വന്തം പുത്രനായ ഭരതൻ പോലും കൈകേയിയെ എന്നെന്നേക്കുമായി വെറുത്തു. അതിനു കാരണം മന്ഥരയോടുണ്ടായ അല്പസമയത്തെ ദുസ്സംഗമാണ്.)



## മൂന്നാം സർഗം
## കൈകേയീവരദാനം

ദശരഥമഹാരാജാവ് ഗുരുവിനോടും മന്ത്രിമാരോടും രാമനെ അഭിഷേകംചെയ്യാൻ വേണ്ടതൊക്കെ ഒരുക്കാൻ ഏല്പിച്ചതിനുശേഷം, സന്തോഷത്തോടെ കൈകേയിയുടെ അന്തഃപുരത്തിലേക്ക് ചെന്നു. അവിടെ തന്റെ പ്രിയപത്നിയായ കൈകേയിയെ കണ്ടില്ല. അദ്ദേഹം വല്ലാതെ വിഷണ്ണനായിത്തീർന്നു. ഞാൻ അന്തഃപുരത്തിൽ എത്തിയാൽ ഉടനെ പുഞ്ചിരിയോടെ എന്നെ സ്വീകരിക്കാറുള്ള പ്രിയഭാര്യയെ കാണുന്നില്ലല്ലോ. ഇങ്ങനെ വിചാരിച്ചു ദുഃഖിച്ച മനസ്സോടെ ദാസിമാരോട് ചോദിച്ചു. ഇന്ന് നിങ്ങളുടെ സ്വാമിനിയെ കാണാത്തതെന്താണ്? എവിടെപ്പോയി? എനിക്ക് ഏറ്റവും പ്രിയപ്പെട്ട അവൾ സാധാരണപോലെ എന്നെ സ്വീകരിക്കാൻ വരുന്നില്ലല്ലോ. ദാസിമാർ പറഞ്ഞു. ദേവി ക്രോധാഗാരത്തിലാണ്. കാരണമെന്താണെന്ന് ഞങ്ങൾക്ക് അറിയില്ല. അങ്ങ് നേരിൽചെന്ന് അന്വേഷിക്കുകയാണ് നല്ലത്.

ദാസിമാർ പറഞ്ഞതുകേട്ട് പരിഭ്രമിച്ച രാജാവ് വേഗം ക്രോധാഗാരത്തിലെത്തി. കമിഴ്ന്നുകിടക്കുന്ന കൈകേയിയുടെ ശരീരം കൈകൊണ്ട് സ്നേഹപൂർവം തടവിക്കൊണ്ട് ചോദിച്ചു. പ്രിയേ! കട്ടിലും കിടയ്ക്കയും ഉപേക്ഷിച്ച് നീ എന്താണ് വെറും നിലത്ത് കിടക്കുന്നത്? എന്തിനാണ് എന്നെ ഇങ്ങനെ സങ്കടപ്പെടുത്തുന്നത്? ആഭരണങ്ങൾ ഉപേക്ഷിച്ച് മുഷിഞ്ഞ വസ്ത്രം ധരിച്ച് വെറുംനിലത്ത് ഇങ്ങനെ കിടക്കുന്നുവല്ലോ. എന്തിനാണ് ഈ കോപം? എന്നോട് പറയൂ. നിന്റെ ആഗ്രഹം എന്തായാലും ഞാൻ അത് സാധിപ്പിച്ചുതരാം. നിനക്ക് അനിഷ്ടം പ്രവർത്തിച്ചത് ആരാണ്? പുരുഷനായാലും സ്ത്രീയാലും ആ വ്യക്തിയെ നിശ്ചയമായും ഞാൻ ശിക്ഷിക്കും. നിനക്ക് എങ്ങനെയായാൽ സന്തോഷമാകുമെന്നു പറയൂ. പ്രയാസമുള്ള കാര്യമാണെങ്കിലും ഞാൻ സാധിപ്പിക്കാം. നിന്നെ ജീവനുതുല്യം സ്നേഹിക്കുന്നവനാണ് ഞാനെന്ന് നീ അറിയുന്നില്ലേ? ഞാൻ നിനക്ക് പൂർണമായും വശഗനല്ലേ? നിനക്കുവേണ്ടി എന്തുംചെയ്യാൻ

ഞാൻ തയ്യാറാണെന്നറിഞ്ഞിട്ടും നീ ദുഃഖിക്കുന്നതും കോപിക്കുന്നതും വെറുതെയല്ലേ? നിനക്ക് ഇഷ്ടപ്പെട്ട ഏതു ദരിദ്രനെയാണ് ഞാൻ കുബേരനാക്കേണ്ടത്? നിനക്ക് അനിഷ്ടംചെയ്ത ഏതു ധനികനെയാണ് പിച്ചക്കാരനാക്കേണ്ടത്? നിനക്ക് അനിഷ്ടം പ്രവർത്തിച്ച ആരെയാണ് ഞാൻ വധിക്കേണ്ടത്? കൊലക്കുറ്റത്തിനു വിധിച്ച ആരെയാണ് മോചിപ്പിക്കേണ്ടത്? അധികം പറയുന്നതെന്തിന്? നിനക്കു വേണ്ടി ഞാൻ ജീവൻ വെടിയാൻപോലും തയ്യാറാണ്. എനിക്ക് പ്രാണനേക്കാൾ പ്രിയപ്പെട്ടവനാണ് രാമൻ. ആ രാമനെ പ്രമാണമാക്കി ഞാനിതാ സത്യം ചെയ്യുന്നു. നിന്റെ ആവശ്യം ഞാൻ നിശ്ചയമായും സാധിപ്പിക്കും.

രാമനെ നിമിത്തമാക്കി ശപഥം ചെയ്തതു കേട്ടപ്പോൾ, കണ്ണീർതുടച്ച് കൈകേയി എഴുന്നേറ്റിരുന്നു. രാജാവിനോട് പറഞ്ഞു. അങ്ങ് ചെയ്ത പ്രതിജ്ഞ സത്യമാണെങ്കിൽ എന്റെ ആഗ്രഹം ഉടനെ സാധിപ്പിക്കണം. പണ്ട് ദേവാസുരയുദ്ധത്തിൽ ഞാൻ അങ്ങയെ രക്ഷിച്ചതിനു പ്രതിഫലമായി എനിക്ക് രണ്ടു വരങ്ങൾ തന്നിരുന്നുവല്ലോ. ആ രണ്ടുവരങ്ങളും പിന്നീട് സ്വീകരിക്കാമെന്നാണല്ലോ ഞാൻ അന്ന് പറഞ്ഞിരുന്നത്. ആ വരങ്ങൾ ഇപ്പോൾത്തന്നെ എനിക്ക് കിട്ടണം. അതിൽ ആദ്യത്തെ വരം എന്റെ ഓമനപ്പുത്രനായ ഭരതനെ യുവരാജാവായി അങ്ങ് അഭിഷേകം ചെയ്യണമെന്നതാണ്. അടുത്ത വരം രാമൻ പതിന്നാലുകൊല്ലം വനവാസം അനുഷ്ഠിക്കണമെന്നതാണ്. മരവുരിയും ജടയും ധരിച്ച് ഫലമൂലങ്ങൾമാത്രം ആഹരിക്കുന്നവനായി രാമൻ ഉടനെ കാട്ടിലേക്ക് പോകണം. പതിന്നാലു സംവത്സരം കഴിഞ്ഞശേഷം വേണമെങ്കിൽ നാട്ടിലേക്കു വന്നുകൊള്ളട്ടെ. അല്ലെങ്കിൽ വനത്തിൽത്തന്നെ താമസിച്ചുകൊള്ളട്ടെ. രാമൻ നാളെ പ്രഭാതത്തിൽത്തന്നെ വനത്തിലേക്ക് പോകണം. അല്പംപോലും താമസിക്കുകയാണെങ്കിൽ ഞാൻ അങ്ങയുടെ മുൻപിൽ പ്രാണത്യാഗം ചെയ്യും. അങ്ങ് ചെയ്ത പ്രതിജ്ഞ സത്യമാക്കിത്തീർക്കൂ. ഇതാണ് എനിക്ക് പ്രിയപ്പെട്ട രണ്ടുവരങ്ങൾ.

കൈകേയി പറഞ്ഞ കർണകഠോരങ്ങളായ വാക്കുകൾ കേട്ട് ദശരഥമഹാരാജാവ് ഇടിവെട്ടേറ്റവനെപ്പോലെ മോഹാലസ്യപ്പെട്ടു വീണു. അല്പസമയം കഴിഞ്ഞ് ബോധം തെളിഞ്ഞ് എഴുന്നേറ്റു. ഭയപരവശനായി ചിന്തിച്ചു. ഞാൻ ദുഃസ്വപ്നം കണ്ടതായിരിക്കുമോ? അതോ

എന്റെ മനസ്സിന്റെ വിഭ്രമമാണോ? ഇങ്ങനെ വിചാരിച്ച് കൈകേയിയെ നോക്കി. അവൾ കോപംകൊണ്ട് മതിമറന്ന് പെൺപുലിയെപ്പോലെ ചീറ്റിക്കൊണ്ടു നിൽക്കുകയാണ്. രാജാവ് കൈകേയിയോട് പറഞ്ഞു. മംഗളസ്വരൂപിണി! നീ എന്താണ് എന്റെ പ്രാണനെ ഹരിക്കുന്ന വാക്കുകൾ പറയുന്നത്? രാമൻ നിനക്ക് എന്തപരാധമാണ് ചെയ്തത്? എന്നോട് നീ പലപ്പോഴും രാമന്റെ ഗുണങ്ങളെ വർണിച്ചു പറയാറില്ലേ? രാമൻ കൗസല്യയേയും എന്നേയും തുല്യനിലയ്ക്കാണ് സ്നേഹിക്കുകയും ശുശ്രൂഷിക്കുകയും ചെയ്തുവരുന്നത് എന്നു നീ പലപ്പോഴും പറഞ്ഞിട്ടില്ലേ? ഇങ്ങനെ എപ്പോഴും രാമനെ പുകഴ്ത്തി പറയാറുള്ള നീ ഇപ്പോൾ മറിച്ചു പറയുന്നതെന്താണ്? നീ ഭരതന് രാജ്യം സ്വീകരിച്ചുകൊള്ളൂ. രാമൻ ഇവിടെ താമസിക്കാൻ മാത്രം സദയം അനുവദിക്കൂ. നീ ഈ ഒരു കാര്യത്തിൽ എന്നെ അനുഗ്രഹിക്കണം. നിനക്ക് രാമനിൽനിന്ന് ഒരുവിധ ഭയവും ഉണ്ടാവില്ല. ഇങ്ങനെ പറഞ്ഞ് കണ്ണീരൊഴുക്കിക്കൊണ്ട് ദശരഥമഹാരാജാവ് കൈകേയിയുടെ കാൽക്കൽ വീണു. കോപംകൊണ്ടു ജ്വലിക്കുന്ന കണ്ണുകളാൽ ദഹിപ്പിക്കുന്നപോലെ നോക്കിക്കൊണ്ട് കൈകേയി പറഞ്ഞു. രാജാവേ! അങ്ങയ്ക്ക് ഭ്രാന്തുണ്ടോ? ഒരിക്കൽ (എന്റെ ഏത ഭീഷ്ടവും സാധിപ്പിക്കാമെന്നു) പറഞ്ഞത് എന്താണ് മാറ്റിപ്പറയുന്നത്? പറഞ്ഞ വാക്കനുസരിച്ച് പ്രവർത്തിച്ചില്ലെങ്കിൽ അങ്ങയ്ക്ക് നരകപ്രാപ്തിയാവും ഫലം. മരവുരിയും മാൻതോലും വസ്ത്രമായി ധരിച്ച് രാമൻ നാളെ രാവിലെ കാട്ടിലേക്കു പോയില്ലെങ്കിൽ ഞാൻ അങ്ങയുടെ മുൻപിൽ തൂങ്ങിമരിക്കും. അല്ലെങ്കിൽ വിഷം കുടിച്ച് പ്രാണത്യാഗം ചെയ്യും. സത്യം പറയുകയും പാലിക്കുകയും ചെയ്യുന്നവനാണെന്ന് അങ്ങ് ഓരോ സദസ്സിലും സഭകളിലും വീമ്പിളക്കാറില്ലേ? ഇപ്പോൾ രാമന്റെ പേരിൽ ശപഥം ചെയ്തിട്ട് അത് സാധിപ്പിച്ചില്ലെങ്കിൽ നിശ്ചയമായും അങ്ങയ്ക്ക് നരകത്തിൽപ്പോകേണ്ടിവരും.

പത്നിയായ കൈകേയി ഇപ്രകാരം പറഞ്ഞപ്പോൾ, താങ്ങാൻ സാധിക്കാത്ത ദുഃഖംകൊണ്ട് ദശരഥൻ ബോധംകെട്ടുവീണു. കുറച്ചുസമയം കഴിഞ്ഞ് ബോധം തെളിഞ്ഞു. ഇങ്ങനെ കൂടെക്കൂടെ മോഹാലസ്യപ്പെട്ടു വീണും ബോധം തെളിഞ്ഞും ദീനദീനം കരഞ്ഞും ദശരഥന് ഒരു സംവത്സരമെന്നപോലെ ആ രാത്രി കഴിഞ്ഞു. അരുണോദയത്തിൽ സ്തുതിപാഠകന്മാർ വന്ന് രാജാവിനെ

സ്തുതിച്ച് പള്ളിയുണർത്താൻ തുടങ്ങി. ഗായകന്മാർ പാട്ടുപാടി. കൈകേയി അവരെ തടുത്ത് അവിടെനിന്നു ഓടിച്ചു വിട്ടു. പ്രഭാത മായപ്പോഴേക്കുംതന്നെ രാജധാനിയുടെ മുൻപിൽ ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ, ശൂദ്രർ, ഋഷികൾ, അഷ്ടമംഗല്യം ധരിച്ച കന്യ കമാർ മുതലായവർ അഭിഷേകമുഹൂർത്തത്തെ കാത്തുകൊണ്ടു നിന്നു. വെൺകൊറ്റക്കുട, വെൺചാമരം, അലങ്കരിച്ച ആന, കുതിര എന്നിവയേയും തയ്യാറാക്കി നിർത്തി. അഭിഷേകമഹോത്സവം കാണാൻ അയോദ്ധ്യയിലെ പൗരന്മാരെല്ലാം ഒരുങ്ങിനിന്നു. വസി ഷ്ഠമഹർഷി പറഞ്ഞിരുന്ന ഒരുക്കങ്ങളെല്ലാം പൂർത്തിയായി. അയോ ദ്ധ്യയിലെ സ്ത്രീകളും കുട്ടികളും വൃദ്ധന്മാരും തലേദിവസം രാത്രി തീരെ ഉറങ്ങിയിട്ടില്ല. മഞ്ഞപ്പട്ടണിഞ്ഞ്, സർവാഭരണഭൂഷിതനായി, കിരീടം തോൾവളകൾ എന്നിവ ധരിച്ചവനായി, കൗസ്തുഭരത്നം അണിഞ്ഞവനായി, നീലമേഘശ്യാമളനായ രാമനെ അഭിഷേകം കഴിഞ്ഞു വരുന്ന രൂപത്തിൽ എപ്പോഴാണ് കാണാൻ കഴിയുക എന്നാ യിരുന്നു എല്ലാവരുടേയും വിചാരം. രാജാവായി പട്ടാഭിഷേകം കഴിഞ്ഞ് ആനപ്പുറത്തേറി വെൺകൊറ്റക്കുട വെൺചാമരം എന്നീ അലങ്കാരങ്ങളോടെ ലക്ഷ്മണസമേതനായി പട്ടണപ്രവേശം ചെയ്യുന്ന രാമനെ കാണാൻ എല്ലാവർക്കും ധൃതിയായി. എന്താണ് രാത്രി അവ സാനിക്കാത്തത്? പ്രഭാതം ആവാത്തതെന്താണ്? എന്നാണ് എല്ലാ വരും പരസ്പരം പറയുന്നത്.

സൂര്യൻ ഉദിച്ചുവല്ലോ. ഇനിയും എന്താണ് രാജാവ് എഴു ന്നേൽക്കാത്തത്? എന്നു ശങ്കിച്ചുകൊണ്ട് സുമന്ത്രൻ ദശരഥന്റെ മുൻപിലെത്തി. 'മഹാരാജാവ് ജയിച്ചാലും' എന്ന് അഭിവാദനംചെയ്ത് നമസ്കരിച്ചു. വല്ലാതെ ദുഃഖിതനായ രാജാവിനെക്കണ്ട് സുമന്ത്രൻ കൈകേയിയോട് ചോദിച്ചു. ദേവി! കൈകേയി! പ്രണാമം. എന്താണ് രാജാവ് ദുഃഖിതനായി കാണപ്പെടുന്നത്? കൈകേയി പറഞ്ഞു. രാജാ വിന് ഇന്നലെ രാത്രി തീരെ ഉറക്കം ഉണ്ടായില്ല. രാമൻ രാമൻ എന്നു തന്നെ ചിന്തിച്ചു ഉറങ്ങാതെ കഴിഞ്ഞു. ഉറക്കക്ഷീണമാണ് അദ്ദേഹ ത്തിന്. രാമനെ വേഗം കൂട്ടിക്കൊണ്ടുവരൂ. രാജാവ് രാമനെ കാണാൻ ആഗ്രഹിക്കുന്നു. രാജാവ് കല്പിക്കാതെ ഞാൻ എങ്ങനെ പോകും? എന്നു സുമന്ത്രൻ ചോദിച്ചു. ദശരഥൻ സങ്കടത്തോടെ പറഞ്ഞു. സുമന്ത്ര! രാമനെ വേഗം കൂട്ടിക്കൊണ്ടുവരൂ. എനിക്ക് അവനെ കാണ

ണം. രാജകല്പന കേട്ട സുമന്ത്രൻ തേരിലേറി അതിവേഗത്തിൽ രാമന്റെ കൊട്ടാരത്തിൽ എത്തി. അന്തഃപുരത്തിൽച്ചെന്ന് അറിയിച്ചു. രാമ! വേഗം എന്നോടൊന്നിച്ച് അച്ഛന്റെ സമീപത്തേക്ക് വരൂ. മഹാരാജാവ് അങ്ങയെ കാണാൻ ആഗ്രഹിക്കുന്നു.

സുമന്ത്രന്റെ വാക്കുകേട്ട് പരിഭ്രമത്തോടെ രാമൻ ലക്ഷ്മണനോടൊന്നിച്ച് പുറപ്പെട്ടു. വഴിക്ക് വസിഷ്ഠൻ മുതലായവരെ കണ്ടെങ്കിലും, അച്ഛന്റെ സമീപത്തെത്താനുള്ള ബദ്ധപ്പാടുകൊണ്ട് തേരിൽ നിന്നിറങ്ങിയില്ല. വേഗം പോയി. അച്ഛന്റെ മുൻപിലെത്തി ദണ്ഡനമസ്കാരം ചെയ്തു. രാമനെ ആലിംഗനം ചെയ്യാനായി ദശരഥൻ പരിഭ്രമിച്ച് എഴുന്നേറ്റു. എന്നാൽ രാമന്റെ അടുത്തെത്തുന്നതിനുമുമ്പ് 'രാമ!' എന്നു ഉറക്കെ വിളിച്ച് ബോധംകെട്ടു വീണു. രാമൻ അച്ഛനെ താങ്ങി മടിയിൽക്കിടത്തി. രാജാവ് മോഹാലസ്യപ്പെട്ടതു കണ്ട് അന്തഃപുരസ്ത്രീകൾ ഉറക്കെ നിലവിളിച്ചു. നിലവിളികേട്ട് എന്താണിത് എന്നു സംശയിച്ചുകൊണ്ട് വസിഷ്ഠമഹർഷിയും അവിടെ വന്നുചേർന്നു. അച്ഛന്റെ ദുഃഖകാരണമെന്താണെന്ന് രാമൻ ചോദിച്ചു. കൈകേയി മറുപടി പറഞ്ഞു. രാമ! രാജാവിന്റെ ദുഃഖത്തിനു കാരണം നീ തന്നെയാണ്. നീ വിചാരിച്ചാലേ അത് തീർക്കാൻ കഴിയൂ. രാജാവിന് ഹിതമായ ഒരു കാര്യം നീ ചെയ്യേണ്ടതായിട്ടുണ്ട്. സത്യം മാത്രം പറയുന്ന രാജാവിനെ സത്യവാദിയാക്കേണ്ടത് നീയാണ്. രാജാവ് പണ്ട് എന്നോട് സന്തോഷിച്ച് എനിക്ക് രണ്ടു വരങ്ങൾ തരാമെന്നു പ്രതിജ്ഞ ചെയ്തിരുന്നു. നീ വിചാരിച്ചാൽ മാത്രമേ രാജാവിന്റെ ആ വാക്ക് സത്യമാക്കിത്തീർക്കാൻ കഴിയൂ. നിന്നോട് അത് നേരിൽ പറയാൻ അച്ഛൻ ലജ്ജിക്കുകയാണ്. സത്യപാശംകൊണ്ടു ബദ്ധനാണ് നിന്റെ അച്ഛൻ. അദ്ദേഹത്തെ രക്ഷിക്കാൻ നീ കടപ്പെട്ടവനാണ്. പുത്രൻ എന്ന പേരിനുതന്നെ അർത്ഥം അച്ഛനെ 'പുത്' എന്ന നരകത്തിൽനിന്നു രക്ഷിക്കുന്നവൻ എന്നാണ്.

കൈകേയി ഇങ്ങനെ പറഞ്ഞതു കേട്ടപ്പോൾ രാമൻ ഹൃദയത്തിൽ ശൂലംകൊണ്ടു കുത്തിയാലെന്നപോലെ ദുഃഖിച്ചു. സങ്കടത്തോടെ കൈകേയിയോട് പറഞ്ഞു. അമ്മ എന്താണ് എന്നോട് ഇങ്ങനെ പറയുന്നത്. അച്ഛനുവേണ്ടി ഞാൻ ജീവൻപോലും ഉപേക്ഷിക്കും. വിഷം കുടിക്കും. സീതയേയും കൗസല്യമ്മയേയും ഉപേക്ഷിക്കും. രാജ്യത്തേയും ഉപേക്ഷിക്കും. പറയാതെതന്നെ അച്ഛന്റെ ഇംഗിതം

അറിഞ്ഞു പ്രവർത്തിക്കുന്നവനാണ് ഉത്തമപുത്രൻ. പറഞ്ഞതിനു ശേഷം പ്രവർത്തിക്കുന്നവൻ മധ്യമപുത്രനാണ്. പറഞ്ഞിട്ടും അനുസരിക്കാത്തവൻ പുത്രനേ അല്ല. അച്ഛന്റെ ശരീരത്തിൽനിന്നു പിറന്നുവീണ ഒരു കൃമി മാത്രമാണ് അവൻ. അതിനാൽ അച്ഛൻ എന്നോട് എന്ത് ആജ്ഞാപിക്കുന്നുവോ, അതെല്ലാം ഞാൻ നിശ്ചയമായും ചെയ്യും. ഞാൻ വീണ്ടും 'വീണ്ടും പ്രതിജ്ഞ ചെയ്യുന്നു. രാമൻ ഒരിക്കലും വാക്കു മാറ്റി പറയില്ല. ഇങ്ങനെ രാമൻ ചെയ്ത പ്രതിജ്ഞ കേട്ട് സന്തോഷിച്ച് കൈകേയി പറഞ്ഞു. രാമ! നിന്റെ പട്ടാഭിഷേകത്തിന് ഒരുക്കിയ ഈ വിഭവങ്ങളെക്കൊണ്ട് എന്റെ പ്രിയപുത്രനായ ഭരതനെ യുവരാജാവാക്കി അഭിഷേകം ചെയ്യണം. ഇതാണ് ഞാൻ ആവശ്യപ്പെട്ട ആദ്യത്തെ വരം. നീ ജടയും മരവുരിയും ധരിച്ച് വെറും ഫലമൂലങ്ങൾമാത്രം ആഹരിച്ചുകൊണ്ട് പതിന്നാലുകൊല്ലം കാട്ടിൽപ്പോയി താമസിക്കണം. ഇതാണ് എനിക്ക് വേണ്ടതായ രണ്ടാമത്തെ വരം. ഇതാണ് അച്ഛനു വേണ്ടി നീ ചെയ്യേണ്ടത്. ഈ വിവരം നിന്നോട് പറയാൻ രാജാവ് ലജ്ജിക്കുകയാണ്.

ശ്രീരാമൻ മറുപടി പറഞ്ഞു. ഭരതൻതന്നെ രാജ്യം ഭരിക്കട്ടെ. ഞാൻ കാട്ടിലേക്ക് പോകാം. എന്നാൽ എന്താണ് രാജാവ് എന്നോടൊന്നും മിണ്ടാത്തത്? അതാണ് എനിക്ക് സങ്കടം. രാമൻ പറഞ്ഞതുകേട്ട് അത്യന്തം ദുഃഖിതനായ ദശരഥൻ പറഞ്ഞു. രാമ! സ്ത്രീജിതനും, മനസ്സിന് ഉറപ്പില്ലാത്തവനും, അധർമ്മത്തിലേക്കു തിരിഞ്ഞവനുമായ എന്നെ പിടിച്ചു ബന്ധിച്ച് നീ രാജ്യം സ്വീകരിക്കൂ. എന്നാൽ എന്നെ പാപം ബാധിക്കില്ല. ഇങ്ങനെ പറഞ്ഞ് ദുഃഖത്താൽ നീറിക്കൊണ്ട് ദശരഥൻ പൊട്ടിക്കരഞ്ഞു. രാമ! നീ എനിക്ക് പ്രാണനേക്കാൾ പ്രിയപ്പെട്ടവനാണ്. നീ എന്നെ ഉപേക്ഷിച്ച് എങ്ങനെയാണ് ഭയങ്കരമായ കാട്ടിലേക്കു പോവുക? എന്നു പറഞ്ഞു രാമനെ കെട്ടിപ്പിടിച്ച് ദശരഥൻ ദീനദീനം കരഞ്ഞു. രാമൻ അച്ഛന്റെ കണ്ണീരു തുടച്ചു. സമാധാനിപ്പിച്ചുകൊണ്ടു പറഞ്ഞു. അച്ഛ! ദുഃഖിക്കരുത്. അനുജനായ ഭരതൻ രാജ്യം ഭരിക്കട്ടെ. ഞാൻ പതിന്നാലുകൊല്ലം കാട്ടിൽ താമസിച്ച് അങ്ങയുടെ പ്രതിജ്ഞ സഫലമാക്കിത്തീർത്ത് മടങ്ങിവരാം. രാജ്യത്തേക്കാൾ എത്രയോ അധികം സുഖം എനിക്ക് വനവാസംകൊണ്ട് കിട്ടും. അങ്ങയുടെ സത്യം പരിപാലിക്കാൻ കഴിയും. ദേവന്മാരുടെ കാര്യവും നടക്കും. കൈകേയിയമ്മയ്ക്കും സന്തോഷമാവും. അതി

നാൽ വനവാസം എനിക്ക് ഗുണപ്രദമാണ്. ഞാൻ ഇപ്പോൾത്തന്നെ കാട്ടിലേക്ക് പോകാം. ചെറിയമ്മയുടെ വിഷമം നീങ്ങട്ടെ. എന്റെ അമ്മയെ സമാധാനിപ്പിക്കുകയും സീതയെ അനുനയിപ്പിക്കുകയും ചെയ്ത്, ഞാൻ ഇവിടെ വന്ന് അങ്ങയെ നമസ്കരിച്ച് യാത്രപറഞ്ഞ് വനത്തിലേക്ക് പോയ്ക്കൊള്ളാം.

ഇങ്ങനെ പറഞ്ഞ് അച്ഛനെ പ്രദക്ഷിണം ചെയ്ത് രാമൻ അമ്മയെ കാണാൻ കൗസല്യയുടെ അന്തഃപുരത്തിലേക്ക് ചെന്നു. കൗസല്യ രാമന് ശ്രേയസ്സുണ്ടാവാനായി വിഷ്ണുഭഗവാനെ പൂജിക്കുകയായിരുന്നു. രാമനുവേണ്ടി ബ്രാഹ്മണരെക്കൊണ്ട് ആയുഷ്ഹോമം ചെയ്യിപ്പിച്ചു. അവർക്ക് ധാരാളം ധനം ദക്ഷിണയായി കൊടുത്തു. മൗനവ്രതം അവലംബിച്ച് ഏകാഗ്രമനസ്സോടെ ഭഗവാനെ ഹൃദയത്തിൽ ധ്യാനിച്ചു. ആനന്ദസ്വരൂപനായ ഭഗവാനിൽ മനസ്സ് ലയിച്ചതിനാൽ കൗസല്യ മുൻപിൽ വന്നു നിൽക്കുന്ന രാമനെ കണ്ടില്ല.



## നാലാം സർഗം
## ലക്ഷ്മണസാന്ത്വനം

സുമിത്ര രാമനെ കണ്ടു. പരിഭ്രമത്തോടെ, രാമൻ വന്നിരിക്കുന്ന വിവരം കൗസല്യയോടു പറഞ്ഞു. രാമൻ എന്ന പേരു കേട്ടതോടെ കൗസല്യ ധ്യാനത്തിൽനിന്നുണർന്നു. രാമനെ ആലിംഗനം ചെയ്തു. മടിയിലിരുത്തി. ശിരസ്സിൽ ഘ്രാണിച്ചു. നീലത്താമരപ്പൂപോലെ മൃദുവായ രാമന്റെ ശരീരത്തെ വാത്സല്യത്തോടെ തലോടി. മകനേ! നിനക്ക് വിശക്കുന്നില്ലേ? ഞാൻ വിളമ്പിത്തരാം. സുഖമായി ഭക്ഷണം കഴിക്കൂ. എന്നു രാമനോട് പറഞ്ഞു. രാമൻ അമ്മയോടു പറഞ്ഞു. ഊണുകഴിക്കാൻ നേരമെവിടെ? എനിക്ക് ഉടനെ ദണ്ഡകാരണ്യത്തിലേക്ക് പോകേണ്ടിയിരിക്കുന്നു. കൈകേയിയമ്മയ്ക്ക് വരം നൽകിയതിനാൽ സത്യസന്ധനായ അച്ഛൻ ഭരതന് രാജ്യവും എനിക്ക് കാടും നൽകി. പതിന്നാലുകൊല്ലക്കാലം ഞാൻ കാട്ടിൽ താമസിക്കണമെന്നാണ് ചെറിയമ്മ വരമായി വാങ്ങിയിരിക്കുന്നത്. ഞാൻ അത്രയും കാലം കാട്ടിൽ താമസിച്ച് മടങ്ങിവരാം. അമ്മ അതിനെപ്പറ്റി ചിന്തിച്ച് വ്യസനിക്കരുത്.

രാമൻ പറഞ്ഞതുകേട്ട കൗസല്യ പരിഭ്രമിച്ച് ബോധംകെട്ടു വീണു. കുറച്ചു സമയം കഴിഞ്ഞു ബോധം തെളിഞ്ഞപ്പോൾ രാമനോട് പറഞ്ഞു. രാമ! നീ വനത്തിലേക്കു പോവുകയാണെങ്കിൽ എന്നേയും കൂടെ കൊണ്ടുപോകൂ. നീയില്ലാതെ അരനിമിഷംപോലും എനിക്ക് ജീവിക്കാൻ വയ്യ. പിഞ്ചുകുഞ്ഞിനെ പിരിഞ്ഞ് പശുവിന് ജീവിക്കാൻ കഴിയുമോ? അതുപോലെ നിന്നെ പിരിഞ്ഞ് എനിക്ക് ജീവിക്കാൻ പറ്റില്ല. നീ എനിക്ക് പ്രാണനേക്കാൾ പ്രിയപ്പെട്ടവനാണ്. രാജാവിന് ഭരതനോട് ഇഷ്ടമാണെങ്കിൽ രാജ്യം നൽകിക്കൊള്ളട്ടെ. നിന്നോട് വനവാസത്തിനു കല്പിച്ചതെന്തിനാണ്? രാജാവ് കൈകേയിക്ക് വരമായി എല്ലാം കൊടുത്തോട്ടെ. നീ കൈകേയിക്കും രാജാവിനും എന്ത പരാധമാണ് ചെയ്തത്? രാമ! അച്ഛൻ നിനക്കെങ്ങനെ ബഹുമാന്യനാണോ, അമ്മയായ ഞാൻ അതിനേക്കാൾ ബഹുമാന്യയാണ്. അച്ഛൻ വനത്തിനു പോകാൻ നിന്നോടു കല്പിച്ചു എങ്കിൽ പോക

രുത് എന്ന് ഞാൻ തടുക്കുകയാണ്. എന്റെ വാക്കിനെ അവഗണിച്ച് രാജാവിന്റെ വാക്കിനെ മാനിച്ച് നീ കാട്ടിലേക്ക് പോവുകയാണെങ്കിൽ ഞാൻ നിശ്ചയമായും പ്രാണത്യാഗംചെയ്തു പരലോകത്തേക്കു പോകും.

കൗസല്യ ഇത്രയും പറഞ്ഞതു കേട്ടപ്പോൾ ലക്ഷ്മണൻ കോപംകൊണ്ട് ജ്വലിച്ചു, മൂന്നുലോകങ്ങളേയും ദഹിപ്പിക്കത്തക്ക വിധത്തിൽ നോക്കിക്കൊണ്ട് രാമനോടു പറഞ്ഞു. ബുദ്ധിക്ക് സ്ഥിരതയും, മനസ്സിനു ഉറപ്പുമില്ലാത്തവനും, കൈകേയിക്ക് വശഗനുമായ രാജാവിനെ ഞാൻ പിടിച്ചു ബന്ധിക്കുന്നുണ്ട്. ഭരതനേയും ബന്ധുക്കളേയും കൊല്ലുന്നുമുണ്ട്. ജ്യേഷ്ഠ! അങ്ങ് അഭിഷേകം സ്വീകരിക്കാൻ ഒരുങ്ങിക്കൊള്ളു. ഞാൻ വില്ലും ധരിച്ച് തയ്യാറായിനിൽക്കും. അഭിഷേകത്തിനു വിഘ്നം ഉണ്ടാക്കുന്നവരെയെല്ലാം ഞാൻ നിശ്ചയമായും കൊല്ലും.

ഇങ്ങനെ പറയുന്ന ലക്ഷ്മണനെ ആലിംഗനംചെയ്ത് അനുനയിപ്പിച്ചുകൊണ്ട് രാമൻ പറഞ്ഞു. ലക്ഷ്മണ! നീ ശൂരനാണ്. പരാക്രമശാലിയാണ്. എന്റെ ഹിതത്തിൽ അത്യന്തം താല്പര്യമുള്ളവനാണ്. ഇതെല്ലാം എനിക്ക് അറിയാം. എങ്കിലും ഇത് പൗരുഷം കാണിക്കാൻ പറ്റിയ സമയമല്ല. ശരീരവും രാജ്യവും ലോകത്തിലെ സുഖപദാർത്ഥങ്ങളും സത്യമായിരുന്നു എങ്കിൽ നിന്റെ ഈ പരിശ്രമം പ്രയോജനകരമായിത്തീർന്നേനെ. ശാരീരികസുഖങ്ങൾ മേഘത്തിലെ മിന്നൽപോലെ അല്പസമയംമാത്രം നിന്നു മറയുന്നവയാണ്. ചുട്ടുപഴുപ്പിച്ച ഇരുമ്പിൽ വീഴുന്ന വെള്ളത്തുള്ളികൾപോലെ ആയുസ്സ് അതിവേഗം ക്ഷയിച്ചുകൊണ്ടിരിക്കുന്നു. പാമ്പിന്റെ വായിൽപ്പെട്ട തവള സമീപത്തുള്ള പാറ്റകളെ പിടിച്ചു തിന്നാൻ ശ്രമിക്കാറില്ലേ? അതുപോലെയല്ലേ കാലസർപ്പത്തിന്റെ വായിലേക്ക് അനുനിമിഷം നീങ്ങിക്കൊണ്ടിരിക്കുന്ന ജീവൻ അല്പകാലംമാത്രം നിലനിൽക്കുന്ന ശാരീരികസുഖങ്ങളെ ആഗ്രഹിക്കുന്നത്? സുഖത്തിനുവേണ്ടി മനുഷ്യൻ രാവും പകലും കർമ്മം ചെയ്തുകൊണ്ടിരിക്കുന്നു. ദേഹം നമ്മളിൽനിന്നു വേറെയല്ലേ? ദേഹമല്ലേ സുഖമനുഭവിക്കുന്നത്? ശരീരത്തിനു സാക്ഷിയായ വ്യക്തിക്ക് ശരീരസുഖം എങ്ങനെ തന്റെ സുഖമാവും? അച്ഛൻ അമ്മ സഹോദരൻ ഭാര്യ ബന്ധുക്കൾ ഇവരോടുള്ള ചേർച്ച യാത്രക്കാർക്ക് വഴിയമ്പലത്തിൽ (കാൽനടയാത്ര

ക്കാർക്ക് രാത്രി വിശ്രമിക്കാനുള്ള സങ്കേതങ്ങളായിരുന്നു വഴിയമ്പ ലങ്ങൾ) കണ്ടു പരിചയപ്പെടുന്നപോലെ വെറും താൽക്കാലികമല്ലേ? നദികളിൽ ഒഴുകിവരുന്ന മരത്തടികൾ തമ്മിൽത്തമ്മിൽ കണ്ടുമുട്ടു കയും അകന്നുപോകുകയും ചെയ്യുന്നതുപോലെ നൈമിഷികമല്ലേ? ഐശ്വര്യം, നിഴൽപോലെ, വളർന്നും ക്ഷയിച്ചും കാണപ്പെടുന്നു. വെള്ളത്തിലെ തിരമാലപോലെ യൗവനം അതിവേഗം ക്ഷയിച്ചുകൊ ണ്ടിരിക്കുന്നു. സ്ത്രീസുഖം സ്വപ്നംപോലെ താൽക്കാലികവും തുച്ഛ വുമാണ്. എന്നിട്ടും മനുഷ്യർ ഇവയിൽ വിശ്വസിക്കുന്നുവല്ലോ. കഷ്ടംതന്നെ!

സംസാരസുഖം സ്വപ്നംപോലെ മനസ്സിന്റെ വെറും തോന്നലാ ണ്. പലവിധ രോഗങ്ങളോടുകൂടിയതാണ് ജീവിതം. ഗന്ധർവനഗരം പോലെ മനസ്സിന്റെ ഭാവനമാത്രമാണ്. ബുദ്ധിയില്ലാത്തവരാണ് ശാരീ രികസുഖങ്ങളുടെ പിന്നാലെ പായുന്നത്. ഓരോ ദിവസവും ആദി ത്യന്റെ ഉദയാസ്തമയങ്ങളോടെ ആയുസ്സ് ക്ഷയിച്ചുകൊണ്ടിരിക്കു ന്നു. അത് ആരും ഓർക്കുന്നില്ല. മറ്റുള്ളവരുടെ ജരയും മരണവും കണ്ടിട്ടും, തന്നേയും അവ ബാധിക്കുമെന്ന് ഓർക്കുന്നില്ലല്ലോ. ഇത് പകൽ, ഇതു രാത്രി എന്നിങ്ങനെ വിചാരിച്ച് മൂഢന്മാർ ശാരീരിക സുഖങ്ങളിൽ മുഴുകിക്കഴിയുന്നു. കാലം വളരെ വേഗത്തിൽ സഞ്ച രിച്ചുകൊണ്ടിരിക്കുന്നു എന്നും, ഈ സുഖപദാർത്ഥങ്ങൾക്കും അവയെ അനുഭവിക്കുന്ന ശരീരത്തിനും ശാശ്വതത്വമില്ലെന്നും ഓർക്കുന്നില്ല. ചൂളയ്ക്കുവെച്ചു വേവിക്കാത്ത കുടത്തിൽ വെച്ച വെള്ളമെന്നപോലെ ആയുസ്സ് അനുനിമിഷം ക്ഷയിച്ചുകൊണ്ടിരിക്കു ന്നു. രോഗങ്ങൾ ശത്രുക്കളെപ്പോലെ ശരീരത്തെ പീഡിപ്പിക്കുന്നു. വാർദ്ധക്യം പെൺപുലിയെപ്പോലെ ആക്രമിക്കാൻ തയ്യാറായി മുൻപിൽ നിൽക്കുന്നു. മൃത്യു ജനനത്തോടൊന്നിച്ചുതന്നെ കൂടെ സഞ്ചരിച്ചുകൊണ്ട് സമയം കാത്തുനിൽക്കുന്നു. ശരീരമാണ് താനെന്ന അഭിമാനത്താൽ ഞാൻ ലോകപ്രസിദ്ധനായ ചക്രവർത്തി യാണ് എന്നു വിചാരിക്കുന്നു. മരിച്ചാൽ ദഹിപ്പിക്കുകയാണെങ്കിൽ ഭസ്മവും, കുഴിച്ചിട്ടാൽ കൃമിയും, ഏതെങ്കിലും ജീവികൾ തിന്നാൽ അവയുടെ കാഷ്ഠവുമായി മാറുന്നതല്ലേ ഈ ശരീരം? ആ ശരീരത്തെ താനായി കണക്കാക്കിക്കൊണ്ടാണ് ഞാൻ കീർത്തിമാനാണ്, ചക്ര വർത്തിയാണ് എന്നെല്ലാം അഭിമാനിക്കുന്നത്. തൊലി എല്ല് മാംസം

മലം മൂത്രം ചലം രക്തം മുതലായവ കൂടിച്ചേർന്നതും, അനുനിമിഷം വികാരം പ്രാപിക്കുന്നതും, മാറിക്കൊണ്ടിരിക്കുന്നതുമല്ലേ ശരീരം? ആ ശരീരം എങ്ങനെയാണ് താനാവുക? അനുജ! ശരീരാഭിമാനത്തെ അവലംബിച്ചല്ലേ നീ ലോകങ്ങളെ മുഴുവൻ ദഹിപ്പിക്കാൻ പുറപ്പെട്ടുന്നത്? ദേഹാഭിമാനംകൊണ്ടാണ് എല്ലാവിധ ദുഃഖങ്ങളുമുണ്ടാകുന്നത്. ദേഹമാണ് ഞാനെന്ന തോന്നലാണ് അവിദ്യ. ഞാൻ ദേഹമല്ല, ജ്ഞാനസ്വരൂപനായ ആത്മാവാണ് എന്ന ബോധമാണ് വിദ്യ എന്നു പറയപ്പെടുന്നത്. അവിദ്യ സംസാരബന്ധത്തിനും, വിദ്യ സംസാരമോചനത്തിനും കാരണമാണ്. അതിനാൽ സംസാരബന്ധത്തിൽനിന്നു മോചനം ആഗ്രഹിക്കുന്നവർ വിദ്യയുണ്ടാവാനായിട്ടാണ് പ്രയത്നിക്കേണ്ടത്. കാമം ക്രോധം മുതലായ വികാരങ്ങൾ വിദ്യയ്ക്ക് വിരോധികളാണ്. അവയിൽവെച്ച് ക്രോധം മോക്ഷത്തിന് അത്യന്തം വിരോധിയാണ്. ക്രോധം ആവേശിച്ച മനുഷ്യൻ, അച്ഛൻ സഹോദരൻ സുഹൃത്തുക്കൾ എന്നിവരെപ്പോലും കൊല്ലും. മനസ്സിനു ദുഃഖമുണ്ടാക്കുന്നത് ക്രോധമാണ്. ക്രോധം സംസാരബന്ധത്തിനു കാരണമാണ്. ധർമ്മത്തെ ക്ഷയിപ്പിക്കുന്നതാണ് ക്രോധം. അതിനാൽ ക്രോധത്തെ നിശ്ശേഷം ഉപേക്ഷിക്കൂ. ക്രോധമാണ് നമ്മുടെ ഏറ്റവും വലിയ ശത്രു. 'പോരാ' 'പോരാ' എന്ന തോന്നലാകുന്ന തൃഷ്ണയാണ് വൈതരണീനദി. (നരകത്തെച്ചുറ്റി ഒഴുകുന്നതും ക്ലേശങ്ങൾ നിറഞ്ഞതും കടക്കാൻ അത്യന്തം പ്രയാസമുള്ളതുമാണ് വൈതരണി എന്ന നദി). സന്തോഷം നന്ദനോദ്യാനമാണ്. (സ്വർഗത്തിലെ ഉദ്യാനമാണ് നന്ദനം). മനസ്സിന്റെ ശാന്തതതന്നെ കാമധേനു. (സർവാഭീഷ്ടങ്ങളും ചുരത്തിത്തരുന്ന സ്വർഗത്തിലെ പശുവാണ് കാമധേനു). അതിനാൽ ശാന്തിയെ (മനസ്സിന്റെ സമനിലയെ) അവലംബിക്കൂ. എന്നാൽ പിന്നെ ശത്രുക്കളേ ഉണ്ടാവില്ല.

ശരീരം ഇന്ദ്രിയങ്ങൾ പ്രാണൻ മനസ്സ് ബുദ്ധി ഇവയിൽനിന്നും വേറിട്ടുനിൽക്കുന്നവനും, യാതൊരു മാലിന്യവും ബാധിക്കാത്തതിനാൽ നിത്യശുദ്ധനും, പ്രകാശസ്വരൂപിയും, വികാരങ്ങൾ ഇല്ലാത്തവനും, സ്വരൂപമില്ലാത്തവനുമാണ് ആത്മാവ്. ശരീരം ഇന്ദ്രിയങ്ങൾ പ്രാണൻ മനസ്സ് ബുദ്ധി എന്നിവയ്ക്ക് അതീതനായ ആത്മാവാണ് താനെന്നു ബോധിക്കാതിരിക്കുന്ന കാലത്തോളം, സംസാരദുഃഖങ്ങൾ ബാധിച്ചുകൊണ്ടിരിക്കും. മരണഭയം ഒഴിയുകയുമില്ല. അതിനാൽ ശരീ

രാദികളിൽനിന്നു ഭിന്നമായ ആത്മാവാണ് താനെന്ന് എപ്പോഴും ഹൃദയത്തിൽ ഭാവന ചെയ്യൂ. ആ ബോധത്തിനു മറവില്ലാതെതന്നെ, ബുദ്ധി മനസ്സ് ഇന്ദ്രിയങ്ങൾ ശരീരം ഇവകൊണ്ട് അത്യാവശ്യകർമ്മങ്ങൾ അനുഷ്ഠിക്കുകയും ചെയ്യൂ. പ്രാരബ്ധകർമ്മമനുസരിച്ചു വന്നു ചേരുന്ന കർമ്മങ്ങളെ ആചരിക്കുകയും വേണം. എന്നാൽ കർമ്മങ്ങൾ വാസനകളായി ബന്ധകാരണമായിത്തീരില്ല. പുറമെ കർമ്മങ്ങൾ ചെയ്താലും ആത്മാവാണ് താനെന്ന ബോധം ഉള്ളിൽ ദൃഢമായിട്ടുണ്ടായാൽ മതി. കർമ്മങ്ങൾ നിന്നെ ബാധിക്കില്ല. സംസാര ദുഃഖങ്ങളും ബാധിക്കില്ല. ഇത്രയും ലക്ഷ്മണന് ഉപദേശിച്ചശേഷം കൗസല്യയോട് പറയുന്നു. അമ്മേ! അവിടുന്ന് ഞാൻ ലക്ഷ്മണന് പറഞ്ഞുകൊടുത്തത് വിചാരംചെയ്ത് ഉറപ്പിക്കൂ. എന്റെ തിരിച്ചുവരവിനെ പ്രതീക്ഷിച്ച് ജീവിക്കൂ. എന്നാൽ അമ്മയെ സംസാരദുഃഖങ്ങളൊന്നും ബാധിക്കില്ല. നദിയിലൂടെ ഒഴുകിവരുന്ന തോണികൾ പരസ്പരം കാണുന്നു. കുറച്ചുദൂരം ഒന്നിച്ച് സഞ്ചരിക്കുന്നു. പിന്നീട് അകന്നുപോകുന്നു. ഇതുപോലെയാണ് പ്രാരബ്ധകർമ്മങ്ങൾ അനുഭവിക്കാനായി വരുന്ന ജീവന്മാരുടേയും അവസ്ഥ. കണ്ടുമുട്ടുന്നു. ഒന്നിച്ച് താമസിക്കുന്നു. അല്പദിവസം കഴിഞ്ഞാൽ അകന്നുപോകുന്നു. പതിന്നാലുകൊല്ലക്കാലം വേഗം കഴിയും. ഇതു മനസ്സിലാക്കി ദുഃഖമകറ്റി അമ്മ എനിക്ക് വനവാസത്തിന് സമ്മതം തരൂ. എന്നാൽ എനിക്ക് കാട്ടിലെ താമസം സുഖകരമായിത്തീരും.

ഇങ്ങനെ പറഞ്ഞ് രാമൻ അമ്മയുടെ കാൽക്കൽ നമസ്കരിച്ചു. മകനെ പിടിച്ചെഴുന്നേൽപ്പിച്ച് മടിയിലിരുത്തി കൗസല്യ ആശീർവാദം ചെയ്തു. രാമ! എല്ലാ ദേവന്മാരും, ഗന്ധർവ്വന്മാരും, ബ്രഹ്മാവിഷ്ണു മഹേശ്വരന്മാരും, നിന്നെ സഞ്ചരിക്കുമ്പോളും, ഇരിക്കുമ്പോളും, നിൽക്കുമ്പോളും, ഉറങ്ങുമ്പോളും രക്ഷിക്കട്ടെ. ഇപ്രകാരം പ്രാർത്ഥിച്ച് രാമനെ വീണ്ടും വീണ്ടും ആലിംഗനംചെയ്ത് വനയാത്രക്ക് അനുമതി നൽകി യാത്രയാക്കി. രാമന്റെ ഉപദേശം കേട്ടതോടെ സന്തോഷാശ്രുക്കളാൽ തൊണ്ടയിടറിക്കൊണ്ട് ലക്ഷ്മണൻ പറഞ്ഞു. ജ്യേഷ്ഠ! അങ്ങയുടെ ഉപദേശംകൊണ്ട് എന്റെ സംശയം തീർന്നിരിക്കുന്നു. കാട്ടിൽ അങ്ങയെ സേവിക്കാനായി ഞാനും പിന്നാലെ വരും. അതിന് എന്നെ അനുവദിക്കണം. ഇല്ലെങ്കിൽ ഞാൻ പ്രാണനെ ഉപേക്ഷിക്കും. 'ശരി. അങ്ങനെത്തന്നെ' എന്ന് രാമൻ ലക്ഷ്മണന്

അനുവാദം നൽകി. സീതയെ സമാധാനിപ്പിക്കാനായി രാമൻ അന്തഃപുരത്തിലേക്ക് ചെന്നു. ഭർത്താവ് വരുന്നതു കണ്ട സീതാദേവി പുഞ്ചിരിയോടെ എതിരേറ്റ് സ്വീകരിച്ചു. സ്വർണപ്പാത്രത്തിൽ കൊണ്ടുവന്ന വെള്ളംകൊണ്ട് ഭക്തിയോടെ കാൽ കഴുകിപ്പിച്ചു. പട്ടാഭിഷേകം കഴിഞ്ഞ് പരിവാരസമേതം വരുമെന്നാണ് സീത പ്രതീക്ഷിച്ചത്. രാമനെ ഒറ്റക്ക് കണ്ടപ്പോൾ സീത ചോദിച്ചു. എന്താണ് അങ്ങ് ഒറ്റക്ക് വന്നത്? വെൺകൊറ്റക്കുടയെവിടെ? വാദ്യങ്ങൾ മുഴങ്ങുന്നില്ല. കിരീടം മുതലായ അലങ്കാരങ്ങൾ കാണാനില്ല. സാമന്തരാജാക്കന്മാരുടെ അകമ്പടികൂടാതെ ബദ്ധപ്പെട്ടു വന്നതിന് വല്ല കാരണവും ഉണ്ടോ?

സീതാദേവി ഇങ്ങനെ ചോദിച്ചപ്പോൾ പുഞ്ചിരിച്ചുകൊണ്ട് രാമൻ മറുപടി പറഞ്ഞു. രാജാവ് എനിക്ക് ദണ്ഡകാരണ്യത്തിൽ രാജ്യം തന്നിരിക്കുന്നു. അതു ഭരിക്കാനായി ഞാൻ വേഗം വനത്തിലേക്കു പോകുന്നു. ഭവതി എന്റെ അമ്മയെ ശുശ്രൂഷിച്ചുകൊണ്ട് ഇവിടെ താമസിക്കൂ. ഞാൻ പറയുന്നത് സത്യമാണ്. (രാജാവ് ഭർത്താവിനെ കാട്ടിലേക്കയച്ചു എന്നു കേട്ട സീത ശരിക്കും ഞെട്ടിപ്പോയി. അത്ര വലിയ കുറ്റം ചെയ്തവരെ മാത്രമേ കാട്ടിലേക്ക് നാടുകടത്താറുള്ളൂ.) പരിഭ്രമത്തോടെ സീത ചോദിച്ചു. രാജാവ് എന്താണ് അങ്ങയ്ക്ക് വനരാജ്യം തരാൻ കാരണം? ശ്രീരാമൻ മറുപടി പറഞ്ഞു. അച്ഛൻ കൈകേയിഅമ്മക്ക് രണ്ടു വരങ്ങൾ കൊടുത്തിരുന്നു. അതിൽ ഒരു വരംകൊണ്ട് ഭരതനു രാജ്യവും രണ്ടാമത്തെ വരംകൊണ്ട് എനിക്ക് പതിന്നാലുകൊല്ലം വനവാസവുമാണ് ചെറിയമ്മ ആവശ്യപ്പെട്ടത്. സത്യം മാത്രം പറയുന്ന അച്ഛൻ ആ രണ്ടുവരങ്ങളും കൊടുത്തു. അതിനാൽ ഞാൻ ഉടനെ കാട്ടിലേക്ക് പോകുന്നു. ഭവതി തടസ്സം പറയരുത്.

രാമൻ ഇപ്രകാരം പറഞ്ഞപ്പോൾ സീത സന്തോഷത്തോടെ പറഞ്ഞു. ഞാൻ അങ്ങയുടെ മുൻപിലായി കാട്ടിലേക്ക് നടക്കാം. അങ്ങ് എന്നെ അനുഗമിച്ചാൽ മതി. എന്നെക്കൂടാതെ വനവാസത്തിനു പോകുന്നത് അങ്ങയ്ക്ക് തീരെ ഉചിതമല്ല. തനിക്കേറ്റവും പ്രിയപ്പെട്ടവളും തന്റെ ഇഷ്ടം മാത്രം പറയുന്നവളുമായ സീതയോട് രാമൻ പറഞ്ഞു. പുലി മുതലായ ക്രൂരമൃഗങ്ങൾ നിറഞ്ഞ കാട്ടിലേക്ക് ഞാൻ എങ്ങനെയാണ് നിന്നെ കൊണ്ടുപോകുക? കാട്ടിൽ മനുഷ്യരെ

തിന്നുന്ന ഭയങ്കരസ്വരൂപികളായ രാക്ഷസന്മാർ ധാരാളമുണ്ട്. സിംഹം, പുലി, പന്നി മുതലായ ദുഷ്ടമൃഗങ്ങൾ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന സ്ഥലമാണ് കാട്. കയ്പും പുളിയും ചവർപ്പുമുള്ള ഫലമൂലങ്ങളാണ് ആഹാരത്തിനു കിട്ടുക. നാട്ടിലെ പലഹാരങ്ങളൊന്നും കാട്ടിൽ കിട്ടില്ല. ആഹാരത്തിന് അതാതുകാലത്ത് കായയും കിഴങ്ങും ചിലപ്പോൾ കിട്ടി എന്നുവരാം. പലപ്പോഴും കിട്ടിയില്ല എന്നു വരാം. സഞ്ചരിക്കാൻ നല്ല വഴിപോലും കാണില്ല. കല്ലും മുള്ളും നിറഞ്ഞ ഒറ്റയടിപ്പാതയിലൂടെ നടക്കേണ്ടിവരും. ചീവിടുകളുടെ കർണകഠോരശബ്ദവും കൊതുക് ഈച്ച എന്നിവയുടെ കടിയും സഹിച്ച് വല്ല ഗുഹകളിലും രാത്രി കിടന്നുറങ്ങേണ്ടിവരും. ദണ്ഡകാരണ്യം ഇങ്ങനെ അസംഖ്യം ദുഃഖങ്ങൾ നിറഞ്ഞതാണ്. കാൽനടയായിത്തന്നെ സഞ്ചരിക്കേണ്ടിവരും. കാട്ടിലെ അസഹ്യമായ ചൂടും തണുപ്പും സഹിക്കേണ്ടിവരും. ഭയങ്കരസ്വരൂപികളായ രാക്ഷസന്മാരെ കണ്ടാൽത്തന്നെ ഭയംകൊണ്ട് ഹൃദയംപൊട്ടി മരിക്കാനും സാധ്യതയുണ്ട്. അതിനാൽ ഭവതി വനത്തിലേക്ക് പോരേണ്ട. ഇവിടെ അരമനയിൽ താമസിച്ചാൽ മതി. പതിന്നാലുകൊല്ലം കഴിഞ്ഞ് ഞാൻ വേഗം മടങ്ങി വരാം.

താൻ ജീവനേക്കാൾ കൂടുതൽ സ്നേഹിക്കുന്ന ഭർത്താവ് തന്നെ ക്കൂടാതെ വനത്തിലേക്കു പോകാൻ തീർച്ചയാക്കിപ്പറഞ്ഞതായ ന്യായവാദങ്ങൾ കേട്ടപ്പോൾ സീതയ്ക്ക് അത്യന്തം സങ്കടവും കോപവും വന്നു. ചുണ്ടുവിറച്ചുകൊണ്ടു പറഞ്ഞു. ധർമ്മപത്നിയും പതിവ്രതയുമായ എന്നെ എന്താണ് അങ്ങ് ഉപേക്ഷിക്കാൻ നോക്കുന്നത്? ഞാൻ അങ്ങയെ സർവാത്മനാ ആശ്രയിച്ചവളല്ലേ? യാതൊരു പാപവും ചെയ്യാത്തവളല്ലേ? അങ്ങ് ധർമ്മം അറിയുന്ന ദയാലുവല്ലേ? അങ്ങയുടെ സമീപത്തിരിക്കുന്ന എന്നെ രാക്ഷസന്മാർക്കോ ദുഷ്ടമൃഗങ്ങൾക്കോ ബാധിക്കാൻ കഴിയുമോ? അങ്ങ് കഴിച്ചു ബാക്കി വരുന്ന ഫലമൂലങ്ങൾ ഞാൻ അമൃതതുല്യം ഭക്ഷിച്ചുകൊണ്ട് കഴിഞ്ഞുകൊള്ളാം. അങ്ങയോടൊന്നിച്ച് സഞ്ചരിക്കുന്ന എനിക്ക് കാട്ടിലെ കല്ലും മുള്ളും നിറഞ്ഞ വഴികൾ പൂക്കളെക്കൊണ്ട് പരവതാനിവിരിച്ചപോലെ സുഖകരമായി അനുഭവപ്പെടും. കാട്ടിൽ ഞാൻ ഒരുവിധത്തിലും അങ്ങയെ ക്ലേശിപ്പിക്കില്ല. അങ്ങയ്ക്ക് സഹായിയായി ജീവിക്കും. എന്റെ കുട്ടിക്കാലത്ത് ജ്യോതിശ്ശാസ്ത്രവിശാരദനായ ഒരു ബ്രാഹ്മണൻ ജാതകം നോക്കി 'നിനക്ക് ഭർത്താവൊന്നിച്ച്

വനവാസം വേണ്ടിവരും' എന്നു പറഞ്ഞിട്ടുണ്ട്. അദ്ദേഹത്തിന്റെ വാക്ക് സത്യമായിത്തീരട്ടെ. ഈവക കാരണങ്ങളാൽ കാട്ടിലേക്ക് ഞാനും അങ്ങയെ അനുഗമിക്കുന്നുണ്ട്. വനത്തിൽ അങ്ങയ്ക്ക് സഹായകരമായ വിധത്തിലേ ഞാൻ പെരുമാറുകയുള്ളൂ. ഞാൻ ഇത്രയൊക്കെ പറഞ്ഞിട്ടും അങ്ങയുടെ മനസ്സ് അലിയുന്നില്ലെങ്കിൽ, ഞാൻ ഇപ്പോൾത്തന്നെ പ്രാണനെ ഉപേക്ഷിക്കും.

ഇങ്ങനെ സീത തറപ്പിച്ചു പറഞ്ഞപ്പോൾ "ഭവതിയും കൂടെ വനത്തിലേക്ക് വന്നുകൊള്ളൂ" എന്നു രാമൻ പറഞ്ഞു. "വേഗം പുറപ്പെടണം. ഗുരുപത്നിയായ അരുന്ധതിക്ക് ആഭരണങ്ങൾ ദാനംചെയ്യൂ. ബ്രാഹ്മണർക്ക് ധാരാളം ധനം നൽകി നമുക്ക് കാട്ടിലേക്ക് പോകാം." ഇങ്ങനെ പറഞ്ഞശേഷം ലക്ഷ്മണനോട് ബ്രാഹ്മണരെ കൂട്ടിക്കൊണ്ടുവരുവാൻ പറഞ്ഞു. ഗൃഹസ്ഥരായ ബ്രാഹ്മണർക്ക് രാമൻ ധാരാളം പശുക്കൾ വസ്ത്രങ്ങൾ ആഭരണങ്ങൾ എന്നിവ ദാനംചെയ്തു. സീത തന്റെ വിലപിടിച്ച ആഭരണങ്ങൾ അരുന്ധതിക്ക് കൊടുത്തു. രാമൻ അമ്മയുടെ അന്തഃപുരത്തിലെ ഭൃത്യന്മാർക്കും തന്റെ സേവകന്മാർക്കും ധാരാളം ധനം നൽകി. ലക്ഷ്മണൻ സുമിത്രയെ കൗസല്യയെ ഏല്പിച്ചു. വില്ലും ധരിച്ച് രാമന്റെ മുൻപിൽ വന്നുനിന്നു. രാമനും സീതയും ലക്ഷ്മണനും അച്ഛന്റെ സമീപത്തേക്ക് പുറപ്പെട്ടു. രാമൻ രാജമാർഗത്തിലൂടെ സീതയോടും ലക്ഷ്മണനോടുമൊന്നിച്ച് കാൽനടയായി നടന്നു. രണ്ടുഭാഗത്തും നിൽക്കുന്ന പൗരന്മാരെ കാരുണ്യകടാക്ഷംകൊണ്ട് അനുഗ്രഹിച്ചു. നീലമേഘശ്യാമളനും, കാമദേവനേക്കാൾ അനേകം മടങ്ങ് സുന്ദരനും, ലോകത്തെ മുഴുവൻ പവിത്രീകരിക്കുന്ന പാദാരവിന്ദങ്ങളോടു കൂടിയവനുമായ ശ്രീരാമൻ, രാജമാർഗത്തിലൂടെ മെല്ലെമെല്ലെ സഞ്ചരിച്ച് ക്രോധാഗാരത്തിൽ ദുഃഖപരവശനായിക്കിടക്കുന്ന അച്ഛന്റെ സമീപത്തിലെത്തിച്ചേർന്നു.



## അഞ്ചാം സർഗം

## വനയാത്ര

ശ്രീരാമൻ സീതയോടും ലക്ഷ്മണനോടുംകൂടി രാജമാർഗത്തിലൂടെ കാൽനടയായി നടന്നുപോകുന്നത് അയോദ്ധ്യയിലെ പൗരന്മാർ കണ്ടു. ദശരഥൻ കൈകേയിക്ക് രണ്ടുവരങ്ങൾ കൊടുത്തതും രാമന്റെ വനവാസവിവരവും അറിഞ്ഞ അവർ പരസ്പരം പറയാൻ തുടങ്ങി. സത്യസന്ധനും എല്ലാവർക്കും പ്രിയപ്പെട്ടവനുമായ രാമനെ ദശരഥമഹാരാജാവ് എന്താണ് വനവാസത്തിനു കല്പിച്ചത്? കൈകേയിലുള്ള സ്നേഹംകൊണ്ടാണല്ലോ അദ്ദേഹം ഇതു ചെയ്തത്. ഇന്ന് രാവിലെ രാമനെ പട്ടാഭിഷേകം ചെയ്യാൻ പോകുന്നു എന്ന് ഇന്നലെ പറഞ്ഞു. ഇന്ന് രാമനെ കാട്ടിലേക്ക് നാടുകടത്തുകയും ചെയ്യുന്നു. അദ്ദേഹത്തിന്റെ വാക്കിന് എന്തു വ്യവസ്ഥയാണുള്ളത്? എല്ലാവർക്കും പ്രിയംകരനും സത്യം മാത്രം പറയുകയും പ്രവർത്തിക്കുകയും ചെയ്യുന്നവനുമായ രാമനെ കാട്ടിലേക്കയക്കണമെന്നു പറയാൻ ദുഷ്ടയും മൂധേവിയുമായ കൈകേയിക്ക് എങ്ങനെ മനസ്സു വന്നു? നമുക്ക് ഇനി അയോദ്ധ്യയിൽ താമസിക്കേണ്ട. എല്ലാവർക്കും രാമനോടുകൂടി കാട്ടിലേക്ക് പോകാം. വനത്തിൽ രാമനോടും സീതയോടും ലക്ഷ്മണനോടും ഒന്നിച്ച് നമുക്കും താമസിക്കാം. സീത വെറും കാൽനടയായി പോകുന്നത് നോക്കൂ. നമ്മളാരെങ്കിലും സീതയെ ഇതിനുമുൻപ് ഇങ്ങനെ കണ്ടിട്ടുണ്ടോ? പല്ലക്കിലോ തേരിലോ അല്ലേ സീത സഞ്ചരിച്ചിട്ടുള്ളൂ? രാമനും കുതിരയോ ആനയോ തേരോ ഇല്ലാതെ കാൽനടയായി സഞ്ചരിക്കുന്നതു കണ്ടുവോ? കൈകേയി ഒരു രാക്ഷസി തന്നെയാണ്. അയോദ്ധ്യയെ നശിപ്പിക്കാൻ വന്നവളാണ്. സീത വെറും കാൽനടയായി കാട്ടിലേക്ക് വരുന്നതു കാണുന്ന രാമന് എത്ര ദുഃഖമുണ്ടാവും? വിധി ശക്തിയേറിയതാണ്. മനുഷ്യപ്രയത്നം അതിനു മുൻപിൽ ദുർബലമാണ്.

ഇങ്ങനെ ജനങ്ങൾ ദുഃഖിച്ച് ഓരോന്നു പറയുമ്പോൾ ജനമദ്ധ്യത്തിൽനിന്ന് വാമദേവൻ എന്ന ഋഷി അവരെ സമാധാനിപ്പിച്ചുകൊണ്ടു പറഞ്ഞു. ജനങ്ങളേ! നിങ്ങൾ രാമനേയും സീതയേയും

വിചാരിച്ച് ദുഃഖിക്കരുത്. അവരുടെ പരമാർത്ഥം ഞാൻ പറഞ്ഞുതരാം. രാമൻ വിഷ്ണുവാണ്. ആദിനാരായണനാണ്. സീത യോഗമായ എന്ന പേരിൽ പ്രസിദ്ധയായ ലക്ഷ്മീഭഗവതിയാണ്. കാട്ടിലേക്ക് രാമനെ അനുഗമിക്കുന്ന ലക്ഷ്മണൻ ആദിശേഷനാണ്. മായയുടെ ഗുണങ്ങളോടുകൂടിച്ചേരുമ്പോൾ പരമാത്മാവായ രാമൻ അതാതുരൂപത്തിൽ തോന്നപ്പെടുകയാണ്. ഇദ്ദേഹം രജോഗുണത്തോടുകൂടിയ ബ്രഹ്മാവായിത്തീർന്ന് പ്രപഞ്ചത്തെ സൃഷ്ടിക്കുന്നു. സത്വഗുണത്തിലൂടെ വിഷ്ണുവായിത്തീർന്ന് മൂന്നു ലോകങ്ങളേയും രക്ഷിക്കുന്നതും, പ്രളയകാലത്ത് തമോഗുണത്തിലൂടെ രുദ്രനായിത്തീർന്ന് എല്ലാത്തേയും സംഹരിക്കുന്നതും ഇദ്ദേഹം തന്നെയാണ്. പണ്ട് മത്സ്യസ്വരൂപിയായി അവതരിച്ച് ഭക്തനായ വൈവസ്വതമനുവിനെ പ്രളയസമുദ്രത്തിൽ തോണിയിലേറ്റി രക്ഷിച്ചത് ഈ ഭഗവാനാണ്. പാലാഴിമഥനകാലത്ത് സമുദ്രത്തിൽ താണുപോയ മന്ദരപർവതത്തെ കൂർമ്മരൂപിയായി അവതരിച്ച് ഉയർത്തിക്കൊണ്ടുവന്നതും ഈ ഭഗവാനാണ്. ഭൂമി രസാതലലോകംവരെ താണുപോയ സന്ദർഭത്തിൽ വരാഹമൂർത്തിയായി അവതരിച്ച് ഭൂമിയെ തന്റെ തേറ്റമേൽ ഉയർത്തിക്കൊണ്ടുവന്നതും ഈ ഭഗവാൻതന്നെ. പ്രഹ്ലാദനെ അനുഗ്രഹിക്കാനായി നരസിംഹാവതാരം സ്വീകരിച്ച് മൂന്നു ലോകങ്ങൾക്കും ഉപദ്രവകാരിയായ ഹിരണ്യകശിപുവിന്റെ മാറിടം പിളർന്നുകൊന്നതും ഈ ഭഗവാനാണ്. അസുരന്മാർ സ്വർഗം പിടിച്ചടക്കിയതിനാൽ ദുഃഖിതയായ അദിതിയുടെ അപേക്ഷപ്രകാരം, വാമനനായി അവതരിച്ച് മഹാബലിയോട് മൂന്നടിപ്രദേശം അളന്നെടുത്ത് മൂന്നുലോകങ്ങളും ഇന്ദ്രന് വീണ്ടെടുത്തുകൊടുത്തതും ഈ ഭഗവാൻ തന്നെ. ഭാർഗവരാമനായി അവതരിച്ച് ഇരുപത്തിയൊന്നു പ്രാവശ്യം ദുഷ്ടക്ഷത്രിയരെ മുഴുവൻ കൊന്നൊടുക്കിയതും ഈ ഭഗവാനാണ്. ജഗത്തിന്റെ മുഴുവൻ നാഥനായ ആ ഭഗവാൻ തന്നെയാണ് ഇപ്പോൾ രാമനായി അവതരിച്ചിരിക്കുന്നത്. ഈ അവതാരത്തിൽ കോടിക്കണക്കിനു ദുഷ്ടന്മാരെ സംഹരിക്കും. ദുഷ്ടനായ രാവണൻ, മനുഷ്യനൊഴികെ മറ്റാരും തന്നെ കൊല്ലരുതെന്ന് വരം വാങ്ങിയിട്ടുണ്ട്. ദശരഥനും കഴിഞ്ഞ ജന്മത്തിൽ വളരെക്കാലം തപസ്സുചെയ്ത് ഭഗവാൻ തന്റെ മകനായി ജനിക്കണം എന്നപേക്ഷിച്ചിട്ടുണ്ട്. അതിനാലാണ് ഭഗവാൻ ഇപ്പോൾ ദശരഥന്റെ പുത്രനായി ജനിച്ചിരിക്കുന്നത്. വിഷ്ണുഭഗവാ

നായ രാമൻ രാവണവധത്തിനായിട്ടാണ് ഇപ്പോൾ ലക്ഷ്മണനോടു കൂടി കാട്ടിലേക്ക് പോകുന്നത്. സീത സൃഷ്ടിസ്ഥിതിസംഹാരകാരിണിയായ മായാശക്തിയാണ്. രാമന്റെ വനവാസം ഈശ്വരനായ അദ്ദേഹത്തിന്റെ തന്നെ ഇച്ഛയാണ്. അതിനു കൈകേയിയോ ദശരഥരാജാവോ ഉത്തരവാദികളല്ല. ഇന്നലെ നാരദൻ വന്നു ഭൂമിയുടെ ഭാരം നശിപ്പിക്കണമെന്ന് അപേക്ഷിച്ചിരുന്നു. "അതിനുവേണ്ടി ഞാൻ നാളെ കാട്ടിലേക്കു പോകുന്നുണ്ട്" എന്നു രാമൻ നാരദനോട് പറഞ്ഞിരുന്നു. ഈ തത്വത്തെ അറിയാത്തതുകൊണ്ടാണ് നിങ്ങൾ രാമന്റെ വനവാസത്തെപ്പറ്റി ദുഃഖിക്കുന്നത്. 'രാമ' 'രാമ' എന്ന നാമം നിത്യവും ജപിക്കുന്നവർക്കുപോലും മരണഭയവും ദുഃഖവും ഇല്ലാതായിത്തീരുന്നു. ആ സ്ഥിതിക്ക് ആനന്ദസ്വരൂപനായ രാമന് വനവാസം എങ്ങനെയാണ് ദുഃഖകരമായിത്തീരുക? രാമനാമംകൊണ്ടുതന്നെ കലികാലത്ത് മുക്തി സാധിക്കും. അത്രയും എളുപ്പത്തിലുള്ള അനുഷ്ഠാനം വേറെയില്ല എന്നു നിശ്ചയിച്ചുകൊണ്ടാണ് മായയെ ഉപാധിയായി സ്വീകരിച്ച് ഭഗവാൻ മനുഷ്യനായി അവതരിച്ച് പല ലീലകളും ചെയ്തുകൊണ്ടിരിക്കുന്നത്. ഭക്തന്മാർക്ക് തന്നെ ഭജിക്കാനും, രാവണനെ സംഹരിക്കാനും, ദശരഥന്റെ അഭീഷ്ടം സാധിപ്പിക്കാനുമാണ് ഭഗവാൻ മനുഷ്യസ്വരൂപം സ്വീകരിച്ചിരിക്കുന്നത്. ഇത്രയും പറഞ്ഞ് വാമദേവൻ തന്റെ വാക്കുകളെ ഉപസംഹരിച്ചു. ഇതു കേട്ടവരെല്ലാം അവരുടെ ദുഃഖം ഉപേക്ഷിച്ചു. എല്ലാവരും രാമനെത്തന്നെ ചിന്തിക്കാൻ തുടങ്ങി. രാമന്റേയും സീതയുടേയും തത്വത്തെ പ്രകാശിപ്പിക്കുന്ന രഹസ്യമായ ഈ ഉപദേശം കേൾക്കുന്നവർക്കുപോലും രാമനിൽ വിജ്ഞാനത്തോടുകൂടിയ ഉറച്ച ഭക്തിയുണ്ടാവും. ഇത് രഹസ്യമാണ്. രഹസ്യമായി സൂക്ഷിക്കേണ്ടതാണ്. ഇങ്ങനെ പറഞ്ഞു വാമദേവമുനി അവിടെനിന്നും പോയി.

രാമൻ അനുജനോടും സീതയോടുമൊന്നിച്ച് അച്ഛന്റെ സമീപത്തെത്തി. കൈകേയിയെ അഭിവാദനംചെയ്ത് രാമൻ പറഞ്ഞു. അമ്മേ! ഞങ്ങൾ മൂന്നുപേരും കാട്ടിലേക്കു പോകാൻ തയ്യാറായി വന്നിരിക്കുന്നു. അച്ഛനോട് വിവരം അറിയിക്കൂ. ഇതു കേട്ടു സന്തോഷിച്ച കൈകേയി വേഗം എഴുന്നേറ്റ് മൂന്നു മരവുരികൾ കൊണ്ടുവന്ന് ഓരോന്ന് രാമനും ലക്ഷ്മണനും സീതയ്ക്കും കൊടുത്തു. രാമനും ലക്ഷ്മണനും രാജകീയവസ്ത്രങ്ങൾ ഉപേക്ഷിച്ച് മരവുരി ധരിച്ചു.

സീതയ്ക്ക് മരവുരി ധരിക്കാൻ അറിയില്ല. അതിനാൽ അത് കയ്യിൽവെച്ച് രാമന്റെ മുഖത്തേക്ക് ലജ്ജയോടെ നോക്കി. രാമൻ മരവുരി വാങ്ങി സീതയുടെ പട്ടു വസ്ത്രത്തിനുമേലെ ഉടുപ്പിച്ചു. അതു കണ്ട് അന്തഃപുരസ്ത്രീകൾ പൊട്ടിക്കരഞ്ഞു. വസിഷ്ഠൻ കൈകേയിയെ കഠിനമായി അധിക്ഷേപിച്ചുകൊണ്ടു പറഞ്ഞു. "മൂധേവി! നീ രാമൻ വനത്തിലേക്കു പോകണമെന്നു മാത്രമാണ് വരം വാങ്ങിയത്. ദുഷ്ടേ! സീതയ്ക്ക് മരവുരി കൊടുക്കാൻ നിനക്ക് എങ്ങനെയാണ് മനസ്സുവന്നത്? പതിവ്രതയായ സീത കാട്ടിലേക്ക് രാമനെ അനുഗമിക്കുന്നുണ്ടെങ്കിൽ സർവാലങ്കാരഭൂഷിതയായി രാമന്റെ വനവാസദുഃഖം അകറ്റുന്നവളായി വനത്തിൽ താമസിക്കട്ടെ."

ദശരഥൻ 'തേരുകൊണ്ടുവരൂ' എന്നു സുമന്ത്രനോടു പറഞ്ഞു. 'ഇവർ മൂന്നുപേരും തേരിൽക്കയറി വനത്തിലേക്ക് പോകട്ടെ.' ഇങ്ങനെ ആജ്ഞാപിച്ചശേഷം, വനവാസത്തിന്നൊരുങ്ങിനിൽക്കുന്ന രാമനേയും സീതയേയും ലക്ഷ്മണനേയും കണ്ട് ദുഃഖപരവശനായി കരഞ്ഞു ബോധംകെട്ടുവീണു. സീത ആദ്യം തേരിൽക്കയറി. അച്ഛനെ പ്രദക്ഷിണംവെച്ചു നമസ്കരിച്ചശേഷം രാമനും തേരിൽക്കയറി. രണ്ടു വാളുകൾ, രണ്ടു വില്ലുകൾ, രണ്ടാവനാഴികൾ ഇവയെടുത്ത് ലക്ഷ്മണനും തേരിൽക്കയറി. തേരാളിയായ സുമന്ത്രനോട് രാമൻ വേഗം തേരുതെളിക്കാൻ പറഞ്ഞു. അപ്പോഴേക്കും ബോധം തെളിഞ്ഞ ദശരഥൻ "സുമന്ത്രാ! നിൽക്കൂ. നിൽക്കൂ" എന്നു വിളിച്ചു പറഞ്ഞു. വേഗം പോകാമെന്നു രാമനും പറഞ്ഞു. അതനുസരിച്ച് സുമന്ത്രൻ വേഗം തേരോടിച്ചു. തേര് കണ്ണെത്താത്ത ദൂരത്തെത്തിയതോടെ രാജാവ് ബോധംകെട്ടു വീണു. പൗരന്മാർ വൃദ്ധന്മാർ കുട്ടികൾ ബ്രാഹ്മണർ ഉൾപ്പടെ സകലരും "രാമ! നിൽക്കൂ; നിൽക്കൂ" എന്നു വിളിച്ചു പറഞ്ഞുകൊണ്ട് തേരിനു പിന്നാലെ ഓടി. ദശരഥമഹാരാജാവ് കുറേ അധികനേരം കരഞ്ഞു. പിന്നീട് തന്നെ കൗസല്യയുടെ അന്തഃപുരത്തിൽക്കൊണ്ടാക്കാൻ ഭൃത്യന്മാരോട് പറഞ്ഞു. ദുഃഖപരവശനായ എനിക്ക് നാലഞ്ചുദിവസംകൂടി ജീവിതം നിലനിന്നേക്കാം. രാമനില്ലാതെ എനിക്ക് ജീവിച്ചിരിക്കാൻ കഴിയില്ല എന്നു പറഞ്ഞു. പരിചാരകന്മാർ അദ്ദേഹത്തെ കൗസല്യയുടെ അന്തഃപുരത്തിൽ കൊണ്ടാക്കി. അവിടെ എത്തിയ ഉടനെ രാമനെപ്പറ്റിയുള്ള ചിന്തകൊണ്ട് രാജാവ് മോഹാലസ്യപ്പെട്ടു വീണു. അല്പസമയം കഴിഞ്ഞ് ബോധം

തെളിഞ്ഞു. പിന്നീട് ഒന്നും മിണ്ടാതെ ദുഃഖനിമഗ്നനായി ഇരുന്നു.

രാമൻ ലക്ഷ്മണനോടും സീതയോടും സുമന്ത്രനോടും കൂടി സഞ്ചരിച്ച് തമസാനദിയുടെ തീരത്തെത്തി. അന്നു രാത്രി അവിടെ താമസിക്കാൻ നിശ്ചയിച്ചു. വെറും വെള്ളംമാത്രം കുടിച്ച് സീതാസ മേതനായി ഒരു വൃക്ഷത്തിനു ചുവട്ടിൽക്കിടന്നുറങ്ങി. ലക്ഷ്മണൻ സുമന്ത്രനോടുകൂടി വില്ലും ശരവും ധരിച്ച് ഉറങ്ങുന്ന അവർക്ക് കാവൽനിന്നു. അപ്പോഴേക്കും അയോദ്ധ്യയിലെ പൗരന്മാർ അവിടെ എത്തിച്ചേർന്നു. കഴിയുമെങ്കിൽ രാമനെ അയോദ്ധ്യയിലേക്ക് മടക്കി ക്കൊണ്ടുപോകണം. അതിനു കഴിഞ്ഞില്ലെങ്കിൽ നമുക്കെല്ലാവർക്കും രാമനോടുകൂടി കാട്ടിലേക്ക് പോകാം. ഇങ്ങനെയുള്ള അവരുടെ നിശ്ച യമറിഞ്ഞ രാമൻ ആശ്ചര്യപ്പെട്ടു. എനിക്ക് മടങ്ങിപ്പോകാൻ നിവൃ ത്തിയില്ല. ഈ ജനങ്ങൾ എന്റെകൂടെ വന്നാൽ വളരെ ക്ലേശങ്ങൾ സഹിക്കേണ്ടിവരും. ഇങ്ങനെ നിശ്ചയിച്ച് അർദ്ധരാത്രിസമയത്ത് ഉണർന്ന രാമൻ സുമന്ത്രനോടു പറഞ്ഞു. നമുക്ക് ഇപ്പോൾത്തന്നെ പോകാം. വേഗം തേര് ഒരുക്കു. സുമന്ത്രൻ തേര് തയ്യാറാക്കിക്കൊ ണ്ടുവന്നു. രാമനും ലക്ഷ്മണനും സീതയും തേരിൽക്കയറി അയോ ദ്ധ്യയിലേക്കുള്ള വഴിയിലൂടെ കുറച്ചുദൂരം സഞ്ചരിച്ചശേഷം തേർതി രിച്ച് തെക്കുഭാഗത്തേക്ക് വളരെ വേഗം പോയി. അയോദ്ധ്യാവാസി കൾ രാവിലെ ഉണർന്നെഴുന്നേറ്റപ്പോൾ രാമനെ കാണാതെ അത്യന്തം ദുഃഖിച്ചു. തേർചക്രം ഉരുണ്ടുപോയ വഴിയിലൂടെ സഞ്ചരിച്ച് അവർ അയോദ്ധ്യയിൽ എത്തിച്ചേർന്നു. രാമനേയും സീതയേയും ലക്ഷ്മ ണനേയും ഹൃദയത്തിൽ ധ്യാനിച്ചുകൊണ്ട് അവർ അയോദ്ധ്യയിൽ താമസിച്ചുവന്നു.

സുമന്ത്രൻ അതിവേഗത്തിൽ തേരോടിച്ച് സമൃദ്ധങ്ങളായ ഗ്രാമ ങ്ങളെ കടന്ന് വൈകുന്നേരമായപ്പോഴേക്കും ഗംഗാതീരത്തുള്ള ശൃംഗ വേരപുരത്ത് എത്തിച്ചേർന്നു. രാമനും സീതയും ലക്ഷ്മണനും ഗംഗയെ നമസ്കരിച്ചു. അതിൽ സ്നാനംചെയ്തു. രാമനും സീതയും ഒരു ഇരുവുൾവൃക്ഷത്തിന്റെ ചുവട്ടിൽ ഇരുന്നു. അന്നുരാത്രി അവിടെ കഴിച്ചുകൂട്ടാൻ നിശ്ചയിച്ചു. ശൃംഗവേരപുരത്തെ വേടരാജാവാണ് ഗുഹൻ. തന്റെ പ്രാണസ്നേഹിതനും സ്വാമിയുമായ രാമൻ വന്ന വിവരം അറിഞ്ഞ ഗുഹൻ സന്തോഷത്തോടെ കാഴ്ചദ്രവ്യങ്ങളുമായി രാമനെ കാണാൻ വന്നു. ഫലമൂലങ്ങൾ, തേൻ, പുഷ്പങ്ങൾ എന്നിവ

ശ്രീരാമന്റെ കാൽക്കൽ സമർപ്പിച്ചു. ഭക്തിപൂർവം നമസ്കരിച്ചു. ശ്രീരാമൻ ഗുഹനെ പിടിച്ച് എഴുന്നേൽപ്പിച്ചു. മാറോടുചേർത്ത് ആലിം ഗനം ചെയ്തു. ഗുഹനോട് രാമൻ ക്ഷേമാന്വേഷണം ചെയ്തു. കൂപ്പു കൈയ്യോടെ ഗുഹൻ മറുപടി പറഞ്ഞു. രഘൂത്തമ! ഇന്ന് അങ്ങയുടെ ദേഹസ്പർശംകൊണ്ട് എന്റെ കാട്ടാളജന്മം സഫലമായി. അങ്ങ് ലോകത്തെ മുഴുവൻ ശുദ്ധീകരിക്കുന്നവനാണല്ലോ. ഇന്ന് ഞാൻ പര മാനന്ദസമുദ്രത്തിൽ മുഴുകിപ്പോയിരിക്കുന്നു. അവിടുത്തെ ദാസ നായ എന്റേതാണ് ഈ കാട്ടാളരാജ്യം. ഇത് അങ്ങയുടേതാണ്. ഇവിടെ താമസിച്ച് ഈ രാജ്യത്തേയും ഞങ്ങളേയും പരിപാലിക്കാൻ കാരുണ്യമുണ്ടാവണം. നമുക്ക് എന്റെ ഗൃഹത്തിലേക്ക് പോകാം. അങ്ങയുടെ പാദസ്പർശംകൊണ്ട് അതിനെ ശുദ്ധമാക്കിത്തീർത്താ ലും. എന്റെ അപേക്ഷ സ്വീകരിച്ച് എന്നെ അനുഗ്രഹിക്കണം.

സന്തുഷ്ടനായ രാമൻ മറുപടി പറഞ്ഞു. സ്നേഹിത! ഞാൻ ചിലത് പറയാം. അങ്ങ് സദയം കേൾക്കൂ. പതിന്നാലുകൊല്ലക്കാലം എനിക്ക് വനവാസമാണ്. അത്രയും കാലം ഞാൻ നഗരത്തിൽ പ്രവേ ശിക്കില്ല. മറ്റുള്ളവർ കൊണ്ടുവരുന്ന ഫലമൂലാദികൾ ആഹരിക്കു കയുമില്ല. അങ്ങ് എന്റെ സ്വന്തമായതുകൊണ്ട് അങ്ങയുടെ രാജ്യം എന്റേതുതന്നെ. അങ്ങ് എനിക്ക് ഏറ്റവും പ്രിയപ്പെട്ട സുഹൃത്താണ്. കുറച്ചു പേരാൽപ്പശ കൊണ്ടുവരൂ. ഞങ്ങൾക്ക് ജടപിരിക്കാനാണ് എന്നു രാമൻ പറഞ്ഞു. ഗുഹൻ പേരാൽപ്പശ കൊണ്ടുവന്നു. അതു കൊണ്ട് രാമനും ലക്ഷ്മണനും തലമുടി പിരിച്ച് ജടയാക്കി മേലോട്ട് കെട്ടിവെച്ചു. അന്നുരാത്രി വെള്ളംമാത്രം ആഹരിച്ച് രാമൻ സീത യോടൊന്നിച്ച് ഇരുവുൾവൃക്ഷത്തിന്റെ ചുവട്ടിൽക്കിടന്നുറങ്ങി. ദർഭ പ്പുല്ലുകൊണ്ടും വൃക്ഷങ്ങളുടെ ഇലകൾകൊണ്ടും ലക്ഷ്മണൻ ഒരു കിടക്ക ഉണ്ടാക്കി. അതിലാണ് രാമനും സീതയും രാത്രി ഉറങ്ങിയത്. അരമനയിൽ സ്വർണക്കട്ടിലിൽ മൃദുമെത്തയിലെന്നപോലെ സുഖ മായി അവർ ഉറങ്ങി. ലക്ഷ്മണൻ ഗുഹനോടും സുമന്ത്രനോടുമൊ ന്നിച്ച് രാമനും സീതയ്ക്കും കാവൽനിന്നു.



## ആറാം സർഗം
## ചിത്രകൂടവാസം

മരച്ചുവട്ടിൽക്കിടന്നുറങ്ങുന്ന രാമനെക്കണ്ട് കണ്ണീരൊഴുക്കിക്കൊണ്ട് ഗുഹൻ ലക്ഷ്മണനോട് പറഞ്ഞു. സോദര! നോക്കൂ. സ്വർണക്കട്ടിലിൽ മൃദുവായ മെത്തയിൽ സീതാസമേതനായി ഉറങ്ങിശ്ശീലിച്ച രാമൻ വെറും ദർഭപ്പുൽവിരിപ്പിൽ കിടക്കുന്നതു കണ്ടുവോ? രാമന്റെ ഈ ദുഃഖത്തിനു കൈകേയി കാരണക്കാരിയായിത്തീർന്നുവല്ലോ. മന്ഥരയുടെ ഏഷണി കേട്ടിട്ടാണല്ലോ കൈകേയി ഈ പാപം ചെയ്തത്. കഷ്ടമായി! ലക്ഷ്മണൻ മറുപടി പറഞ്ഞു. സ്നേഹിത! ഞാൻ പറയുന്നത് ശ്രദ്ധിച്ചു കേൾക്കൂ. ഓരോരുത്തരുടേയും ദുഃഖത്തിനും സുഖത്തിനും ആരാണ് കാരണം? അവനവന്റെ പൂർവജന്മപുണ്യവും പാപവുമാണ് സുഖദുഃഖങ്ങൾക്കു കാരണം. സുഖവും ദുഃഖവും മറ്റാരും ഉണ്ടാക്കിത്തീർക്കുന്നതല്ല. അന്യനാണ് സുഖദുഃഖങ്ങൾക്കു കാരണമെന്ന് വെറുതെ വിചാരിക്കുകയാണ്. എല്ലാവരും അവനവന്റെ കർമ്മമാകുന്ന ചരടിനാൽ ബന്ധിക്കപ്പെട്ടിരിക്കുകയാണ്. മിത്രങ്ങൾ സുഹൃത്തുക്കൾ ശത്രുക്കൾ ഉദാസീനന്മാർ ദ്വേഷിക്കുന്നവർ ബന്ധുക്കൾ ഇവരെല്ലാം അവനവന്റെ കർമ്മമനുസരിച്ച് നമ്മളോട് പലവിധത്തിൽ ബന്ധപ്പെട്ടവരായി തോന്നപ്പെടുകയാണ്. സുഖം വന്നാലും ദുഃഖം വന്നാലും അത് തന്റെ കർമ്മഫലമാണെന്നു മനസ്സിലാക്കി, ക്ഷോഭിക്കാനോ ദുഃഖിക്കാനോ ഇടവരാതെ മനസ്സിനെ ശാന്തമാക്കിത്തീർത്തു ജീവിക്കുകയാണ് നല്ലത്. 'എനിക്ക് സുഖം വരണമെന്ന് ആഗ്രഹമില്ല. ദുഃഖം അകന്നു പോകണമെന്നുമില്ല. വരുന്നതു വരട്ടെ. പോകുന്നവ പോകട്ടെ' എന്ന ഭാവത്തെ വളർത്തുകയാണ് വേണ്ടത്. ഏതു ദേശത്ത് ഏതു കാലത്ത് ചെയ്തവയായാലും അവയുടെ ഫലമായ നന്മതിന്മകൾ നമ്മൾ അനുഭവിക്കുകതന്നെ വേണം. അതിനാൽ സുഖം വരുമ്പോൾ സന്തോഷിക്കേണ്ട. ദുഃഖം വരുമ്പോൾ സങ്കടപ്പെടേണ്ട. വിധിയാണ് (കർമ്മഫലമാണ്) അവയ്ക്ക് കാരണം. അവയെ മാറ്റിത്തീർക്കാൻ ദേവന്മാർക്കോ അസുരന്മാർക്കോപോലും സാദ്ധ്യമല്ല. മനുഷ്യൻ

സുഖവും ദുഃഖവും മാറി മാറി അനുഭവിക്കുന്നുണ്ട്. പുണ്യത്തിന്റെ ഫലമായ സുഖവും പാപഫലമായ ദുഃഖവും അനുഭവിക്കാനാണ് ഈ ശരീരം ഉണ്ടായിരിക്കുന്നതുതന്നെ. സുഖത്തിനുശേഷം ദുഃഖവും ദുഃഖത്തിനുശേഷം സുഖവും അനുഭവപ്പെടുന്നു. പകലിനുശേഷം രാത്രിയും രാത്രിക്കുശേഷം പകലും വരുന്നതുപോലെയാണ് അത്. അതിനെ മാറ്റിത്തീർക്കാൻ ആർക്കും കഴിയില്ല. രണ്ടു സുഖങ്ങളുടെ നടുവിൽ ദുഃഖവും രണ്ടു ദുഃഖങ്ങൾക്കിടയിൽ സുഖവും വരുന്നു. വെള്ളത്തിനു താഴെ മണ്ണും മണ്ണിനുതാഴെ വെള്ളവുമെന്നപോലെ യാണ് സുഖത്തെ ആശ്രയിച്ച് ദുഃഖവും ദുഃഖത്തെ ആശ്രയിച്ച് സുഖവും നിൽക്കുന്നത്. അതിനാൽ ബുദ്ധിമാന്മാർ സുഖവും ദുഃഖവും ഇഷ്ടവും അനിഷ്ടവും വരുമ്പോൾ സന്തോഷിക്കുകയോ സന്തപിക്കുകയോ പതിവില്ല. കാരണം പ്രപഞ്ചവും പ്രപഞ്ചാനുഭവ ങ്ങളും മായകൊണ്ടു തോന്നപ്പെടുന്നവയാണ്. അവയ്ക്ക് സത്യത്വ മില്ല എന്ന് അവർക്ക് അറിയാം.

ഗുഹനും ലക്ഷ്മണനും ഇങ്ങനെ സംസാരിച്ചുകൊണ്ടുനിൽക്കെ നേരം പുലർന്നു. രാമനും ലക്ഷ്മണനും കുളിച്ചു സന്ധ്യാവന്ദനം കഴിച്ചു. തോണി കൊണ്ടുവരുവാൻ ഗുഹനോടു പറഞ്ഞു. ഗുഹൻ വേഗം നല്ലൊരു തോണി കൊണ്ടുവന്നു. "അങ്ങ് സീതയോടും ലക്ഷ്മ ണനോടുംകൂടി തോണിയിൽ കയറിയാലും. ഞാൻതന്നെ തുഴഞ്ഞ് അക്കരയിൽ എത്തിക്കാം." എന്നു ഗുഹൻ രാമനോടു പറഞ്ഞു. രാമൻ സീതയുടെ കൈപിടിച്ച് തോണിയിൽക്കയറ്റി. ഗുഹന്റെ കൈ പിടിച്ച് താനും കയറി. ആയുധങ്ങളെക്കയറ്റി ലക്ഷ്മണനും തോണി യിലേറി. ഗുഹൻ ബന്ധുക്കളോടുകൂടി തോണി തുഴയാൻ തുടങ്ങി. നദിയുടെ മദ്ധ്യത്തിൽ എത്തിയപ്പോൾ സീത പ്രാർത്ഥിച്ചു. "ദേവി! ഗംഗേ! ഞാൻ ഭവതിയെ നമസ്കരിക്കുന്നു. രാമനോടും ലക്ഷ്മണ നോടുംകൂടി വനവാസം കഴിഞ്ഞു വന്നതിനുശേഷം ഞാൻ വിധി പോലെ ദേവിയെ പൂജിക്കുന്നുണ്ട്. ഞങ്ങളെ അനുഗ്രഹിക്കണം." ഗുഹൻ തുഴഞ്ഞ് തോണി അക്കരയിൽ എത്തിച്ചു. രാമനും സീതയും ലക്ഷ്മണനും തോണിയിൽനിന്നിറങ്ങി സാവധാനം നടക്കാൻ തുട ങ്ങി. ഗുഹൻ രാമനോടു പറഞ്ഞു. ഞാനും അങ്ങയോടൊന്നിച്ച് കാട്ടി ലേക്ക് വരുന്നുണ്ട്. അതിന് എനിക്ക് അനുവാദം തരണം. അല്ലെ ങ്കിൽ ഞാൻ പ്രാണനെ ഉപേക്ഷിക്കും. ഗുഹനോട് ശ്രീരാമൻ പറ

ഞ്ഞു. ദണ്ഡകാരണ്യത്തിൽ പതിന്നാലുകൊല്ലം താമസിച്ച് ഞാൻ മടങ്ങിവരാം. ഇത് സത്യമാണ്. രാമൻ പറയുന്നത് അസത്യമാവില്ല. ഇങ്ങനെ പറഞ്ഞ് ഗുഹനെ വീണ്ടും വീണ്ടും ആലിംഗനംചെയ്ത് സമാശ്വസിപ്പിച്ച് പറഞ്ഞയച്ചു. ഗുഹൻ വളരെ വിഷമിച്ചാണ് രാമനെ വിട്ടുപിരിഞ്ഞുപോയത്.

അനന്തരം ശ്രീരാമൻ സീതയോടും ലക്ഷ്മണനോടുംകൂടി ഭരദ്വാജമഹർഷിയുടെ ആശ്രമത്തിനു മുൻപിലെത്തിച്ചേർന്നു. അവിടെക്കണ്ട ഒരു ബ്രഹ്മചാരിയോട് രാമൻ പറഞ്ഞു. "ദശരഥപുത്രനായ രാമൻ ലക്ഷ്മണനോടും സീതയോടുംകൂടി പുറത്ത് കാത്തുനിൽക്കുന്ന വിവരം സദയം മുനിയെ അറിയിക്കൂ." അതുകേട്ട് ബ്രഹ്മചാരി ഉടനെ മഹർഷിയെച്ചെന്നു നമസ്കരിച്ച് വിവരം പറഞ്ഞു. ഭരദ്വാജമഹർഷി വേഗം എഴുന്നേറ്റ് അർഘ്യവും പാദ്യവും എടുത്ത് രാമന്റെ സമീപത്തിലെത്തി. (കാൽ കഴുകിക്കാനുള്ള ജലം പാദ്യവും പൂജിക്കാനുള്ള ജലം അർഘ്യവുമാണ്.) മുനി രാമനേയും ലക്ഷ്മണനേയും പൂജിച്ചു. "രാമ! വരൂ. പാദരേണുക്കളെക്കൊണ്ട് എന്റെ ആശ്രമം പവിത്രീകരിക്കൂ." എന്നു പറഞ്ഞ് സീതയോടുകൂടി രാമലക്ഷ്മണന്മാരെ ആശ്രമത്തിലേക്ക് കൂട്ടിക്കൊണ്ടുപോയി അതിഥിസൽക്കാരം ചെയ്തു. അങ്ങയെ കാണാൻ കഴിഞ്ഞതിനാൽ എനിക്ക് ഇന്ന് അജ്ഞാനത്തിന്റെ അപ്പുറത്തേക്ക് കടക്കാൻ കഴിഞ്ഞു. അങ്ങയുടെ സകലവിവരങ്ങളും എനിക്ക് മനസ്സിലായി. പരമാത്മാവാണ് അങ്ങ്. മായകൊണ്ട് മനുഷ്യനായി അവതരിച്ചവനാണ്. ബ്രഹ്മദേവൻ അപേക്ഷിച്ചതനുസരിച്ച് ഇപ്പോൾ ജനിച്ചിരിക്കുന്നത് എന്തിനാണെന്നും, വനവാസത്തിനു വന്നിരിക്കുന്നതെന്തിനാണെന്നും, ഇനി എന്തെല്ലാമാണ് ഭാവിയിൽ ചെയ്യാൻ പോകുന്നതെന്നും, എനിക്ക് ജ്ഞാനദൃഷ്ടികൊണ്ട് അറിയാൻ കഴിഞ്ഞു. തപസ്സുകൊണ്ടാണ് ജ്ഞാനദൃഷ്ടി വികസിച്ചത്. തപസ്സുചെയ്യാൻ കഴിഞ്ഞത് അവിടുത്തെ അനുഗ്രഹത്താലാണ്. ഇതിൽക്കൂടുതൽ ഞാൻ എന്താണ് പറയേണ്ടത്? പ്രകൃതിക്ക് അതീതനായ പരമപുരുഷനായ അങ്ങയെ കാണാൻ കഴിഞ്ഞതോടെ ഞാൻ കൃതാർത്ഥനായിത്തീർന്നു.

ശ്രീരാമൻ ലക്ഷ്മണനോടും സീതയോടുംകൂടി മുനിയെ നമസ്കരിച്ചു. ഞങ്ങൾ അങ്ങയുടെ അനുഗ്രഹത്തെ പ്രതീക്ഷിക്കുന്ന നിസ്സാരക്ഷത്രിയന്മാരാണ് എന്നു പറഞ്ഞു. അന്നു രാത്രി ആശ്രമത്തിൽ

താമസിച്ചു. രാവിലെ എഴുന്നേറ്റ് നിത്യകർമ്മങ്ങൾക്കുശേഷം മുനിയോട് യാത്ര പറഞ്ഞ് പുറപ്പെട്ടു. ചിത്രകൂടത്തിൽപോയി താമസിച്ചു കൊള്ളൂ എന്നു നിർദ്ദേശിച്ച് ഭരദ്വാജമുനി അങ്ങോട്ടുള്ള വഴിയും പറഞ്ഞുകൊടുത്തു. മുനികുമാരന്മാർ തോണിയിൽക്കയറ്റി മൂന്നുപേരെയും യമുനാനദി കടത്തിവിട്ടു. രാമനും സീതയും ലക്ഷ്മണനും ചിത്രകൂടപർവതത്തിലേക്ക് പുറപ്പെട്ടു. പോകുന്നവഴിക്കാണ് വാല്മീകിമഹർഷിയുടെ ആശ്രമം. അനേകം ഋഷികൾ, പലതരത്തിലുള്ള മൃഗങ്ങൾ, വിവിധപക്ഷികൾ, ധാരാളം പൂക്കൾ നിറഞ്ഞ വൃക്ഷലതാദികൾ ഇവയോടുകൂടിയ ആശ്രമത്തിലേക്ക് രാമൻ അനുജനോടും പത്നിയോടും ഒന്നിച്ചു കയറിച്ചെന്നു. ആശ്രമത്തിൽ ഇരുന്നിരുന്ന മുനിയെ മൂന്നുപേരും നമസ്കരിച്ചു. ത്രൈലോക്യസുന്ദരനായ രാമനെ വാല്മീകിമഹർഷി നോക്കിക്കണ്ടു. തലയിൽ ജടാമകുടം ധരിച്ചിട്ടുണ്ട്. കാമദേവന്റെ സൗന്ദര്യത്തേപ്പോലും നിഷ്പ്രഭമാക്കിത്തീർക്കുന്ന സൗന്ദര്യത്തോടുകൂടിയനും, ചെന്താമരാക്ഷനുമായ രാമനെക്കണ്ട് മഹർഷി ആശ്ചര്യപരവശനായിത്തീർന്നു. വേഗം എഴുന്നേറ്റ് രാമനെ മാറോടുചേർത്ത് ആലിംഗനംചെയ്തു. അദ്ദേഹത്തിന്റെ കണ്ണിൽനിന്ന് ആനന്ദാശ്രുക്കളൊഴുകുവാൻ തുടങ്ങി. ലോകൈകപൂജ്യനായ രാമനെ അർഘ്യം പാദ്യം മുതലായവകൊണ്ട് പൂജിച്ചു. ഫലമൂലങ്ങൾ നൽകി രാമനേയും സീതയേയും ലക്ഷ്മണനേയും സൽക്കരിച്ചു. ശ്രീരാമൻ തൊഴുതുകൊണ്ടു മുനിയോടു ഉണർത്തിച്ചു. "അച്ഛന്റെ കല്പന അനുസരിച്ച് ഞങ്ങൾ വനവാസത്തിനു വന്നവരാണ്. കാരണമെല്ലാം അങ്ങയ്ക്ക് അറിയാമല്ലോ. എനിക്ക് സുഖമായി താമസിക്കാൻ പറ്റിയ സ്ഥലം പറഞ്ഞു തന്നാൽ ക്കൊള്ളാം. സീതയോടൊന്നിച്ച് അങ്ങ് നിർദ്ദേശിക്കുന്ന സ്ഥലത്ത് കുറച്ചുകാലം താമസിക്കാൻ ആഗ്രഹിക്കുന്നു."

വാല്മീകിമഹർഷി മറുപടി പറഞ്ഞു. അങ്ങുതന്നെയാണ് സകല ജീവന്മാരുടേയും വാസസ്ഥാനം. എല്ലാ ജീവജാലങ്ങളിലും വസിക്കുന്നവനും അങ്ങു തന്നെ. (എല്ലാ തിരമാലകളും സമുദ്രത്തിലും എല്ലാ തിരമാലകളിലും സമുദ്രജലവുമെന്നപോലെയാണത്). ഇങ്ങനെ സാധാരണ വാസസ്ഥാനം പറഞ്ഞു തന്നു കഴിഞ്ഞു. സീതയോടു കൂടിത്താമസിക്കാൻ പറ്റിയ സ്ഥലം ചോദിച്ചുവല്ലോ. അതു പറയാം. ശാന്തന്മാരും എല്ലാം സമമായി (എല്ലാ ആഭരണങ്ങളേയും സ്വർണ

മായി കാണുന്നതുപോലെ) പരമാത്മസ്വരൂപേണ കാണുന്നവരും, ആരേയും ദ്വേഷിക്കാത്തവരും, അങ്ങയെ എപ്പോഴും ഭജിച്ചുകൊണ്ടിരിക്കുന്നവരുമായ ഭക്തന്മാരുടെ ഹൃദയമാണ് അങ്ങയ്ക്ക് സുഖമായി താമസിക്കാനുള്ള സ്ഥലം. ധർമ്മാധർമ്മങ്ങളെപ്പോലും ഉപേക്ഷിച്ച് (ശരീരാഭിമാനമകറ്റിക്കൊണ്ട്) അങ്ങയെ നിരന്തരം ഭജിക്കുന്നവരുടെ ഹൃദയമാണ് സീതാസമേതനായ അങ്ങയ്ക്ക് സുഖവാസത്തിനുള്ള മന്ദിരം. എപ്പോഴും രാമമന്ത്രം ജപിക്കുന്നവരും, അങ്ങയെ സർവാത്മനാ ശരണം പ്രാപിച്ചവരും, ശീതം ഉഷ്ണം വിശപ്പ് ദാഹം സുഖം ദുഃഖം മുതലായവയെ ചിന്തയോ ആവലാതിയോ കൂടാതെ സഹിക്കുന്നവരും, പ്രപഞ്ചവസ്തുക്കളിൽ യാതൊന്നിലും ആഗ്രഹമില്ലാത്തവരുമായ സജ്ജനങ്ങളുടെ ഹൃദയം അങ്ങയ്ക്ക് സുഖമായി താമസിക്കാൻ പറ്റിയ സ്ഥലമാണ്. അഹങ്കാരം തീരെയില്ലാത്തവരും, ശാന്തന്മാരും, രാഗദ്വേഷങ്ങളെ നിശ്ശേഷം അകറ്റിയവരും, മൺകട്ടയേയും കല്ലിനേയും സ്വർണത്തേയും ഒരുപോലെ നിസ്സാരമായി കാണുന്നവരും, വിരക്തന്മാരുമായവരുടെ ഹൃദയം അങ്ങയ്ക്ക് താമസിക്കാൻ പറ്റിയ സ്ഥലമാണ്. മനസ്സും ബുദ്ധിയും (വിചാരവും അറിവും) അങ്ങയിൽ സമർപ്പിച്ചവരും, എപ്പോഴും സന്തോഷമായി കഴിയുന്നവരും, സകലകർമ്മങ്ങളും ഉപേക്ഷിച്ചവരുമായ സംന്യാസിമാരുടെ ഹൃദയവും അങ്ങയ്ക്ക് സുഖതാമസത്തിനു പറ്റിയതാണ്. അനിഷ്ടം വന്നാൽ ദുഃഖിക്കുകയോ, സുഖം വരുമ്പോൾ സന്തോഷിക്കുകയോ ചെയ്യാതെ, ഇതെല്ലാം മായയാണെന്നു ബോധിച്ച്, എപ്പോഴും അങ്ങയെ ഭജിക്കുന്നവരുടെ ഹൃദയവും അങ്ങയ്ക്ക് സുഖവാസസ്ഥാനമായി ഭവിക്കും. ഉണ്ടാവുക നിലനിൽക്കുക വളരുക മാറുക ക്ഷയിക്കുക നശിക്കുക ഈ ആറുവിധ വികാരങ്ങൾ ശരീരത്തിന്റേതാണ്. ഭയവും ദുഃഖവും ബുദ്ധിയുടേതാണ്. ഇവയൊന്നും ആത്മാവായ തന്റെയല്ല എന്നു ബോധിക്കുന്നവരും, സംസാരധർമ്മങ്ങളിൽനിന്നു നിവർത്തിച്ചവരുമായ ജ്ഞാനികളുടെ ഹൃദയം അങ്ങയ്ക്ക് ഇഷ്ടപ്പെടുന്ന വാസസ്ഥാനമായിരിക്കും. എല്ലാവരുടേയും ഹൃദയത്തിൽ വിളങ്ങുന്നവനും, ജ്ഞാനഘനസ്വരൂപനും, സത്യസ്വരൂപനും, അവസാനമില്ലാത്തവനും, ഏകനും, യാതൊരു മാലിന്യവും ബാധിക്കാത്തവനും, സർവത്ര വ്യാപിച്ചവനും, സർവോൽകൃഷ്ടനുമായി അങ്ങയെ എപ്പോഴും

ബോധിച്ചുകൊണ്ടിരിക്കുന്നവരുടെ ഹൃദയത്തിൽ സീതയോടുകൂടി സുഖമായി താമസിക്കാം. നിരന്തരമായ അനുഷ്ഠാനംകൊണ്ട് ആത്മബോധത്തെ ദൃഢമായി ഉറപ്പിച്ചവരും, അങ്ങയുടെ പാദാരവിന്ദങ്ങളെ സദാ സേവിച്ചു കഴിയുന്നവരും, അവിടുത്തെ തിരുനാമകീർത്തനത്താൽ സകലവിധപാപങ്ങളേയും നശിപ്പിച്ചവരുമായ സജ്ജനങ്ങളുടെ ഹൃദയത്തിൽ സീതാസമേതനായി താമസിച്ചാലും.

രാമ! അങ്ങയുടെ തിരുനാമത്തിന്റെ മഹിമ ആർക്കാണ് വർണ്ണിക്കാൻ കഴിയുക? അതിന്റെ പ്രഭാവത്താലാണ് ഞാൻ ബ്രഹ്മർഷിയായിത്തീർന്നത്. ഞാൻ കൊച്ചുകുട്ടിക്കാലം മുതൽ കാട്ടാളന്മാരുടെ ഇടയിലാണ് ജീവിച്ചത്. എന്നെ വളർത്തിവന്നതും അവരാണ്. ഞാൻ ബ്രാഹ്മണബാലനായി ജനിച്ചു എന്നു മാത്രം. എന്റെ ആചാരങ്ങളെല്ലാം വേടന്മാരുടേതായിരുന്നു. യൗവ്വനാരംഭത്തിൽ ഞാനൊരു വേടസ്ത്രീയെ ഭാര്യയാക്കി. അവളിൽ എനിക്ക് ചില പുത്രന്മാരുമുണ്ടായി. അവരെ പോറ്റിപ്പുലർത്താനായി കള്ളന്മാരോടുചേർന്ന് ഞാനും ഒരു കള്ളനായിത്തീർന്നു. വില്ലും ശരവും ധരിച്ച്, കാണുന്നവർക്ക് അന്തകനേപ്പോലെ ഭയങ്കരനായി, മോഷ്ടിച്ചും തട്ടിപ്പറിച്ചും ഞാൻ കാട്ടിൽ സഞ്ചരിച്ചുവന്നു. എന്റെ മുൻപിൽ എത്തിപ്പെട്ടാൽ വഴിപോക്കരുടെ ധനവും പ്രാണനും നഷ്ടപ്പെടുമെന്നു തീർച്ച. എന്റെ ജീവിതത്തിൽ നല്ലൊരു ഭാഗം അങ്ങനെ കഴിഞ്ഞു. ഒരുദിവസം ഞാൻ കാട്ടിൽ സഞ്ചരിക്കുമ്പോൾ സൂര്യനെപ്പോലെ തേജസ്വികളായ ഏഴു മഹർഷിമാരെ കണ്ടു. അവരുടെ സർവസ്വവും തട്ടിപ്പറിക്കാനാഗ്രഹിച്ചുകൊണ്ട് 'നിൽക്കിൻ; നിൽക്കിൻ' എന്നു ഉറക്കെ വിളിച്ചുപറഞ്ഞുകൊണ്ട് ഞാൻ അവരുടെ പിന്നാലെ ഓടിച്ചെന്നു. തട്ടിപ്പറിക്കാൻ കഴിയാത്ത വിലമതിക്കാൻ കഴിയാത്ത സ്വത്താണ് അവരുടേതെന്ന് എനിക്ക് അപ്പോൾ മനസ്സിലാക്കാൻ കഴിഞ്ഞില്ല. ആ മഹർഷിമാർ തിരിഞ്ഞുനിന്ന് എന്നോട് ചോദിച്ചു. "നീചബ്രാഹ്മണ! നീ എന്തിനാണ് ഞങ്ങളുടെ പിന്നാലെ പാഞ്ഞുവരുന്നത്?" "നിങ്ങളുടെ ധനം തട്ടിപ്പറിക്കാനാണ് ഞാൻ വന്നത്. എനിക്ക് ഭാര്യയും കുട്ടികളുമുണ്ട്. അവരുടെ വിശപ്പു മാറ്റാനാണ് ഞാൻ വഴിയാത്രക്കാരിൽനിന്ന് ധനം തട്ടിപ്പറിക്കുന്നത്. ഇതാണ് എന്റെ ഉപജീവനമാർഗം." എന്നു ഞാൻ പറഞ്ഞു. നീ വീട്ടിൽപോയി ഭാര്യയോടും മക്കളോടും ചോദിക്കൂ. "ഞാൻ നിങ്ങളെ പോറ്റിപ്പുലർത്താനായി ദിവസേന വളരെ പാപ

ങ്ങൾ ചെയ്യുന്നുണ്ട്. അതിന്റെ ഫലം നിങ്ങളും അനുഭവിക്കുക യില്ലേ?" എന്ന്. നീ മടങ്ങിവരുന്നതുവരെ ഞങ്ങൾ നിശ്ചയമായും ഇവിടെ കാത്തുനിൽക്കുന്നതായിരിക്കും എന്ന് ഋഷികൾ എന്നോട് പറഞ്ഞു.

സപ്തർഷികളുടെ നിർദ്ദേശപ്രകാരം ഞാൻ വീട്ടിൽച്ചെന്ന് ഭാര്യ യോടും പുത്രന്മാരോടും ചോദിച്ചു. അവനവൻ ചെയ്യുന്ന പാപങ്ങ ളുടെ ഫലം ഒറ്റയ്ക്ക് അനുഭവിക്കണം. ഞങ്ങൾക്കൊന്നും അതിൽ പങ്കില്ല എന്ന് അവർ തീർത്തു പറഞ്ഞു. അതോടെ ഞാൻ നിരാശ നായി. വില്ലും ശരങ്ങളും വലിച്ചെറിഞ്ഞു. കാരുണ്യം നിറഞ്ഞ മന സ്സോടെ എന്നെ കാത്തുനിൽക്കുന്ന മഹർഷിമാരുടെ സമീപത്തേക്കു ഞാൻ ഓടിച്ചെന്നു. അവരുടെ കാൽക്കൽ നമസ്കരിച്ചു. അവരുടെ ദർശനമാത്രത്താൽ എന്റെ മനസ്സ് ശുദ്ധമായിത്തീർന്നു. "മുനിശ്രേ ഷ്ഠന്മാരേ! നരകത്തിലേക്ക് വീണുകൊണ്ടിരിക്കുന്ന എന്നെ രക്ഷി ക്കണേ" എന്നു കരഞ്ഞു പറഞ്ഞ എന്നോട് അവർ 'എഴുന്നേൽക്കൂ' എന്നു പറഞ്ഞു. നിനക്ക് നന്മ വരും. ശ്രേയസ്സിനുള്ള വഴി ഞങ്ങൾ ഉപദേശിക്കാം എന്നു പറഞ്ഞ് എന്നെ അവർ ആശ്വസിപ്പിച്ചു. അവർ തമ്മിൽത്തമ്മിൽ പറഞ്ഞു. ഇവൻ ദുരാചാരിയാണ്. സജ്ജനങ്ങളാൽ ഉപേക്ഷിക്കപ്പെടേണ്ടവനാണ്. എങ്കിലും നമ്മളെ ശരണം പ്രാപിച്ചു വല്ലോ. അതിനാൽ മോക്ഷമാർഗം ഉപദേശിച്ച് ഇവനെ രക്ഷിക്കണം. രാമ! ഇങ്ങനെ നിശ്ചയിച്ച് അവർ അങ്ങയുടെ നാമം വിപരീതാക്ഷര ത്തിൽ 'മരാ' എന്നു പറഞ്ഞുതന്നു. ഇത് ഏകാഗ്രമായി ഇവിടെ ഇരുന്ന് ജപിക്കൂ. ഞങ്ങൾ വീണ്ടും വരുന്നതുവരെ നിർത്താതെ ജപി ച്ചുകൊള്ളൂ. നിനക്ക് നന്മ വരും. എന്നു പറഞ്ഞ് സപ്തർഷികൾ പോയി. അവർ പറഞ്ഞുതന്നതുപോലെ ഞാൻ 'മരാ' എന്ന രണ്ടക്ഷ രങ്ങൾ ഏകാഗ്രതയോടെ ജപിക്കാൻ തുടങ്ങി. കുറച്ചു ദിവസങ്ങൾ കഴിഞ്ഞപ്പോഴേക്കും അത് 'രാമ' എന്നിങ്ങനെ അങ്ങയുടെ തിരുനാ മമായി മാറി. ജപത്തിൽ ഏകാഗ്രത വർദ്ധിച്ചതോടെ ഞാൻ ശരീ രത്തെ മറന്നു. നിസ്സംഗനായി ഇങ്ങനെ ജപിച്ചുകൊണ്ട് തപസ്സു ചെയ്തിരുന്ന എനിക്ക് ചുറ്റും പുറ്റു വന്നു മൂടി. അതും ഞാൻ അറി ഞ്ഞില്ല. രാമനാമജപം മാത്രം ഏകാഗ്രതയോടെ നടന്നു. ഇങ്ങനെ പരമനിസ്സംഗനായി നിശ്ചലനായി ജപിച്ചുകൊണ്ടിരിക്കുന്ന എനിക്ക് ആയിരം യുഗങ്ങൾ കഴിഞ്ഞുപോയതറിഞ്ഞില്ല.

അക്കാലത്ത് ഒരിക്കൽ ആ ഏഴു മഹർഷിമാരും വീണ്ടും ആ വഴിക്കു വന്നു. പുറ്റിന്റെ ഉള്ളിൽനിന്നുള്ള രാമനാമജപം കേട്ടു സന്തുഷ്ടരായ അവർ "പുറത്തേക്കു വരൂ" എന്ന് എന്നോടു പറഞ്ഞു. അതുകേട്ട് ഞാൻ വേഗം എഴുന്നേറ്റു. മൂടൽമഞ്ഞിനെ സൂര്യനെന്ന പോലെ പുറ്റു പിളർന്നു പുറമേക്ക് വന്നു. മുനിമാരെ നമസ്കരിച്ചു. അവർ അരുളിച്ചെയ്തു. "മുനീശ്വര! അങ്ങ് ഇന്നുമുതൽ വാല്മീകിമഹർഷിയാണ്. വല്മീകത്തിൽ (പുറ്റിൽ)നിന്നു പുറത്തുവന്ന അങ്ങയുടെ രണ്ടാം ജന്മമാണിത്. വല്മീകത്തിൽനിന്നു ജനിച്ചവൻ എന്ന അർത്ഥത്തിലാണ് ഞങ്ങൾ അങ്ങയ്ക്ക് വാല്മീകി എന്ന പേരു തന്നത്." രഘുവംശതിലകമേ! ഇങ്ങനെ പറഞ്ഞ് സപ്തർഷികൾ ആകാശത്തേക്കുയർന്ന് അന്തർധാനം ചെയ്തു. രാമ! അങ്ങയുടെ നാമത്തിന്റെ പ്രഭാവത്താലാണ് ഞാൻ മഹർഷിയായിത്തീർന്നത്. രൂപത്തെ അറിയാത്തതിനാൽ അങ്ങയെ ധ്യാനിക്കാൻ കഴിയാതെ വെറും രാമനാമം മാത്രമേ ഞാൻ ജപിച്ചിരുന്നുള്ളൂ. ആ നാമത്തിന്റെ ലക്ഷ്യഭൂതനായ അങ്ങയെ സീതാലക്ഷ്മണസമേതനായി എനിക്കിന്ന് കാണാൻ കഴിഞ്ഞുവല്ലോ. അതിനാൽ ഞാൻ സംസാരത്തിൽനിന്നു മുക്തനായിത്തീർന്നിരിക്കുന്നു; സംശയമില്ല.

വരൂ, രാമ! ഞാൻ അങ്ങ് ആവശ്യപ്പെട്ട ലൗകികവാസസ്ഥലം കാണിച്ചുതരാം. ഇങ്ങനെ പറഞ്ഞ് വാല്മീകിമഹർഷി ശിഷ്യന്മാരോടും ലക്ഷ്മണനോടുംകൂടി മന്ദാകിനീനദിയുടേയും ചിത്രകൂടപർവതത്തിന്റേയും മധ്യത്തിൽ രണ്ടു പർണശാലകൾ നിർമ്മിപ്പിച്ചു. ഒന്നിൽ സീതയോടൊന്നിച്ചു രാമനും, മറ്റൊന്നിൽ ലക്ഷ്മണനും താമസമാക്കി. വാല്മീകിയാൽ സൽക്കരിക്കപ്പെട്ട രാമൻ സീതയോടും ലക്ഷ്മണനോടുംകൂടി, മുനിമാരോടും ദേവന്മാരോടുംകൂടിയ ഇന്ദ്രൻ ഇന്ദ്രാണിയോടൊന്നിച്ച് സ്വർഗത്തിലെന്നപോലെ, ചിത്രകൂടത്തിൽ സുഖമായി താമസിക്കാൻ തുടങ്ങി.



## ഏഴാം സർഗം

## ഭരതപ്രത്യാഗമനം

ശ്രീരാമൻ സീതയോടും ലക്ഷ്മണനോടുംകൂടി ഗംഗാനദി കടന്ന് അക്കരയ്ക്ക് പോയശേഷം, ദുഃഖിതനായ സുമന്ത്രൻ അയോദ്ധ്യയിലേക്ക് തിരിച്ചുവന്നു. കണ്ണീരൊഴുകുന്ന മുഖം ഉത്തരീയവസ്ത്രം കൊണ്ടു മറച്ചിട്ടാണ് അദ്ദേഹം അയോദ്ധ്യയിൽ പ്രവേശിച്ചത്. കൗസല്യയുടെ അന്തഃപുരത്തിനു മുൻപിൽ തേര് നിർത്തി രാജാവിനെ കാണാൻ ചെന്നു. "അവിടുന്ന് ജയിച്ചാലും" എന്നു രാജാവിനെ അഭിവാദനംചെയ്ത് നമസ്കരിച്ചു. ദുഃഖപരവശനായ ദശരഥൻ ചോദിച്ചു. "സുമന്ത്ര! രാമനും ലക്ഷ്മണനും സീതയും ഇപ്പോൾ എവിടെയാണ്? അവർ മൂന്നുപേരും നിർദ്ദയനായ എന്നോട് എന്തു പറയാനാണ് അങ്ങയെ ഏല്പിച്ചത്? ഗുണങ്ങളെല്ലാം തികഞ്ഞ രാമ! എപ്പോഴും പ്രിയംമാത്രം പറയുന്നവളായ സീതേ! ദുഃഖസമുദ്രത്തിൽ താണു മരണത്തിലേക്ക് നീങ്ങിക്കൊണ്ടിരിക്കുന്ന എന്നെ നിങ്ങൾ കാണുന്നില്ലല്ലോ."

ഇങ്ങനെ പറഞ്ഞ് ദയനീയമായി കരയുന്ന ദശരഥനോടു സുമന്ത്രൻ തൊഴുകയ്യോടെ പറഞ്ഞു. രാമനേയും സീതയേയും ലക്ഷ്മണനേയും തേരിലേറ്റി ഞാൻ കാട്ടിലേക്ക് കൊണ്ടുപോയി. അന്നു രാത്രി ഗംഗാതീരത്തിൽ ശൃംഗവേരപുരത്തിൽ താമസിച്ചു. ഗുഹൻ കാഴ്ചവെച്ച ഫലമൂലാദികൾ കൈകൊണ്ടു തൊടുകമാത്രം ചെയ്തു. അവയൊന്നും സ്വീകരിച്ചില്ല. ഗുഹൻ കൊണ്ടുവന്ന പേരാൽപ്പശ കൊണ്ട് രാമനും ലക്ഷ്മണനും തലമുടി ജടയാക്കി ബന്ധിച്ചു. രാമൻ എന്നോട് പറഞ്ഞു. "സുമന്ത്ര! എന്നെ വിചാരിച്ച് ദുഃഖിക്കരുത് എന്ന് രാജാവിനോടു പ്രത്യേകം പറയൂ. അയോദ്ധ്യയേക്കാൾ സുഖം എനിക്ക് കാട്ടിൽ കിട്ടും. അമ്മയോട് എന്റെ നമസ്കാരം അറിയിക്കൂ. എന്നെ ചിന്തിച്ച് ദുഃഖിക്കരുതെന്നും, വൃദ്ധനും ദുഃഖിതനുമായ രാജാവിനെ സമാശ്വസിപ്പിക്കണം എന്നും അമ്മയോടു പ്രത്യേകം പറയണം." സീതാദേവി കണ്ണീരൊഴുക്കിക്കൊണ്ട് "ഭർത്തൃമാതാവിനെ എന്റെ വിനീതനമസ്കാരം അറിയിക്കൂ" എന്നു പറഞ്ഞു. അനന്തരം

അവർ മൂന്നുപേരും തോണിയിലേറി ഗംഗാനദി കടന്ന് അക്കരയ്ക്ക് പോയി. കണ്ണിൽനിന്നു മറയുന്നതുവരെ ഞാൻ അവരെ നോക്കിനിന്നു. പിന്നീട് താങ്ങാൻ സാധിക്കാത്ത ദുഃഖത്തോടെ ഞാൻ മടങ്ങിപ്പോരികയും ചെയ്തു.

സുമന്ത്രൻ പറഞ്ഞ വിവരങ്ങൾ കേട്ട് കൗസല്യ കരഞ്ഞുകൊണ്ട് ദശരഥരാജാവിനോട് പറഞ്ഞു. "പ്രിയപത്നിയായ കൈകേയിക്ക് അങ്ങ് സന്തുഷ്ടനായി വരം കൊടുത്തില്ലേ? അങ്ങ് അവൾക്ക് രാജ്യം കൊടുത്തതിൽ എനിക്ക് പരിഭവമില്ല. എന്റെ മകനെ അങ്ങ് എന്തിനാണ് കാട്ടിലേക്ക് നാടു കടത്തിയത്? എല്ലാം അങ്ങുതന്നെ ചെയ്തിട്ട് ഇപ്പോൾ കരയുന്നതെന്തിനാണ്?" കൗസല്യയുടെ വാക്കുകൾ പുണ്ണിൽ കൊള്ളിവെച്ചപോലെയാണ് ദശരഥന് തോന്നിയത്. കണ്ണീരൊഴുക്കിക്കൊണ്ട് അദ്ദേഹം പറഞ്ഞു. കൗസല്യേ! ദുഃഖംകൊണ്ടു മരിച്ചുകൊണ്ടിരിക്കുന്ന എന്നെ നീ എന്താണ് വീണ്ടും ദുഃഖിപ്പിക്കുന്നത്? ഇപ്പോൾത്തന്നെ എന്റെ പ്രാണൻ ശരീരത്തെ വിട്ടുപോകും. പണ്ട് എനിക്ക് ഒരു മുനിയുടെ ശാപം ഏറ്റിട്ടുണ്ട്. അത് ഫലിക്കേണ്ട സമയമായി. യൗവനകാലത്ത് ഒരു രാത്രിയിൽ ഞാൻ വില്ലും ശരങ്ങളും ധരിച്ച് കാട്ടിൽ നായാട്ടിനു പോയി. നദിയിൽ വെള്ളം കുടിക്കാൻ ഏതെങ്കിലും മൃഗം വരും. അപ്പോൾ അതിനെ കൊല്ലാം എന്നു വിചാരിച്ച് ഞാൻ ഒരു മരം മറഞ്ഞു നിന്നു. അർദ്ധരാത്രിസമയത്ത് ഒരു മുനികുമാരൻ അച്ഛനമ്മമാർക്ക് വെള്ളംകൊണ്ടു പോകാനായി നദീതീരത്ത് വന്നു. ഇരുട്ടായതിനാൽ എനിക്കൊന്നും കാണാൻ കഴിഞ്ഞില്ല. ആ മുനികുമാരൻ കുടത്തിൽ വെള്ളം നിറയ്ക്കുന്ന ശബ്ദം കേട്ടപ്പോൾ ആന വെള്ളം കുടിക്കുന്നതായി എനിക്ക് തോന്നി. ശബ്ദത്തെ ലക്ഷ്യമാക്കി ശരം അയക്കാൻ അറിയുന്ന ഞാൻ ഒരു ശരം പ്രയോഗിച്ചു. ഉടനെ ഒരു കരച്ചിൽ കേട്ടു. "അയ്യോ! ആരാണ് എന്നെ കൊല്ലുന്നത്? ഞാൻ ആർക്കും യാതൊരുപദ്രവും ചെയ്തിട്ടില്ലല്ലോ. എനിക്ക് ഈ ശിക്ഷ കിട്ടിയത് എന്തു കുറ്റം കൊണ്ടാണ്? എന്റെ അച്ഛനും അമ്മയും ദാഹിച്ചുപൊരിഞ്ഞ് എന്നെ കാത്തിരിക്കുകയാണല്ലോ." ഇങ്ങനെയുള്ള മനുഷ്യശബ്ദംകേട്ട് പരിഭ്രമിച്ച ഞാൻ ശബ്ദംകേട്ട സ്ഥലത്തേക്ക് ഓടിച്ചെന്നു. അഴിഞ്ഞു ചിന്നിച്ചിതറിയ ജടയോടെ ഒരു മുനികുമാരൻ മാറിൽ ഞാനയച്ച ശരം തറച്ച് മണ്ണിൽ വീണുകിടക്കുന്നത് കണ്ടു. ആ ബാലന്റെ കാൽക്കൽ നമ

സ്കരിച്ചുകൊണ്ട് ഞാൻ കരഞ്ഞു പറഞ്ഞു. "ഞാൻ ദശരഥനാണ്. അറിയാതെ, മൃഗമാണെന്നു കരുതി, ശരം പ്രയോഗിച്ചുപോയതാണ്. അങ്ങ് എന്നെ രക്ഷിക്കണം." ആ കുട്ടി പറഞ്ഞു. "രാജാവേ! ഭയപ്പെടേണ്ട. അങ്ങയ്ക്ക് ബ്രഹ്മഹത്യാപാപം സംഭവിക്കില്ല. ഞാൻ തപസ്സുചെയ്യുന്ന വൈശ്യനാണ്. വിശപ്പും ദാഹവുംകൊണ്ടു പരവശരായ എന്റെ അച്ഛനും അമ്മയും എന്നെ കാത്തിരിക്കുകയാണ്. അങ്ങ് വേഗം ഈ വെള്ളം കൊണ്ടുപോയി അവർക്ക് കൊടുക്കൂ. അവരെ നമസ്കരിച്ച് നടന്ന വിവരങ്ങൾ പറയൂ. അല്ലെങ്കിൽ എന്റെ അച്ഛൻ അങ്ങയെ ശപിച്ച് ഭസ്മമാക്കും. എന്റെ മാറിൽത്തറച്ച ശരം ഊരിയെടുക്കൂ. ഞാൻ മരിക്കട്ടെ എന്നു ആ മുനികുമാരൻ പറഞ്ഞു." ഞാൻ ശരം പറിച്ചെടുത്തു. കുട്ടി ഉടനെ മരിക്കുകയും ചെയ്തു.

ഞാൻ കുടത്തിൽ വെള്ളമെടുത്ത് മുനികുമാരന്റെ മാതാപിതാക്കൾ ഇരിക്കുന്ന ആശ്രമത്തിൽ എത്തിച്ചേർന്നു. അവർ രണ്ടുപേരും വൃദ്ധരായിരുന്നു. കണ്ണുകൾക്ക് കാഴ്ചയില്ലാത്തവരായിരുന്നു. വിശപ്പുകൊണ്ടും ദാഹംകൊണ്ടും പരവശരായിരുന്നു. എന്താണ് മകൻ ഇത്രനേരമായിട്ടും വരാത്തത്? നമ്മൾ വൃദ്ധന്മാരാണ്. കണ്ണിനു കാഴ്ചയില്ലാത്തവരാണ്. വേറെ ആരും ആശ്രയമില്ലാത്തവരാണ്. ദാഹംകൊണ്ട് പൊരിയുന്നവരാണ്. ഇതെല്ലാം അറിവുണ്ടായിട്ടും അവൻ എന്താണ് താമസിക്കുന്നത്? നമ്മളിൽ ഭക്തിയുള്ള മകൻ ഇന്നെന്താണ് നമ്മളെ ഉപേക്ഷിച്ചത്? ഇങ്ങനെ ഓരോന്നു വിചാരിച്ച് വ്യാകുലപ്പെട്ടിരിക്കുന്ന അവർ എന്റെ കാലൊച്ചകേട്ടു. വൃദ്ധമുനിയായ അച്ഛൻ ചോദിച്ചു. "മകനേ! നീ എന്താണ് ഇത്ര താമസിച്ചത്? ഞങ്ങൾക്ക് വെള്ളം തരൂ. നീയും വെള്ളം കുടിക്കൂ." ഇങ്ങനെ പറയുന്ന അവരെ അത്യന്തം ഭയത്തോടെ സമീപിച്ച് ഞാൻ നമസ്കരിച്ചുകൊണ്ടു പറഞ്ഞു. ഞാൻ നിങ്ങളുടെ പുത്രനല്ല. അയോദ്ധ്യയിലെ രാജാവായ ദശരഥനാണ്. രാത്രിയിൽ ഞാൻ കാട്ടിൽ നായാട്ടിനു വന്നതാണ്. നിങ്ങളുടെ മകൻ കുടത്തിൽ വെള്ളം നിറയ്ക്കുന്ന ശബ്ദം കേട്ടപ്പോൾ ആന വെള്ളം കുടിക്കുകയാണെന്നു ധരിച്ച് ഞാൻ ഒരു ശരം പ്രയോഗിച്ചു. "അയ്യോ! ഞാൻ കൊല്ലപ്പെട്ടുവല്ലോ" എന്ന ആർത്തനാദം കേട്ട് ഞാൻ ഓടിച്ചെന്നു. ജട ചിന്നിച്ചിതറി നദീതീരത്ത് വീണുകിടക്കുന്ന മുനികുമാരനെ കണ്ടു. ആ കുട്ടിയുടെ കാൽപിടിച്ച് രക്ഷിക്കണമെന്ന് ഞാൻ അപേക്ഷിച്ചു. ആ

മുനിബാലൻ പറഞ്ഞു. പേടിക്കേണ്ട. അങ്ങയ്ക്ക് ബ്രഹ്മഹത്യാപാപം ഇല്ല. എന്റെ അച്ഛനമ്മമാർക്ക് വെള്ളം കൊണ്ടുകൊടുത്ത് രക്ഷിക്കാൻ അപേക്ഷിക്കൂ എന്നു പറഞ്ഞ് ആ മുനികുമാരൻ മരിച്ചു. ആ മുനി കുമാരനെ കൊന്നതിനാൽ പശ്ചാത്താപവിവശനായി ഞാൻ നിങ്ങളെ നമസ്കരിക്കുന്നു. ശരണം പ്രാപിച്ച എന്നെ നിങ്ങൾ രക്ഷിക്കണം എന്നു ഞാൻ കരഞ്ഞ് അപേക്ഷിച്ചു.

അതുകേട്ട് മുനിയും മുനിപത്നിയും വളരെനേരം ദീനദീനം കര ഞ്ഞു. അതിനുശേഷം "മകൻ മരിച്ചുകിടക്കുന്ന സ്ഥലത്തേക്ക് ഞങ്ങളെ കൊണ്ടുപോകൂ" എന്ന് എന്നോടു പറഞ്ഞു. ഞാൻ കൈപി ടിച്ച് രണ്ടുപേരെയും മുനികുമാരൻ മരിച്ചുകിടക്കുന്ന നദീതീരത്തി ലെത്തിച്ചു. മകന്റെ ശരീരം തൊട്ടുതടവി അവർ രണ്ടുപേരും പൊട്ടി ക്കരഞ്ഞു. അവർ മകനോടായി പറഞ്ഞു. "കുഞ്ഞേ! ഞങ്ങൾ വെള്ളം തരൂ എന്നു പറഞ്ഞിട്ടും നീ എന്താണ് തരാത്തത്?" എന്നു ചോദിച്ചു പിന്നെയും പലതും പറഞ്ഞു കരഞ്ഞു. കണ്ണില്ലാത്ത അവ രുടെ ഒരേഒരാശ്രയം മകനായിരുന്നു. അവരെ കുളിപ്പിക്കുക, ഫല മൂലങ്ങൾ ശേഖരിച്ചുകൊണ്ടുകൊടുക്കുക, പൂജക്ക് പുഷ്പങ്ങൾ കൊണ്ടുകൊടുക്കുക, കുടിക്കാൻ വെള്ളം കൊണ്ടുവന്നു കൊടു ക്കുക, എവിടെക്കെങ്കിലും പോകണമെങ്കിൽ കൈപിടിച്ചു നടത്തി പ്പിക്കുക ഇവയ്ക്കെല്ലാം അവലംബമായ ഏകപുത്രൻ മരിച്ചതോടെ അവർക്ക് ജീവിതത്തിൽ ആശയില്ലാതായി. "രാജാവേ! മരിച്ച ഞങ്ങ ളുടെ മകനും, അവനൊന്നിച്ച് മരിക്കാൻ പോകുന്ന ഞങ്ങൾക്കും ഒരു ചിത തയ്യാറാക്കൂ" എന്ന് അവർ എന്നോട് പറഞ്ഞു. ഞാൻ അനുസരിച്ചു. അവർ പറഞ്ഞതനുസരിച്ച് ഞാൻ മുനികുമാരന്റെ ദേഹ മെടുത്ത് ചിതയിൽക്കിടത്തി. രണ്ടുപേരുടേയും കൈപിടിച്ച് അവ രേയും ചിതയിലിരുത്തി. ചിതക്ക് ഞാൻ തീകൊളുത്തി. ശരീരം ദഹി പ്പിച്ച് മൂന്നുപേരും ദേവലോകത്തേക്ക് പോകുകയും ചെയ്തു. മരി ക്കുന്നതിനുമുൻപ് ആ വൃദ്ധമുനി പറഞ്ഞു. "രാജാവേ! അങ്ങും ഇതു പോലെ പുത്രദുഃഖംകൊണ്ട് മരിക്കാൻ ഇടയായിത്തീരും" എന്ന്. എനിക്ക് ആ ശാപം ഫലിക്കേണ്ട സമയം അടുത്തു. ഇങ്ങനെ പറഞ്ഞ് ദശരഥൻ ദുഃഖപരവശനായി കരഞ്ഞു. "മകനേ! രാമ! സീതേ! ഗുണ ങ്ങളുടെ ഉറവിടമായ ലക്ഷ്മണ! കൈകേയി ഉണ്ടാക്കിത്തീർത്ത നിങ്ങ ളുടെ വിരഹദുഃഖത്താൽ ഞാനിതാ മരിക്കുന്നു." ഇങ്ങനെ പറഞ്ഞു

കൊണ്ട് ദശരഥൻ ശരീരം ഉപേക്ഷിച്ച് സ്വർഗത്തിലേക്ക് പോയി. ഭർത്താവ് മരിച്ചതോടെ കൗസല്യയും സുമിത്രയും അന്തഃപുരസ്ത്രീകളും കൂട്ടക്കരച്ചിലായി.

പിറ്റേദിവസം പ്രഭാതത്തിൽ വസിഷ്ഠൻ മന്ത്രിമാരോടുകൂടി കൗസല്യയുടെ അന്തഃപുരത്തിൽ വന്നു. മരിച്ച രാജാവിന്റെ ശരീരം കേടുവരാതെ എണ്ണത്തോണിയിൽക്കിടത്തി സൂക്ഷിക്കാൻ ഏർപ്പാടുചെയ്തു. അനന്തരം വസിഷ്ഠമഹർഷി ദൂതന്മാരോട് പറഞ്ഞു. "നിങ്ങൾ കുതിരപ്പുറത്തേറി വേഗം കേകയരാജ്യത്തേക്ക് പോകണം. അവിടെച്ചെന്ന് ഭരതനോടും ശത്രുഘ്നനോടും ഉടനെ അയോദ്ധ്യയിലേക്ക് വരാൻ ഞാൻ ആവശ്യപ്പെട്ടതായി പറയൂ." അതുകേട്ട് ദൂതന്മാർ കുതിരപ്പുറത്തുകയറി അതിവേഗത്തിൽ കുതിരകളെ ഓടിച്ച് കേകയരാജ്യത്ത് എത്തിച്ചേർന്നു. ഭരതന്റെ അമ്മാമനായ യുധാജിത്തിനോട് പറഞ്ഞു. "ഭരതനും ശത്രുഘ്നനും ഉടനെ അയോദ്ധ്യയിലേക്ക് വരണമെന്ന് വസിഷ്ഠമഹർഷി ആജ്ഞാപിച്ചിരിക്കുന്നു." ഇതുകേട്ട് പരിഭ്രമിച്ച ഭരതൻ ശത്രുഘ്നനോടുകൂടി ഉടനെത്തന്നെ അയോദ്ധ്യയിലേക്ക് പുറപ്പെട്ടു. രാജാവിനോ രാമനോ എന്തോ ഒരത്യാപത്ത് പറ്റിയിരിക്കും എന്നു ചിന്തിച്ച് വളരെ അസ്വസ്ഥനായിട്ടാണ് ഭരതൻ അയോദ്ധ്യയിൽ എത്തിയത്. അയോദ്ധ്യാനഗരം ഐശ്വര്യം മുഴുവൻ നഷ്ടപ്പെട്ടപോലെയും, അലങ്കാരങ്ങളോ ആഘോഷങ്ങളോ ഒന്നുമില്ലാതെ ശൂന്യപ്രായമായും കണ്ട ഭരതൻ, വിഷാദമഗ്നനായി അരമനയിൽ പ്രവേശിച്ചു. അവിടെ കൈകേയി ഒറ്റക്ക് ഒരു സിംഹാസനത്തിൽ ഇരുന്നിരുന്നു. ഭരതൻ ഭക്തിയോടെ അമ്മയുടെ കാൽക്കൽ നമസ്കരിച്ചു.

ഭരതനെക്കണ്ട കൈകേയി സന്തോഷത്തോടെ മകനെ പിടിച്ച് എഴുന്നേൽപ്പിച്ചു. മാറോടുചേർത്ത് ആലിംഗനം ചെയ്തു. ശിരസ്സിൽ ഘ്രാണിച്ചു. കേകയരാജ്യത്തിലെ സുഖവിവരങ്ങൾ അന്വേഷിച്ചു. "എന്റെ അച്ഛനും അമ്മയ്ക്കും സഹോദരനും സുഖം തന്നെയല്ലേ? മകനേ! ഭാഗ്യംകൊണ്ട് നിന്നേയും സുഖിയായി എനിക്ക് കാണാൻ കഴിഞ്ഞുവല്ലോ." എന്നു പറഞ്ഞു. (ഭരതൻ തലേദിവസം ചില ദുഃസ്വപ്നങ്ങൾ കണ്ടിരുന്നു. വഴിക്ക് പല ദുശ്ശകുനങ്ങളും കണ്ടിരുന്നു. അയോദ്ധ്യാവീഥികൾ ജനശൂന്യമായി ഐശ്വര്യം നഷ്ടപ്പെട്ട പോലെ കാണപ്പെട്ടിരുന്നു. ഇതുകൊണ്ടൊക്കെ ഭരതന്റെ മനസ്സ്

വല്ലാതെ ഭയവിവശമായിരുന്നു. എന്തോ വലിയൊരാപത്ത് സംഭവി ച്ചിരിക്കുമെന്ന് ഭരതന്റെ അന്തരംഗം മന്ത്രിച്ചിരുന്നു). വേദനിക്കുന്ന ഹൃദയത്തോടെ ഭരതൻ ചോദിച്ചു. "അമ്മേ! അച്ഛൻ എവിടെ? അമ്മ ഒറ്റയ്ക്ക് ഇരിക്കുന്നുവല്ലോ. അച്ഛൻ അമ്മയെ പിരിഞ്ഞിരിക്കുന്നത് ഞാൻ കണ്ടിട്ടില്ലല്ലോ. ഇപ്പോൾ ഇവിടെ അച്ഛനെ കാണാനില്ലല്ലോ. അച്ഛനെ കാണാതെ എനിക്ക് വല്ലാതെ ഭയവും ദുഃഖവും ഉണ്ട്." കൈകേയി ഭരതനെ സമാശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു. "മകനേ! നീ എന്തിനാണ് ദുഃഖിക്കുന്നത്? അച്ഛനോട് അതിസ്നേഹമുള്ളവനേ! അശ്വമേധം ചെയ്ത ധാർമ്മികരായ രാജാക്കന്മാർ പ്രാപിക്കുന്ന പുണ്യഗതിയെ നിന്റെ അച്ഛനും പ്രാപിച്ചിരിക്കുന്നു." അച്ഛന്റെ മര ണവാർത്ത കേട്ട ഭരതൻ ബോധംകെട്ട് താഴെവീണു. "അയ്യോ! അച്ഛ! എന്നെ ദുഃഖസമുദ്രത്തിൽ ആഴ്ത്തിക്കൊണ്ട് അങ്ങ് എവിടെക്കാണ് പോയത്? രാമന് എന്നെ ഏല്പിച്ചുകൊടുക്കാതെ അങ്ങ് എന്താണ് പോയത്?" ഇങ്ങനെ കരഞ്ഞു ചോദിച്ചുകൊണ്ടാണ് ഭരതൻ മോഹാ ലസ്യപ്പെട്ടു വീണത്. കൈകേയി ഭരതനെ വാരിയെടുത്ത് കണ്ണീർ തുടച്ചുകൊണ്ട് പറഞ്ഞു. "സമാധാനമായിരിക്കൂ. നിനക്കു വേണ്ട തെല്ലാം ഞാൻ നേടിയെടുത്തിട്ടുണ്ട്." ഭരതൻ ചോദിച്ചു. "അമ്മേ! മരണസമയത്ത് അച്ഛൻ എന്താണ് പറഞ്ഞത്?" കൈകേയി ലേശം പോലും ഭയമില്ലാതെ മറുപടി പറഞ്ഞു. "രാമ! രാമ! സീതേ! ലക്ഷ്മണ! എന്നു വീണ്ടും വീണ്ടും വിളിച്ചു നിലവിളിച്ചുകൊണ്ടാണ് രാജാവ് സ്വർഗത്തിലേക്ക് പോയത്." (ഈ മറുപടിയിൽ രാജാവിന് രാമ നോടും ലക്ഷ്മണനോടും സീതയോടും മാത്രമേ സ്നേഹമുള്ളൂ; നിന്നോട് ലേശംപോലുമില്ല. എന്നൊരു ധ്വനി ഉൾക്കൊള്ളിച്ചിട്ടുണ്ട്). ഭരതൻ ചോദിച്ചു. "അമ്മേ! അച്ഛൻ മരിക്കുമ്പോൾ രാമനും ലക്ഷ്മ ണനും സീതയും ഇവിടെ ഉണ്ടായിരുന്നില്ലേ? അവർ എവിടെ പോയി രുന്നു?"

കൈകേയി പറഞ്ഞു. രാമനെ യുവരാജാവായി വാഴിക്കുവാൻ രാജാവ് ഒരുക്കങ്ങൾ ചെയ്തു. നിനക്ക് രാജ്യം സമ്പാദിച്ചുതരുവാ നായി ഞാൻ അതിനു മുടക്കം വരുത്തി. പണ്ട് മഹാരാജാവ് എനിക്ക് രണ്ടു വരങ്ങൾ തന്നിരുന്നു. അതിൽ ഒരുവരംകൊണ്ട് നിന്നെ യുവ രാജാവാക്കി വാഴിക്കണമെന്നും മറ്റെവരംകൊണ്ട് രാമനെ പതിന്നാ ലുകൊല്ലം വനവാസത്തിനയക്കണമെന്നുമാണ് ഞാൻ ആവശ്യപ്പെ

ട്ടത്. അതനുസരിച്ച് സത്യവാനായ രാജാവ് രാജ്യം നിനക്ക് തന്നു. രാമനെ കാട്ടിലേക്ക് പറഞ്ഞയക്കുകയും ചെയ്തു. പാതിവ്രത്യധർമ്മ മനുസരിച്ച് സീത രാമനെ കാട്ടിലേക്ക് അനുഗമിച്ചു. സഹോദരസ്നേ ഹംകൊണ്ട് ലക്ഷ്മണനും കൂടെപ്പോയി. മൂന്നുപേരും കാട്ടിലേക്കു പോയതോടെ രാജാവ് അവരെപ്പറ്റിത്തന്നെ ചിന്തിച്ച് രാമ! രാമ! എന്നു വിളിച്ചു കരഞ്ഞുകൊണ്ട് മരിക്കുകയും ചെയ്തു.

ഇങ്ങനെ അമ്മ പറഞ്ഞതു കേട്ട ഭരതൻ ഇടിവെട്ടേറ്റ മരംപോലെ ബോധംകെട്ടുവീണു. അതു കണ്ട് കൈകേയി വല്ലാതെ ദുഃഖിച്ചു. ഭരതനെ ബോധം തെളിയിപ്പിച്ചുകൊണ്ട് ചോദിച്ചു. "മകനേ! നീ സങ്ക ടപ്പെടുന്നതെന്തിന്? രാജ്യം മുഴുവൻ കിട്ടിയ സ്ഥിതിക്ക് നീ ദുഃഖി ക്കേണ്ട ആവശ്യമെന്ത്?" കൈകേയിയെ കോപത്താൽ ദഹിപ്പിക്ക ത്തക്കവിധം നോക്കിക്കൊണ്ട് ഭരതൻ പറഞ്ഞു. "പാപി! ഭയങ്കരി! ഭർത്താവിനെ കൊന്നവളേ! നീ എന്നോട് സംസാരിക്കരുത്. നിന്റെ ഗർഭത്തിൽനിന്നു ജനിച്ചതുകൊണ്ട് ഞാനും ഇപ്പോൾ പാപിയായി ത്തീർന്നിരിക്കുന്നു. ആ പാപത്തിനു പ്രായശ്ചിത്തമായി ഞാൻ തീയ്യിൽച്ചാടി മരിക്കും. അല്ലെങ്കിൽ വിഷം കുടിക്കും. അതുമല്ലെ ങ്കിൽ വാൾകൊണ്ട് സ്വയം വെട്ടിമരിക്കും. ഭർത്താവിനെക്കൊന്ന പര മദുഷ്ടയായ നീ കുംഭീപാകനരകത്തിൽ വീഴുമെന്നു തീർച്ച." ഇങ്ങനെ കൈകേയിയെ കഠിനമായി അധിക്ഷേപിച്ച ഭരതൻ കൗസ ല്യയുടെ അന്തഃപുരത്തിലേക്ക് ചെന്നു.

കൗസല്യയുടെ കാൽക്കൽ നമസ്കരിച്ച് ഭരതൻ കരഞ്ഞു. ഭര തനെപ്പിടിച്ചെഴുന്നേൽപ്പിച്ച് ആലിംഗനംചെയ്തുകൊണ്ട്, അത്യന്തം മെലിഞ്ഞവളും, മുഖം വാടിയവളുമായ, രാമമാതാവ് പറഞ്ഞു. "മകനേ! നീ ദൂരദേശത്തായിരിക്കെ, ഇവിടെ ഇങ്ങനെയെല്ലാം സംഭ വിച്ചു. നിന്റെ അമ്മയുടെ പ്രവർത്തികളെല്ലാം അവൾ പറഞ്ഞ് നീ അറിഞ്ഞിരിക്കുമല്ലോ. എന്റെ പുത്രൻ സീതയോടും ലക്ഷ്മണ നോടുംകൂടി മരവുരിയുടുത്ത് ജടധരിച്ച്, എന്നെ ദുഃഖസമുദ്രത്തിൽ ആഴ്ത്തിക്കൊണ്ട്, കാട്ടിലേക്ക് പോയി. അയ്യോ രാമ! രഘുവംശനാഥ! അങ്ങ് പരമാത്മാവാണ്. എന്റെ പുത്രനായി ജനിച്ചു എന്നു മാത്രമേ ഉള്ളൂ. ഇതെനിക്കറിയാം. എങ്കിലും നീ വിട്ടുപിരിഞ്ഞ ദുഃഖം എനിക്ക് താങ്ങാൻ കഴിയുന്നില്ലല്ലോ. വിധി (കർമ്മഫലം) ശക്തിയേറിയതാ ണ് എന്നാണ് എന്റെ അഭിപ്രായം." ഇങ്ങനെ ദുഃഖത്തോടെ കരയുന്ന

കൗസല്യയുടെ കാൽക്കൽവീണ് കാൽ പിടിച്ചുകൊണ്ട് ഭരതൻ പറഞ്ഞു. "അമ്മേ! കൈകേയിയമ്മ രാമന്റെ പട്ടാഭിഷേകം മുടക്കിയ വിവരമൊന്നും ഞാൻ ഇവിടെ വരുന്നതിനു മുൻപ് അറിഞ്ഞിട്ടില്ല. ഞാൻ അറിയുകയോ അത് എന്റെ സമ്മതത്തോടെയോ ആണെങ്കിൽ, നൂറ്റുക്കണക്കിനു ബ്രഹ്മഹത്യകൾചെയ്ത പാപം എന്നെ ബാധിക്കട്ടെ. പരമപൂജ്യനായ ഗുരു വസിഷ്ഠനേയും അദ്ദേഹത്തിന്റെ പത്നിയായ അരുന്ധതിയേയും വെട്ടിക്കൊന്ന പാപം എനിക്ക് വന്നുചേരട്ടെ." ഇങ്ങനെ ശപഥംചെയ്ത് ഭരതൻ ദീനദീനം കരഞ്ഞു. കൗസല്യ, വീണുകിടക്കുന്ന ഭരതനെ പിടിച്ചെഴുന്നേൽപ്പിച്ച് ആലിംഗനം ചെയ്തു. "മകനേ! നീ നിരപരാധിയാണെന്ന് എനിക്ക് നല്ലപോലെ അറിയാം. ഇനി നീ കരയരുത്" എന്നു പറഞ്ഞു കൗസല്യ ഭരതന്റെ കണ്ണീർ തുടച്ചു.

ഭരതൻ വന്ന വിവരമറിഞ്ഞ് വസിഷ്ഠമഹർഷി മന്ത്രിമാരോടുകൂടി കൗസല്യയുടെ അന്തഃപുരത്തിലേക്ക് വന്നു. കരയുന്ന ഭരതനെ സമാധാനിപ്പിച്ചുകൊണ്ട് വസിഷ്ഠൻ പറഞ്ഞു. "ദശരഥരാജാവ് വൃദ്ധനായിത്തീർന്നിരുന്നു. അദ്ദേഹം അറിവുള്ളവനായിരുന്നു. സത്യസന്ധനായിരുന്നു. ഭൂലോകസുഖം നല്ലപോലെ അനുഭവിച്ചവനായിരുന്നു. ദേവന്മാരെ യജ്ഞങ്ങളെക്കൊണ്ട് ആരാധിച്ചവനാണ്. രാമനെ പുത്രനായി ലഭിച്ചു. അവസാനം സ്വർഗത്തിലേക്ക് പോകുകയും ചെയ്തു. അങ്ങനെ എല്ലാംകൊണ്ടും ധന്യനായ അദ്ദേഹത്തെപ്പറ്റി നീ വ്യസനിക്കുന്നത് ശരിയല്ല. ആത്മാവ് നിത്യനാണ്. നാശരഹിതനാണ്. ശുദ്ധനാണ്. ജനനവും മരണവും ഇല്ലാത്തവനാണ്. ശരീരം ജഡമാണ്. അശുദ്ധമാണ്. നശിക്കുന്നതുമാണ്. അതിനാൽ ആത്മാവിനെ ഉദ്ദേശിച്ചോ ശരീരത്തെ ഉദ്ദേശിച്ചോ ദുഃഖിക്കേണ്ട ആവശ്യമില്ല. അച്ഛനോ മകനോ മരിക്കുമ്പോൾ മൂഢന്മാരാണ് നെഞ്ചത്തടിച്ചു നിലവിളിക്കുന്നത്. അനുനിമിഷം നശിച്ചുകൊണ്ടിരിക്കുന്ന ഈ സംസാരത്തിൽ ബന്ധുക്കളെ വിട്ടുപിരിയൽ വിവേകികൾക്ക് വൈരാഗ്യമുണ്ടാവാൻ സഹായമായിത്തീരും. വൈരാഗ്യം ദൃഢപ്പെട്ടാൽ ഇന്ദ്രിയങ്ങളടങ്ങി മനസ്സ് ശാന്തമാവും. മനസ്സ് ശാന്തമായിത്തീർന്നാൽ ശാശ്വതസുഖം കിട്ടുകയും ചെയ്യും.

ലോകത്തിൽ ജനിച്ചവർക്കൊക്കെ മരണമുണ്ട്. ജനിച്ചാൽ മരണത്തെ ഒഴിവാക്കാൻ ആർക്കും കഴിയില്ല. അവനവന്റെ കർമ്മം അനു

സരിച്ചാണ് ഓരോരുത്തരും ജനിക്കുന്നതും മരിക്കുന്നതും. ഇത് അറി ഞ്ഞാൽപ്പിന്നെ ബന്ധുക്കൾ മരിക്കുമ്പോൾ ദുഃഖിക്കുന്നതിൽ എന്തർത്ഥമാണുള്ളത്? ഇതിനകം കോടിക്കണക്കിനു ബ്രഹ്മാണ്ഡ ങ്ങൾ നശിച്ചുകഴിഞ്ഞിരിക്കുന്നു. ഇതിനു മുൻപുണ്ടായ അസംഖ്യം സൃഷ്ടികളും നശിച്ചുപോയി. സമുദ്രങ്ങൾപോലും കാലംകൊണ്ട് വറ്റിവരണ്ടുപോകുന്നു. ആ സ്ഥിതിക്ക് അല്പനേരത്തേക്കു മാത്ര മുള്ള ഈ ജീവിതത്തിന് എന്ത് സ്ഥിരതയാണുള്ളത്? അനുനിമിഷം ഇളകിക്കൊണ്ടിരിക്കുന്ന താമരയിലയിലെ വെള്ളംപോലെ ആയുസ്സ് ചഞ്ചലമാണ്. ഏതുനിമിഷത്തിലും നശിക്കാവുന്നതാണ്. അങ്ങനെ ക്ഷണികമായ ആയുസ്സിൽ എങ്ങനെ വിശ്വസിക്കും? ജീവൻ പൂർവ ജന്മകർമ്മഫലമനുഭവിക്കാനാണ് ശരീരം സ്വീകരിക്കുന്നത്. ആ ശരീരംകൊണ്ട് വീണ്ടും കർമ്മം ചെയ്യുന്നു. കർമ്മഫലം അനുഭവി ക്കാനായി വീണ്ടും ജനിക്കുന്നു. കീറിപ്പൊളിഞ്ഞ പഴയ വസ്ത്രം ഉപേക്ഷിച്ച് പുതിയ വസ്ത്രം ധരിക്കുന്നതുപോലെയാണ് ജീവൻ പഴ യ ശരീരമുപേക്ഷിച്ച് പുതിയത് സ്വീകരിക്കുന്നത്. അതിൽ ദുഃഖി ക്കേണ്ട ആവശ്യമെന്ത്? ആത്മാവ് ഒരിക്കലും മരിക്കുന്നില്ല. ജനിക്കു ന്നില്ല. വളരുന്നുമില്ല. ജനനം നിലനിൽക്കൽ വളരൽ മാറൽ ക്ഷയി ക്കൽ നശിക്കൽ എന്നീ ആറു വികാരങ്ങളും ആത്മാവിനില്ല. ആത്മാവ് സത്യസ്വരൂപനാണ്. ജ്ഞാനസ്വരൂപനാണ്. ആനന്ദസ്വരൂ പനാണ്. ബുദ്ധി മനസ്സ് പ്രാണങ്ങൾ ഇന്ദ്രിയങ്ങൾ ശരീരം ഇവയെ സാക്ഷിഭാവത്തിൽ അറിയുന്നവനാണ്. ഒരിക്കലും ലയമില്ലാത്തവ നാണ്. ഏകനാണ്. പരമാത്മാവാണ്. തന്നിൽനിന്ന് അന്യമായിട്ട് ഒന്നും ഇല്ലാത്തവനാണ്. ആഭരണങ്ങളിൽ സ്വർണമെന്നപോലെ, എല്ലാ ത്തിലും സമമായി നിൽക്കുന്നവനാണ്. ഇങ്ങനെ ആത്മസ്വരൂപത്തെ ബോധിച്ച് ദുഃഖമകറ്റൂ. അച്ഛന്റെ ശരീരം എണ്ണത്തോണിയിൽനിന്നെ ടുത്ത് മന്ത്രിമാരോടും പുരോഹിതനായ എന്നോടുംകൂടി ശേഷക്രി യകൾ ചെയ്യൂ."

ഇങ്ങനെ ഗുരുവായ വസിഷ്ഠമഹർഷി ജ്ഞാനോപദേശം ചെയ്ത തോടെ ഭരതൻ അജ്ഞാനത്തിൽനിന്നുണ്ടായ ദുഃഖം ഉപേക്ഷിച്ചു. ഗുരു പറഞ്ഞ പ്രകാരം അച്ഛന്റെ ശരീരം ദഹിപ്പിച്ച് മരണാനന്തരക്രി യകൾ ചെയ്തു. പതിനൊന്നാം ദിവസം വേദജ്ഞരായ ആയിരക്ക ണക്കിനു ബ്രാഹ്മണർക്ക് ധനം പശുക്കൾ ഗ്രാമങ്ങൾ രത്നങ്ങൾ

വസ്ത്രങ്ങൾ മുതലായവ ദാനംചെയ്തു. രാമനെത്തന്നെ ചിന്തിച്ചു കൊണ്ട് ദുഃഖാർത്തനായി ശത്രുഘ്നനോടും വസിഷ്ഠമഹർഷി യോടും മന്ത്രിമാരോടുംകൂടി അന്ന് അയോദ്ധ്യയിൽ താമസിച്ചു. "രാമൻ സീതയോടും ലക്ഷ്മണനോടുംകൂടി കാട്ടിലേക്കു പോയത് എന്റെ അമ്മ കാരണമാണല്ലോ എന്ന ചിന്ത എന്നെ അനുനിമിഷം ദഹിപ്പിച്ചുകൊണ്ടിരിക്കുന്നു. അതിനാൽ ഞാൻ രാജ്യത്തെ ഉപേക്ഷിച്ച് കാട്ടിലേക്ക് പോവുകയാണ്. സീതാസമേതനായ രാമനെ ലക്ഷ്മണ നേപ്പോലെ സേവിച്ച് ഞാനും വനവാസം അനുഷ്ഠിക്കാൻ തീർച്ച യാക്കിയിരിക്കുകയാണ്." ഇങ്ങനെ നിശ്ചയിച്ചുറച്ചുകൊണ്ടാണ് ഭര തൻ അന്നത്തെ രാത്രി കഴിച്ചുകൂട്ടിയത്.



## എട്ടാം സർഗം
## ഭരതന്റെ വനയാത്ര

അടുത്തദിവസം വസിഷ്ഠൻ മുനിമാരോടും മന്ത്രിമാരോടുംകൂടി രാജസഭ വിളിച്ചുകൂട്ടി. അദ്ദേഹം ഉൽകൃഷ്ടമായ ഒരു പീഠത്തിൽ ഇരുന്നു. മന്ത്രിമാരും മുനിമാരും വിശിഷ്ടപൗരന്മാരും അവരവരുടെ ഇരിപ്പിടങ്ങളിൽ ഇരുന്നു. ഭരതനേയും ശത്രുഘ്നനേയും കൂട്ടിക്കൊണ്ടുവന്ന് ഉചിതമായ ഇരിപ്പിടങ്ങളിൽ ഇരുത്തി. വസിഷ്ഠമഹർഷി കാലത്തിനും ദേശത്തിനും യോജിച്ചവിധത്തിൽ ഭരതനോട് പറഞ്ഞു. "വത്സ! അച്ഛന്റെ കല്പനയനുസരിച്ച് ഞാൻ നിന്നെ രാജാവാക്കി അഭിഷേകം ചെയ്യാം. രാജ്യം നിനക്കു തരണമെന്ന് കൈകേയി ദശരഥനോട് വരമായി ആവശ്യപ്പെട്ടു. സത്യസന്ധനായ ദശരഥൻ ആ വരം നിന്റെ അമ്മയ്ക്ക് കൊടുത്തു. അതിനാൽ മുനിമാർ ഇന്നു തന്നെ നിന്റെ അഭിഷേകം നടത്തട്ടെ." അതു കേട്ട് ഭരതൻ പറഞ്ഞു. "മുനേ! എനിക്ക് രാജ്യംകൊണ്ട് എന്തു പ്രയോജനം? രാമനാണ് രാജാധിരാജൻ. ഞങ്ങളെല്ലാവരും അദ്ദേഹത്തിന്റെ ദാസന്മാരാണ്. രാമനെ വനത്തിൽനിന്നു മടക്കിക്കൊണ്ടുവരാൻ ഞാൻ നാളെ രാവിലെ കാട്ടിലേക്ക് പോവുകയാണ്. ശത്രുഘ്നനും അങ്ങും മന്ത്രിമാരും പൗരന്മാരും കൈകേയി ഒഴികെയുള്ള അമ്മമാരും എന്റെ ഒന്നിച്ചു വരണം. എങ്ങനെയായാലും ഞാൻ നാളെ രാവിലെ ശത്രുഘ്നനോടുകൂടി കാട്ടിലേക്ക് പോവുകയാണ്. നിങ്ങൾ വന്നാലും കൊള്ളാം, ഇല്ലെങ്കിലും ശരി. രാമൻ കാട്ടിലേക്കു പോയതുപോലെ മരവുരി ഉടുത്ത്, ജട ധരിച്ച്, ഫലമൂലങ്ങൾ മാത്രം ആഹരിച്ച്, രാത്രി വെറും നിലത്ത് കിടന്നുറങ്ങിക്കൊണ്ട് രാമൻ മടങ്ങിവരുന്നതുവരെ ഞാനും വനവാസവ്രതം ആചരിക്കാൻ നിശ്ചയിച്ചിരിക്കുകയാണ്." ഇത്രയും പറഞ്ഞ് പിന്നെ ഭരതൻ ഒന്നും മിണ്ടാതെ ഇരുന്നു. അതുകേട്ട് എല്ലാവരും 'നന്നായി; വളരെ നന്നായി' എന്ന് ഭരതനെ അനുമോദിച്ചു.

പിറ്റേദിവസം പ്രഭാതത്തിൽ വനത്തിലേക്കു പോകുന്ന ഭരതനെ ശത്രുഘ്നനും, സുമന്ത്രന്റെ നേതൃത്വത്തിൽ ആന കുതിര തേര് കാലാൾ എന്നീ സൈന്യങ്ങളും പുരോഹിതന്മാരും മന്ത്രിമാരും പൗര

ന്മാരും രാജമാതാക്കളും അനുഗമിച്ചു. അന്നു വൈകുന്നേരം ശൃംഗ വേരപുരത്തെത്തി. ശത്രുഘ്നന്റെ പ്രേരണയനുസരിച്ച് സൈന്യങ്ങൾ ഗംഗാതീരത്ത് വിശ്രമിച്ചു. ഭരതൻ വന്നവിവരം അറിഞ്ഞ് ഗുഹന് സംശയംതോന്നി. "ഭരതൻ സൈന്യത്തോടെ വന്നിരിക്കുന്നുവത്രേ. രാമന് എന്തെങ്കിലും ദ്രോഹംചെയ്യാനായിരിക്കുമോ വന്നിരിക്കുന്നത്? ഞാൻ നേരിൽച്ചെന്ന് ഭരതന്റെ ചിന്താഗതി മനസ്സിലാക്കാം. നല്ല വിചാരത്തോടെയാണ് വന്നിരിക്കുന്നതെങ്കിൽ ഗംഗ കടത്തിവിടാം. അല്ലെങ്കിൽ ആരെയും അക്കരയ്ക്ക് കടക്കാൻ അനുവദിക്കരുത്. നിങ്ങൾ ആയുധധാരികളായി തോണികളിൽക്കേറി ഗംഗയിൽ കാവൽ നിൽക്കുവിൻ." ഇങ്ങനെ ഭടന്മാരോടു പറഞ്ഞ് ഗുഹൻ ചില കാഴ്ച ദ്രവ്യങ്ങളുമെടുത്ത് ആയുധധാരികളായ ചില അംഗരക്ഷകന്മാരോടുകൂടി ഭരതന്റെ സമീപത്തെത്തി. കാഴ്ചദ്രവ്യങ്ങൾ സമർപ്പിച്ച് അല്പം ദൂരെ മാറിനിന്നു. ഗുഹൻ ഭരതനെ കണ്ടു. ശത്രുഘ്നനോടും മന്ത്രിമാരോടുംകൂടി ഇരിക്കുന്നവനും, ജട ധരിച്ചവനും, രാമനെപ്പറ്റിത്തന്നെ ചിന്തിച്ച് ദുഃഖിക്കുന്നവനും, 'രാമ! രാമ!' എന്ന് കരഞ്ഞുകൊണ്ടു പറയുന്നവനുമായിരുന്നു ഭരതൻ. ഭരതനെ കണ്ടതോടെ ഗുഹന്റെ തെറ്റിദ്ധാരണ പാടെ നീങ്ങി. ഗുഹൻ ഭരതന്റെ കാൽക്കൽ ദണ്ഡനമസ്കാരം ചെയ്തു. ഞാൻ ഗുഹനാണ് എന്നു പറഞ്ഞു. ഭരതൻ ഗുഹനെ പിടിച്ചെഴുന്നേൽപ്പിച്ച് മാറോടുചേർത്ത് ആലിംഗനംചെയ്തു. ക്ഷേമവിവരങ്ങൾ ചോദിച്ചശേഷം ഗുഹനോട് പറഞ്ഞു. "സഹോദര! അങ്ങ് രാമനോടുകൂടി കുറേ സമയം ഇവിടെ താമസിച്ചില്ലേ? കണ്ണീരോടെ രാമൻ അങ്ങയെ ആലിംഗനം ചെയ്തില്ലേ? രാമൻ അങ്ങയോട് സംസാരിച്ചില്ലേ? ഈ വക കാരണങ്ങളാൽ അങ്ങ് ധന്യനാണ്. കൃതകൃത്യനാണ്. അങ്ങ് എവിടെവെച്ചാണ് രാമനെ കണ്ടത്? ആ സ്ഥലത്തേക്ക് എന്നെയും കൂട്ടിക്കൊണ്ടുപോകൂ. അന്നു രാത്രി രാമൻ സീതാസമേതനായി എവിടെയാണ് കിടന്നുറങ്ങിയത്? ആ സ്ഥലം എനിക്ക് കാണിച്ചുതരൂ. അങ്ങ് രാമന് പ്രിയപ്പെട്ടവനാണ്. ഭക്തനാണ്. ഭാഗ്യവാനാണ്."

ഇങ്ങനെ ഗുഹനോട് പറഞ്ഞ് രാമനെപ്പറ്റിത്തന്നെ ഓർമ്മിച്ച് ഭരതൻ ധാരധാരയായി കണ്ണീരൊഴുക്കി. രാമൻ രാത്രി കിടന്നുറങ്ങിയ സ്ഥലത്തേക്ക് ഗുഹനോടൊന്നിച്ച് പോയി. രാമൻ സീതയോടുകൂടി കിടന്നുറങ്ങിയ ദർഭപ്പുൽമെത്ത കണ്ടു. താങ്ങാൻ കഴിയാത്ത ദുഃഖ

ത്താൽ പരവശനായി ഭരതൻ കരഞ്ഞുകൊണ്ടു പറഞ്ഞു. "പരമസു ന്ദരിയും ജനകരാജപുത്രിയുമായ സീത, രാജധാനിയിൽ, രത്നങ്ങൾ പതിച്ച സ്വർണക്കട്ടിലിൽ, മൃദുവായ മെത്തയിൽ, രാമനോടൊന്നിച്ച് ഉറങ്ങിയിരുന്നവളാണ്. ആ ദേവി ഇങ്ങനെ പരുപരുത്ത ദർഭപ്പുൽമെ ത്തയിൽ കിടന്ന് ഉറങ്ങേണ്ടി വന്നില്ലേ? അത് എന്റെ ദോഷം കൊണ്ടല്ലേ? പാപംതന്നെ സ്വരൂപം സ്വീകരിച്ചവനാണ് ഞാൻ. എന്റെ ജന്മം നിന്ദ്യമാണ്. ഞാൻ കാരണമാണല്ലോ രാമന് ഇത്രയധികം കഷ്ട പ്പാടുകൾ സഹിക്കേണ്ടിവന്നത്. ലക്ഷ്മണൻ ഭാഗ്യവാനാണ്. അവന്റെ ജന്മം സഫലമായി. രാമനെ വനത്തിലും സന്തോഷത്തോടെ അനു ഗമിക്കുന്നുവല്ലോ. ഞാൻ രാമന്റെ ദാസനുദാസനാണ്. സോദര! രാമൻ സീതയോടും ലക്ഷ്മണനോടുംകൂടി ഇപ്പോൾ കാട്ടിൽ എവി ടെയാണ് താമസിച്ചുവരുന്നത്? അറിയുമെങ്കിൽ പറഞ്ഞുതരൂ. രാമനെ ഉടനെ അയോദ്ധ്യയിലേക്ക് മടക്കിക്കൊണ്ടുപോകാനാണ് ഞാൻ പരി വാരങ്ങളോടുകൂടി വന്നിരിക്കുന്നത്."

ഭരതന്റെ നിഷ്കപടത ഗുഹനെ വല്ലാതെ ആകർഷിച്ചു. സ്നേഹ ത്തോടെ അദ്ദേഹത്തോടു പറഞ്ഞു. "ദേവ! അങ്ങുതന്നെയാണ് ധന്യ രിൽ ധന്യൻ. രാമനിൽ അങ്ങയ്ക്ക് ഇത്ര ഉൽകൃഷ്ടസ്നേഹമുണ്ട ല്ലോ. ചിത്രകൂടപർവതത്തിനു സമീപത്ത് മന്ദാകിനീനദിയുടെ തീര ത്താണ് രാമൻ അനുജനോടും സീതയോടുംകൂടി താമസിക്കുന്നത്. നമുക്കു വേഗം അങ്ങോട്ടു പോകാം. ആദ്യം നമുക്ക് ഗംഗ കടക്കാം." ഇങ്ങനെ പറഞ്ഞ് ഗുഹൻ സൈന്യങ്ങൾക്ക് നദി കടക്കാനായി അഞ്ഞൂറ് തോണികൾകൊണ്ടുവന്നു. ഒരു രാജകീയതോണി ഗുഹൻതന്നെ തയ്യാറാക്കി. അതിൽ ഭരതനേയും ശത്രുഘ്നനേയും കൗസല്യയേയും വസിഷ്ഠമഹർഷിയേയും കയറ്റി. മറ്റുള്ളവരെ മറ്റു തോണികളിലും കയറ്റി ഗംഗാനദിയുടെ അക്കരയിൽ എത്തിച്ചു. എല്ലാ വരുംകൂടി ഭരദ്വാജമഹർഷിയുടെ ആശ്രമത്തിലേക്ക് പുറപ്പെട്ടു. സൈന്യങ്ങളെ അകലെ നിർത്തി ഭരതൻ ശത്രുഘ്നനോടൊന്നിച്ച് ആശ്രമത്തിലേക്ക് കടന്നുചെന്നു.

ആശ്രമത്തിനുള്ളിൽ അഗ്നിയെപ്പോലെ തേജസ്വിയായ ഭരദ്വാജ മുനിയെ ഭരതൻ കണ്ടു. ശത്രുഘ്നനോടുകൂടി ഭരതൻ മഹർഷിയുടെ കാൽക്കൽ ഭക്തിയോടെ നമസ്കരിച്ചു. ദശരഥപുത്രനാണെന്നു മന സ്സിലാക്കി ഭരദ്വാജൻ സന്തോഷത്തോടെ ഭരതനെ പൂജിച്ചു. ക്ഷേമ

വിവരങ്ങൾ അന്വേഷിച്ചു. ഭരദ്വാജമഹർഷി ചോദിച്ചു. "രാജ്യം ഭരിക്കേണ്ടവനായ നീ എന്താണ് ജടയും മരവുരിയും ധരിച്ച് വനത്തിലേക്ക് വന്നിരിക്കുന്നത്?" ഭരതൻ കണ്ണീരോടെ മറുപടി പറഞ്ഞു. "അവിടുന്ന് എല്ലാം അറിയുന്നവനാണ്. എങ്കിലും എന്നോട് ചോദിക്കുന്നത് അനുഗ്രഹമായിട്ടാണ് ഞാൻ കണക്കാക്കുന്നത്. എന്റെ അമ്മ രാമന്റെ പട്ടാഭിഷേകം മുടക്കിയതും, അദ്ദേഹത്തിനെ വനത്തിലേക്കയച്ചതുമൊന്നും എനിക്ക് അറിയുമായിരുന്നില്ല. അതിലൊന്നും എനിക്ക് പങ്കുമില്ല. അങ്ങയുടെ പാദങ്ങൾ തന്നെയാണ് സത്യം." ഇങ്ങനെ പറഞ്ഞു ഭരദ്വാജമഹർഷിയുടെ കാലുകൾ പിടിച്ചുകൊണ്ട് ഭരതൻ അറിയിച്ചു. "ഞാൻ ശുദ്ധനോ കപടശാലിയോ എന്ന് അങ്ങയ്ക്ക് അറിയാമല്ലോ. രാമൻ രാജാവായിരിക്കെ എനിക്ക് രാജ്യം കൊണ്ടെന്തു കാര്യം? ഞാൻ എന്നെന്നും രാമന്റെ ദാസനാണ്. അതിനാൽ രാമന്റെ കാൽക്കൽച്ചെന്നുവീണ്, രാജ്യം അദ്ദേഹത്തിനു സമർപ്പിച്ച്, കാട്ടിൽവെച്ചുതന്നെ പട്ടാഭിഷേകംചെയ്ത്, അയോദ്ധ്യയിലേക്ക് കൂട്ടിക്കൊണ്ടുവന്ന്, അദ്ദേഹത്തെ ദാസനായി സേവിക്കാനാണ് ഞാൻ വന്നിരിക്കുന്നത്."

ഇതു കേട്ട് സന്തുഷ്ടനായ ഭരദ്വാജമഹർഷി ഭരതനെ ആലിംഗനംചെയ്തു. ശിരസ്സിൽ ഘ്രാണിച്ചു. അത്യന്തം പ്രശംസിച്ചു. ആശ്ചര്യത്തോടെ പറഞ്ഞു. "വത്സ! നീ ഈ ഉദ്ദേശ്യത്തോടെ ഇങ്ങോട്ടുവരുമെന്ന് മുൻപുതന്നെ ഞാൻ ജ്ഞാനദൃഷ്ടികൊണ്ട് അറിഞ്ഞിരിക്കുന്നു. നീ ദുഃഖിക്കരുത്. നീ രാമനിൽ ലക്ഷ്മണനേക്കാൾ ഭക്തിമാനാണ്. പാപത്തിന്റെ കണികപോലുമില്ലാത്ത ഭരത! ഞാൻ നിനക്കും സൈന്യങ്ങൾക്കും ഒരു സൽക്കാരംചെയ്യാൻ ആഗ്രഹിക്കുന്നു. അതിനാൽ ഇന്ന് ഇവിടെ താമസിച്ച് നാളെ രാമനെ കാണാൻ പോകാം." "അവിടുത്തെ ആജ്ഞപോലെ" എന്ന് ഭരതൻ പറഞ്ഞു. ഭരദ്വാജമഹർഷി കാൽ കഴുകി ആചമനംചെയ്ത് ഹോമശാലയിൽ പ്രവേശിച്ചു. ഭരതനും സൈന്യങ്ങൾക്കും ആതിഥ്യംചെയ്യാനായി കാമധേനുവിനെ ധ്യാനിച്ചു. കാമധേനു ഉടനെ പ്രത്യക്ഷപ്പെട്ടു. എല്ലാവർക്കും ഇഷ്ടപ്പെട്ട ആഹാരപദാർത്ഥങ്ങൾ കാമധേനു സൃഷ്ടിച്ചു. ഭരദ്വാജമഹർഷി ആദ്യം വസിഷ്ഠനെ പൂജിച്ചു. അതിനുശേഷം കാമധേനു സൃഷ്ടിച്ച വിഭവങ്ങൾകൊണ്ട് ഭരതനേയും സൈന്യത്തേയും സൽക്കരിച്ചു. അന്ന് ആശ്രമം സ്വർഗംപോലെ സുഖസമൃദ്ധമായി

ത്തീർന്നു. ഓരോരുത്തർക്കും ഇഷ്ടപ്പെട്ട ആഹാരപദാർത്ഥങ്ങൾ, ഗാനങ്ങൾ, നൃത്തങ്ങൾ മുതലായവയെല്ലാം ഹൃദ്യമായി ആസ്വദിക്കാൻ കഴിഞ്ഞു.

അടുത്ത ദിവസം രാവിലെ ഭരതനും ശത്രുഘ്നനും മഹർഷിയെ നമസ്കരിച്ച് അനുവാദം വാങ്ങി രാമനെ കാണാനായി തിടുക്കത്തോടെ ചിത്രകൂടപർവതത്തിലേക്ക് പുറപ്പെട്ടു. സുമന്ത്രനും സൈന്യങ്ങളും ഗുഹനും അവരെ അനുഗമിച്ചു. ചിത്രകൂടത്തിലെത്തി പല ആശ്രമങ്ങളിലും അന്വേഷിച്ചിട്ടും രാമനെ കാണാൻ കഴിഞ്ഞില്ല. പിന്നീട് ഭരതൻ ഋഷികളോട് ചോദിച്ചു. "രാമൻ ലക്ഷ്മണനോടും സീതയോടുംകൂടി എവിടെയാണ് താമസിക്കുന്നത്?" മുനിമാർ പറഞ്ഞു. ചിത്രകൂടപർവതത്തിന്റെ പടിഞ്ഞാറുഭാഗത്ത് മന്ദാകിനീനദിയുടെ വടക്കെക്കരയിലാണ് രാമന്റെ ആശ്രമം. ഏകാന്തസ്ഥലമാണ്. ധാരാളം പുഷ്പങ്ങൾ വികസിച്ചുനിൽക്കുന്ന ചെടികളോടും പഴങ്ങൾനിറഞ്ഞ വൃക്ഷങ്ങളോടുംകൂടിയ മനോഹരമായ സ്ഥലമാണ് ആശ്രമം" എന്നു പറഞ്ഞു മുനിമാർ ചൂണ്ടിക്കാണിച്ചുകൊടുത്തു. ഭരതൻ ശത്രുഘ്നനോടും മന്ത്രിയായ സുമന്ത്രനോടുമൊന്നിച്ച് അവിടേക്ക് ചെന്നു. ദൂരത്തുനിന്നുതന്നെ ഭരതൻ ശ്രീരാമന്റെ ശാന്തമായ ആശ്രമം കണ്ടു. വൃക്ഷക്കൊമ്പുകളിൽ തൂക്കിയിട്ടിരിക്കുന്ന മരവുരികളോടുകൂടിയതും ആകർഷകവുമായിരുന്നു ആ പർണശാല.



## ഒമ്പതാം സർഗം
## പാദുകാപട്ടാഭിഷേകം

അനന്തരം ഭരതൻ സന്തോഷത്തോടെ ശ്രീരാമന്റെ ആശ്രമത്തിനു സമീപത്തിലെത്തി. അവിടെ ശ്രീരാമന്റേയും സീതയുടേയും കാല ടിപ്പാടുകൾ പതിഞ്ഞിരുന്നു. വജ്രം അങ്കുശം താമര ധ്വജം എന്നീ പാദരേഖകളോടുകൂടിയ ശ്രീരാമന്റെ കാലടിപ്പാടുകൾ കണ്ട ഭരതൻ ഭക്തിപരവശനായി അവയിൽക്കിടന്നു ഉരുണ്ടു. ഭരതൻ സ്വയം പറ ഞ്ഞു. "ഞാൻ ഇന്ന് ധന്യനായി. രാമന്റെ കാലടിപ്പാടുകൾ പതിഞ്ഞ ഈ പ്രദേശം എനിക്കിന്ന് കാണാൻ കഴിഞ്ഞുവല്ലോ. ഈ പാദരേ ണുക്കൾ ബ്രഹ്മാദിദേവശ്രേഷ്ഠന്മാരും വേദങ്ങളും അന്വേഷിച്ചുകൊ ണ്ടിരിക്കുന്നുവയാണല്ലോ.", ഇങ്ങനെ ഭക്തിഭാവംകൊണ്ടലിഞ്ഞ മന സ്സോടുകൂടിയവനായി, ആനന്ദക്കണ്ണീരൊഴുക്കിക്കൊണ്ട്, ഭരതൻ സാവധാനം ആശ്രമത്തിന്റെ മുൻപിൽ എത്തി. പർണശാലയുടെ മുൻപിൽ ഒരു ശിലയിൽ ഇരിക്കുന്ന രാമനെ ഭരതൻ കണ്ടു. കറുക പ്പുല്ലുപോലെ ശ്യാമളനിറത്തോടുകൂടിയവനും, നീണ്ട കണ്ണുകളോ ടുകൂടിയവനും, കിരീടംപോലെ ശിരസ്സിൽ ജട കെട്ടിവെച്ചവനും, പുതിയ മരവുരി വസ്ത്രമായി ധരിച്ചവനും, മംഗളസ്വരൂപിണിയായ സീതയെ കാരുണ്യത്തോടെ കടാക്ഷിച്ചുകൊണ്ടിരിക്കുന്നവനും, ലക്ഷ്മണനാൽ സേവിക്കപ്പെടുന്ന പാദാരവിന്ദങ്ങളോടുകൂടിയവനു മായിരുന്നു രാമൻ. ശ്രീരാമനെ കാണാൻ കഴിഞ്ഞതിലുള്ള സന്തോ ഷത്തോടും, താൻ കാരണമാണല്ലോ ജ്യേഷ്ഠൻ വനവാസം അനു ഷ്ഠിക്കേണ്ടിവന്നത് എന്ന ചിന്തയാലുണ്ടായ ദുഃഖത്തോടുംകൂടി, ഭര തൻ ഓടിച്ചെന്ന് ജ്യേഷ്ഠന്റെ കാൽക്കൽ നമസ്കരിച്ചു. രാമൻ ഭര തനെ പിടിച്ചെഴുന്നേൽപ്പിച്ചു. തന്റെ നീണ്ടുരുണ്ട കൈകളെക്കൊണ്ട് ഭരതനെ മാറോടുചേർത്ത് ആലിംഗനം ചെയ്തു. സ്നേഹംകൊണ്ടൊ ഴുകുന്ന കണ്ണീരിൽ കുളിപ്പിച്ചു. മടിയിലെടുത്തിരുത്തി മഹാപ്രഭുവായ രാമൻ ഭരതനെ വീണ്ടും വീണ്ടും കെട്ടിപ്പുണർന്നു.

അപ്പോഴേക്കും കൗസല്യ കൈകേയി സുമിത്ര എന്നീ മൂന്നമ്മമാ രും, ദാഹിച്ചുപൊരിഞ്ഞ പശുക്കൾ വെള്ളം കണ്ടാലെന്നപോലെ,

അതിവേഗത്തിൽ രാമന്റെ സമീപത്തേക്ക് ഓടിവന്നു. ശ്രീരാമൻ അമ്മയെ കണ്ട ഉടനെ എഴുന്നേറ്റു. അമ്മയുടെ കാൽക്കൽ നമസ്കരിച്ചു. ദുഃഖപരവശയായ കൗസല്യ, ഒഴുകുന്ന കണ്ണീരോടെ, രാമനെ മാറോടുചേർത്ത് ആലിംഗനം ചെയ്തു. മറ്റ് അമ്മമാരേയും രാമൻ നമസ്കരിച്ചു. വസിഷ്ഠമഹർഷിയെ നമസ്കരിച്ച് 'ഞാൻ ധന്യനായി' എന്നു പറഞ്ഞു. എല്ലാവരോടും ഇരിക്കാൻ പറഞ്ഞശേഷം രാമൻ ചോദിച്ചു. "അച്ഛനു ക്ഷേമംതന്നെയല്ലേ? ദുഃഖവിവശനായ അദ്ദേഹം എന്നോട് എന്താണ് പറയാൻ ഏല്പിച്ചത്?" വസിഷ്ഠമഹർഷി പറഞ്ഞു. "രാമ! അങ്ങയുടെ പിതാവ്, അങ്ങ് വിട്ടുപിരിഞ്ഞ സങ്കടം താങ്ങാൻ കഴിയാതെ, 'രാമ! രാമ! സീതേ! ലക്ഷ്മണ!' എന്നു വിളിച്ചുകരഞ്ഞുകൊണ്ട് മരിച്ചുപോയി." അച്ഛന്റെ മരണവാർത്ത, കാതിൽ ശൂലം കയറ്റിയപോലെയുള്ള വേദനയോടെയാണ് രാമൻ കേട്ടത്. ദുഃഖം താങ്ങാൻ കഴിയാതെ രാമനും ലക്ഷ്മണനും ബോധംകെട്ടു വീണു. അതു കണ്ട അമ്മമാരെല്ലാം കൂട്ടക്കരച്ചിലായി. "അച്ഛ! സ്നേഹസമ്പന്നനായ അങ്ങ് എന്നെ ഉപേക്ഷിച്ച് എങ്ങോട്ടാണ് പോയത്? ഞാൻ അനാഥനായിത്തീർന്നുവല്ലോ. ഇനി എന്നെ ലാളിക്കാൻ ആരുണ്ട്?" എന്നു പറഞ്ഞ് രാമൻ ദീനദീനം കരഞ്ഞു. ദുഃഖം സഹിക്കാൻ കഴിയാതെ സീതയും ലക്ഷ്മണനും പൊട്ടിക്കരഞ്ഞു. വസിഷ്ഠമഹർഷി സാന്ത്വനവാക്യങ്ങളെക്കൊണ്ട് അവരെ സമാധാനിപ്പിച്ചു. പിന്നീട് രാമൻ ലക്ഷ്മണനോടും സീതയോടുംകൂടി മന്ദാകിനീനദിയിൽച്ചെന്ന് മരിച്ചുപോയ അച്ഛന് ജലാഞ്ജലി സമർപ്പിച്ചു. ഓടൽപ്പിണ്ണാക്ക് തേനിൽക്കുഴച്ച് അച്ഛന് പിണ്ഡംവെച്ചു. "നമ്മൾ കഴിക്കുന്ന അന്നം തന്നെയാണ് പിതൃക്കൾക്കും സമർപ്പിക്കേണ്ടത് എന്ന് സ്മൃതിയിൽ പറയുന്നുണ്ട്. അതിനാൽ ഇത് സ്വീകരിക്കണേ." എന്ന് കണ്ണീരോടെ അപേക്ഷിച്ച് അവർ മൂന്നുപേരും ദശരഥന് പിണ്ഡം സമർപ്പിച്ചു. അനന്തരം സ്നാനംചെയ്ത് പർണശാലയിലേക്ക് മടങ്ങിവന്നു. അന്നു രാത്രി എല്ലാവരും ഉപവാസം അനുഷ്ഠിച്ചു.

പിറ്റേന്ന് രാവിലെ സ്നാനവും നിത്യകർമ്മങ്ങളും കഴിഞ്ഞുവന്ന് പർണശാലയിൽ ഇരിക്കുന്ന രാമനോട് ഭരതൻ പറഞ്ഞു. "ജ്യേഷ്ഠ! അങ്ങ് രാജാവായി അഭിഷേകം സ്വീകരിക്കൂ. അച്ഛന്റേതായിരുന്ന രാജ്യത്തെ പരിപാലിക്കൂ. അങ്ങ് ഞങ്ങളുടെ ജ്യേഷ്ഠനാണ്. അച്ഛനെപ്പോലെ ഞങ്ങൾക്ക് ബഹുമാന്യനാണ്. ക്ഷത്രിയരുടെ മുഖ്യ

ധർമ്മം പ്രജാപരിപാലനമാണ്. ദേവന്മാരെ യജ്ഞങ്ങളെക്കൊണ്ട് ആരാധിക്കുകയും, വംശം നിലനിർത്താനായി സന്തതിയെ ഉല്പാദിപ്പിക്കുകയും ചെയ്തശേഷം, രാജ്യഭാരം പുത്രനെ ഏല്പിച്ച് കാട്ടിൽ തപസ്സിനു വരാം. ഇപ്പോൾ അങ്ങയ്ക്ക് വനവാസത്തിനു പറ്റിയ കാലമല്ല. എന്റെ അമ്മ ചെയ്ത ദുഷ്കൃത്യം മറക്കണം. ഞങ്ങളെ എല്ലാവരേയും രക്ഷിക്കണം." ഇങ്ങനെ പറഞ്ഞ് രാമന്റെ കാൽക്കൽവീണ് ഭരതൻ കരഞ്ഞപേക്ഷിച്ചു. ഭരതനെ വാരിയെടുത്ത് മടിയിലിരുത്തി രാമൻ വാത്സല്യംകൊണ്ടു നനഞ്ഞ കണ്ണുകളോടെ പറഞ്ഞു. "അനുജ! നീ പറഞ്ഞത് സത്യം തന്നെ. പക്ഷെ, പതിന്നാലുകൊല്ലം വനത്തിൽപ്പോയി താമസിക്കൂ എന്നും, രാജ്യം ഞാൻ ഭരതന് കൊടുത്തിരിക്കുന്നു എന്നും അച്ഛൻ എന്നോടു പറഞ്ഞതാണ്. അതനുസരിച്ച് അച്ഛൻ രാജ്യം നിനക്കാണ് നൽകിയിരിക്കുന്നത്. ദണ്ഡകാരണ്യമാകുന്ന രാജ്യം എനിക്കും തന്നിരിക്കുന്നു. അതിനാൽ നമ്മൾ രണ്ടുപേരും അച്ഛന്റെ കല്പന അനുസരിക്കാൻ കടപ്പെട്ടവരാണ്. അച്ഛൻ പറഞ്ഞതിനെ അവഗണിച്ച് തോന്നിയപോലെ ജീവിക്കുന്നവൻ, ജീവിച്ചിരിക്കുമ്പോൾത്തന്നെ മരിച്ചവനു തുല്യനാണ്. മരിച്ചാൽ അവൻ നരകത്തിൽ പോകുകയും ചെയ്യും. അതിനാൽ നീ മടങ്ങിപ്പോയി രാജ്യം ഭരിക്കൂ. ഞാൻ വനത്തിൽ താമസിക്കുകയും ചെയ്യാം." ഭരതൻ പറഞ്ഞു. "അച്ഛൻ എന്റെ അമ്മയിൽ അത്യാസക്തനായിരുന്നു. അതിനാൽ അദ്ദേഹത്തിന്റെ ബുദ്ധി ഭ്രമിച്ചിരുന്നു. സ്ത്രീജിതനായതിനാൽ വിവേകം നഷ്ടപ്പെട്ട അദ്ദേഹത്തിന്റെ വാക്ക്, ഭ്രാന്തന്മാരുടെ വാക്കെന്നപോലെ, കാര്യമായി എടുക്കേണ്ടതില്ല." ശ്രീരാമൻ ഭരതനോട് മറുപടി പറഞ്ഞു. "അച്ഛൻ സ്ത്രീജിതനല്ല. മൂഢനുമല്ല. അദ്ദേഹം ചെറിയമ്മയ്ക്ക് രണ്ടുവരങ്ങൾ മുൻപുതന്നെ പ്രതിജ്ഞ ചെയ്തതാണ്. സത്യസന്ധനായതിനാലാണ് അച്ഛൻ ആ രണ്ടു വരങ്ങളും ഇപ്പോൾ കൊടുത്തത്. സജ്ജനങ്ങൾ അസത്യത്തെ നരകത്തേക്കാൾ ഭയപ്പെടുന്നു. പതിന്നാലുകൊല്ലം വനവാസംചെയ്തുകൊള്ളാമെന്ന് ഞാൻ അച്ഛനോട് പ്രതിജ്ഞ ചെയ്തതാണ്. രഘുവംശക്കാർ സത്യത്തെ അത്യധികം മാനിക്കുന്നവരാണ്. ആ വംശത്തിൽ ജനിച്ച ഞാൻ, അച്ഛനോട് വനവാസം ചെയ്തുകൊള്ളാമെന്നു പ്രതിജ്ഞചെയ്തിട്ട്, ആ വാക്ക് എങ്ങനെയാണ് മാറ്റുക?" ഇങ്ങനെ രാമൻ പറഞ്ഞപ്പോൾ ഭരതൻ പറഞ്ഞു. "അതുപോലെ മരവുരിയു

ടുത്ത് ഞാൻ പതിന്നാലുകൊല്ലം വനവാസം ചെയ്തുകൊള്ളാം. അങ്ങ് നാട്ടിൽപ്പോയി രാജ്യം ഭരിക്കണം." ശ്രീരാമൻ വീണ്ടും ഭരതനോടു പറഞ്ഞു. "അച്ഛൻ രാജ്യം നിനക്കും വനവാസം എനിക്കുമാണ് തന്നത്. അത് മാറ്റിമറിച്ചാൽ ഞാൻ അച്ഛനോടു പറഞ്ഞ വാക്ക് അസത്യമായിത്തീരും." ഭരതൻ പറഞ്ഞു. "അങ്ങനെയാണെങ്കിൽ ഞാനും കാട്ടിൽ താമസിച്ച് ലക്ഷ്മണനെപ്പോലെ അങ്ങയെ സേവിക്കാൻ നിശ്ചയിച്ചിരിക്കുന്നു. എന്നെ അതിന് അനുവദിക്കണം. ഇല്ലെങ്കിൽ ഞാൻ പ്രായോപവേശംചെയ്ത് ശരീരം ഉപേക്ഷിക്കും."

ഇങ്ങനെ പറഞ്ഞ് ഭരതൻ കിഴക്കോട്ട് തലയാക്കി ദർഭവിരിച്ച് അതിൽ വടക്കോട്ടുതിരിഞ്ഞ് ഇരുന്നു. ഭരതന്റെ നിർബന്ധം കണ്ട് ശ്രീരാമൻ ആശ്ചര്യപ്പെട്ടു. ഭരതന്റേതുപോലെയുള്ള സഹോദരസ്നേഹവും ധർമ്മനിഷ്ഠയും കാണാൻ പ്രയാസമാണ്. ഭരതനെ ഒന്നു പറഞ്ഞു മനസ്സിലാക്കൂ എന്നു സൂചിപ്പിച്ചുകൊണ്ട് രാമൻ വസിഷ്ഠനെ നോക്കി. മറ്റാരും കേൾക്കാതെ വസിഷ്ഠമഹർഷി ഭരതനോട് പറഞ്ഞു. "വത്സ! ഞാൻ അതിരഹസ്യമായ ഒരു തത്വം പറഞ്ഞുതരാം. രാമൻ സാക്ഷാൽ നാരായണനാണ്. ബ്രഹ്മാവിന്റെ അപേക്ഷ പ്രകാരം രാവണനെ സംഹരിക്കാനായി ദശരഥന്റെ മകനായി ജനിച്ചിരിക്കുകയാണ്. ജനകപുത്രിയായ സീതയായി പിറന്നിരിക്കുന്നത് യോഗമായയാണ്. എപ്പോഴും രാമനെ അനുഗമിക്കുന്ന ലക്ഷ്മണൻ ആദിശേഷനാണ്. രാവണവധത്തിനുവേണ്ടിയാണ് അവർ മൂന്നു പേരും കാട്ടിലേക്ക് വന്നിരിക്കുന്നത്. കൈകേയിക്ക് ദശരഥൻ വരം കൊടുത്തതും, അവൾ നിഷ്ഠൂരമായി സംസാരിച്ചതുമെല്ലാം ദേവന്മാരുടെ പ്രേരണകൊണ്ടാണ്. അല്ലെങ്കിൽ കൈകേയി ഇങ്ങനെയുള്ള കഠിനവാക്കുകൾ പറയുമോ? ഭരത! അതിനാൽ രാമനെ മടക്കിക്കൊണ്ടുപോകണമെന്ന നിർബന്ധം ഉപേക്ഷിക്കൂ. ശത്രുഘ്നനോടും അമ്മമാരോടും സൈന്യത്തോടുംകൂടി അയോദ്ധ്യയുലേക്ക് തിരിച്ചുപോകൂ. രാവണനെ കുലത്തോടുകൂടി സംഹരിച്ച് രാമൻ അയോദ്ധ്യയിലേക്ക് മടങ്ങിവരും." ഇങ്ങനെ വസിഷ്ഠമഹർഷി പറഞ്ഞതു കേട്ട ഭരതൻ ആശ്ചര്യപ്പെട്ടു. രാമനെ സമീപിച്ച് പറഞ്ഞു. "രാജേന്ദ്ര! അങ്ങയുടെ പാദുകങ്ങൾ എനിക്ക് തന്നാലും. അങ്ങ് മടങ്ങിവരുന്നതുവരെ അവയെ സേവിച്ചും പൂജിച്ചും ഞാൻ കഴിഞ്ഞുകൊള്ളാം." ഭരതൻ പറഞ്ഞത് രാമൻ സമ്മതിച്ചു. ഭരതൻ അയോദ്ധ്യയിൽനിന്നു

കൊണ്ടുവന്നിരുന്ന പാദുകങ്ങളെ ശ്രീരാമന്റെ കാലുകളിൽ ധരിപ്പിച്ചു. രാമൻ അവയെ വാത്സല്യത്തോടെ ഭരതന് കൊടുത്തു. ദിവ്യങ്ങളായ പാദുകങ്ങളെ ഭക്തിയോടെ സ്വീകരിച്ച് രാമനെ പ്രദക്ഷിണം വെച്ച് ഭരതൻ വീണ്ടും വീണ്ടും നമസ്കരിച്ചു. തൊണ്ടയിടറിക്കൊണ്ട് ഭരതൻ പറഞ്ഞു.

"പതിന്നാലു സംവത്സരം കഴിഞ്ഞ് പിറ്റെ ദിവസം അങ്ങ് മടങ്ങിവന്നില്ലെങ്കിൽ ഞാൻ അന്ന് അഗ്നിപ്രവേശംചെയ്ത് ശരീരം ഉപേക്ഷിക്കും." "നിശ്ചയമായും മടങ്ങിവരാം" എന്നു പറഞ്ഞ് രാമൻ ഭരതനെ സമാധാനിപ്പിച്ച് യാത്രയാക്കി. ഭരതൻ ശത്രുഘ്നനോടും വസിഷ്ഠമഹർഷിയോടും അമ്മമാരോടും സൈന്യത്തോടുംകൂടി അയോദ്ധ്യയിലേക്ക് പുറപ്പെട്ടു.

കൈകേയി തികച്ചും ഒറ്റപ്പെട്ടിരിക്കുന്നു. ആരും അവളെ ശ്രദ്ധിച്ചിരുന്നില്ല. എല്ലാവരുടേയും, തന്റെ മകന്റെപോലും, വെറുപ്പിനു പാത്രീഭൂതയായ കൈകേയി, താൻ ചെയ്ത തെറ്റിനെപ്പറ്റി വല്ലാതെ പശ്ചാത്തപിച്ചു. എല്ലാവരും അയോദ്ധ്യയിലേക്ക് യാത്രതിരിച്ചപ്പോൾ ഏറ്റവും പിന്നിൽ അകപ്പെട്ട കൈകേയി രാമനെ സമീപിച്ച് കണ്ണീരോടെ തൊഴുതുകൊണ്ടു പറഞ്ഞു. "രാമ! ദുർബുദ്ധിയായ ഞാൻ മായകൊണ്ടു മയങ്ങിപ്പോയതിനാലാണ് അങ്ങയുടെ പട്ടാഭിഷേകം മുടക്കിയത്. എന്റെ ആ തെറ്റ് അങ്ങ് ക്ഷമിക്കണം. അങ്ങയെപ്പോലെയുള്ള സജ്ജനങ്ങൾ എന്തു തെറ്റും ക്ഷമിക്കുന്നവരാണല്ലോ. അങ്ങ് സാക്ഷാൽ വിഷ്ണുഭഗവാനാണ്. ഇന്ദ്രിയമനോബുദ്ധികൾകൊണ്ട് അറിയാൻ കഴിയാത്തവനാണ്. പരമാത്മാവാണ്. എന്നെന്നും ഉള്ളവനാണ്. മായകൊണ്ടു മനുഷ്യരൂപം സ്വീകരിച്ച് എല്ലാവരേയും മയക്കുന്നവനാണ്. ലോകർ നന്മയോ തിന്മയോ ചെയ്യുന്നത് ഈശ്വരനായ അങ്ങയുടെ പ്രേരണകൊണ്ടാണ്. ഈ പ്രപഞ്ചം മുഴുവൻ അങ്ങയ്ക്ക് അധീനമാണ്. സ്വാതന്ത്ര്യമില്ലാത്ത ജീവന്മാർക്ക് എന്തു ചെയ്യാൻ കഴിയും? പാവകളിക്കാരന്റെ ഇച്ഛക്കനുസരിച്ചല്ലേ പാവകൾ നൃത്തം വെയ്ക്കുന്നത്? അതുപോലെ അങ്ങയെ ആശ്രയിച്ചാണ് മായാശക്തി പ്രപഞ്ചാകാരേണ പരിണമിച്ച് പലവിധ കർമ്മങ്ങളും ചെയ്തുകൊണ്ടിരിക്കുന്നത്. ദേവകാര്യമാകുന്ന രാവണവധം സാധിക്കാൻവേണ്ടി അങ്ങയാൽ പ്രേരിപ്പിക്കപ്പെട്ടതിനാലാണ് ഞാൻ അഭിഷേകം മുടക്കിയതും, അങ്ങയെ വനവാസത്തിനയച്ചതും. ദേവന്മാർ

ക്കുപോലും കാണാൻ കഴിയാത്തവനായ അങ്ങയെ എനിക്ക് ഇന്ന്, പരമാർത്ഥം മനസ്സിലാക്കിക്കൊണ്ട്, കാണാൻ കഴിഞ്ഞു. വിശ്വേശ്വരനും, അവസാനമില്ലാത്തവനും, ജഗത്തിന്റെ മുഴുവൻ രക്ഷിതാവുമായ ഭഗവാനേ! എന്നെ രക്ഷിക്കണേ. പുത്രൻ ധനം മുതലായ പ്രപഞ്ചവസ്തുക്കളിലുള്ള എന്റെ സ്നേഹം അജ്ഞാനംകൊണ്ടാണല്ലോ അനുഭവപ്പെടുന്നത്. അതിനെ അങ്ങയുടെ പരമാർത്ഥസ്വരൂപമായ ജ്ഞാനം നൽകി നശിപ്പിക്കാൻ കാരുണ്യമുണ്ടാവണേ. ഞാനിതാ അങ്ങയെ ശരണം പ്രാപിക്കുന്നു."

കൈകേയിയുടെ വാക്കുകൾ കേട്ട രാമൻ മന്ദസ്മിതത്തോടെ മറുപടി പറഞ്ഞു. "ഭാഗ്യവതിയായ മാതാവേ! അവിടുന്നു പറഞ്ഞത് സത്യമാണ്. ഈശ്വരനായ എന്റെ പ്രേരണകൊണ്ടാണ് അമ്മയ്ക്ക് ആ രണ്ടു വരങ്ങൾ ചോദിക്കാൻ തോന്നിയത്. ദേവന്മാരുടെ കാര്യം സാധിക്കാനായിട്ടാണ് എന്റെ പ്രേരണ ഉണ്ടായത്. അതിൽ അമ്മയ്ക്ക് എന്തു ദോഷമാണുള്ളത്? അവിടുന്ന് അയോദ്ധ്യയിലേക്ക് മടങ്ങിപ്പോയ്ക്കൊള്ളൂ. ഈശ്വരനായ എന്നെ രാവും പകലും ഇടവിടാതെ സ്മരിച്ചുകൊണ്ട് ജീവിക്കൂ. അങ്ങനെ ജീവിക്കുന്നതുകൊണ്ട് പ്രപഞ്ചവസ്തുക്കൾ എല്ലാത്തിലുമുള്ള സ്നേഹം നശിച്ച് മുക്തയായിത്തീരും. ഞാൻ എല്ലാവരിലും സമനാണ്. എനിക്ക് വിരോധിയായോ പ്രിയപ്പെട്ടവനായോ ആരുമില്ല. കല്പകവൃക്ഷം പോലെയാണ് എന്റെ സ്വഭാവം. എന്നെ ഭജിക്കുന്നവരെ ഞാൻ അനുഗ്രഹിക്കുന്നു. മായകൊണ്ടു മയങ്ങിയവരാണ് എന്നെ വെറും മനുഷ്യമാത്രനായി കണക്കാക്കുന്നത്. ഞാൻ സുഖദുഃഖങ്ങൾ അനുഭവിക്കുന്നവനായും അജ്ഞന്മാരുടെ ദൃഷ്ടിയിൽ തോന്നപ്പെട്ടുകൊണ്ടിരിക്കുന്നു. എന്നാൽ പരമാർത്ഥത്തിൽ സുഖദുഃഖങ്ങളൊന്നും എന്നെ സ്പർശിക്കുന്നില്ല. ഭാഗ്യംകൊണ്ടാണ് അമ്മയ്ക്ക് എന്റെ പരമാർത്ഥജ്ഞാനമുണ്ടായത്. അത് സംസാരബന്ധത്തെ നിശ്ശേഷം നശിപ്പിക്കുന്നതാണ്. എന്റെ പരമാർത്ഥതത്വത്തെ ഓർമ്മിച്ചുകൊണ്ട് അമ്മ ഗൃഹത്തിൽ ജീവിച്ചുകൊള്ളൂ. ഒരുവിധകർമ്മങ്ങളും ഇനി ഭവതിയെ ബന്ധിക്കില്ല." ഇങ്ങനെ രാമൻ അരുളിച്ചെയ്തതു കേട്ട കൈകേയി ആശ്ചര്യപ്പെട്ടു. ശ്രീരാമനെ പ്രദക്ഷിണംചെയ്ത് നമസ്കരിച്ച് സന്തോഷത്തോടെ അയോദ്ധ്യയിലേക്ക് മടങ്ങി.

ഭരതൻ ശത്രുഘ്നനോടും ഗുരുവായ വസിഷ്ഠനോടും മന്ത്രിമാരോടും അമ്മമാരോടും സൈന്യത്തോടുംകൂടി രാമനെത്തന്നെ ചിന്തി

ച്ചുകൊണ്ട് അയോദ്ധ്യയിലേക്ക് മടങ്ങിപ്പോയി. പൗരന്മാരേയും അമ്മമാരേയും സൈന്യത്തേയും അയോദ്ധ്യയിൽ താമസിപ്പിച്ച്, ഭരതൻ ശത്രുഘ്നനോടൊന്നിച്ച് നന്ദിഗ്രാമത്തിലേക്ക് പോയി. അവിടെ ഒരു ചെറിയ പർണശാല ഉണ്ടാക്കി, അതിൽ ഒരു സിംഹാസനത്തിൽ ശ്രീരാമന്റെ പാദുകങ്ങളെവെച്ച്, ദിവസേന ഭക്തിയോടെ പൂജിക്കാൻ തുടങ്ങി. ഭരതൻ ഫലമൂലങ്ങൾമാത്രം ആഹരിച്ചുകൊണ്ടും, ഇന്ദ്രിയങ്ങളെ അടക്കിക്കൊണ്ടും, ജടയും മരവുരിയും ധരിച്ചുകൊണ്ടും, വെറും നിലത്ത് കിടന്നുറങ്ങിക്കൊണ്ടും, ബ്രഹ്മചര്യവ്രതം പാലിച്ചുകൊണ്ടും, ശത്രുഘ്നനോടുകൂടി രാജ്യകാര്യങ്ങൾ അന്വേഷിച്ചുവന്നു. രാജ്യകാര്യങ്ങൾ അതാതുസമയത്ത് പാദുകങ്ങളെ അറിയിച്ചുകൊണ്ടാണ് ഭരതൻ കഴിഞ്ഞു വന്നത്. രാമന്റെ വരവിനെ പ്രതീക്ഷിച്ച് ഓരോ ദിവസവും എണ്ണിക്കണക്കാക്കിക്കൊണ്ടും, മനസ്സ് രാമനിൽ സമർപ്പിച്ചുകൊണ്ടും, ഒരു ബ്രഹ്മർഷിയെപ്പോലെ ഭരതൻ നന്ദിഗ്രാമത്തിൽ ജീവിതം നയിച്ചുവന്നു.

ശ്രീരാമൻ കുറച്ചു ദിവസംകൂടി ചിത്രകൂടത്തിൽ താമസിച്ചു. അദ്ദേഹത്തെ കാണാനായി അയോദ്ധ്യാവാസികൾ അവിടേക്ക് വരാൻ തുടങ്ങി. ആ ശല്യം ഒഴിവാക്കാനായി രാമൻ ചിത്രകൂടപർവതത്തെ ഉപേക്ഷിച്ച് ദണ്ഡകാരണ്യത്തിലേക്ക് പുറപ്പെട്ടു. അങ്ങോട്ടുള്ള വഴിയിലാണ് അത്രിമഹർഷിയുടെ ആശ്രമം. ശ്രീരാമൻ സീതയോടും ലക്ഷ്മണനോടുമൊന്നിച്ച് ആശ്രമത്തിൽച്ചെന്നു. ബ്രഹ്മതേജസ്സുകൊണ്ട് തേജസ്വിയായ അത്രിമഹർഷിയെ കണ്ടു. രാമൻ ലക്ഷ്മണനോടും സീതയോടുംകൂടി മുനിയെ നമസ്കരിച്ചു. "ഞാൻ രാമനാണ്. അങ്ങയെ അഭിവാദനം ചെയ്യുന്നു. അച്ഛന്റെ ആജ്ഞയനുസരിച്ച് ഞങ്ങൾ വനവാസത്തിനു വന്നതാണ്. അങ്ങയുടെ ദർശനം സാധിച്ചതിൽ ഞങ്ങൾ ധന്യരാണ്." സാക്ഷാൽ ശ്രീനാരായണൻതന്നെയാണ് രാമൻ എന്നു മനസ്സിലാക്കി, അത്രിമഹർഷി രാമനേയും സീതയേയും ലക്ഷ്മണനേയും വിധിപോലെ പൂജിച്ചു. അനന്തരം ശ്രീരാമനോട് പറഞ്ഞു. എന്റെ പത്നിയായ അനസൂയ പരമധാർമ്മികയാണ്. പർണശാലയ്ക്കകത്ത് തപസ്സുചെയ്തുകൊണ്ടിരിക്കുന്നു. സീത അവളെ കാണുന്നത് നന്നായിരിക്കും. അങ്ങനെത്തന്നെ എന്നു സമ്മതിച്ച് രാമൻ സീതയോട് മുനിപത്നിയെ നമസ്കരിച്ച് വരൂ എന്നു പറഞ്ഞു.

സീത ആശ്രമത്തിന്റെ ഉള്ളിലേക്ക് പോയി. അനസൂയയെ നമ

സ്കരിച്ചു. സീതയെക്കണ്ട് സന്തോഷിച്ച മുനിപത്നി "മകളേ! സീതേ!" എന്നു പറഞ്ഞ് സീതയെ ആലിംഗനം ചെയ്തു. പതിവ്രതകളിൽ അത്യുത്തമയായ അനസൂയയ്ക്ക് പതിവ്രതാരത്നമായ സീതയെക്കണ്ടപ്പോൾ സന്തോഷം നിയന്ത്രിക്കാൻ കഴിഞ്ഞില്ല. വിശ്വകർമ്മാവ് ഉണ്ടാക്കിയ രണ്ടു ദിവ്യകുണ്ഡലങ്ങൾ, ദിവ്യങ്ങളായ രണ്ടു പട്ടുവസ്ത്രങ്ങൾ, ഉൽകൃഷ്ടമായ കുറിക്കൂട്ട് എന്നിവ സീതയ്ക്ക് കൊടുത്തു. "ഈ കുറിക്കൂട്ട് പൂശിക്കൊള്ളു. നിന്റെ ശരീരശോഭ എന്നെന്നും നിലനിൽക്കും. പാതിവ്രത്യത്തെ അവലംബിച്ച് രാമനെ വനത്തിലേക്ക് അനുഗമിച്ചുവല്ലോ. നന്നായി. വനവാസം കഴിഞ്ഞ് നിന്നോടുകൂടി രാമൻ ക്ഷേമമായി അയോദ്ധ്യയിലേക്ക് തിരിച്ചുവരട്ടെ" എന്ന് അനുഗ്രഹിച്ചു. അത്രിമഹർഷി രാമനേയും സീതയേയും ലക്ഷ്മണനേയും ഫലമൂലങ്ങൾ നൽകി സൽക്കരിച്ചു. അതിനുശേഷം അദ്ദേഹം തൊഴുകയ്യോടെ പറഞ്ഞു. "രാമ! അവിടുന്നു തന്നെയാണ് ഈ പ്രപഞ്ചത്തെ സൃഷ്ടിച്ചത്. ലോകരക്ഷയ്ക്കായി അങ്ങ് വാമനൻ രാമൻ വരാഹം മുതലായ അവതാരങ്ങൾ സ്വീകരിക്കുന്നു. എന്നാൽ ശാരീരികവികാരങ്ങളോട് അവിടുന്ന് ഒരിക്കലും ബന്ധപ്പെടുന്നില്ല. മായകൊണ്ടാണല്ലോ ശരീരാഭിമാനമുണ്ടാവുന്നത്. എല്ലാവരേയും മയക്കുന്ന ആ മായ അങ്ങയെ ഭയപ്പെട്ടുകൊണ്ടാണ് കഴിയുന്നത്."



## ഒന്നാം സർഗം
## വിരാധവധം

ശ്രീപരമേശ്വരൻ പറഞ്ഞു. അന്നത്തെ ദിവസം അത്രിമഹർഷിയുടെ ആശ്രമത്തിൽ താമസിച്ചു. പിറ്റേന്ന് സ്നാനംകഴിഞ്ഞ് മുനിയോട് യാത്രപറഞ്ഞ് ശ്രീരാമൻ പുറപ്പെട്ടു. "മുനേ! അനേകം മഹർഷിമാർ താമസിക്കുന്ന ദണ്ഡകാരണ്യത്തിലേക്ക് പോകാൻ ആഗ്രഹിക്കുന്നു. അങ്ങ് അനുവാദം തരണം. വഴികാണിച്ചുതരാനായി ശിഷ്യന്മാർ ആരെയെങ്കിലും കൂടെ അയച്ചുതന്നാൽ ഉപകാരം." രാമൻ പറഞ്ഞതുകേട്ട് അത്രിമഹർഷി ചിരിച്ചുകൊണ്ടു പറഞ്ഞു. "രാമ! അങ്ങ് ദേവന്മാർക്കുപോലും ആശ്രയീഭൂതനാണ്. (വേദങ്ങളിലൂടെ) എല്ലാവർക്കും (ജീവിതലക്ഷ്യത്തിലേക്കുള്ള) വഴികാണിച്ചുകൊടുക്കുന്നവനാണ്. അങ്ങനെയുള്ള അങ്ങയ്ക്ക് വഴികാണിച്ചുതരാൻ ആർക്കാണ് കഴിയുക? എങ്കിലും ലൗകികനിലയ്ക്ക് കാണിച്ചുതരാം." ഇങ്ങനെ പറഞ്ഞ് രാമന്റെകൂടെ പോകാൻ ശിഷ്യന്മാരെ ഏല്പിച്ചു. കുറച്ചുദൂരം അത്രിമഹർഷി അനുയാത്രയായി ചെന്നു. രാമൻ അപേക്ഷിച്ചതനുസരിച്ച് അദ്ദേഹം ആശ്രമത്തിലേക്കു മടങ്ങിപ്പോയി. രണ്ടു വിളിപ്പാട് (ഏകദേശം 200 മീറ്റർ) ദൂരം ചെന്നപ്പോൾ ഒരു വലിയ നദി കണ്ടു. നദി കടക്കാൻ എന്താണ് വഴി എന്നു രാമൻ മുനിയുടെ ശിഷ്യന്മാരോട് ചോദിച്ചു. "നല്ല തോണിയുണ്ട്. ഞങ്ങൾതന്നെ തുഴഞ്ഞ് അക്കരെ എത്തിക്കാം" എന്നു മുനികുമാരന്മാർ പറഞ്ഞു. രാമനേയും സീതയേയും ലക്ഷ്മണനേയും തോണിയിൽക്കയറ്റി മുനികുമാരന്മാർ തുഴഞ്ഞ് അക്കര എത്തിച്ചു. ശ്രീരാമൻ അവരെ അഭിനന്ദിച്ചു. അവർ യാത്രചോദിച്ച് ആശ്രമത്തിലേക്കു മടങ്ങിപ്പോന്നു.

രാമനും ലക്ഷ്മണനും സീതയും ദണ്ഡകാരണ്യത്തിൽ പ്രവേശിച്ചു. സിംഹം പുലി മുതലായ ദുഷ്ടമൃഗങ്ങൾ നിറഞ്ഞതും, ചീവിടുകളുടെ കർണകഠോരമായ ശബ്ദത്തോടുംകൂടിയതും, ഭയങ്കരസ്വരൂപികളായ രാക്ഷസന്മാരുടെ വിഹാരസ്ഥലവുമായ കാട്ടിൽ എത്തിയതോടെ, രാമൻ ലക്ഷ്മണനോട് പറഞ്ഞു. "ഇനി നമ്മൾ നടക്കുന്നത് വളരെ സൂക്ഷിച്ചുവേണം. വില്ലിൽ ഞാണുകെട്ടി കയ്യിൽ ശരം

ധരിച്ചുവേണം പോകാൻ. ഞാൻ മുന്നിൽ നടക്കാം. ഏറ്റവും പിന്നിൽ നീയും നടക്കണം. പരമാത്മാവിന്റെയും ജീവാത്മാവിന്റേയും മദ്ധ്യ ത്തിൽ മായ എന്നപോലെ നമ്മുടെ നടുക്ക് സീതയും നടക്കട്ടെ. ദണ്ഡ കാരണ്യത്തിൽ രാക്ഷസന്മാരുടെ ഉപദ്രവം സർവസാധാരണമാ ണെന്നു കേട്ടിട്ടുണ്ട്." രാമനും സീതയും ലക്ഷ്മണനും വനത്തിൽ അരയോജന (ഏതാണ്ട് 6 കിലോമീറ്റർ) ദൂരം സഞ്ചരിച്ചു. അവിടെ മനോഹരമായ ഒരു തടാകം കണ്ടു. അതിൽ താമര ആമ്പൽ കൽഹാരം മുതലായ പൂക്കൾ വികസിച്ചു നിന്നിരുന്നു. അതിൽ തണുത്ത നിർമ്മലജലം നിറഞ്ഞിരുന്നു. ആ സരസ്സിൽനിന്നു വെള്ളം കുടിച്ചു ദാഹംതീർത്ത് മൂന്നുപേരും ഒരു മരത്തണലിൽ ഇരുന്ന് വിശ്ര മിച്ചു.

കുറച്ചുനേരം കഴിഞ്ഞപ്പോൾ അവർ നേരിട്ടുവരുന്ന ഭയങ്കരസ്വ രൂപിയായ ഒരു രാക്ഷസനെക്കണ്ടു. ഉഗ്രദംഷ്ട്രകളോടുകൂടിയ വലി യ വായ തുറന്ന് ഉച്ചാട്ടഹാസങ്ങൾ മുഴക്കുന്നവനും, അനേകം മൃഗ ങ്ങളെ കുത്തിക്കോർത്ത വലിയൊരുശൂലം ഇടത്തെ തോളത്ത് വെച്ച വനും, ആന പുലി കാട്ടുപോത്ത് മുതലായ വന്യമൃഗങ്ങളെ തിന്നു ന്നവനും, ബീഭത്സസ്വരൂപിയുമായിരുന്നു ആ രാക്ഷസൻ. വില്ലിൽ ശരം തൊടുത്തുകൊണ്ടു രാമൻ ലക്ഷ്മണനോടു പറഞ്ഞു. "നോക്കൂ ലക്ഷ്മണ! വളരെ വലിയ ശരീരത്തോടുകൂടിയ രാക്ഷസൻ നമ്മുടെ നേരെ വരുന്നു. ഭീരുക്കൾക്ക് ഭയം ഉണ്ടാക്കുന്നവനാണ് ഇവൻ. വില്ലിൽ ശരംതൊടുത്ത് തയ്യാറായി നിൽക്കൂ." ഇങ്ങനെ ലക്ഷ്മണ നോടു പറഞ്ഞശേഷം 'പേടിക്കേണ്ട' എന്നു പറഞ്ഞ് രാമൻ സീതയെ സമാധാനിപ്പിച്ചു. ഉച്ചത്തിൽ അട്ടഹസിച്ചുകൊണ്ടു രാക്ഷസൻ ചോദി ച്ചു. "വില്ലും ആവനാഴികളും ധരിച്ച്, ജടയും മരവുരിയുമായി വരുന്ന മുനിവേഷധാരികളായ നിങ്ങൾ ആരാണ്? നിങ്ങളോടൊന്നിച്ച് അതി സുന്ദരിയായ ഒരു സ്ത്രീയുമുണ്ടല്ലോ. എന്റെ വായിലേക്ക് ആഹാര മായി വന്ന നിന്റെ ഉദ്ദേശ്യമെന്താണ്?"

രാക്ഷസന്റെ ചോദ്യത്തിനു രാമൻ മറുപടി പറഞ്ഞു. "ഞാൻ രാമ നാണ്. എന്റെ അനുജനായ ലക്ഷ്മണനാണ് ഇവൻ. ഇവൾ എന്റെ ഭാര്യയായ സീതയാണ്. അച്ഛന്റെ കല്പന അനുസരിച്ച് വനവാസ ത്തിനു വന്നവരാണ്. നിന്നെപ്പോലെയുള്ള ദുഷ്ടന്മാരെ ശിക്ഷി ക്കാൻകൂടിയാണ് ഞങ്ങൾ വന്നത്." ഇതുകേട്ടു രാക്ഷസൻ ഭയങ്ക

മായ ഒരു അട്ടഹാസം മുഴക്കി. ശൂലം ഓങ്ങി വായും പിളർന്നു കൊണ്ട് രാമനോടു ചോദിച്ചു. "രാമ! നിനക്ക് എന്നെ അറിയില്ല, അല്ലേ? ഞാൻ പ്രസിദ്ധനായ വിരാധനാണ്. ഈ കാട്ടിലുണ്ടായിരുന്ന മുനിമാരെല്ലാം എന്നെ ഭയപ്പെട്ടാണ് ഇവിടെനിന്നു ഓടിപ്പോയത്. നിങ്ങൾക്ക് ജീവിച്ചാൽക്കൊള്ളാമെന്നുണ്ടെങ്കിൽ, സീതയെ എനിക്കു വിട്ടുതന്ന്, വില്ലും അമ്പും താഴെ ഉപേക്ഷിച്ച്, ഓടിപ്പൊയ്ക്കൊള്ളുവിൻ. ഇല്ലെങ്കിൽ ഞാൻ നിങ്ങൾ രണ്ടെണ്ണത്തിനെയും ഉടനെ പിടിച്ചുതിന്നും." ഇങ്ങനെ പറഞ്ഞുകൊണ്ട് വിരാധൻ സീതയെ അപഹരിക്കാനായി പാഞ്ഞടുത്തു. രാമൻ അരനിമിഷംകൊണ്ട് അവന്റെ രണ്ടുകൈകളും മുറിച്ചുവീഴ്ത്തി. കോപം സഹിക്കാൻ വയ്യാതായ ആ രാക്ഷസൻ, പിന്നീട് വായും പിളർന്ന് രാമനെ വിഴുങ്ങാൻ ഓടിവന്നു. രാമൻ അവന്റെ രണ്ടുകാലുകളും മുറിച്ചുതള്ളി. എന്നിട്ടും അവൻ സർപ്പത്തെപ്പോലെ ഇഴഞ്ഞ് രാമനെ വിഴുങ്ങാൻ വന്നു. രാമൻ അർദ്ധചന്ദ്രാകാരത്തിലുള്ള ശരംകൊണ്ട് അവന്റെ തലയും മുറിച്ചു വീഴ്ത്തി. സീത സന്തോഷത്തോടെ രാമനെ ഹാർദ്ദമായി അഭിനന്ദിച്ചു. ആ സമയത്ത് ആകാശത്തിൽ ദേവദുന്ദുഭികൾ മുഴങ്ങി. അപ്സരസ്ത്രീകൾ നൃത്തംചെയ്തു. ഗന്ധർവന്മാരും കിന്നരന്മാരും പാട്ടുപാടി. വിരാധന്റെ ശരീരത്തിൽനിന്ന് അതിസുന്ദരനായ ഒരു പുരുഷൻ പുറത്തേക്കുവന്നു. നല്ല ആഭരണങ്ങൾ അണിഞ്ഞ് പട്ടുവസ്ത്രം ധരിച്ച് തേജസ്വിയായ ആ പുരുഷൻ ശ്രീരാമന്റെ കാൽക്കൽ നമസ്കരിച്ച്, സന്തോഷത്തോടെ പറഞ്ഞു.

"രാമ! ഞാൻ ഒരു വിദ്യാധരനാണ്. ദുർവാസാവുമഹർഷിയുടെ ശാപംകൊണ്ടാണ് ഞാൻ രാക്ഷസനായിത്തീർന്നത്. ഇപ്പോൾ അങ്ങ് എന്നെ ശാപത്തിൽനിന്ന് മോചിപ്പിച്ചു. ഇന്നുമുതൽ എനിക്ക് അവിടുത്തെ പാദാരവിന്ദങ്ങളിൽ ഉറച്ച ഭക്തിയുണ്ടാവണം. എന്റെ നാവ് എപ്പോഴും അവിടുത്തെ തിരുനാമങ്ങൾ ജപിക്കുമാറായിത്തീരണം. കാതുകൾകൊണ്ട് അങ്ങയുടെ അമൃതതുല്യങ്ങളായ കഥകൾ എപ്പോഴും കേൾക്കുമാറാകണം. എന്റെ കൈകൾ എപ്പോഴും നിന്തിരുവടിയുടെ ചരണകമലങ്ങളെ പൂജിക്കുമാറായിത്തീരണം. എന്റെ ശിരസ്സ് സദാസമയവും അവിടുത്തെ പാദാരവിന്ദങ്ങളിൽ നമസ്കരിക്കുമാറാകണം. ശുദ്ധജ്ഞാനസ്വരൂപനും, ആത്മാരാമനും, സീതയെ സന്തോഷിപ്പിക്കുന്നവനും, എല്ലാത്തിന്റേയും സൃഷ്ടികർത്താവുമായ

രാമന് നമസ്കാരം. രാമ! ശരണം പ്രാപിച്ച എന്നെ അവിടുന്ന് രക്ഷി ക്കണേ. അങ്ങയുടെ സമ്മതത്തോടെ ഞാൻ ദേവലോകത്തേക്ക് പോകട്ടെ. അങ്ങയുടെ മായ എന്നെ മയക്കാൻ ഇടവരുത്തരുത്."

വിരാധന്റെ സ്തുതികേട്ട് സന്തോഷിച്ച രാമൻ, അവൻ ആവശ്യ പ്പെട്ട വരങ്ങൾ നൽകി അനുഗ്രഹിച്ചു. "വിദ്യാധര! അങ്ങ് സുഖമായി പോയ്ക്കൊള്ളൂ. മായയുടെ ദോഷങ്ങളെയെല്ലാം അങ്ങ് ജയിച്ചിരി ക്കുന്നു. അങ്ങ് ജ്ഞാനികളിൽ ശ്രേഷ്ഠനും ജീവന്മുക്തനുമായി ത്തീർന്നിരിക്കുന്നു. എന്നിൽ ഭക്തിയുണ്ടാവുക എന്നത് അതിദുർല്ല ഭമാണ്. ആ ഭക്തി മോക്ഷത്തെ സാധിപ്പിക്കുന്നതാണ്. അങ്ങ് ഭക്തി സമ്പന്നനാണ്. അതിനാൽ എന്റെ അനുഗ്രഹത്തോടെ ഉൽകൃഷ്ട സ്ഥാനത്തെ പ്രാപിച്ചാലും." ഇങ്ങനെ രാമൻ വിരാധനെ കൊന്നതും, ശാപമോക്ഷം കൊടുത്തനുഗ്രഹിച്ചതും, അവൻ വിദ്യാധരനായി മാറി യതും, രാമനെ ഭക്തിപൂർവം സ്മരിച്ചുകൊണ്ട് കീർത്തിക്കുന്നവൻ, എല്ലാ അഭീഷ്ടങ്ങളും സാധിച്ച് കൃതാർത്ഥനായിത്തീരും.



## രണ്ടാം സർഗം
## ശരഭംഗമുക്തി

വിരാധൻ ശാപമോക്ഷംവന്ന് സ്വർഗത്തിലേക്കു പോയശേഷം, സീതയോടും ലക്ഷ്മണനോടുമൊന്നിച്ച് രാമൻ ശരഭംഗമഹർഷിയുടെ ആശ്രമത്തിലേക്ക് ചെന്നു. അവരെ കണ്ട ഉടനെ മഹർഷി എഴുന്നേറ്റു. മൂന്നുപേരെയും കൂട്ടിക്കൊണ്ടുവന്ന് ഓരോ ദർഭാസനങ്ങളിൽ ഇരുത്തി. ഫലമൂലങ്ങൾ നൽകി മൂന്നുപേർക്കും അതിഥിസൽക്കാരംചെയ്തു. ഭക്തന്മാർക്ക് ആശ്രയീഭൂതനായ രാമനോട് ശരഭംഗൻ പറഞ്ഞു. "ഞാൻ അങ്ങയുടെ ദർശനം പ്രതീക്ഷിച്ച് തപസ്സനുഷ്ഠിച്ചുകൊണ്ട് വളരെക്കാലമായി ഇവിടെ താമസിച്ചുവരുന്നു. ഇതേവരെ തപസ്സുകൊണ്ടു സമ്പാദിച്ച പുണ്യമെല്ലാം അങ്ങയ്ക്കു സമർപ്പിച്ചുകൊണ്ട് ഞാൻ മുക്തനായിത്തീരുന്നുണ്ട്." ഇങ്ങനെ പറഞ്ഞ് തന്റെ പുണ്യമെല്ലാം ശ്രീരാമന് സമർപ്പിച്ച്, വിരക്തനായ ശരഭംഗയോഗി സീതാസമേതനായ രാമനെ നമസ്കരിച്ചു.

എല്ലാവരുടേയും ഹൃദയത്തിൽ ആത്മസ്വരൂപേണ വിളങ്ങുന്നവനും, ഇപ്പോൾ മനുഷ്യനായി അവതരിച്ചവനും, കറുകനാമ്പുപോലെ നീലനിറത്തോടുകൂടിയവനും, മരവുരി ഉടുത്തവനും, ചുരുണ്ടു മനോഹരമായ തലമുടി ജടയായി കെട്ടിവെച്ചവനും, സീതയോടും ലക്ഷ്മണനോടും കൂടിയവനുമായ രാമനെ മഹർഷി ഹൃദയത്തിൽ ദൃഢമായി ധ്യാനിച്ചു. "ഭക്തന്മാരുടെ സർവാഭീഷ്ടങ്ങളും സാധിപ്പിക്കുന്നവനും കാരുണ്യത്തിന്റെ ഉറവിടവുമായ കാമധേനുവാണല്ലോ അവിടുന്ന്. ഞാൻ നിരന്തരം അവിടുത്തെ സ്മരിക്കുന്നവനാണെന്നറിഞ്ഞ് എനിക്ക് ദർശനം തന്നനുഗ്രഹിക്കാനായി ഇങ്ങോട്ട് എഴുന്നള്ളിവന്നുവല്ലോ. ദേവന്മാരുടെ നിയന്താവും ദശരഥപുത്രനും മഹാപ്രഭുവുമായ രാമൻ, ഞാനിതാ ശരീരമുപേക്ഷിച്ചു ബ്രഹ്മലോകത്തേക്കു പോകുന്നത് കാണുമാറാകട്ടെ. മേഘത്തിൽ ഇടിമിന്നലെന്നപോലെ ഏതൊരുവന്റെ ഇടത്തുഭാഗത്ത് സീതാദേവി ശോഭിച്ചുകൊണ്ടിരിക്കുന്നുവോ, അയോദ്ധ്യാധിപതിയായ ആ രാമൻ എന്റെ ഹൃദയത്തിൽ എപ്പോഴും പ്രകാശിച്ചരുളുമാറാകണേ." ഇങ്ങനെ

പറഞ്ഞ് ശരഭംഗമുനി രാമനെ വളരെനേരം ഹൃദയത്തിൽ ധ്യാനി ച്ചു. മുൻപിൽ നിൽക്കുന്ന രാമനിൽ മനസ്സുറപ്പിച്ചു. അഗ്നികുണ്ഡം തയ്യാറാക്കി അതിൽ പഞ്ചഭൂതനിർമ്മിതമായ ശരീരത്തെ ദഹിപ്പിച്ചു. ദിവ്യസ്വരൂപം സ്വീകരിച്ച് ബ്രഹ്മലോകത്തേക്ക് പോകുകയും ചെയ്തു.

അതിനുശേഷം ദണ്ഡകാരണ്യവാസികളായ മുനിമാർ ശ്രീരാമനെ കാണാനായി ശരഭംഗാശ്രമത്തിലേക്ക് വന്നു. രാമനും ലക്ഷ്മണനും സീതയും മുനിമാരെ നമസ്കരിച്ചു. എല്ലാവരുടേയും ഹൃദയത്തിൽ അന്തര്യാമിയായി വിളങ്ങുന്ന രാമനെ ആശീർവദിച്ച് മുനിമാർ തൊഴു തുകൊണ്ടു പറഞ്ഞു. "രാമ! ബ്രഹ്മദേവന്റെ അപേക്ഷപ്രകാരം ഭൂമി യുടെ ഭാരം നശിപ്പിക്കാനായിട്ടാണല്ലോ അങ്ങ് അവതരിച്ചിരിക്കുന്ന ത്. അവിടുന്ന് വിഷ്ണുവാണെന്നും, സീത ലക്ഷ്മീദേവിയാണെന്നും, ലക്ഷ്മണൻ ആദിശേഷനാണെന്നും ഞങ്ങൾക്കറിയാം. ഭരതനും ശത്രുഘ്നനും ശംഖും ചക്രവുമാണെന്നും ഞങ്ങൾ മനസ്സിലാക്കി യിട്ടുണ്ട്. അതിനാൽ അങ്ങ് ആദ്യമായി ഋഷികളായ ഞങ്ങളുടെ സങ്ക ടമാണ് തീർത്തുതരേണ്ടത്. രഘൂത്തമ! ഞങ്ങളൊന്നിച്ച് ദണ്ഡകവന ത്തിലെ മുനിമാരുടെ ആശ്രമങ്ങൾ കാണാൻ വരൂ. എന്നാൽ അങ്ങയ്ക്ക് നിശ്ചയമായും ഞങ്ങളിൽ ദയ ഉണ്ടാവും." ഇങ്ങനെ മുനി മാർ അപേക്ഷിച്ചപ്പോൾ രാമൻ സീതയോടും ലക്ഷ്മണനോടുമൊ ന്നിച്ച് മുനിമാരുടെ ആശ്രമങ്ങൾ കാണാനായി പുറപ്പെട്ടു. ദണ്ഡകാ രണ്യത്തിൽ അവിടവിടെയായി തലയോടുകളും കൈകാലുകളുടെ എല്ലുകളും ചിന്നിച്ചിതറിക്കിടക്കുന്നതു കണ്ടു. "ഇവ ആരുടെ എല്ലുക ളാണ്? എന്താണ് ഇവ ചിന്നിച്ചിതറിക്കിടക്കാൻ കാരണം?" എന്നു രാമൻ മുനിമാരോടു ചോദിച്ചു. "ഇവ ഋഷികളുടെ തലയോടുകളും എല്ലുകളുമാണ്. സമാധിയിൽനിന്നു തെറ്റിയ ഋഷിമാരെ രാക്ഷസ ന്മാർ കൊന്നുതിന്നാറുണ്ട്. അതിനു ലാക്കുനോക്കി അനേകം രാക്ഷ സന്മാർ ഈ വനത്തിൽ സഞ്ചരിക്കുന്നുണ്ട്." എന്നു മുനിമാർ ഭയ ത്തോടെ പറഞ്ഞതുകേട്ട രാമൻ, എല്ലാ രാക്ഷസന്മാരേയും കൊന്ന് മുനിമാർക്ക് അഭയം നൽകുന്നുണ്ട് എന്നു പ്രതിജ്ഞചെയ്തു. മഹർഷിമാരാൽ പൂജിക്കപ്പെട്ടവനായി രാമൻ സീതയോടും ലക്ഷ്മ ണനോടുമൊന്നിച്ച് പത്തുവർഷക്കാലം ദണ്ഡകാരണ്യത്തിൽ ഓരോ മുനിമാരുടേയും ആശ്രമങ്ങളിലായി താമസിച്ചു. കുറച്ചു ദിവസ ങ്ങൾക്കുശേഷം അവർ മൂന്നുപേരും സുതീക്ഷ്ണമഹർഷിയുടെ

ആശ്രമത്തിലേക്കു പുറപ്പെട്ടു. എല്ലാ ഋതുക്കളിലേയും പുഷ്പങ്ങളോടുകൂടിയതും, ധാരാളം പഴങ്ങൾ നിറഞ്ഞ വൃക്ഷങ്ങളോടുകൂടിയതും, പ്രശാന്തസുന്ദരവുമായിരുന്നു സുതീക്ഷ്ണമഹർഷിയുടെ ആശ്രമം. സുതീക്ഷ്ണൻ അഗസ്ത്യമഹർഷിയുടെ ശിഷ്യനാണ്. രാമമന്ത്രം സദാ ജപിച്ചുകൊണ്ടിരിക്കുന്നവനാണ്. രാമൻ ആശ്രമത്തിലേക്കു വന്നതിനാൽ സന്തുഷ്ടനായ മഹർഷി, ഭക്തികൊണ്ട് ധാരധാരയായി ഒഴുകുന്ന ആനന്ദകണ്ണീരോടെ രാമനെ പൂജിച്ചു.

സുതീക്ഷ്ണൻ ശ്രീരാമനെ ഭക്തിയോടെ സ്തുതിച്ചു. "അവസാനമില്ലാത്ത ഗുണങ്ങളോടും, ആർക്കും കണക്കാക്കാൻ സാധിക്കാത്ത മഹിമയോടുംകൂടിയവനും, ശിവൻ ബ്രഹ്മാവ് മുതലായവർപോലും സേവിച്ചുകൊണ്ടിരിക്കുന്ന ചരണകമലങ്ങളോടുകൂടിയവനും, സംസാരസമുദ്രത്തെ കടത്തുന്ന തോണിയാകുന്ന പാദാരവിന്ദങ്ങളോടുകൂടിയവനും, സീതാപതിയുമായ രാമ! ഞാൻ അങ്ങയുടെ ദാസാനുദാസനാണ്. എപ്പോഴും അങ്ങയുടെ നാമമന്ത്രങ്ങൾ ജപിച്ചുകൊണ്ട് ജീവിക്കുന്നവനാണ്. ആർക്കും ഒരുവിധത്തിലും അറിയാൻ കഴിയാത്തവനാണ് അവിടുന്ന്. ഞാൻ അങ്ങയുടെ മായയിൽ മയങ്ങി ശരീരാഭിമാനിയായി സംസാരസമുദ്രത്തിൽ താണുകൊണ്ടിരിക്കുന്നവനാണ്. അങ്ങനെയുള്ള എന്നെ ഈ സംസാരസാഗരത്തിൽനിന്ന് ഉദ്ധരിക്കാനായിട്ടാണ് അങ്ങ് സ്വന്തം ഇഷ്ടപ്രകാരം ഇപ്പോൾ ഇവിടേക്ക് എഴുന്നള്ളി വന്നിരിക്കുന്നത്. നിന്തിരുവടി എല്ലാവരുടേയും ഹൃദയത്തിൽ ആത്മസ്വരൂപേണ വിളങ്ങുന്നവനാണ്. എങ്കിലും രാമമന്ത്രം ജപിക്കുകയോ അങ്ങയെ ഭജിക്കുകയോ ചെയ്യാത്തവരെ മായ ബാധിക്കും. അപ്പോൾ പിന്നെ അങ്ങയെ അറിയാൻ കഴിയില്ല. അങ്ങയുടെ മന്ത്രം ജപിക്കുന്നവരിൽനിന്ന് മായ അകന്നുപോകുന്നു. അവിടുന്ന് കല്പകവൃക്ഷംപോലെയാണ്. അങ്ങയെ സേവിക്കുന്നവർക്ക് മായയിൽനിന്നും രക്ഷപ്പെടാൻ കഴിയുന്നു. സേവിക്കാത്തവർക്ക് കഴിയുന്നില്ല. അത് അങ്ങയുടെ പക്ഷപാതം കൊണ്ടല്ല. സേവിക്കുന്നവരുടേയും സേവിക്കാത്തവരുടേയും അനുഭവം വ്യത്യസ്തമായിത്തീരുന്നതുകൊണ്ടാണ്.

"ലോകത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്ക് കാരണഭൂതൻ നിന്തിരുവടി മാത്രമാണ്. മായയുടെ രജോഗുണം സത്വഗുണം തമോഗുണം എന്നിവയിലൂടെ അങ്ങ് ബ്രഹ്മാ-വിഷ്ണു-മഹേശ്വരന്മാരായി

അജ്ഞന്മാരുടെ ദൃഷ്ടിയിൽ തോന്നപ്പെടുന്നു. ഓരോ ജലപാത്ര ത്തിലും പ്രതിബിംബിക്കുന്ന സൂര്യൻ വേറെവേറെയായി തോന്നപ്പെ ടുന്നതുപോലെയാണ് ബ്രഹ്മാ-വിഷ്ണു-മഹേശ്വരന്മാർ പരമാത്മാ വായ അങ്ങയിൽനിന്നു വേറെയായി തോന്നപ്പെടുന്നത്. രാമ! അജ്ഞാനത്തിന്റെ അപ്പുറത്തു വിളങ്ങുന്നവനായ അങ്ങയുടെ പാദാ രവിന്ദങ്ങളെ എനിക്കിന്നു പ്രത്യക്ഷമായി കാണാൻ കഴിഞ്ഞുവല്ലോ. എല്ലാവരിലും അറിവായി വിളങ്ങുന്ന അങ്ങ് ദുർജനങ്ങൾക്ക് അറി യാൻ കഴിയാത്തവനാണ്. എങ്കിലും അങ്ങയുടെ മന്ത്രജപംകൊണ്ടു ശുദ്ധമായ മനസ്സിൽ എപ്പോഴും അനുഭവസ്വരൂപേണ പ്രകാശിക്കു ന്നവനാണ്. രാമ! അങ്ങയ്ക്ക് വാസ്തവത്തിൽ രൂപമില്ല. നാമരൂപര ഹിതനായ പരമാത്മാവാണ് അങ്ങ്. അങ്ങനെയാണെങ്കിലും മായ കൊണ്ട് അവിടുന്ന് സ്വീകരിച്ചതും, കോടിക്കണക്കിനു കാമദേവന്മാ രുടെ സൗന്ദര്യത്തെപ്പോലും നിഷ്പ്രഭമാക്കിത്തീർക്കുന്നതും, വില്ലും ശരങ്ങളും ധരിച്ചതും, കാരുണ്യംകൊണ്ടലിഞ്ഞ ഹൃദയത്തോടുകൂ ടിയതും, പുഞ്ചിരിതൂകിക്കൊണ്ടിരിക്കുന്ന മുഖത്തോടുകൂടിയതുമായ ഈ മനുഷ്യസ്വരൂപം എനിക്ക് കാണാൻ കഴിഞ്ഞുവല്ലോ. സീതാസ മേതനും, മാൻതോലുടുത്തവനും, ആർക്കും തോല്പിക്കാൻ കഴി യാത്തവനും, ലക്ഷ്മണനാൽ സേവിക്കപ്പെട്ടുകൊണ്ടിരിക്കുന്ന പാദാ രവിന്ദങ്ങളോടുകൂടിയവനും, നീലത്താമരപ്പൂപോലെ ഇളംനീലനിറ ത്തോടുകൂടിയവനും, പരമശാന്തനും, എന്റെ ഭാഗ്യംതന്നെ സ്വരൂപം സ്വീകരിച്ചവനുമായ രാമനെ ഞാൻ നമസ്കരിക്കുന്നു. രാമ! ദേശ ത്തിനും കാലത്തിനും അതീതവും, ഇടതൂർന്ന ജ്ഞാനമാത്രവുമായ അങ്ങയുടെ പരമാർത്ഥസ്വരൂപം അറിയുന്നവർ അറിയട്ടെ. എന്റെ അപേക്ഷ ഇതു മാത്രമാണ്. എന്റെ മുൻപിൽ ഇപ്പോൾ പ്രത്യക്ഷമാ യിക്കാണുന്ന അങ്ങയുടെ ഈ ശ്രീരാമസ്വരൂപം എപ്പോഴും ഹൃദയ ത്തിൽ പ്രകാശിക്കുമാറാകണം. വേറെ ഒന്നും ഞാൻ ആഗ്രഹിക്കു ന്നില്ല."

ഇങ്ങനെ സ്തുതിച്ച സുതീക്ഷ്ണമഹർഷിയോട്, പ്രസന്നനായി ത്തീർന്ന ശ്രീരാമൻ മന്ദസ്മിതത്തോടെ അരുളിച്ചെയ്തു. "മുനേ! അങ്ങയുടെ ചിത്തം എന്നെ ഉപാസിച്ചതിനാൽ നിർമ്മലമായിത്തീർന്നി രിക്കുന്നു. അതാണ് ഞാൻ അങ്ങയ്ക്ക് ദർശനം തരാൻ ഇങ്ങോട്ടു വന്നത്. എന്നെ അറിഞ്ഞു പ്രാപിക്കലാണ് മോക്ഷാനുഭൂതി. എന്റെ

മന്ത്രത്തെ ഉപാസിക്കുന്നവരും, എന്നെ ശരണാഗതിയടഞ്ഞവരും, ലോകപദാർത്ഥങ്ങളിലൊന്നും ആഗ്രഹമില്ലാത്തവരും, മറ്റൊന്നിനേയും ചിന്തിക്കാത്തവരുമായ ഭക്തന്മാർക്ക് എപ്പോഴും എന്നെ കാണാൻ കഴിയും. അങ്ങ് ഇപ്പോൾ എന്നെ സ്തുതിച്ച സ്തോത്രം എനിക്ക് വളരെ ഇഷ്ടപ്പെട്ടു. ഈ സ്തോത്രം ദിവസേന ജപിക്കുന്നവർക്ക് എന്നിൽ ഭക്തിയും നിർമ്മലജ്ഞാനവും ഉണ്ടാകും. എന്റെ ഉപാസനകൊണ്ടുതന്നെ അങ്ങ് ജീവന്മുക്തനായിത്തീർന്നുകഴിഞ്ഞു. ഈ ശരീരം നശിക്കുന്നതോടെ അങ്ങയ്ക്ക് എന്നോട് ഏകീഭാവമാകുന്ന വിദേഹകൈവല്യം സാധിക്കും. എനിക്ക് അങ്ങയുടെ ഗുരുവായ അഗസ്ത്യമഹർഷിയെ കാണണമെന്നുണ്ട്. അല്പകാലം അദ്ദേഹത്തോടൊന്നിച്ച് താമസിക്കണമെന്നും ആഗ്രഹം തോന്നുന്നു."

സുതീക്ഷ്ണൻ പറഞ്ഞു. "അങ്ങനെ ആവാം. നാളെ രാവിലെ നമുക്ക് എന്റെ ഗുരുവിനെ കാണാൻ പോകാം. ഞാനും വരാം. കുറേക്കാലമായി ഞാൻ അദ്ദേഹത്തെ കണ്ടിട്ട്." രാമനും ലക്ഷ്മണനും സീതയും അന്ന് സുതീക്ഷ്ണന്റെ ആശ്രമത്തിൽ താമസിച്ചു. പിറ്റെ ദിവസം അവർ നാലുപേരും അഗസ്ത്യമഹർഷിയുടെ ആശ്രമത്തിലേക്ക് പുറപ്പെട്ടു. അങ്ങോട്ടുള്ള വഴിയിലാണ് അഗസ്ത്യന്റെ അനുജനായ അഗ്നിജിഹ്വന്റെ ആശ്രമം. രാമനും ലക്ഷ്മണനും സീതയും സുതീക്ഷ്ണമഹർഷിയും അദ്ദേഹത്തിന്റെ ആശ്രമത്തിലേക്ക് പുറപ്പെട്ടു.



## മൂന്നാം സർഗം
## അഗസ്ത്യസ്തുതി

അനന്തരം രാമൻ ലക്ഷ്മണനോടും സീതയോടും സുതീക്ഷ്ണ മുനിയോടുംകൂടി മദ്ധ്യാഹ്നസമയത്ത് അഗസ്ത്യമഹർഷിയുടെ അനുജന്റെ ആശ്രമത്തിൽ എത്തിച്ചേർന്നു. അദ്ദേഹത്തിന്റെ സൽക്കാരം സ്വീകരിച്ചും ഫലമൂലങ്ങൾ ആഹരിച്ചും അന്ന് അഗ്നിജിഹ്വമുനിയുടെ ആശ്രമത്തിൽ താമസിച്ചു. പിറ്റേന്ന് പ്രഭാതത്തിൽ എഴുന്നേറ്റ് നിത്യ കർമ്മങ്ങൾക്കുശേഷം, നാലുപേരും അഗസ്ത്യമഹർഷിയുടെ ആശ്രമത്തിലേക്ക് പുറപ്പെട്ടു. എല്ലാ ഋതുക്കളിലേയും പുഷ്പങ്ങളാലും ഫലങ്ങളാലും ശോഭിക്കുന്ന വൃക്ഷങ്ങളോടുകൂടിയതും, പലതരത്തിലുള്ള മൃഗങ്ങളോടും, പലമാതിരിയുള്ള പക്ഷികളോടും കൂടിയതും, ബ്രഹ്മർഷിമാർ ദേവർഷിമാർ മുതലായവരാൽ സേവിക്കപ്പെടുന്നതുമായിരുന്നു അഗസ്ത്യാശ്രമം. മറ്റൊരു ബ്രഹ്മലോകംപോലെ ശോഭിച്ചിരുന്നു അത്. ആശ്രമത്തിന്റെ പുറത്തു നിന്നുകൊണ്ട് രാമൻ പറഞ്ഞു. "സുതീക്ഷ്ണമുനേ! അങ്ങ് അകത്തുചെന്ന് ഞാൻ സീതയോടും ലക്ഷ്മണനോടുംകൂടി വന്നിരിക്കുന്ന വിവരം മഹർഷിയെ അറിയിക്കൂ." 'സന്തോഷം' എന്നു പറഞ്ഞ് സുതീക്ഷ്ണൻ വേഗം ഗുരുവിന്റെ മുൻപിൽച്ചെന്നു.

രാമഭക്തന്മാരാൽ ചുറ്റപ്പെട്ടവനും, രാമമന്ത്രത്തിന്റെ അർത്ഥം വ്യാഖ്യാനിച്ചുകൊടുക്കുന്നവനുമായിരുന്നു അഗസ്ത്യമഹർഷി. സുതീക്ഷ്ണൻ ഗുരുവിന്റെ കാൽക്കൽ ദണ്ഡനമസ്കാരം ചെയ്തു. "അല്ലയോ ബ്രഹ്മൻ! ദശരഥപുത്രനായ രാമൻ പത്നിയോടും സഹോദരനോടുംകൂടി അങ്ങയെ കാണാൻ പുറത്തു കാത്തുനിൽക്കുന്നു" എന്നറിയിച്ചു. അഗസ്ത്യമഹർഷി പറഞ്ഞു. "വത്സ! നിനക്ക് നല്ലതു വരട്ടെ. എന്റെ ഹൃദയത്തിൽ എപ്പോഴും വിളങ്ങുന്ന രാമനെ വേഗം കൂട്ടിക്കൊണ്ടുവരൂ. അദ്ദേഹത്തിന്റെ വരവും പ്രതീക്ഷിച്ചാണ് ഞാൻ കഴിഞ്ഞുകൊണ്ടിരിക്കുന്നത്." ഇങ്ങനെ പറഞ്ഞ് മറ്റു മുനിമാരൊന്നിച്ച് എഴുന്നേറ്റ് അഗസ്ത്യമുനി രാമൻ കാത്തുനിൽക്കുന്ന സ്ഥലത്തേക്ക് അതിവേഗം ചെന്നു. രാമനോട് ഭക്തിയോടെ പറഞ്ഞു. "രാമ! വരൂ.

അങ്ങയ്ക്ക് നന്മ ഭവിക്കട്ടെ. എന്റെ ഭാഗ്യംകൊണ്ടാണ് അങ്ങയ്ക്ക് ഇന്ന് ഇവിടേയ്ക്ക് വരാൻ തോന്നിയത്. എനിക്ക് ഏറ്റവും പ്രിയപ്പെട്ട അതിഥിയാണ് അങ്ങ്. എന്റെ ഇന്നത്തെ ദിവസം സഫലമായി."

അഗസ്ത്യമഹർഷിയെ രാമൻ സീതയോടും ലക്ഷ്മണനോടുംകൂടി നമസ്കരിച്ചു. അഗസ്ത്യമഹർഷി രാമനെ പിടിച്ചെഴുന്നേൽപ്പിച്ചു. സ്നേഹത്തോടെ മാറോടുചേർത്ത് ആലിംഗനംചെയ്തു. രാമന്റെ ശരീരസ്പർശത്താലുണ്ടായ ആനന്ദംകൊണ്ട് അദ്ദേഹത്തിന്റെ കണ്ണിൽനിന്നും ആനന്ദക്കണ്ണീരൊഴുകാൻ തുടങ്ങി. രാമന്റെ കൈപിടിച്ചുകൊണ്ട് മഹർഷി ആശ്രമത്തിന്റെ അകത്തേക്ക് കൂട്ടിക്കൊണ്ടുപോയി. രാമനേയും സീതയേയും ലക്ഷ്മണനേയും വിധിപോലെ പൂജിച്ചു. ഫലമൂലങ്ങൾ ആഹാരമായി നൽകി. രാമന്റെ മുൻപിൽ തൊഴുതുനിന്നുകൊണ്ട് അഗസ്ത്യമഹർഷി പറഞ്ഞു. "രാമ! അങ്ങയുടെ വരവും പ്രതീക്ഷിച്ചാണ് ഞാൻ കഴിഞ്ഞുവരുന്നത്. പണ്ട് പാലാഴിതീരത്തുവെച്ച് ബ്രഹ്മാവ് ഭൂമിയുടെ ഭാരം തീർത്തുതരണമെന്നും, രാവണനെ വധിക്കണമെന്നും, അതിനായി അവതരിക്കണമെന്നും അപേക്ഷിച്ചിരുന്നുവല്ലോ. അന്നുമുതൽ അങ്ങയെ കാണാൻ ആഗ്രഹിച്ച് മുനിമാരോടുകൂടി ഞാൻ ഇവിടെ തപസ്സുചെയ്തുകൊണ്ടിരിക്കുകയാണ്.

"സൃഷ്ടിക്കുമുൻപ് പരമാത്മാവായ അങ്ങ് മാത്രമാണ് ഉണ്ടായിരുന്നത്. അങ്ങയെ ആശ്രയിച്ചുനിൽക്കുന്ന ഒരു ശക്തിയാണ് മായ. നിർഗുണനും പരമാത്മാവുമായ അങ്ങയെ മായ ആവരണം ചെയ്യുന്നു. മായയാൽ മറയപ്പെട്ട പരമാത്മതത്വത്തെയാണ് വേദാന്തികൾ അവ്യാകൃതമെന്നു പറയുന്നത്. മൂലപ്രകൃതി എന്നും അവിദ്യ എന്നും സംസാരം എന്നും ബന്ധം എന്നും ഓരോരുത്തരും അതിനെ ഓരോ പേരിൽ പറഞ്ഞുവരുന്നു. പരമാത്മാവായ അങ്ങയാൽ ക്ഷോഭിപ്പിക്കപ്പെട്ട അവ്യാകൃതം മഹത്തത്വത്തെ സൃഷ്ടിക്കുന്നു. നിന്തിരുവടിയാൽ പ്രേരിപ്പിക്കപ്പെട്ട മഹത്തത്വത്തിൽനിന്ന് അഹങ്കാരതത്വം ഉണ്ടാകുന്നു. മഹത്തത്വത്താൽ ആവരണം ചെയ്യപ്പെട്ട അഹങ്കാരതത്വം സാത്വികം രാജസം താമസം എന്നീ മൂന്നു വിധത്തിലായിത്തീരുന്നു. താമസാഹങ്കാരത്തിൽനിന്ന് ശബ്ദസ്പർശരൂപരസഗന്ധങ്ങളും, അവയിൽനിന്ന് ആകാശം വായു അഗ്നി ജലം ഭൂമി എന്നീ സ്ഥൂലഭൂതങ്ങളുമുണ്ടാകുന്നു. ആകാശത്തിന്റെ ഗുണം ശബ്ദമാണ്. വായുവിൽ

ശബ്ദവും സ്പർശവുമുണ്ട്. അഗ്നിയിൽ ശബ്ദസ്പർശരൂപങ്ങളാകുന്ന മൂന്നു ഗുണങ്ങളും, ജലത്തിൽ ശബ്ദസ്പർശരൂപരസങ്ങളാകുന്ന നാലു ഗുണങ്ങളുമുണ്ട്. ഭൂമിയിൽ ശബ്ദം സ്പർശം രൂപം രസം ഗന്ധം എന്നീ അഞ്ചുഗുണങ്ങളുമുണ്ട്. രജോഗുണാഹങ്കാരത്തിൽനിന്ന് കാത് ത്വക്ക് കണ്ണ് നാവ് മൂക്ക് എന്നീ ജ്ഞാനേന്ദ്രിയങ്ങളും, വാക്ക് കയ്യ് കാല് പായു ഉപസ്ഥം എന്നീ കർമ്മേന്ദ്രിയങ്ങളുമുണ്ടാകുന്നു. സത്വഗുണാഹങ്കാരത്തിൽനിന്ന് ഇന്ദ്രിയങ്ങളെ പ്രകാശിപ്പിക്കുന്ന ദേവതകളുണ്ടാകുന്നു. കാതിന്റെ ദേവതയാണ് ദിഗ്ദേവതകൾ. ത്വക്കിന്റെ ദേവതയാണ് വായു. കണ്ണിന്റെ ദേവത സൂര്യനും, നാവിന്റെ ദേവത വരുണനും, മൂക്കിന്റെ ദേവത അശ്വിനീദേവതകളുമാണ്. വാക്കിന്റെ ദേവതയാണ് അഗ്നി. കയ്യിന്റെ ദേവത ഇന്ദ്രനും, കാലിന്റേത് ഉപേന്ദ്രനുമാണ്. പായുവിന്റെ ദേവത മിത്രൻ. ഉപസ്ഥത്തിന്റെ ദേവത പ്രജാപതിയുമാണ്. മനസ്സും സത്വഗുണാഹങ്കാരത്തിൽനിന്നാണുണ്ടാവുന്നത്.

ശബ്ദാദി വിഷയങ്ങൾ ഇന്ദ്രിയങ്ങൾ ഇന്ദ്രിയദേവതകൾ മനസ്സ് ഇവയെല്ലാം കൂടിച്ചേർന്നിട്ടാണ് സൂക്ഷ്മപ്രപഞ്ചമുണ്ടാകുന്നത്. സൂക്ഷ്മപ്രപഞ്ചത്തിൽനിന്ന് ആകാശം വായു അഗ്നി ജലം ഭൂമി എന്നീ സ്ഥൂലഭൂതങ്ങളും അവകൊണ്ടു നിർമ്മിക്കപ്പെട്ട സ്ഥൂലമായ പ്രപഞ്ചവും ഉണ്ടാകുന്നു. സ്ഥൂലപ്രപഞ്ചത്തിൽക്കൂടെ പ്രകടമായിത്തീരുന്ന പരമാത്മാവായ അങ്ങയെത്തന്നെയാണ് വിരാട്പുരുഷൻ എന്നു പറയുന്നത്. വിരാട്പുരുഷനിൽനിന്നാണ് സഞ്ചരിക്കുന്നവയും സഞ്ചരിക്കാത്തവയുമായ സകലജീവജാലങ്ങളുമുണ്ടാകുന്നത്. കാലംകൊണ്ടും കർമ്മംകൊണ്ടും ഉണ്ടാവുന്ന ദേവന്മാരും, മൃഗങ്ങളും, പക്ഷികളും, മനുഷ്യരും എല്ലാം വിരാട്പുരുഷനായ അങ്ങയിൽ നിന്നുണ്ടാകുന്നവരാണ്. രജോഗുണത്തിലൂടെ പ്രപഞ്ചത്തിന്റെ സൃഷ്ടികർത്താവായ ബ്രഹ്മാവായിത്തീരുന്നത് അങ്ങാണ്. സത്വഗുണത്തിലൂടെ വിഷ്ണുവായിത്തീർന്ന് പ്രപഞ്ചത്തിന്റെ രക്ഷിതാവായിത്തീരുന്നതും അങ്ങുതന്നെ. പ്രളയകാലത്ത് തമോഗുണത്തിലൂടെ രുദ്രനായിത്തീർന്ന് എല്ലാത്തേയും സംഹരിക്കുന്നവനും അവിടുന്നുതന്നെ. ബുദ്ധിയിലെ സത്വം രജസ്സ് തമസ്സ് എന്നീ മൂന്നു ഗുണങ്ങളെക്കൊണ്ടാണ് ഉണർന്നിരിക്കുക, സ്വപ്നം കാണുക, ഉറങ്ങുക എന്നീ മൂന്നവസ്ഥകൾ ഉണ്ടാകുന്നത്. ഈ മൂന്നവസ്ഥകൾക്കും അതീതനും,

സാക്ഷിയും, ജ്ഞാനസ്വരൂപനും, നാശരഹിതനുമാണ് അവിടുന്ന്.

"രഘുനന്ദന! അങ്ങ് സൃഷ്ടിക്ക് ഇച്ഛിക്കുമ്പോൾ, മായയെ സ്വീകരിക്കുന്നു. അതോടെ അങ്ങ് മായയുടെ മൂന്നു ഗുണങ്ങളോടുകൂടിയവനായി തോന്നപ്പെടുന്നു. മായ, അവിദ്യ എന്നും വിദ്യ എന്നും രണ്ടു രൂപത്തിൽ പ്രകാശിക്കുന്നു. പ്രവൃത്തിമാർഗത്തിൽ (കർമ്മം ചെയ്തും ഫലം അനുഭവിച്ചും) കഴിയുന്നവർ അവിദ്യയ്ക്ക് അടിമപ്പെട്ടവരാണ്. സംസാരവ്യവഹാരത്തിൽനിന്നു നിവർത്തിച്ചവരും, വേദാന്തവാക്യങ്ങളുടെ അർത്ഥവിചാരം ചെയ്യുന്നവരും, നിന്തിരുവടിയിൽ ഭക്തിയെ വളർത്തുന്നവരുമായ മനുഷ്യർ വിദ്യയോടുകൂടിയവരാണ്. അവിദ്യയ്ക്ക് വശംവദരായവർ ജനനമരണസ്വരൂപമായ സംസാരം അനുഭവിക്കുന്നവരാണ്. വിദ്യയ്ക്കുവേണ്ടി പരിശ്രമിക്കുന്നവർ ക്രമേണ ജീവന്മുക്തരായിത്തീരുന്നു. അങ്ങയിൽ ഭക്തിഭാവത്തെ വളർത്തുന്നവരും രാമമന്ത്രത്തെ ഉപാസിക്കുന്നവരുമായ സുകൃതികൾക്ക് വിദ്യ (ജ്ഞാനം) ഉണ്ടാകും. അല്ലാത്തവർക്ക് ഒരിക്കലും ഉണ്ടാവില്ല. അതിനാൽ അങ്ങയിൽ ഭക്തി ഉറച്ചവർ സംസാരത്തിൽനിന്നു മുക്തന്മാർതന്നെ എന്നതിൽ സംശയമില്ല. അങ്ങയിൽ ഭക്തിയില്ലാത്തവർക്ക് മോക്ഷം സ്വപ്നത്തിൽപ്പോലും കിട്ടില്ല.

"അധികം പറഞ്ഞിട്ടെന്തു പ്രയോജനം? സാരമായതിനെ ഞാൻ പറയാം. സജ്ജനസംസർഗമാണ് മോക്ഷപ്രാപ്തിക്കുള്ള ഉത്തമസാധനം. എല്ലാത്തേയും സമമായി (ആത്മസ്വരൂപേണ) കാണുന്നവരും, യാതൊന്നിലും ആഗ്രഹമില്ലാത്തവരും, ധനം പുത്രന്മാർ കീർത്തി എന്നിവയിൽ താല്പര്യമകന്നവരും ഇന്ദ്രിയങ്ങളേയും മനസ്സിനേയും അടക്കിയവരുമാണ് സജ്ജനങ്ങൾ. ഇഷ്ടാനിഷ്ടങ്ങളിൽ പ്രീതിയോ അപ്രീതിയോ ഇല്ലാത്തവരും, പരമനിസ്സംഗന്മാരും, എല്ലാ കർമ്മങ്ങളേയും ഉപേക്ഷിച്ചവരും, 'അഹം ബ്രഹ്മാസ്മി' (ഞാൻ ബ്രഹ്മംതന്നെ) എന്ന ദൃഢബോധത്തോടുകൂടിയവരും, യമനിയമങ്ങളെ ആചരിക്കുന്നവരും, യാദൃച്ഛികമായി കിട്ടുന്നതുകൊണ്ട് തൃപ്തരായി ജീവിക്കുന്നവരുമാണ് സത്തുക്കൾ. അങ്ങനെയുള്ള മഹാത്മാക്കളോടുള്ള ചേർച്ചയാണ് സത്സംഗം. സത്സംഗം സാധിച്ചാൽ അങ്ങയുടെ കഥകളിൽ ശ്രദ്ധയുണ്ടാവും. നിന്തിരുവടിയുടെ കഥകൾ കേൾക്കുംതോറും ഭക്തി വളർന്നുവരും. ഭക്തി ദൃഢമായിത്തീർന്നാൽ താൻ ആത്മാവാണെന്ന അനുഭവജ്ഞാനമുണ്ടാകും. ഇതാണ് മോക്ഷപ്രാ

പ്തിക്കുള്ള അനുഷ്ഠാനം. പണ്ടുള്ള സമർത്ഥന്മാർ ആചരിച്ചിരുന്ന വയാണ് ഇവ. രാമ! അതിനാൽ സജ്ജനസംഗം സാധിക്കാനും അങ്ങയിൽ നിഷ്കളങ്കഭക്തിയുണ്ടാവാനും എന്നെ അനുഗ്രഹിക്കണം. അങ്ങയുടെ ദർശനഭാഗ്യം സിദ്ധിച്ചതിനാൽ ഇന്ന് എന്റെ ജന്മം സഫലമായി. ഞാൻ വളരെക്കാലമായി ചെയ്ത തപസ്സിന്റെ ഫലമായാണ് ഇന്ന് അങ്ങയെ പൂജിക്കാൻ കഴിഞ്ഞത്. രാഘവ! അങ്ങ് സീതാസമേതനായി എപ്പോഴും എന്റെ ഹൃദയത്തിൽ വിളങ്ങുമാറാകണം. ഞാൻ നടക്കുമ്പോഴും നില്ക്കുമ്പോഴും മറ്റെന്തു പ്രവൃത്തിചെയ്യുമ്പോഴും നിന്തിരുവടിയുടെ സ്മരണ എനിക്കു ഉണ്ടാകണം. അതിനെന്നെ അനുഗ്രഹിക്കണം."

ഇങ്ങനെ മുനിശ്രേഷ്ഠനായ അഗസ്ത്യൻ രാമനെ സ്തുതിച്ചു. ഇന്ദ്രൻ തന്നെ ഏല്പിച്ചിരുന്ന വൈഷ്ണവചാപവും, അമ്പൊടുങ്ങാത്ത രണ്ടു ആവനാഴികളും, ശ്രേഷ്ഠമായ ഒരു വാളും രാമനു കൊടുത്തു. "രാമ! ഭൂമിക്ക് ഭാരഭൂതരായ രാക്ഷസന്മാരെ സംഹരിച്ചാലും. അതിനുവേണ്ടിയാണല്ലോ മായയിലൂടെയുള്ള അങ്ങയുടെ മനുഷ്യാവതാരം. ഇവിടെനിന്ന് രണ്ടുയോജന (ഏതാണ്ട് 24 കിലോമീറ്റർ) ദൂരത്ത് പഞ്ചവടി എന്ന മനോഹരവനമുണ്ട്. ഗൗതമീനദിയുടെ തീരത്താണ് ആ സ്ഥലം. വനവാസത്തിലെ ബാക്കികാലം അവിടെ ച്ചെന്നു താമസിക്കൂ. അവിടെ വസിച്ചുകൊണ്ട് ദേവകാര്യങ്ങൾ പലതും ചെയ്യാനുണ്ട്." തത്ത്വാർത്ഥത്തെ പ്രകാശിപ്പിക്കുന്ന അഗസ്ത്യസ്തുതി കേട്ട് സന്തോഷിച്ച രാമൻ മുനിയോട് യാത്ര പറഞ്ഞ് സീതയോടും ലക്ഷ്മണനോടുംകൂടി പഞ്ചവടിയിലേയ്ക്ക് പുറപ്പെട്ടു. എല്ലാവർക്കും മാർഗദർശിയായ രാമൻ അഗസ്ത്യമഹർഷി കാണിച്ചുകൊടുത്ത വഴിക്കാണ് പഞ്ചവടിയിലേക്ക് പോയത്.



## നാലാം. സർഗം
## മുക്തിമാർഗോപദേശം

പഞ്ചവടിക്കുപോകുന്ന വഴിയിൽ രാമൻ പർവ്വതത്തിന്റെ കൊടുമുടിപോലെ വലിയ ശരീരത്തോടുകൂടിയ ഒരു കഴുകനെ കണ്ടു. എന്താണിത് എന്ന് ആശ്ചര്യപ്പെട്ടു. "ലക്ഷ്മണ! വില്ല് കൊണ്ടുവരൂ. ഇതാ ഒരു രാക്ഷസൻ. മഹർഷിമാരെ തിന്നുന്ന ഇവനെ ഞാൻ കൊല്ലുന്നുണ്ട്." ഇങ്ങനെ രാമൻ പറഞ്ഞതുകേട്ട് ആ കഴുകൻ ഭയത്തോടെ പറഞ്ഞു. "രാമ! ഞാൻ അങ്ങയ്ക്ക് കൊല്ലാൻ തക്കവനല്ല. അങ്ങയുടെ അച്ഛന്റെ സുഹൃത്താണ്. ജടായു എന്നുപേരായ കഴുകനാണ്. അങ്ങയ്ക്ക് പ്രിയപ്പെട്ട എന്തെങ്കിലും സഹായം ചെയ്യാനായി ഞാൻ പഞ്ചവടിയിൽ താമസിക്കുന്നവനാണ്. അങ്ങും ലക്ഷ്മണനും നായാട്ടിനു പോകുന്ന സമയത്ത് സീതയെ രക്ഷിക്കൽ എന്റെ ചുമതലയായിരിക്കും." കഴുകൻ ഇങ്ങനെ പറഞ്ഞപ്പോൾ ശ്രീരാമൻ സ്നേഹത്തോടെ പറഞ്ഞു. "ഗൃധ്രരാജാവേ! അങ്ങ് പറഞ്ഞത് ശരി. പഞ്ചവടിയിൽ ഞങ്ങളുടെ ആശ്രമത്തിനു സമീപത്ത് താമസിച്ച് പറഞ്ഞപോലെ ചെയ്താലും." ഇങ്ങനെ പറഞ്ഞ് ജടായുവിനെ ആലിംഗനം ചെയ്തു.

അതിനുശേഷം രാമൻ സീതയോടും ലക്ഷ്മണനോടും കൂടി പഞ്ചവടിയിലെത്തി. ലക്ഷ്മണൻ നല്ലൊരു പർണശാല നിർമ്മിച്ചു. അവിടെ അവർ മൂന്നുപേരും താമസിക്കാൻ തുടങ്ങി. ധാരാളം പഴങ്ങൾ നിറഞ്ഞ വൃക്ഷങ്ങളോടും കുടിക്കാൻ ശുദ്ധജലം നിറഞ്ഞൊഴുകുന്ന അരുവികളോടും കൂടിയതും, ജനങ്ങളുടെ ശല്യമില്ലാത്തതുമായ ഏകാന്തസ്ഥലമായിരുന്നു പഞ്ചവടിയിലെ അവരുടെ ആശ്രമം. സീതയെ സന്തോഷിപ്പിച്ചുകൊണ്ട് രാമൻ ലക്ഷ്മണസമേതനായി, ദേവലോകത്തിലെന്നപോലെ, അവിടെ സുഖമായി താമസിച്ചു. ലക്ഷ്മണൻ രാമനും സീതയ്ക്കും ആവശ്യമായ ഫലമൂലങ്ങൾ കൊണ്ടുകൊടുത്തിരുന്നു. രാത്രി രാമനും സീതയും ഉറങ്ങുമ്പോൾ വില്ലും ധരിച്ച് അവർക്ക് കാവൽനിന്നിരുന്നു. ദിവസേന അവർ മൂന്നുപേരും ഗൗതമീനദിയിൽ സ്നാനം ചെയ്തിരുന്നു. രാമന്റേയും

ലക്ഷ്മണന്റേയും നടുക്കാണ് സീത സഞ്ചരിച്ചിരുന്നത്. ആശ്രമത്തിലേക്ക് ആവശ്യമുള്ള വെള്ളം ദിവസേന ലക്ഷ്മണൻ കൊണ്ടുകൊടുത്തിരുന്നു. രാമനെ ദാസനെപ്പോലെ സേവിക്കുന്നത് ലക്ഷ്മണന് ഒരു നിർവൃതിയായിരുന്നു. ഇങ്ങനെ മൂന്നുപേരും പഞ്ചവടിയിൽ സുഖമായി താമസിച്ചുവന്നു.

ഒരുദിവസം ലക്ഷ്മണൻ ഏകാന്തത്തിൽ ഇരുന്നിരുന്ന രാമനെ വിനയപൂർവ്വം സമീപിച്ച് ചോദിച്ചു. ജ്യേഷ്ഠൻ എന്ന നിലയ്ക്കല്ല, സർവ്വേശ്വരൻ എന്ന നിലയ്ക്കാണ് ലക്ഷ്മണൻ രാമനെ സമീപിച്ചത്. "ഭഗവൻ! ഞാൻ അങ്ങയിൽനിന്ന് മോക്ഷസ്വരൂപത്തെ ചുരുക്കിക്കേട്ടാൽക്കൊള്ളാമെന്ന് ആഗ്രഹിക്കുന്നു. ജ്ഞാനം വിജ്ഞാനം വൈരാഗ്യം ഭക്തി ഇവ നാലും മോക്ഷപ്രാപ്തിക്ക് അത്യാവശ്യമാണെന്ന് ഞാൻ മനസ്സിലാക്കിയിട്ടുണ്ട്. അവയുടെ സ്വരൂപത്തേയും എനിക്ക് പറഞ്ഞുതരാൻ ദയചെയ്യണം. അങ്ങയെപ്പോലെ ശ്രേഷ്ഠനായ ഒരു ഉപദേഷ്ടാവിനെ ലോകത്തിൽ കാണാൻ കിട്ടില്ല."

ശ്രീരാമൻ മറുപടി പറഞ്ഞു. "വത്സ! നിന്റെ ചോദ്യത്തിനുള്ള ഉത്തരം രഹസ്യത്തിൽവെച്ച് അതിരഹസ്യമാണ്. അത് അറിയുന്നതോടെ ഭേദഭാവനയ്ക്ക് കാരണമായ അജ്ഞാനം നിശ്ശേഷം നശിക്കും. മായകൊണ്ടാണ് ആത്മസ്വരൂപത്തെ മറക്കുന്നതും പ്രപഞ്ചത്തെ സത്യമായി ധരിക്കുന്നതും. അതിനാൽ ഞാൻ ആദ്യമായി മായയുടെ സ്വരൂപം പറഞ്ഞുതരാം. ജ്ഞാനംകൊണ്ട് മായ നശിക്കും. ആ ജ്ഞാനമുണ്ടാവാനുള്ള അനുഷ്ഠാനങ്ങൾ പിന്നീട് ഉപദേശിക്കാം. അനന്തരം ജ്ഞാനത്തിന്റേയും വിജ്ഞാനത്തിന്റേയും സ്വരൂപത്തെ പറഞ്ഞുതരാം. ജ്ഞാനവിജ്ഞാനങ്ങളെക്കൊണ്ടു പ്രാപിക്കേണ്ടതായ പരമാത്മതത്വത്തേയും ഉപദേശിച്ചുതരാം. പരമാത്മതത്വബോധംകൊണ്ട് സംസാരഭയത്തിൽനിന്ന് എന്നെന്നേക്കുമായി മുക്തനായിത്തീരാൻ കഴിയും.

"ശരീരം ഇന്ദ്രിയങ്ങൾ പ്രാണൻ മനസ്സ് ബുദ്ധി എന്നിവ അനാത്മ (ആത്മാവിൽനിന്നു ഭിന്ന) വസ്തുക്കളാണ്. അവ താനാണെന്ന തോന്നൽ എന്തുകൊണ്ട് ഉണ്ടാവുന്നുവോ, ആ ശക്തിയെയാണ് മായ എന്നു പറയുന്നത്. മായയാണ് സംസാരാനുഭവത്തെ സത്യമായി തോന്നിപ്പിക്കുന്നത്. മായയ്ക്ക് രണ്ടുരൂപങ്ങളുണ്ട്. വിക്ഷേപവും ആവരണവും ആണ് അവ. അതിൽ വിക്ഷേപമാണ് മഹത്തത്വം

മുതൽ ബ്രഹ്മാവുവരെയുള്ള സൂക്ഷ്മവും സ്ഥൂലവുമായ പ്രപഞ്ചത്തെ സൃഷ്ടിക്കുന്നത്. ആവരണം ജ്ഞാനത്തെ മറച്ചുകൊണ്ട് സ്ഥിതിചെയ്യുന്നു. ആത്മവിസ്മൃതി ആവരണവും പ്രപഞ്ചപ്രതീതി വിക്ഷേപവുമാണ്. പ്രപഞ്ചം, കയറിൽ പാമ്പെന്നപോലെ, വെറും ഭ്രമം കൊണ്ട് തോന്നപ്പെടുന്നതാണ്. വിചാരംചെയ്തു നോക്കുമ്പോൾ പ്രപഞ്ചത്തിന് സത്യത്വമില്ലെന്ന് അനുഭവം വരും. കയറിനെ അറിയാത്തതിനാലാണല്ലോ അതിൽ പാമ്പെന്ന തോന്നലുണ്ടായത്. അതുപോലെ, പരമാത്മതത്വത്തെ അറിയാത്തതിനാലാണ് അതിൽ പ്രപഞ്ചപ്രതീതി തോന്നപ്പെടുന്നത്. കയറിനെ അറിഞ്ഞാൽ അതിൽ തോന്നപ്പെട്ടിരുന്ന പാമ്പ് ഇല്ലാതായിത്തീരുന്നതുപോലെ, പരമാത്മസ്വരൂപത്തെ അറിഞ്ഞാൽ പ്രപഞ്ചവും ഇല്ലാതായിത്തീരും. നമ്മൾ ഇവിടെ എന്തെല്ലാം കേൾക്കുകയും കാണുകയും സ്മരിക്കുകയും ചെയ്യുന്നുവോ, അവയ്ക്കൊന്നും സത്യത്വമില്ല. അവ സ്വപ്നം പോലെയോ മനോരാജ്യംപോലെയോ ഭ്രമംകൊണ്ട് തോന്നപ്പെടുന്നവയാണ്.

"സംസാരത്തെ ഒരു വൃക്ഷമായി കണക്കാക്കുകയാണെങ്കിൽ അതിന്റെ നാരായവേര് ദേഹമാണ്. ദേഹമാണ് താനെന്ന തോന്നലിൽ നിന്നാണ് ഭാര്യ പുത്രൻ ധനം ഗൃഹം മുതലായവയിൽ സ്നേഹമുണ്ടാവുന്നത്. ആത്മാവായ തനിക്ക് ഇവയോടൊന്നും ബന്ധമില്ല. ആകാശം വായു അഗ്നി ജലം ഭൂമി എന്നീ പഞ്ചഭൂതങ്ങൾ, ശബ്ദം സ്പർശം രൂപം രസം ഗന്ധം എന്നീ അഞ്ചുവിഷയങ്ങൾ, ഞാനെന്ന തോന്നലാകുന്ന അഹങ്കാരം, ബുദ്ധി, കാത് ത്വക്ക് കണ്ണ് നാവ് മൂക്ക് എന്നീ ജ്ഞാനേന്ദ്രിയങ്ങൾ, വാക്ക് കയ്യ് കാല് പായു ഉപസ്ഥം എന്നീ കർമ്മേന്ദ്രിയങ്ങൾ, ബുദ്ധിയിലുള്ള ആത്മപ്രതിബിംബമാകുന്ന ചിദാഭാസൻ, മനസ്സ്, ഇവയ്ക്കെല്ലാം കാരണമായ മൂലപ്രകൃതി ഇവയെല്ലാം കൂടിച്ചേർന്നതിനെ ക്ഷേത്രമെന്നു പറയുന്നു. ക്ഷേത്രത്തെത്തന്നെയാണ് ദേഹമെന്നും പറയുന്നത്. ഇവയിൽനിന്ന് വേറിട്ടു നിൽക്കുന്ന ചൈതന്യമാണ് ആത്മാവ്. ഇനി ആത്മാവിനെ അറിയാനുള്ള അനുഷ്ഠാനങ്ങൾ പറയാം. ദേഹത്തിനു സാക്ഷിയായ ആത്മാവും പരമാത്മാവും ഒന്നുതന്നെ. ആത്മാവിനെ അറിയുന്നതോടെ പരമാത്മബോധവും ഉണ്ടാകും.

"താൻ യോഗ്യനാണെന്ന തോന്നലാണ് അഭിമാനം. അത് തീരെ

ഇല്ലാതാവണം. എന്നാലേ ജ്ഞാനമുണ്ടാവൂ. ധാർമ്മികനാണെന്ന അഭിനയമാണ് ദംഭം. അതും നിശ്ശേഷം അകറ്റണം. ഒരു ജീവിയേയും വാക്ക് മനസ്സ് ശരീരം എന്നിവകൊണ്ട് ദ്രോഹിക്കാതിരിക്കലാണ് അഹിംസ. അത് ആചരിക്കണം. മറ്റുള്ളവർ തന്നെ അധിക്ഷേപിക്കുന്നതിനെ ചിന്തയോ ആവലാതിയോ കൂടാതെ സഹിക്കണം. വാക്കും വിചാരവും പ്രവൃത്തിയും ഒന്നായിത്തീരലാണ് ആർജ്ജവം. അത് അഭ്യസിച്ച് ഉണ്ടാക്കണം. ശരീരംകൊണ്ടും വാക്കുകൊണ്ടും മനസ്സുകൊണ്ടും ഗുരുവിനെ സേവിക്കണം. സ്നാനംകൊണ്ട് ശരീരവും ഈശ്വരചിന്തകൊണ്ട് മനസ്സും ശുദ്ധമാക്കണം. സൽക്കർമ്മങ്ങൾ അനുഷ്ഠിക്കുന്നതിൽ സ്ഥിരത ഉണ്ടാവണം. സങ്കല്പങ്ങളെ അകറ്റികൊണ്ട് മനസ്സിനേയും, മൗനംകൊണ്ട് വാക്കിനേയും, സർവകർമ്മപരിത്യാഗംകൊണ്ട് ശരീരത്തേയും അടക്കണം. ശബ്ദാദിവിഷയങ്ങളെ സമ്പാദിക്കാനുള്ള പ്രവൃത്തിയെ നിശ്ശേഷം ഉപേക്ഷിക്കണം. ഞാനെന്ന തോന്നലാകുന്ന അഹങ്കാരത്തെ അകറ്റാൻ എപ്പോഴും പരിശ്രമിച്ചുകൊണ്ടിരിക്കണം. ജനനം വാർദ്ധക്യം മരണം മുതലായ ദുഃഖാനുഭവങ്ങളെ ഓർമ്മിച്ചുകൊണ്ടിരിക്കണം. അത് വൈരാഗ്യം വളരാൻ സഹായകരമായിത്തീരും. ഭാര്യ പുത്രൻ ധനം മുതലായവയിലുള്ള സ്നേഹത്തെ അകറ്റണം. ഇഷ്ടം വന്നാലും അനിഷ്ടം വന്നാലും മനസ്സിനെ സമനിലയിൽ നിർത്താൻ അഭ്യസിച്ചുകൊണ്ടിരിക്കണം. എല്ലാവരിലും ആത്മസ്വരൂപേണ വിളങ്ങുന്ന ഈശ്വരനിൽ, മറ്റു ചിന്തകളൊന്നും കൂടാതെ, ബുദ്ധിയെ ഉറപ്പിക്കണം. ജനത്തിരക്കില്ലാത്ത ഏകാന്തവും പുണ്യവുമായ സ്ഥലത്ത് താമസിക്കണം. വെറും ലൗകികന്മാരോടു ബന്ധപ്പെടുന്നതിൽ താല്പര്യമില്ലാതാവണം. ആത്മജ്ഞാനം സമ്പാദിക്കാൻ എപ്പോഴും പ്രയത്നിച്ചുകൊണ്ടിരിക്കണം. വേദാന്തവാക്യങ്ങളുടെ അർത്ഥവിചാരം ചെയ്യണം. ഇങ്ങനെയുള്ള അനുഷ്ഠാനങ്ങൾകൊണ്ട് ജ്ഞാനമുണ്ടാവും. ഇതിനു വിപരീതമായി ജീവിച്ചാൽ അജ്ഞാനവും വളരും.

"അഹങ്കാരം ബുദ്ധി മനസ്സ് പ്രാണൻ ഇന്ദ്രിയങ്ങൾ ശരീരം ഇവയിൽനിന്നു വേറിട്ടുനിൽക്കുന്നവനും, നിത്യശുദ്ധനും, ജ്ഞാനമാത്രസ്വരൂപനുമായ ആത്മാവാണ് താനെന്ന ബോധം യാതൊന്നുകൊണ്ടുണ്ടാവുന്നുവോ, അതിനെയാണ് ജ്ഞാനമെന്നു പറയുന്നത്. ആ

ജ്ഞാനം അനുഭവമായിത്തീർന്നാൽ അതിനെ വിജ്ഞാനം എന്നും പറയുന്നു (താൻ ആത്മാവാണെന്ന അറിവ് ജ്ഞാനവും അനുഭവം വിജ്ഞാനവുമാണ്). ആത്മാവ് എങ്ങും നിറഞ്ഞവനാണ്. സത്ത് (ഉണ്മ) ചിത്ത് (ജ്ഞാനം) ആനന്ദം (സുഖം) എന്നീ സ്വരൂപത്തോടു കൂടിയവനും, ഒരിക്കലും ക്ഷയിക്കാത്തവനും, ബുദ്ധി മനസ്സ് ശരീരം എന്നീ ഉപാധികൾ ഇല്ലാത്തവനും, ബാല്യം കൗമാരം യൗവ്വനം വാർദ്ധക്യം എന്നീ പരിണാമങ്ങൾ ഇല്ലാത്തവനുമാണ്. ഏകനാണ്. അദ്വിതീയനാണ്. സത്യസ്വരൂപനാണ്. ജ്ഞാനസ്വരൂപനാണ്. നിസ്സംഗനാണ്. സ്വയം പ്രകാശസ്വരൂപിയാണ്. എല്ലാത്തിനും സാക്ഷിയാണ്. ഇപ്രകാരമുള്ള ആത്മാവിനെ വിജ്ഞാനംകൊണ്ട് പ്രാപിക്കാൻ കഴിയും. ശാസ്ത്രജ്ഞാനംകൊണ്ടും ഗുരുവിന്റെ ഉപദേശം കൊണ്ടും, ജാഗ്രത്സ്വപ്നസുഷുപ്തികളെ അനുഭവിക്കുന്ന ജീവനും, ഈ മൂന്നവസ്ഥകൾക്കും സാക്ഷിയായ ആത്മാവും ഒന്നാണെന്ന ബോധ്യം വരും. അതോടെ പ്രപഞ്ചത്തിനു കാരണമായ അവിദ്യ, അതിന്റെ വികാരങ്ങളായ അഹങ്കാരം ബുദ്ധി മനസ്സ് പ്രാണൻ ഇന്ദ്രിയങ്ങൾ ശരീരം എന്നിവയോടുകൂടി പരമാത്മാവിൽ ലയിക്കുന്നു. ഈ അനുഭവത്തെയാണ് മുക്തി എന്നു പറയുന്നത്. ലക്ഷ്മണ! ഇങ്ങനെ ജ്ഞാനത്തോടും വിജ്ഞാനത്തോടും വൈരാഗ്യത്തോടും കൂടിയ മോക്ഷസ്വരൂപത്തെ ഞാൻ പറഞ്ഞുതന്നു കഴിഞ്ഞു. പക്ഷെ ഈശ്വരനായ എന്നിൽ ഉറച്ച ഭക്തിയില്ലാത്തവർക്ക് മുക്തി ദുർല്ലഭമാണെന്നാണ് എന്റെ അഭിപ്രായം. കണ്ണുകളുള്ളവർക്കും രാത്രി ഇരുട്ടിൽ വഴി കാണുകയില്ലല്ലോ. എന്നാൽ വിളക്കുള്ളവർക്ക് വഴി സ്പഷ്ടമായി കാണുകയും ചെയ്യും. അതുപോലെ ഭക്തികൊണ്ട് ശുദ്ധമായിത്തീർന്ന മനസ്സിലേ ആത്മജ്ഞാനം പ്രകാശിക്കൂ.

"ഇനി ഭക്തിയുണ്ടാവാനുള്ള അനുഷ്ഠാനം പറഞ്ഞുതരാം. ഭക്തന്മാരോടുള്ള സത്സംഗം, ഭഗവാനേയും ഭക്തന്മാരേയും സേവിക്കുക, ഏകാദശി മുതലായ വ്രതങ്ങൾ ഉപവാസമായി ആചരിക്കുക, ഭഗവാന്റെ അവതാരദിവസങ്ങളെ ആഘോഷിക്കുക, ഭഗവൽക്കഥകൾ കേൾക്കുക, കീർത്തിക്കുക, വ്യാഖ്യാനിക്കുക, ഭഗവാനെ പൂജിക്കുക, ഭഗവാന്റെ നാമം ജപിക്കുക ഇവയെല്ലാം നിരന്തരം അഭ്യസിക്കുന്നവർക്ക് ഈശ്വരനെ മറക്കാൻ പറ്റാത്തവിധത്തിലുള്ള ഭക്തിയുണ്ടാവും. ഭക്തികൊണ്ട് കർമ്മവാസനകൾ നശിച്ച് മനസ്സ് ആകാ

ശംപോലെ നിർമ്മലമായിത്തീരും. ചിന്തയോ ഉറക്കമോ ഇല്ലാത്ത മനസ്സിന്റെ നിലയാണ് മനഃശുദ്ധി. അങ്ങനെ ശുദ്ധമായിത്തീർന്ന മനസ്സിൽ ജ്ഞാനവും വിജ്ഞാനവും വൈരാഗ്യവും വളരെ വേഗത്തിൽ വളർന്നുവരും. വൈരാഗ്യംകൊണ്ട് കാത് ത്വക്ക് കണ്ണ് നാവ് മൂക്ക് എന്നീ ഇന്ദ്രിയങ്ങൾ അടങ്ങും. അതോടെ ജാഗ്രദവസ്ഥയില്ലാതായിത്തീരും. ഭക്തികൊണ്ട് കർമ്മവാസനകൾ നശിച്ച് മനസ്സടങ്ങും. അപ്പോൾ സ്വപ്നാവസ്ഥയുമില്ലാതായിത്തീരും. ജ്ഞാനമുണ്ടായാൽ ആത്മവിസ്മൃതിയാകുന്ന അവിദ്യ നശിക്കും. അതോടെ സുഷുപ്തിയാകുന്ന അവസ്ഥയും ഇല്ലാതാകും. ഈ മൂന്നവസ്ഥകളുമില്ലാതായാൽ ജീവൻ ആത്മാവിൽ ഏകീഭവിച്ച് മുക്തനായിത്തീരും. ലക്ഷ്മണ! ഇങ്ങനെ നിന്റെ ചോദ്യത്തിനു മറുപടി പറഞ്ഞുതന്നു കഴിഞ്ഞു. എന്റെ ഈ ഉപദേശം അനുഷ്ഠിക്കുന്നവൻ നിശ്ചയമായും മോക്ഷപ്രാപ്തിക്ക് അർഹനായിത്തീരും. എന്നിൽ ഭക്തിയില്ലാത്തവർക്ക് ഇത് ഉപദേശിച്ചുകൊടുക്കരുത്. ഭക്തന്മാരെ വിളിച്ചുവരുത്തിപ്പോലും ഉപദേശിക്കുകയും വേണം. ഈ ഉപദേശത്തെ ശ്രദ്ധയോടെ പഠിക്കുന്നവർപോലും അജ്ഞാനബന്ധം നശിച്ച് മുക്തരായി ഭവിക്കും. ഭക്തികൊണ്ട് മനസ്സ് ശുദ്ധമായിത്തീർന്ന ജ്ഞാനികളുടെ സത്സംഗംകൊണ്ട് വളരെ വേഗത്തിൽ മോക്ഷപ്രാപ്തി സാധിക്കും. സത്സംഗമല്ലാതെ അതിനുവേറെ സുഗമമായ അനുഷ്ഠാനമൊന്നുമില്ല."



## അഞ്ചാം സർഗം

## ഖരവധം

രാവണന്റെ അനുജത്തിയാണ് ശൂർപ്പണഖ. അവൾ ദണ്ഡകാരണ്യത്തിൽ ജനസ്ഥാനത്താണ് താമസം. ഖരനും പതിന്നാലായിരം രാക്ഷസന്മാരും അവൾക്ക് സഹായത്തിനുണ്ട്. ശൂർപ്പണഖയുടെ ചെറിയമ്മയുടെ മകനാണ് ഖരൻ. പ്രായംകൊണ്ട് അവളുടെ അനുജനാണ്. ശൂർപ്പണഖ ഒരു ദിവസം ഗൗതമീതീരത്തുകൂടി സഞ്ചരിക്കുകയായിരുന്നു. അവൾ ആ നദിയുടെ കരയിൽ താമര വജ്രം അങ്കുശം ധ്വജം മുതലായ പാദരേഖകളോടുകൂടിയ കാലടിപ്പാടുകൾ കണ്ടു. കാൽപ്പാടുകൾക്കുതന്നെ ഇത്ര സൗന്ദര്യമുണ്ടെങ്കിൽ ആ പുരുഷൻ എത്രയധികം സുന്ദരനായിരിക്കണമെന്ന് അവൾക്ക് തോന്നി. ആ കാലടിപ്പാടുകളെ പിൻതുടർന്നുകൊണ്ട് ശൂർപ്പണഖ ശ്രീരാമന്റെ ആശ്രമത്തിൽ എത്തി. സീതയോടുകൂടിയിരിക്കുന്നവനും, കാമദേവനേക്കാൾ സുന്ദരനുമായ രാമനെക്കണ്ട് അവൾ കാമപരവശയായിത്തീർന്നു. അവൾ രാമനോട് ചോദിച്ചു. "അങ്ങ് ആരാണ്? ആരുടെ മകനാണ്? ജടയും മരവുരിയും ധരിച്ച് ഈ ആശ്രമത്തിൽ താമസിക്കുന്നതെന്തിനാണ്? പറയൂ. ഞാൻ ശൂർപ്പണഖയാണ്. രാക്ഷസചക്രവർത്തിയായ രാവണന്റെ അനുജത്തിയാണ്. ഖരനെന്നുപേരായ അനുജനോടൊന്നിച്ച് ജനസ്ഥാനത്ത് താമസിച്ചുവരുന്നു. രാജാവും ജ്യേഷ്ഠനുമായ രാവണൻ എനിക്കുവേണ്ടതെല്ലാം തരുന്നുണ്ട്. ഞാൻ മുനിമാരെ ഭക്ഷിച്ചുകൊണ്ട് ഇവിടെ സുഖമായി കഴിയുന്നു. അങ്ങ് ആരാണെന്ന് അറിയണമെന്ന് ആഗ്രഹമുണ്ട്. (രാമന്റെ സൗന്ദര്യത്തിൽ മയങ്ങിയതിനാൽ മുനിവേഷം ധരിച്ചവനാണെങ്കിലും കൊന്നുതിന്നുന്നില്ല എന്നു വ്യംഗ്യം).

ശ്രീരാമൻ മറുപടി പറഞ്ഞു. എന്റെ പേര് രാമൻ എന്നാണ്. അയോധ്യാധിപനായ ദശരഥന്റെ മകനാണ്. ഈ സുന്ദരി സീതയാണ്. എന്റെ ഭാര്യയാണ്. ജനകന്റെ മകളാണ്. പർണശാലയ്ക്ക് പുറത്തുനിൽക്കുന്നവൻ എന്റെ അനുജനാണ്. ലക്ഷ്മണൻ എന്നാണ് പേര്. ഭുവനസുന്ദരിയായ (വിപരീതാർത്ഥം - ശൂർപ്പണഖയേപ്പോലെ വിരൂപയായ ഒരു സ്ത്രീ ഇതുവരെ ജനിച്ചിട്ടില്ല) ഭവതിക്ക് ഞാൻ

എന്താണ് ചെയ്തുതരേണ്ടത്? രാമൻ പറഞ്ഞതുകേട്ട് കാമപരവശയായ ശൂർപ്പണഖ പറഞ്ഞു. "രാമ! വരൂ. ഞാൻ അങ്ങയിൽ അനുരക്തയാണ്. എനിക്ക് സുന്ദരനായ അങ്ങില്ലാതെ ജീവിക്കാൻ വയ്യ. നമുക്ക് കാടുകളിലും പർവ്വതങ്ങളിലും ഒന്നിച്ച് വിനോദിച്ചുകൊണ്ട് സഞ്ചരിക്കാം." ശ്രീരാമൻ സീതയെ കടാക്ഷിച്ചുകൊണ്ട് പുഞ്ചിരിയോടെ പറഞ്ഞു. "ഇവൾ എന്റെ ഭാര്യയാണ്. എന്നെ ഒരിക്കലും വിട്ടുപിരിയാത്തവളാണ്. ഭവതിക്ക് സപത്നീദുഃഖം (ഭർത്താവിന്റെ മറ്റൊരു ഭാര്യയാണ് സപത്നി) അസഹ്യമായിത്തീരില്ലേ? ഇതാ പുറത്ത് എന്റെ അനുജനായ ലക്ഷ്മണൻ നിൽക്കുന്നുണ്ട്. അവൻ അത്യന്തം സുന്ദരനാണ്. അവൻ ഭവതിക്ക് അനുരൂപനായ ഭർത്താവായിത്തീരും. അവനൊന്നിച്ച് സഞ്ചരിച്ചുകൊള്ളൂ." രാമൻ ഇപ്രകാരം പറഞ്ഞപ്പോൾ ശൂർപ്പണഖ ലക്ഷ്മണനെ സമീപിച്ചുകൊണ്ട് പറഞ്ഞു. "ലക്ഷ്മണ! സുന്ദരനായ അങ്ങ് എന്റെ ഭർത്താവായിത്തീരൂ. അങ്ങയുടെ ജ്യേഷ്ഠൻ അങ്ങനെ കല്പിച്ചിരിക്കുന്നു. നമുക്ക് ഒന്നിച്ച് സുഖമായി സഞ്ചരിക്കാം." ലക്ഷ്മണൻ മറുപടി പറഞ്ഞു. "പതിവ്രതാരത്നമേ! (പരിഹാസസംബോധന - കാണുന്നവരെയൊക്കെ കാമിക്കുന്നവൾ പതിവ്രതയാവാൻ വയ്യല്ലോ?) ഞാൻ രാമന്റെ ദാസനാണ്. എന്നെ സ്വീകരിച്ചാൽ ഭവതി ദാസിയായിത്തീരില്ലേ? അതിനേക്കാൾ ദുഃഖം മറ്റെന്തുണ്ട്? അതിനാൽ രാമനെത്തന്നെ സമീപിക്കൂ. അദ്ദേഹം രാജാധിരാജനാണ്." അതുകേട്ട് ദുഷ്ടമനസ്സോടുകൂടിയ ആ രാക്ഷസി രാമന്റെ സമീപത്തുചെന്നു കോപത്തോടെ പറഞ്ഞു. "രാമ! നിങ്ങൾ എന്നെ അങ്ങോട്ടും ഇങ്ങോട്ടും നടത്തി കളിപ്പിക്കുകയാണല്ലേ? നമ്മുടെ ചേർച്ചക്ക് തടസ്സം ഈ സീതയാണല്ലോ. അവളെ ഞാനിതാ അങ്ങയുടെ മുമ്പിൽവച്ച് ഇപ്പോൾത്തന്നെ തിന്നുന്നുണ്ട്." ഇങ്ങനെ അലറിപ്പറഞ്ഞുകൊണ്ട് ആ ഭയങ്കരി സീതയുടെ നേരെ പാഞ്ഞടുത്തു. ഉടനെ രാമൻ പറഞ്ഞതനുസരിച്ച് ലക്ഷ്മണൻ വാളൂരി അവളുടെ മൂക്കും കാതുകളും മുറിച്ചുവീഴ്ത്തി. ഉറക്കെക്കരഞ്ഞുകൊണ്ട് ശൂർപ്പണഖ ഖരന്റെ മുൻപിൽച്ചെന്നു വീണു.

ഖരൻ പരുപരുത്തസ്വരത്തിൽ ശൂർപ്പണഖയോട് ചോദിച്ചു. "ഇതെന്താണ്? മരണത്തിന്റെ വായിലേക്കു പോകാൻ ബദ്ധപ്പെടുന്ന ആരാണ് ഇതുചെയ്തത്? വേഗം പറയൂ. അവൻ, കാലനുതുല്യം

ശക്തനാണെങ്കിൽപ്പോലും, ഞാൻ അവനെ ഉടനെ കൊല്ലുന്നുണ്ട്." ശൂർപ്പണഖ മറുപടി പറഞ്ഞു. "രാമൻ എന്നൊരു ക്ഷത്രിയകുമാരൻ അനുജനായ ലക്ഷ്മണനോടും പത്നിയായ സീതയോടുംകൂടി ഗോദാവരീതീരത്ത് താമസിക്കുന്നുണ്ട് (ഗൗതമീനദിക്ക് ഗോദാവരീ എന്നും പേരുണ്ട്). രാമന്റെ പ്രേരണയനുസരിച്ച് ലക്ഷ്മണനാണ് എന്നെ ഇങ്ങനെ വിരൂപയാക്കിത്തീർത്തത്. നീ ശൂരനാണെങ്കിൽ, നല്ല കുലത്തിൽ ജനിച്ചവനാണെങ്കിൽ, എന്റെ ശത്രുക്കളായ അവർ രണ്ടുപേരെയും ഉടനെ കൊല്ലണം. എനിക്ക് രാമന്റേയും ലക്ഷ്മണന്റേയും ചോര കുടിക്കണം. അവരുടെ മാംസം തിന്നണം. നീ അവരെ കൊന്നില്ലെങ്കിൽ ഞാൻ ഉടനെ നിന്റെ മുൻപിൽ പ്രാണത്യാഗം ചെയ്യും."

ശൂർപ്പണഖ പറഞ്ഞതുകേട്ട് കോപാന്ധനായ ഖരൻ ദൂഷണനെന്ന സേനാനായകനോടും ത്രിശിരസ്സ് എന്ന അനുജനോടും പതിന്നാലായിരം രാക്ഷസസൈന്യത്തോടുംകൂടി രാമനോട് യുദ്ധത്തിനു പുറപ്പെട്ടു. അവർ വരുന്ന കോലാഹലംകേട്ട് രാമൻ ലക്ഷ്മണനോട് പറഞ്ഞു. "ലക്ഷ്മണ! വലിയൊരു ഇരമ്പൽ കേൾക്കുന്നില്ലേ? രാക്ഷസന്മാർ യുദ്ധത്തിനു വരുന്നപോലെ തോന്നുന്നു. ഇപ്പോൾ അവരും ഞാനും തമ്മിൽ ഭയങ്കരമായ യുദ്ധം നടക്കും. നീ സീതയെ ഒരു ഗുഹയിൽ കൂട്ടിക്കൊണ്ടുപോയി സുരക്ഷിതയായി രക്ഷിക്കൂ. ഈ രാക്ഷസന്മാരെയെല്ലാം ഞാൻ ഒറ്റയ്ക്ക് കൊല്ലാൻ ആഗ്രഹിക്കുന്നു. നീ മറിച്ചൊന്നും പറയരുത്." "അങ്ങനെ ആവാ"മെന്ന് പറഞ്ഞ് ലക്ഷ്മണൻ സീതയോടുകൂടി ഒരു ഗുഹയിൽ പ്രവേശിച്ചു. രാമൻ അരയും തലയും മുറുക്കി, വില്ലിൽ ഞാൺകെട്ടി, ആവനാഴിയിൽനിന്നും ബാണമെടുത്ത്, യുദ്ധത്തിനു തയ്യാറായി. അപ്പോഴേക്കും രാക്ഷസസൈന്യം പാഞ്ഞുവന്ന് രാമനുനേരെ പലവിധ ആയുധങ്ങളും മഴപോലെ വർഷിക്കാൻ തുടങ്ങി. ചില രാക്ഷസന്മാർ വലിയ പാറക്കല്ലുകളും മരങ്ങളും രാമന്റെ നേരെ വലിച്ചെറിഞ്ഞു. രാമൻ അവയെയെല്ലാം എള്ളിൻമണികളെപ്പോലെ നുറുക്കി. പതിന്നാലായിരം രാക്ഷസന്മാരെയും ഖരദൂഷണത്രിശിരസ്സുകളെയും വെറും മൂന്നേമുക്കാൽ നാഴിക (ഒന്നര മണിക്കൂർ) സമയംകൊണ്ട് കൊന്നൊടുക്കി. ലക്ഷ്മണൻ സീതയോടുകൂടി ഗുഹയിൽനിന്ന് പുറത്തുവന്നു. ഇത്രയും ചുരുങ്ങിയ സമയത്തിനുള്ളിൽ ഇത്രയധികം

രാക്ഷസന്മാരെയെല്ലാം രാമൻ ഒറ്റയ്ക്കു കൊന്നതുകണ്ട് ലക്ഷ്മണൻ ആശ്ചര്യപ്പെട്ടു. സീത രാമന്റെ ശരീരത്തിൽ അമ്പേറ്റ മുറിവുകൾ കൈകളെക്കൊണ്ട് തടവി വേദന അകറ്റി.

രാമനോടേറ്റ ഖരദൂഷണത്രിശിരാദികളും പതിന്നാലായിരം രാക്ഷസന്മാരും മരിച്ചതുകണ്ട ശൂർപ്പണഖ ഉറക്കെ കരഞ്ഞുകൊണ്ട് ലങ്കയിൽച്ചെന്ന് രാവണന്റെ കാൽക്കൽ വീണു. ഭയപരവശയായ അനുജത്തിയെക്കണ്ട് രാവണൻ പറഞ്ഞു. "സോദരീ! എഴുന്നേൽക്കൂ. ആരാണ് നിന്നെ വിരൂപയാക്കിത്തീർത്തത്. ഇന്ദ്രനോ യമനോ വരുണനോ കുബേരനോ വേഗം പറയൂ. അവനെ ഞാൻ ഭസ്മമാക്കിത്തീർക്കുന്നുണ്ട്." ശൂർപ്പണഖ പറഞ്ഞു. "അങ്ങ് മൂഢബുദ്ധിയാണ്. അറിയേണ്ടതിനെ അറിയാത്തവനാണ്. മദ്യപാനാന്ധനാണ്. മാനിനീസക്തനാണ്. പൗരുഷമില്ലാത്തവനാണ്. ചാരന്മാരിലൂടെ വിവരങ്ങൾ അറിയാത്ത അങ്ങ് എങ്ങനെയാണ് നല്ലൊരു രാജാവാകുക? ഖരനും ദൂഷണനും ത്രിശിരസ്സും അവരുടെ സൈന്യങ്ങളായ ഇരുപത്തിനാലായിരം രാക്ഷസന്മാരും രാമനാൽ നിഷ്പ്രയാസം കൊല്ലപ്പെട്ടു. ജനസ്ഥാനം മഹർഷിമാർക്ക് സുഖമായ തപസ്സിന് പറ്റിയ സ്ഥലമാക്കിത്തീർക്കപ്പെട്ടു. ബുദ്ധിശക്തികുറഞ്ഞ അങ്ങ് ഇതൊന്നും അറിയുന്നില്ല. അതാണ് ഞാൻ പറയേണ്ടി വന്നത്." രാവണൻ ചോദിച്ചു. "ആരാണ് രാമൻ? എങ്ങനെയാണ് രാക്ഷസന്മാർ കൊല്ലപ്പെട്ടത്? എല്ലാം വിസ്തരിച്ചു പറയൂ. ഞാൻ അവനെ ഉന്മൂലനാശം വരുത്തുന്നുണ്ട്."

ശൂർപ്പണഖ പറഞ്ഞു. "ജനസ്ഥാനത്ത് താമസിച്ചിരുന്ന ഞാൻ ഒരു ദിവസം ഗൗതമീതീരത്തുകൂടി സഞ്ചരിക്കുകയായിരുന്നു. അവിടെ പഞ്ചവടി എന്ന ശാന്തമായ ഒരു പ്രദേശമുണ്ട്. പണ്ട് മുനിമാർ താമസിച്ചിരുന്ന സ്ഥലമാണ്. അവിടെ ഒരു പർണശാലയിൽ ഞാൻ പരമസുന്ദരനായ രാമനെ കണ്ടു. വില്ലും ശരവും ജടയും ധരിച്ചവനും മരവുരി വസ്ത്രമായി ഉടുത്തവനുമായിരുന്നു. രാമന്റെ അനുജനായ ലക്ഷ്മണനും അതുപോലെതന്നെ സുന്ദരനും ജടാവൽക്കലങ്ങളും വില്ലും ബാണങ്ങളും ധരിച്ചവനുമായിരുന്നു. രാമന്റെ ഭാര്യയായ സീത സാക്ഷാൽ ലക്ഷ്മീദേവിയെപ്പോലെ അതിസുന്ദരിയാണ്. ഇത്രയും സുന്ദരിയായ ഒരു സ്ത്രീയെ ദേവന്മാർ ഗന്ധർവ്വന്മാർ നാഗങ്ങൾ മനുഷ്യർ ഇവരുടെ ഇടയിലൊന്നും കാണാൻ കിട്ടില്ല. ശരീരശോഭകൊണ്ട് ആ വനത്തെ മുഴുവൻ പ്രകാ

ശിപ്പിക്കുന്നവളാണ്. അങ്ങയ്ക്ക് ഭാര്യയായി കൊണ്ടുതരാനായി ഞാൻ അവളെ അപഹരിക്കാൻ ശ്രമിച്ചു. അപ്പോൾ രാമൻ പ്രേരിപ്പിച്ചതനുസരിച്ച് ലക്ഷ്മണൻ എന്റെ മൂക്കും കാതുകളും അരിഞ്ഞു വീഴ്ത്തി. ദുഃഖപരവശയായ ഞാൻ കരഞ്ഞുകൊണ്ട് ഖരനോട് സങ്കടം പറഞ്ഞു. ഖരൻ ദൂഷണനോടും ത്രിശിരസ്സിനോടും പതിന്നാലായിരം രാക്ഷസസൈന്യത്തോടുംകൂടി രാമനോട് യുദ്ധത്തിനു ചെന്നു. പരാക്രമശാലികളായ ആ രാക്ഷസന്മാരെയെല്ലാം രാമൻ ഒറ്റയ്ക്ക്, മുന്നേമുക്കാൽ നാഴികനേരംകൊണ്ട് കൊന്നു. രാമൻ വിചാരിക്കുകയാണെങ്കിൽ നിമിഷനേരംകൊണ്ട് ത്രൈലോക്യത്തെത്തന്നെ ഭസ്മീകരിക്കും എന്നാണ് എനിക്ക് തോന്നുന്നത്. സീത ഭാര്യയായിത്തീർന്നാൽ അങ്ങയുടെ ജന്മം സഫലമാവും. ലോകൈകസുന്ദരിയായ സീതയെ ഭാര്യയാക്കാൻ ശ്രമിക്കൂ. രാമനെ നേരിട്ട് എതിർത്തു നിൽക്കാൻ അങ്ങ് ശക്തനല്ല. മായകൊണ്ട് രാമനെ അകറ്റി അങ്ങ് സീതയെ അപഹരിച്ചു കൊണ്ടുവന്നുകൊള്ളൂ."

ഇങ്ങനെ പറഞ്ഞ ശൂർപ്പണഖയെ രാവണൻ നല്ല വാക്കുകളാലും ദാനമാനങ്ങളാലും സമാശ്വസിപ്പിച്ചു. അനന്തരം സ്വന്തം അന്തഃപുരത്തിൽ പ്രവേശിച്ച് രാവണൻ ചിന്തിക്കാൻ തുടങ്ങി. "എന്റെ അനുജനും അത്യന്തം ബലവാനുമാണ് ഖരൻ. അവനേയും പതിന്നാലായിരം രാക്ഷസന്മാരെയും വെറും മനുഷ്യനായ രാമനെങ്ങനെ കൊല്ലാൻ കഴിഞ്ഞു. ബ്രഹ്മദേവന്റെ അപേക്ഷപ്രകാരം എന്നെ കൊല്ലാനായി വിഷ്ണുഭഗവാൻ തന്നെ രഘുവംശത്തിൽ മനുഷ്യനായി അവതരിച്ചതായിരിക്കുമോ? അങ്ങനെയാണെങ്കിൽ പരമാത്മാവായ ഭഗവാന്റെ കൈകൊണ്ട് മരിക്കാൻ കഴിഞ്ഞാൽ എനിക്ക് വൈകുണ്ഠരാജ്യം കിട്ടും. അങ്ങനെ അല്ലെങ്കിൽ (രാമൻ ഈശ്വരനല്ല, വെറും മനുഷ്യനാണെങ്കിൽ) സീതയെ അപഹരിച്ചുകൊണ്ടുവന്ന് ഈ രാക്ഷസരാജ്യം തന്നെ എനിക്ക് തുടർന്നും ഭരിക്കാം. രണ്ടായാലും ഞാൻ രാമനെ സമീപിക്കാൻ തന്നെ നിശ്ചയിച്ചുകഴിഞ്ഞു." ഇങ്ങനെ ആലോചിച്ചുറച്ച രാവണൻ, പരമേശ്വരനായ ഹരിതന്നെ രാമൻ എന്ന് വിചാരംചെയ്ത് മനസ്സിലാക്കി, വിരോധബുദ്ധിയിലൂടെ രാമനെ സമീപിക്കാം. സ്നേഹഭക്തിയെക്കാൾ വിദ്വേഷസ്മരണയ്ക്കു കൂടുതൽ ശക്തികൂടും എന്നും തീരുമാനിച്ചു.



## ആറാം സർഗം
## രാവണ-മാരീച-സംവാദം

അടുത്തദിവസം പ്രഭാതത്തിൽ രാവണൻ തേരിലേറി മാരീചന്റെ ആശ്രമത്തിലേക്ക് പുറപ്പെട്ടു. മാരീചൻ ജടയും മരവുരിയും ധരിച്ച് നിർഗുണബ്രഹ്മത്തെ ധ്യാനിച്ച് സമാധിയിൽ ലയിച്ചിരിക്കുകയായിരുന്നു. സമാധിയിൽനിന്നുണർന്നപ്പോൾ രാവണനെ കണ്ടു. ഉടനെ എഴുന്നേറ്റ് രാവണനെ വിധിപോലെ പൂജിച്ച് സൽക്കരിച്ചു. അതിഥിസൽക്കാരം സ്വീകരിച്ച് വിശ്രമിച്ചുകൊണ്ടിരിക്കുന്ന രാവണനോട് മാരീചൻ ചോദിച്ചു. "രാവണ! അങ്ങ് ഒറ്റയ്ക്ക് എന്താണ് ഇങ്ങോട്ടുപോന്നത്? എന്തോ ആലോചനയിൽ മുഴുകിയവനെപ്പോലെ കാണപ്പെടുന്നുവല്ലോ. രഹസ്യമല്ലെങ്കിൽ അതെന്നോട് പറയൂ. ന്യായവും എന്നെ അധർമ്മം ബാധിക്കാത്തതുമാണെങ്കിൽ ഞാൻ അങ്ങ് പറയുന്നത് അനുസരിക്കാം."

രാവണൻ പറഞ്ഞു. "അയോദ്ധ്യാധിപതിയായി ദശരഥൻ എന്നൊരു രാജാവുണ്ടത്രെ. അദ്ദേഹത്തിന്റെ മൂത്തപുത്രനാണ് രാമൻ. അദ്ദേഹം സത്യം പറയുന്നവനും പരാക്രമശാലിയുമാണുപോലും. അച്ഛനായ ദശരഥൻ രാമനേയും പത്നിയായ സീതയേയും അനുജനായ ലക്ഷ്മണനേയും കാട്ടിലേക്ക് പറഞ്ഞയച്ചു. രാമൻ ഇപ്പോൾ പഞ്ചവടിയിൽ ഒരാശ്രമം ഉണ്ടാക്കി താമസിച്ചുവരുന്നു. അദ്ദേഹത്തിന്റെ ഭാര്യയായ സീത ലോകൈകസുന്ദരിയാണ്. രാമൻ യാതൊരു തെറ്റും ചെയ്യാത്തവരായ ഖരദൂഷണത്രിശിരസ്സുകളേയും പതിന്നാലായിരം രാക്ഷസന്മാരേയും സംഹരിച്ചു. നിരപരാധിനിയും പാവവുമായ എന്റെ അനുജത്തി ശൂർപ്പണഖയുടെ മൂക്കും കാതുകളും മുറിച്ച് അവളെ വിരൂപയാക്കിത്തീർത്തു. ആരേയും പേടിയില്ലാതെ ഇപ്പോൾ രാമൻ പഞ്ചവടിയിൽ താമസിച്ചുവരുന്നു. അതിനു പ്രതികാരമായി ഞാൻ അങ്ങയുടെ സഹായത്തോടെ സീതയെ അപഹരിച്ചുകൊണ്ടുവരാമെന്നു വിചാരിക്കുന്നു. അങ്ങ് മായകൊണ്ട് അതിമനോഹരനായ ഒരു മാനായിത്തീർന്ന് രാമനേയും ലക്ഷ്മണനേയും ആശ്രമത്തിൽനിന്ന് അകറ്റണം. ആ സന്ദർഭത്തിൽ ഞാൻ സീതയെ

അപഹരിച്ചുകൊണ്ട് പോകാം. അങ്ങ് എനിക്ക് ഈ സഹായം ചെയ്തുതന്നശേഷം മടങ്ങിവന്ന് ഇപ്പോഴത്തെപ്പോലെ തപസ്വിയുടെ ജീവിതം തുടർന്നുകൊള്ളൂ."

രാവണൻ പറഞ്ഞതുകേട്ട് മാരീചൻ ആശ്ചര്യപ്പെട്ടുകൊണ്ട് ചോദിച്ചു. "രാവണ! അങ്ങയേയും വംശത്തേയും ഉന്മൂലനാശം വരുത്തുന്ന ഈ പ്രവൃത്തിചെയ്യാൻ ആരാണ് അങ്ങയെ ഉപദേശിച്ചത്? അവൻ അങ്ങയുടെ ശത്രുവാണ്. അങ്ങ് നശിച്ചുകാണണമെന്ന് ആഗ്രഹിക്കുന്നവനാണ്. വെറും പതിമൂന്ന് വയസ്സു പ്രായമുള്ള ബാലനായിരിക്കുമ്പോൾത്തന്നെ ഞാൻ രാമന്റെ പൗരുഷം പ്രത്യക്ഷത്തിൽ കണ്ടവനാണ്. വിശ്വാമിത്രന്റെ യാഗം മുടക്കാൻചെന്ന എന്നെ രാമൻ ഒരു ശരംകൊണ്ട് നൂറുയോജന ദൂരത്തിൽ സമുദ്രത്തിൽ വീഴ്ത്തി. രാമന്റെ ആ പരാക്രമത്തെപ്പറ്റി ചിന്തിച്ച് ഞാനെപ്പോഴും ഭയവിഹ്വലനായിട്ടാണ് ജീവിക്കുന്നത്. രാമനെപ്പറ്റി ഭയഭീതനായി ഓർമ്മിച്ചോർമ്മിച്ച് ഞാൻ എപ്പോഴും എല്ലായിടത്തും രാമനെ കണ്ടുകൊണ്ടാണിരിക്കുന്നത്. ദണ്ഡകാരണ്യത്തിൽ മുനിവേഷധാരിയായിരിക്കുന്ന രാമനെ കുറച്ചുമാസങ്ങൾക്കുമുൻപ് എനിക്ക് കാണാൻ കഴിഞ്ഞു. പൂർവ്വവൈരം ഓർമ്മിച്ചുകൊണ്ട് ഞാൻ ഒരു മാനായി ത്തീർന്നു. എന്റെ അനുയായികളായ രാക്ഷസന്മാരും മാനുകളായി ത്തീർന്നു. ഇതുതന്നെ നല്ലതക്കം എന്നു നിശ്ചയിച്ച് അനുചരന്മാരോടൊന്നിച്ച് ഞാൻ രാമനെ കുത്തിക്കൊല്ലാൻ അതിവേഗത്തിൽ പാഞ്ഞടുത്തു. രാമൻ തൽക്ഷണം എന്റെ നേരെ ഒരു ശരമയച്ചു. അത് ഹൃദയത്തിൽ തറച്ച ഞാൻ ചുഴലിക്കാറ്റിൽപ്പെട്ടവനെന്നപോലെ വട്ടംകറങ്ങിക്കൊണ്ട് വളരെ ദൂരത്തിൽ സമുദ്രമധ്യത്തിൽച്ചെന്നു വീണു. അന്നുമുതൽ ഞാൻ ഭയപരവശനായി, രാക്ഷസവൃത്തി ഉപേക്ഷിച്ച്, ശാന്തനായ തപസ്വിയായി ഇവിടെ ജീവിച്ചുവരികയാണ്. രാമനെത്തന്നെ എപ്പോഴും ഭയത്തോടെ ചിന്തിക്കുന്ന എനിക്ക് ശരീരസുഖത്തെത്തരുന്ന എല്ലാ വിഷയങ്ങളിലും വൈരാഗ്യം വന്നിരിക്കുന്നു. രാജപദവി, രത്നങ്ങൾ, രമണികൾ, രഥങ്ങൾ ഇവയെല്ലാം 'ര' എന്ന അക്ഷരംകൊണ്ട് ആരംഭിക്കുന്നവയാണല്ലോ. 'ര' എന്ന ശബ്ദം കേൾക്കുമ്പോഴേക്കും എനിക്ക് രാമനെപ്പറ്റി ഓർമ്മവന്ന് പേടിതോന്നുകയാലാണ് ഇവയിലൊന്നും ആസക്തി തോന്നാത്തത്. രാമൻ വരുന്നു എന്ന ഭയചിന്തയാൽ ശാരീരികമായ ഒരു കർമ്മവും എനിക്ക്

ചെയ്യാൻ പറ്റുന്നില്ല. ഉറങ്ങുമ്പോൾ സ്വപ്നത്തിൽ രാമനെക്കണ്ട് ഞാൻ ഞെട്ടി ഉണരും. അങ്ങനെ ഇടയ്ക്ക് ഉണർന്നാൽ പിന്നെ രാമനെപ്പറ്റിയുള്ള ഭയത്താൽ അന്നത്തെ ദിവസം ഉറക്കം വരില്ല. അതിനാൽ രാമനെ വഞ്ചിക്കാമെന്ന ആഗ്രഹം ഉപേക്ഷിച്ച് അങ്ങ് അരമനയിലേക്ക് മടങ്ങിപ്പൊയ്ക്കൊള്ളൂ. അങ്ങ് വളരെക്കാലമായി നിലനിന്നുവരുന്ന രാക്ഷസവംശത്തെ രക്ഷിക്കൂ. രാമൻ സ്മരിക്കുന്ന മാത്രയിൽ നമ്മുടെ വംശം നിശ്ശേഷം നശിക്കും. ഞാൻ അങ്ങയുടെ നന്മയ്ക്കാണ് പറയുന്നത്. അത് സദയം സ്വീകരിക്കൂ. രാമൻ പരമാത്മാവാണ്. അതിനാൽ രാമനിലുള്ള വിരോധം ഉപേക്ഷിക്കൂ. രാമനെ ഭക്തിയോടെ ഭജിക്കൂ. അപാരകരുണാനിധിയാണ് രാമൻ. ഇതെല്ലാം എനിക്ക് മുനിമാരിൽനിന്നാണ് അറിയാൻ കഴിഞ്ഞത്. പരമപുരുഷനായ ഭഗവാനെ ബ്രഹ്മാവും ദേവന്മാരും സ്തോത്രം ചെയ്ത് സന്തോഷിപ്പിച്ചു. 'ഞാൻ നിങ്ങൾക്ക് എന്താണ് ചെയ്തുതരേണ്ടത്?' എന്നു ഭഗവാൻ ചോദിച്ചു. അങ്ങ് മനുഷ്യസ്വരൂപം സ്വീകരിച്ച് ദേവശത്രുവായ രാവണനെ സംഹരിച്ചാലും എന്ന് ബ്രഹ്മാവ് അപേക്ഷിച്ചു. അതനുസരിച്ച് ആദിനാരായണനാണ് മായകൊണ്ട് മനുഷ്യരൂപം സ്വീകരിച്ച് രാമനായി അവതരിച്ചിരിക്കുന്നത്. ഭൂമിക്ക് ഭാരഭൂതരായ ദുഷ്ടന്മാരെ സംഹരിക്കാനാണ് അവതാരം. ആ കാര്യസാധ്യത്തിനാണ് ഇപ്പോൾ കാട്ടിലേക്ക് വന്നിരിക്കുന്നത്. അതിനാൽ അങ്ങ് സുഖമായി ലങ്കയിലേക്ക് മടങ്ങിപ്പോകൂ."

മാരീചന്റെ ഉപദേശത്തിനു രാവണൻ മറുപടി പറഞ്ഞു. "ബ്രഹ്മാവിന്റെ അപേക്ഷയനുസരിച്ച് പരമാത്മാവാണ് എന്നെക്കൊല്ലാൻ വേണ്ടി അവതരിച്ചിരിക്കുന്നതെങ്കിൽ സത്യസങ്കല്പനായ ഈശ്വരൻ അത് നിശ്ചയമായും ചെയ്യും. അതിനാൽ ഞാൻ നിശ്ചയമായും സീതയെ അപഹരിച്ചുകൊണ്ടുവരികതന്നെ ചെയ്യും. രാമന്റെ കൈകൊണ്ടു മരിക്കുകയാണെങ്കിൽ എനിക്ക് പരമപദത്തെ പ്രാപിക്കാൻ കഴിയും. അല്ലെങ്കിൽ രാമനെക്കൊന്ന് സീതയെ അനുഭവിക്കാം. അതിനാൽ അങ്ങ് വേഗം എഴുന്നേൽക്കൂ. അതിഭംഗിയുള്ള ഒരു പൊന്മാനായിത്തീർന്ന് രാമനേയും ലക്ഷ്മണനേയും ആശ്രമത്തിൽനിന്ന് അകറ്റൂ. അതിനുശേഷം ഇവിടെവന്ന് മുൻപത്തെപ്പോലെ സുഖമായി താമസിച്ചുകൊള്ളൂ. ഇനി എനിക്കെതിരായി ഒറ്റ വാക്ക് പറയുകയാണെങ്കിൽ ആ നിമിഷത്തിൽത്തന്നെ ഞാൻ

ഈ വാൾകൊണ്ട് അങ്ങയെ വെട്ടിക്കൊല്ലും. സംശയിക്കുകയേ വേണ്ട."

രാവണൻ പറഞ്ഞതുകേട്ട് മാരീചൻ സ്വയം ചിന്തിച്ചു. രാമൻ എന്നെ കൊന്നാൽ എനിക്ക് മുക്തനാവാൻ കഴിയും. ഈ നീചന്റെ കൈകൊണ്ടു മരിച്ചാൽ എനിക്ക് നരകപ്രാപ്തിയാണ്, നിശ്ചയം. ഇങ്ങനെ ആലോചിച്ചുറച്ച മാരീചൻ "രാജാവേ! അങ്ങയുടെ കല്പനപോലെ ചെയ്യാം" എന്ന് രാവണനോട് പറഞ്ഞു. മാരീചനെ തേരിലേറ്റി രാവണൻ രാമാശ്രമത്തിന്റെ സമീപത്തേക്ക് ചെന്നു. മാരീചൻ ദേഹം മുഴുവൻ സ്വർണനിറത്തോടും, അതിൽ വെള്ളിനിറത്തിലുള്ള പുള്ളികളോടും കൂടിയതും അതിമനോഹരവുമായ ഒരു പൊന്മാനായിത്തീർന്നു. ആ മാനിന്റെ കൊമ്പുകളും കുളമ്പുകളും രത്നങ്ങളെക്കൊണ്ട് നിർമ്മിച്ചവയാണ്. നീലരത്നംപോലെയുള്ള കണ്ണുകൾ, ഇടിമിന്നലിന്റെ പ്രകാശം, മനോഹരമായ മുഖം ഈ രൂപത്തിൽ അതിസുന്ദരനായ മാനായിത്തീർന്ന് മാരീചൻ രാമന്റെ ആശ്രമത്തിന്റെ മുൻപിൽ പുല്ലുതിന്നുകൊണ്ട് സഞ്ചരിച്ചു. ചിലപ്പോൾ വേഗത്തിൽ ഓടും. ചിലപ്പോൾ സമീപത്തുവന്നു നിൽക്കും. ഭയപ്പെട്ടവനെപ്പോലെ വീണ്ടും ഓടിപ്പോകും. ഇങ്ങനെ മായകൊണ്ട് മാനായിത്തീർന്ന മാരീചൻ സീതയെ പ്രലോഭിച്ചുകൊണ്ട് ആശ്രമപരിസരത്തിൽ സഞ്ചരിക്കാൻ തുടങ്ങി.



## ഏഴാം സർഗം
## സീതാപഹരണം

പൊന്മാനിനെക്കണ്ട സീത രാമനെ സമീപിച്ചുകൊണ്ട് പറഞ്ഞു. "പ്രിയതമ! രത്നപ്പുള്ളികളോടുകൂടിയ ഈ മാനിനെ നോക്കൂ. ഇത് യാതൊരു പേടിയും കൂടാതെ സഞ്ചരിക്കുന്നത് കണ്ടുവോ? അതിനെ എനിക്ക് പിടിച്ചുകൊണ്ടുവന്നു തരൂ. സുന്ദരനായ ഈ മാൻ എനിക്ക് വിനോദമൃഗമായിത്തീരും." "അങ്ങനെയാവാം" എന്നു പറഞ്ഞ് വില്ലും ശരങ്ങളുമെടുത്ത് രാമൻ പുറപ്പെട്ടു. ലക്ഷ്മണനോട് പറഞ്ഞു. "സീതയെ നീ സർവ്വകഴിവും ഉപയോഗിച്ച് രക്ഷിക്കണം. ഘോരരൂപികളായ രാക്ഷസന്മാർ ഈ കാട്ടിൽ ധാരാളമുണ്ട്. നല്ലപോലെ മനസ്സുനിർത്തണം." ലക്ഷ്മണൻ പറഞ്ഞു. "ജ്യേഷ്ഠ! ഇത് മാനൊന്നുമല്ല. മാരീചൻ മായകൊണ്ട് മാനായി വന്നിരിക്കയാണ്. ഇങ്ങനെ വിചിത്രരൂപിയായ മാനെവിടെ ഉണ്ടാവും?" ശ്രീരാമൻ ലക്ഷ്മണനോട് പറഞ്ഞു. "ഇത് മാരീചനാണെങ്കിൽ ഇവനെ നിശ്ചയമായും ഞാൻ കൊല്ലും. മാനാണെങ്കിൽ സീതയ്ക്കു വിനോദത്തിനുവേണ്ടി പിടിച്ചുകൊണ്ടുവരികയും ചെയ്യാം. ഞാൻ പോകുന്നു. വേഗം മാനിനെ പിടിച്ചുകെട്ടിക്കൊണ്ടുവരാം. നീ സീതയെ രക്ഷിക്കാൻ തയ്യാറായി നിൽക്കൂ." ഇങ്ങനെ പറഞ്ഞ് രാമൻ മായാമൃഗത്തിന്റെ പിന്നാലെ ഓടി. പ്രപഞ്ചാകാരേണ ലോകരെ മുഴുവൻ മയക്കുന്ന മായ ഏതൊരീശ്വരനെ ആശ്രയിച്ചാണോ നിൽക്കുന്നത്, യാതൊരു വികാരവുമില്ലാത്തവനും, ജ്ഞാനസ്വരൂപനും, പരിപൂർണ്ണനുമായ രാമൻ മാനിനെ അനുഗമിച്ചു. താൻ ഭക്തവത്സലനാണെന്ന വാക്യം സത്യമാക്കിത്തീർക്കാനാണ് രാമൻ സീതയുടെ പ്രിയത്തിനുവേണ്ടി മാനിനെ പിൻതുടർന്നു ചെന്നത്. അല്ലെങ്കിൽ, യാതൊരുവിധ ആഗ്രഹങ്ങളുമില്ലാത്തവനും, എല്ലാം അറിയുന്നവനും, പരമാത്മാവുമായ രാമന് മാനിനെക്കൊണ്ടോ സീതയെക്കൊണ്ടോ എന്തു പ്രയോജനം?"

മാൻ ചിലപ്പോൾ അടുത്തേക്ക് വരും. ഉടനെ ഓടി ദൂരെ മറയും. പിന്നെ ദൂരത്തുനിന്ന് രാമനെ നോക്കും. അങ്ങനെ മാൻ രാമനെ ആശ്രമത്തിൽനിന്ന് വളരെ ദൂരത്തേക്ക് അകറ്റിക്കൊണ്ടുപോയി.

കുറച്ചുസമയം കഴിഞ്ഞപ്പോൾ രാമന് ഇത് രാക്ഷസനാണെന്ന് മനസ്സിലായി. ഒരു ശരംകൊണ്ട് മാനിനെ എയ്തുപിളർന്നു. ചോര ഛർദ്ദിച്ചുകൊണ്ട് രാക്ഷസസ്വരൂപം സ്വീകരിച്ച മാരീചൻ വീണു. "അയ്യോ, ലക്ഷ്മണ! ഞാനിതാ കൊല്ലപ്പെടുന്നു. ഓടിവരൂ." ഇങ്ങനെ രാമന്റെ സ്വരത്തിൽ വിളിച്ചുപറഞ്ഞുകൊണ്ട് മാരീചൻ മരിച്ചുവീണു. വെറും അജ്ഞനായവൻപോലും മരണസമയത്ത് രാമനാമസ്മരണയോടെ ശരീരം ഉപേക്ഷിച്ചാൽ മുക്തനായിത്തീരും. ആ സ്ഥിതിക്ക് രാമനെ പ്രത്യക്ഷമായി കണ്ടുകൊണ്ട് മരിച്ച മാരീചൻ മുക്തനായിത്തീർന്നതിൽ അത്ഭുതമുണ്ടോ? മാരീചന്റെ ശരീരത്തിൽനിന്ന് പുറപ്പെട്ട ജീവജ്യോതിസ്സ് എല്ലാവരും നോക്കിനിൽക്കേ രാമനിൽ വന്ന് വിലയിച്ചു. ഇതുകണ്ട് ദേവന്മാർ ആശ്ചര്യപ്പെട്ടു. അവർ പറയുകയാണ്. "മുനിമാരെ ഹിംസിക്കുന്നവനും പരമപാപിയുമായ ഈ മാരീചൻ എന്തു പുണ്യമാണ് ചെയ്തത്? അവൻ രാമനെ പ്രാപിച്ച് മുക്തനായിത്തീർന്നുവല്ലോ. അല്ലെങ്കിൽ ഇത് രാമന്റെ മഹിമതന്നെ ആയിരിക്കും. സംശയമില്ല. വിശ്വാമിത്രന്റെ യാഗശാലയിൽവെച്ച് രാമശരമേറ്റ് സമുദ്രത്തിൽച്ചെന്നുവീണ • അന്നുമുതൽ, ഭയംകൊണ്ട് സദാ രാമനെ സ്മരിച്ചുകൊണ്ടും എല്ലാം രാമമയമായി കണ്ടുകൊണ്ടുമാണ് ഇവൻ കഴിഞ്ഞുവന്നത്. നിരന്തരമായ രാമസ്മരണകൊണ്ട് ഇവന്റെ പാപം മുഴുവൻ നശിച്ചു. അവസാനം രാമനാൽ കൊല്ലപ്പെട്ടു. രാമനെ കണ്ടുകൊണ്ട് ശരീരം ഉപേക്ഷിക്കാൻ കഴിഞ്ഞില്ലേ? അതാണ് ഇവൻ രാമനെ പ്രാപിച്ച് മുക്തനായിത്തീർന്നത്. ബ്രാഹ്മണനോ രാക്ഷസനോ പാപിയോ ധാർമ്മികനോ ആരുമാകട്ടെ രാമനെ സ്മരിച്ച് ശരീരം ഉപേക്ഷിച്ചാൽ പരമഗതിയെ പ്രാപിക്കും." ഇങ്ങനെ പറഞ്ഞുകൊണ്ട് ദേവന്മാർ സ്വർഗത്തിലേക്ക് പോയി. രാമൻ വിചാരിച്ചു. "മരിക്കുന്ന ഈ രാക്ഷസൻ എന്താണ് എന്റെ സ്വരത്തിൽ 'ലക്ഷമണ!' എന്നു വിളിച്ചത്? എന്റെ സ്വരംപോലെയുള്ള നിലവിളികേട്ട് സീതയുടെ സ്ഥിതി എന്തായിത്തീരും?" ഇങ്ങനെ വിചാരിച്ച് രാമൻ പർണ്ണശാലയിലേക്ക് മടങ്ങി. ဂ.

മാരീചന്റെ 'ലക്ഷ്മണ!' എന്ന വിളികേട്ട് സീത ഭയവും ദുഃഖവും താങ്ങാൻ കഴിയാതെ ലക്ഷ്മണനോട് പറഞ്ഞു. "ലക്ഷ്മണ! വേഗം പോകൂ. ജ്യേഷ്ഠൻ രാക്ഷസന്മാരുടെ ആക്രമണത്തിന് ഇരയായിത്തീർന്നിരിക്കുന്നു. 'അയ്യോ ലക്ഷ്മണ!' ' എന്ന് ജ്യേഷ്ഠൻ വിളിച്ചു കരയുന്നത് നീ കേട്ടില്ലേ?" ലക്ഷ്മണൻ മറുപടി പറഞ്ഞു. "ദേവി!

അത് രാമന്റെ വാക്കല്ല. മരിക്കുന്ന ഏതോ രാക്ഷസൻ വിളിച്ചുപറഞ്ഞതാണ്. രാമൻ കോപിച്ചാൽ മൂന്നുലോകങ്ങളും ഒരു നിമിഷം കൊണ്ട് നശിപ്പിക്കാൻ കഴിയും. അങ്ങനെയുള്ള അദ്ദേഹം 'എന്നെ രക്ഷിക്കൂ' എന്ന് ആർത്തസ്വരത്തിൽ ഒരിക്കലും വിളിക്കില്ല. രാമൻ ദേവന്മാർക്കുപോലും ആരാധ്യനാണ്." ലക്ഷ്മണൻ ഇങ്ങനെ പറഞ്ഞപ്പോൾ സീതയ്ക്ക് നിയന്ത്രിക്കാൻ കഴിയാത്തവിധത്തിലുള്ള കോപം വന്നു. "ദുർബുദ്ധിയായ ലക്ഷ്മണ! നീ ജ്യേഷ്ഠന്റെ നാശം ആഗ്രഹിക്കുന്നവനാണ്. രാമൻ നശിക്കണമെന്നാഗ്രഹിക്കുന്ന ഭരതൻ പറഞ്ഞയച്ചിട്ടാണ് നീ ഞങ്ങളുടെ കൂടെ വന്നിരിക്കുന്നത്. രാമൻ മരിച്ചാൽ എന്നെ അപഹരിച്ചു കൊണ്ടുപോകാമെന്നാണ് നിന്റെ വിചാരം. അത് ഒരിക്കലും നടക്കാൻ പോകുന്നില്ല. ഞാൻ ഇപ്പോൾത്തന്നെ ശരീരം ഉപേക്ഷിക്കും. ഭാര്യയെ അപഹരിക്കാനാണ് നീ പിന്നാലെ കൂടിയിരിക്കുന്നത് എന്ന് രാമന് മനസ്സിലാക്കാൻ കഴിഞ്ഞില്ല. ഞാൻ രാമനെ ഒഴികെ നിന്നെയോ ഭരതനെയോ തൊടില്ല." ഇങ്ങനെ പറഞ്ഞ് സീത നെഞ്ചത്തടിച്ച് കരയാൻ തുടങ്ങി. സീതയുടെ വാക്കുകൾകേട്ട് ദുഃഖം താങ്ങാൻ വയ്യാതായ ലക്ഷ്മണൻ രണ്ടുകാതുകളും പൊത്തിക്കൊണ്ട് പറഞ്ഞു. "ഭയങ്കരി! എന്നോടിങ്ങനെ പറയാൻ തോന്നിയല്ലോ." ലക്ഷ്മണൻ സങ്കടം താങ്ങാൻ വയ്യാതെ മെല്ലെമെല്ലെ രാമനെ അന്വേഷിച്ച് പുറപ്പെട്ടു.

ഈ ലാക്കുനോക്കി രാവണൻ, ദണ്ഡും കമണ്ഡലുവും ധരിച്ച് ഒരു സംന്യാസിയുടെ വേഷത്തിൽ പർണ്ണശാലയിലേക്ക് വന്നു. സീത സംന്യാസിയെ ഭക്തിയോടെ നമസ്കരിച്ചു. ഫലമൂലങ്ങൾ നൽകി ആദരവോടെ പൂജിച്ചുകൊണ്ടു പറഞ്ഞു. "മുനേ! ഈ ഫലമൂലങ്ങൾ ആഹരിച്ച് അല്പം വിശ്രമിക്കൂ. അതിനുള്ളിൽ എന്റെ ഭർത്താവ് മടങ്ങിവന്ന് അങ്ങയുടെ അഭീഷ്ടം സാധിപ്പിച്ചുതന്ന് സൽക്കരിക്കും. അങ്ങയ്ക്ക് പോകാൻ തിടുക്കമില്ലെങ്കിൽ അദ്ദേഹം വരുന്നതുവരെ കാത്തിരിക്കൂ." സംന്യാസി ചോദിച്ചു. "സുന്ദരിയായ ഭവതി ആരാണ്? ഭവതിയുടെ ഭർത്താവ് ആരാണ്? രാക്ഷസന്മാർ നിറഞ്ഞ ഈ കാട്ടിൽ എന്തിനാണ് വന്ന് താമസിക്കുന്നത്? എല്ലാ വിവരങ്ങളും പറയൂ. അതിനുശേഷം ഞാൻ എന്റെ വിവരങ്ങൾ പറയാം."

സീത മറുപടി പറഞ്ഞു. അയോദ്ധ്യാരാജാവാണ് ശ്രീമാനായ ദശരഥൻ. അദ്ദേഹത്തിന്റെ മൂത്തപുത്രനാണ് രാമൻ. അദ്ദേഹം

സകലലക്ഷണങ്ങളും തികഞ്ഞവനാണ്. രാമന്റെ ധർമ്മപത്നിയാണ ഞാൻ. സീത എന്നാണ് എന്റെ പേര്. ജനകരാജാവിന്റെ മകളാണ് രാമന്റെ അനുജനാണ് ലക്ഷ്മണൻ. ജ്യേഷ്ഠനോട് അത്യധിക സ്നേഹമുള്ളവനാണ്. അച്ഛന്റെ കല്പന അനുസരിച്ച് ഞങ്ങൾ മൂന്ന പേരും പതിന്നാലുകൊല്ലം വനവാസത്തിനു വന്നവരാണ്. ഇന്ന അങ്ങ് ആരാണെന്നു പറയു." ഭിക്ഷു പറഞ്ഞു. "പുലസ്ത്യപുത്ര നായ വിശ്രവസ്സുമഹർഷിയുടെ മകനാണ് ഞാൻ. രാക്ഷസചക്ര വർത്തിയായ രാവണനാണ്. നിന്നിൽ അത്യധികം അനുരക്തന ണ്. അതിനാൽ നിന്നെ ലങ്കയിലേക്കു കൊണ്ടുപോകാനാണ് വന്ന രിക്കുന്നത്. മുനിവേഷധാരിയായ രാമനെക്കൊണ്ട് നിനക്ക് എന്ത ഗുണമാണ് കിട്ടുക? എന്നോടുകൂടി സുഖഭോഗങ്ങൾ അനുഭവ ക്കു. വനവാസദുഃഖം ഉപേക്ഷിക്കൂ." രാവണൻ പറഞ്ഞതു കേ സീത വല്ലാതെ ഭയപ്പെട്ടുകൊണ്ട് പറഞ്ഞു. "അങ്ങ് എന്നോ ഇങ്ങനെ അനുചിതമായി പറയുകയോ പ്രവർത്തിക്കുകയേ ചെയ്താൽ രാമന്റെ കൈകൊണ്ട് നശിക്കും. രാമൻ അനുജനേ ടൊന്നിച്ച് ഉടൻവരും. സിംഹത്തിന്റെ പത്നിയെ മുയലിനെന്നപേ ലെ, രാമന്റെ ഭാര്യയായ എന്നെ ആർക്കാണ് ആക്രമിക്കാൻ കഴ യുക? രാമന്റെ ശരങ്ങളേറ്റ് അങ്ങ് ഉടനെ മരിച്ച് ഭൂമിയിൽ വീഴും.

സീത ഇങ്ങനെ പറഞ്ഞപ്പോൾ രാവണൻ ക്രോധംകൊണ്ട് അന്ധ നായിത്തീർന്നു. പർവ്വതാകാരമായ തന്റെ വാസ്തവസ്വരൂപ കാണിച്ചുകൊണ്ട് പത്തുതലകളോടും ഇരുപതുകൈകളോടുംകൂട യവനായി നിന്ന രാവണനെക്കണ്ട് വനദേവതകൾ ഭയപ്പെട്ടു. മൃഗ ങ്ങളും പക്ഷികളുമുൾപ്പെടെ എല്ലാ ജീവജാലങ്ങളും പേടിച്ചുവി ച്ചു. സീതയെ അപഹരിച്ച് തേരിലേറ്റി രാവണൻ ആകാശത്തിലൂ അതിവേഗത്തിൽ സഞ്ചരിച്ചു (രാവണന്റെ തേര് ഭൂമിയിലും ആക ശത്തിലും സഞ്ചരിക്കുന്നതായിരുന്നു). ഭയപരവശയായ സീത, 'രാമ ലക്ഷ്മണ!' എന്ന് ഉറക്കെ വിളിച്ചുകരഞ്ഞു. വൃദ്ധനായ ജടായ ഒരു മരത്തിന്മേൽ ഇരിക്കുകയായിരുന്നു. സീതയുടെ കരച്ചിൽകേ "നിൽക്ക്, നിൽക്ക്" എന്ന് പറഞ്ഞുകൊണ്ട് ആകാശത്തിലൂടെ രാവ ണന്റെ നേർക്ക് പാഞ്ഞടുത്തു. "ഞാൻ കണ്ടുകൊണ്ടിരിക്കേ രാമനെ പത്നിയെ, നായ ഹവിസ്സെന്നപോലെ, അപഹരിച്ചുകൊണ്ടുപോകുന്ന നീചനായ നീ ആരാണ്?" ഇങ്ങനെ പറഞ്ഞുകൊണ്ട് ജടായു തന്റെ കൊക്കുകൊണ്ട് രാവണന്റെ തേര് തകർത്തു. കാൽനഖങ്ങ

ക്കൊണ്ട് കുതിരകളെക്കൊന്നു. രാവണന്റെ വില്ലും ആവനാഴികളും കവചവും കൊത്തിനുറുക്കി. രാവണന്റെ ഇടതുവശത്തെ പത്തു കൈകളും കൊത്തിമുറിച്ചു താഴെ വീഴ്ത്തി. (ബ്രഹ്മദേവൻ വരം നൽകിയിരുന്നതിനാൽ രാവണന്റെ കൈകൾ വീണ്ടും മുളച്ചുവന്നു). ജടായുവിന്റെ ആക്രമണംകൊണ്ട് അവശനായ രാവണൻ സീതയെ നിലത്തുനിർത്തി. ചന്ദ്രഹാസം എന്ന വാൾകൊണ്ട് ആ പക്ഷിയുടെ രണ്ടുചിറകുകളും മുറിച്ചുവീഴ്ത്തി. ജടായു ബോധം നഷ്ടപ്പെട്ട് ഭൂമിയിൽ വീണു. രാവണൻ സങ്കല്പംകൊണ്ട് മറ്റൊരു തേര് സൃഷ്ടിച്ച് അതിൽ സീതയെ കയറ്റി ആകാശത്തിലൂടെ അതിവേഗം സഞ്ചരിച്ചു. സീത, തന്നെ രക്ഷിക്കാൻ ആരെയും കാണാതെ 'രാമ!' 'രാമ!' എന്ന് ഉറക്കെ വിളിച്ചുകരഞ്ഞു. "രാമ! ദുഃഖിതയായ എന്നെ അങ്ങ് കാണുന്നില്ലല്ലോ. ഇതാ രാക്ഷസൻ എന്നെ അപഹരിച്ചു കൊണ്ടുപോകുന്നു. വേഗം വന്ന് എന്നെ മോചിപ്പിക്കൂ. ലക്ഷ്മണ! ഞാൻ തെറ്റുകാരിയാണ്. നിന്നെ വാക്ശരങ്ങളെക്കൊണ്ട് പിളർന്ന വളാണ്. എങ്കിലും എന്റെ തെറ്റു പൊറുത്ത് എന്നെ രക്ഷിക്കൂ."

സീത ഇങ്ങനെ കരയുമ്പോൾ, രാമൻ വന്നെങ്കിലോ എന്ന് ശങ്കിച്ച് രാവണൻ ആകാശത്തിലൂടെ അതിവേഗത്തിൽ സഞ്ചരിച്ചു. കുറച്ചു ദൂരം പോയപ്പോൾ സീത ഒരു പർവ്വതത്തിനുമുകളിൽ അഞ്ചു വാനരന്മാർ ഇരിക്കുന്നതുകണ്ടു. വേഗം തന്റെ ഉത്തരീയത്തിന്റെ ഒരു വശം കീറി ചില ആഭരണങ്ങൾ അഴിച്ച് പൊതിയാക്കി കെട്ടി താഴോട്ടിട്ടു. ഈ വാനരന്മാർ രാമനോട് ഞാൻ അപഹരിക്കപ്പെട്ട വിവരം അറിയിക്കട്ടെ എന്ന് വിചാരിച്ചാണ് അങ്ങനെ ചെയ്തത്. രാവണൻ ഈ വിവരം അറിഞ്ഞില്ല. സമുദ്രം കടന്ന് രാവണൻ ലങ്കയിലെത്തി. തന്റെ അന്തഃപുരത്തിനു സമീപത്തുള്ള അശോകവനിക എന്നുപേരുള്ള ഉദ്യാനത്തിൽ ശിംശപാവൃക്ഷത്തിന്റെ ചുവട്ടിൽ സീതയെ ഇരുത്തി. രാക്ഷസസ്ത്രീകളെ കാവൽക്കാരികളായും നിയോഗിച്ചു. രാമനിൽ നിന്ന് അപഹരിക്കപ്പെട്ട ദുഃഖത്താൽ മെലിഞ്ഞവളും, കുളി അലങ്കാരം മുതലായവയൊന്നും ഇല്ലാത്തവളും, മുഖംവാടിയവളുമായ സീത 'രാമ! രാമ!' എന്നുറക്കെ കരഞ്ഞുകൊണ്ട് രാക്ഷസിമാരാൽ ചുറ്റപ്പെട്ടുകൊണ്ട് ആ മരച്ചുവട്ടിൽ ഇരുന്നു.



## എട്ടാം സർഗം
## ജടായുസ്തുതി

രാമൻ മാരീചനെ കൊന്നശേഷം വേഗം ആശ്രമത്തിലേക്ക് പുറപ്പെട്ടു. ദൂരത്തുനിന്നുവരുന്ന ലക്ഷ്മണനെ കണ്ടു. കരഞ്ഞുകൊണ്ടാണ് ലക്ഷ്മണൻ വന്നിരുന്നത്. രാമൻ ചോദിച്ചു. "നീയെന്താണ് സീതയെ തനിച്ചാക്കി ഇങ്ങോട്ടുപോന്നത്? അവളെ രാക്ഷസന്മാർ ആരെങ്കിലും കൊല്ലുകയോ അപഹരിക്കുകയോ ചെയ്തിരിക്കും." ലക്ഷ്മണൻ തൊഴുതുകൊണ്ടു പറഞ്ഞു. "രാക്ഷസന്റെ 'അയ്യോ, ലക്ഷ്മണ!' എന്ന നിലവിളികേട്ട സീതാദേവി അങ്ങയെ രക്ഷിക്കാൻ പോകാൻ എന്നോടു പറഞ്ഞു. 'ദേവി, അത് രാക്ഷസന്റെ ശബ്ദമാണ്. ഒരിക്കലും രാമന്റെ വാക്കല്ല. പരിഭ്രമിക്കാതിരിക്കൂ' എന്നു പറഞ്ഞു ഞാൻ ദേവിയെ സമാധാനിപ്പിക്കാൻ ശ്രമിച്ചു. അപ്പോൾ എന്നോട് സീത പറഞ്ഞ വാക്കുകൾ അങ്ങയുടെ മുൻപിൽ പറയാൻ പറ്റാത്തവയാണ്. കാതുകൾ പൊത്തിക്കൊണ്ട് ഞാൻ അങ്ങയുടെ സമീപത്തേക്ക് ഓടിവരികയാണുണ്ടായത്." ശ്രീരാമൻ പറഞ്ഞു. "അങ്ങനെയാണെങ്കിലും സ്ത്രീയുടെ വാക്കുകേട്ട് നീ അവളെ ഒറ്റയ്ക്കാക്കി പോന്നത് ശരിയായില്ല. അവളെ രാക്ഷസന്മാർ ആരെങ്കിലും കട്ടുകൊണ്ടുപോവുകയോ കൊന്നുതിന്നുകയോ ചെയ്തിരിക്കും." ഇങ്ങനെ ചിന്താവിവശനായ രാമൻ ലക്ഷ്മണനോടുകൂടി പർണ്ണശാലയിലേക്ക് അതിവേഗം ചെന്നു. ആശ്രമത്തിൽ സീതയില്ല. രാമൻ ദയനീയമായി കരയാൻ തുടങ്ങി.

"പ്രിയപ്പെട്ടവളേ! നീ എവിടെപ്പോയി? പർണ്ണശാലയിൽ കാണുന്നില്ലല്ലോ. അല്ലെങ്കിൽ എന്നെ കളിപ്പിക്കാനായി എവിടെയെങ്കിലും ഒളിച്ചിരിക്കുകയാണോ?" ഇങ്ങനെ പറഞ്ഞുകൊണ്ട് രാമൻ ആ കാടു മുഴുവൻ തിരഞ്ഞുനോക്കി. സീതയെ കണ്ടില്ല. "വനദേവതകളേ! പക്ഷികളേ! വൃക്ഷങ്ങളേ! എന്റെ പ്രാണവല്ലഭയായ സീത എവിടെയെന്ന് സദയം പറഞ്ഞുതരൂ." ഇങ്ങനെ കരഞ്ഞുപറഞ്ഞുകൊണ്ട് രാമൻ കാട്ടിൽ അലഞ്ഞുതിരിഞ്ഞു. സർവ്വജ്ഞനാണെങ്കിലും രാമന് സീത എവിടെയാണെന്ന് അറിയാൻ കഴിഞ്ഞില്ല. ആനന്ദസ്വരൂപനാണെങ്കിലും സീത നഷ്ടപ്പെട്ടതിൽ ദുഃഖിച്ച് ദീനദീനം കരഞ്ഞു.

സ്വതേ നിശ്ചലനാണെങ്കിലും കാട്ടിൽ സീതയെത്തിരഞ്ഞ് ഓടിനടന്നു. ഞാൻ എന്നും എന്റേതെന്നുമുള്ള ഭാവമില്ലാത്തവനും, മുറിവില്ലാത്ത ആനന്ദസ്വരൂപനുമാണെങ്കിലും അവിടുന്ന് 'എന്റെ പ്രിയേ! സീതേ!' എന്നു വിളിച്ച് ദുഃഖപരവശനായി കരഞ്ഞു. രാമൻ ഒന്നിലും ആസക്തിയോ ബന്ധമോ ഇല്ലാത്തവനാണ്. എങ്കിലും മായയെ അനുസരിച്ചുകൊണ്ട് ഒരു സാധാരണക്കാരൻ കരയുന്നതുപോലെ കാണപ്പെട്ടു. രാമന്റെ സീതാവിരഹവും ദുഃഖവുമെല്ലാം അജ്ഞന്മാരുടെ ദൃഷ്ടിയിൽ മാത്രമാണ്. തത്വത്തെ അറിയുന്നവർക്കുമാത്രമേ അവിടുത്തെ ജ്ഞാനസ്വരൂപവും ആനന്ദസ്വരൂപവും നിസ്സംഗതയും അറിയാൻ കഴിയൂ.

ഇങ്ങനെ രാമനും ലക്ഷ്മണനും സീതയെ തിരഞ്ഞു നടക്കുമ്പോൾ, തകർന്ന ഒരു തേരും, ഒരു വില്ലും, മുറിഞ്ഞ ആവനാഴിയും ശരങ്ങളും ചിന്നിച്ചിതറി നിലത്തു കിടക്കുന്നതുകണ്ടു. രാമൻ ലക്ഷ്മണനോടു പറഞ്ഞു. "നോക്കൂ ലക്ഷ്മണ! സീതയെ ആരോ അപഹരിച്ചുകൊണ്ടുപോകുമ്പോൾ അവനെ ജയിച്ച് മറ്റൊരുവൻ കൊണ്ടുപോയതിന്റെ ലക്ഷണങ്ങൾ കാണുന്നു." ഇങ്ങനെ പറഞ്ഞ് അല്പദൂരംകൂടി ചെന്നപ്പോൾ പർവ്വതംപോലെ വലിയൊരു ജീവി ചോരയിൽ കുളിച്ചുകിടക്കുന്നതുകണ്ടു. "ലക്ഷ്മണ! സീതയെത്തിന്ന് തൃപ്തനായി ഇതാ ഒരു രാക്ഷസൻ കിടക്കുന്നു. വേഗം എന്റെ വില്ലും ശരങ്ങളും തരൂ. ഇവനെ ഞാൻ ഉടനെ കൊല്ലുന്നുണ്ട്." രാമൻ പറഞ്ഞതുകേട്ട് ഭയപ്പെട്ട ജടായു പറഞ്ഞു. "രാമ! സ്വന്തം കർമ്മം കൊണ്ട് മരിച്ചുകൊണ്ടിരിക്കുന്ന എന്നെ അങ്ങ് കൊല്ലരുത്. ഞാൻ ജടായുവാണ്. അങ്ങയുടെ പത്നിയെ അപഹരിച്ചുകൊണ്ടുപോകുന്ന രാവണനെ പിൻതുടർന്നുചെന്ന് ഞാൻ ഘോരഘോരം യുദ്ധം ചെയ്തു. രാവണന്റെ തേര് തകർത്തു. കുതിരകളെക്കൊന്നു. വില്ലു മുറിച്ചു. അവസാനം രാവണൻ എന്റെ രണ്ടുചിറകുകളും മുറിച്ചു വീഴ്ത്തി. മരണത്തിലേക്ക് നീങ്ങിക്കൊണ്ടിരിക്കുന്ന എന്നെ നോക്കൂ." ജടായു പറഞ്ഞതുകേട്ട് രാമൻ നോക്കിയപ്പോൾ പ്രാണൻ കഴുത്തുവരെ എത്തിയനിലയിൽ ജടായുവിനെ കണ്ടു. ദുഃഖപരവശനായ രാമൻ ആ പക്ഷിയെ തൊട്ടുതടവിക്കൊണ്ട് ചോദിച്ചു. "ജടായൂ! പറയൂ. ആരാണ് എന്റെ ഭാര്യയെ അപഹരിച്ചത്? അങ്ങ് എനിക്കുവേണ്ടി പ്രാണത്യാഗം ചെയ്തവനാണ്. അതിനാൽ എനിക്ക് അത്യന്തം പ്രിയപ്പെട്ട ബന്ധുവാണ്." ജടായു ചോര കക്കികൊണ്ടു

ദീനസ്വരത്തിൽ പറഞ്ഞു. "അതിശക്തനായ രാവണനെന്ന രാക്ഷസൻ സീതയെ അപഹരിച്ച് തെക്കോട്ട് ആകാശമാർഗ്ഗത്തിലൂടെ പോയി. ഇതിൽ കൂടുതൽ പറയാൻ എനിക്ക് ശക്തിയില്ല. അങ്ങയുടെ മുൻപിൽ ഞാനിതാ പ്രാണനെ ഉപേക്ഷിക്കുന്നു. രാമ! മരണസമയത്ത് എനിക്ക് അങ്ങയെ കാണാൻ കഴിഞ്ഞത് ഭാഗ്യമാണ്. അങ്ങ് പരമാത്മാവായ വിഷ്ണുവാണ്. മായകൊണ്ട് മനുഷ്യവേഷം സ്വീകരിച്ചവനാണ്. അവസാനകാലത്ത് അങ്ങയെ കാണാൻ കഴിഞ്ഞ ഞാൻ മുക്തനായിത്തീരും, സംശയമില്ല. അങ്ങ് എന്നെ ഒന്നു കൈകൊണ്ട് തൊടൂ. അതോടെ ശരീരമുപേക്ഷിച്ച് ഞാൻ അങ്ങയുടെ പരമപദത്തെ പ്രാപിക്കുന്നുണ്ട്." ജടായുവിന്റെ അപേക്ഷപ്രകാരം ശ്രീരാമൻ നിലത്തിരുന്ന് ജടായുവിനെ മടിയിൽ എടുത്തുകിടത്തി സ്നേഹപൂർവം തൊട്ടുതലോടി. ജടായു പ്രാണനെവിട്ട് താഴെ വീണു.

വളരെ പ്രിയപ്പെട്ട ബന്ധു മരിച്ചാലെന്നപോലെ ജടായുവിന്റെ മരണത്തിൽ രാമൻ ദുഃഖിച്ച് കരഞ്ഞു. ലക്ഷ്മണൻ കൊണ്ടുവന്ന വിറകുകൊണ്ട് ജടായുവിന്റെ ശരീരത്തെ ദഹിപ്പിച്ചു. രാമൻ ലക്ഷ്മണനോടുകൂടി, മകൻ അച്ഛനെന്നപോലെ, ജടായുവിന് ശേഷക്രിയ ചെയ്തു. പിന്നീട് പറഞ്ഞു. "ജടായോ! അങ്ങ് എന്റെ ഉൽകൃഷ്ടസ്ഥാനമായ മോക്ഷത്തെ പ്രാപിച്ചാലും. എല്ലാവരും നോക്കി നിൽക്കേ ഇപ്പോൾത്തന്നെ എന്റെ സാരൂപ്യം പ്രാപിക്കൂ." ഇങ്ങനെ രാമൻ പറഞ്ഞ ഉടനെ ദിവ്യരൂപം ധരിച്ച് ജടായുവിന്റെ ജീവൻ അന്തരിക്ഷത്തിൽ പ്രത്യക്ഷപ്പെട്ടു. സൂര്യനേപ്പോലെ തേജസ്സോടുകൂടിയ വിമാനത്തിലേറി, ശംഖചക്രഗദാപത്മങ്ങൾ ധരിച്ച നാലുകൈകളോടുകൂടിയവനായി, കിരീടകുണ്ഡലങ്ങൾ അണിഞ്ഞവനായി, മഞ്ഞപ്പട്ടുടുത്തവനായി, നാലു വിഷ്ണുപാർഷദന്മാരാൽ അനുഗമിക്കപ്പെട്ടവനായി, യോഗികളാൽ സ്തുതിക്കപ്പെട്ടവനായി, അന്തരിക്ഷത്തിൽനിന്നു കൈകൂപ്പിത്തൊഴുതുകൊണ്ട് ശ്രീരാമനെ സ്തുതക്കാൻ ആരംഭിച്ചു.

"ഭഗവാനേ! അവിടുത്തെ ഗുണങ്ങൾ ആർക്കും എണ്ണിക്കണക്കാക്കാൻ കഴിയാത്തവയാണ്. അങ്ങയുടെ മഹിമ മനസ്സുകൊണ്ടോ ബുദ്ധികൊണ്ടോ അളന്നുതിട്ടപ്പെടുത്താൻ കഴിയാത്തതാണ്. അവിടുന്ന് ആദിയിലുള്ളവനാണ്. ലോകത്തിന്റെ ഉല്പത്തി നിലനില്പ് നാശം ഇവയ്ക്ക് കാരണഭൂതനാണ്. പരമശാന്തനായ പരമാത്മാ

വാണ് അവിടുന്ന്. അപ്രകാരമുള്ള രാമചന്ദ്രനെ ഞാനിതാ നമസ്കരിക്കുന്നു. ഒരിക്കലും അവസാനിക്കാത്ത ആനന്ദസ്വരൂപനും, ലക്ഷ്മീദേവിയുടെ കടാക്ഷത്തിന് ലക്ഷ്യഭൂതനും, ഇന്ദ്രൻ ബ്രഹ്മാവ് മുതലായ ദേവശ്രേഷ്ഠന്മാരുടെ ദുഃഖത്തെ ശമിപ്പിക്കുന്നവനും, മനുഷ്യരിൽ ഉൽകൃഷ്ടനും, സർവ്വാഭീഷ്ടപ്രദനും, ശ്രേഷ്ഠമായ വില്ലും ശരങ്ങളും ധരിച്ചവനുമായ രാമനെ ഞാൻ നമസ്ക്കരിക്കുന്നു. മൂന്നുലോകങ്ങളിലുംവെച്ച് ഏറ്റവും സുന്ദരമായ സ്വരൂപത്തോടുകൂടിയവനും, ഭക്തന്മാരുടെ സ്തുതിക്ക് പാത്രീഭൂതനും, നൂറുസൂര്യന്മാർ ഒന്നിച്ചുദിച്ചുയർന്നാലെന്നപോലെയുള്ള ശോഭയോടുകൂടിയവനും, ഭക്തന്മാരുടെ എല്ലാ ആഗ്രഹങ്ങളും സാധിപ്പിക്കുന്നവനും, ശരണം പ്രാപിക്കുവാൻ അർഹനും, ഭക്തിനിറഞ്ഞ ഹൃദയത്തിൽ സദാ വസിക്കുന്നവനും, രഘുനന്ദനനുമായ അങ്ങയെ ഞാൻ ശരണം പ്രാപിക്കുന്നു. കാട്ടുതീ വനത്തെയെന്നപോലെ, സംസാരബന്ധത്തെ അതിവേഗത്തിൽ നശിപ്പിക്കുന്ന തിരുനാമങ്ങളോടുകൂടിയവനും, എല്ലാ ദേവന്മാരുടേയും ദേവനും, അപാരമായ കാരുണ്യത്തോടുകൂടിയവനും, കോടിക്കണക്കിന് അസുരന്മാരേയും രാക്ഷസന്മാരേയും സംഹരിക്കുന്നവനും, കാളിന്ദീജലംപോലെ ശ്യാമളനിറത്തോടുകൂടിയവനുമായ അങ്ങയെ ഞാൻ ശരണം പ്രാപിക്കുന്നു. എപ്പോഴും സംസാരവിഷയങ്ങളിൽ മുഴുകിക്കഴിയുന്ന മനസ്സോടുകൂടിയവർക്ക് ചിന്തിക്കാൻപോലും കഴിയാത്തവനും, സംസാരത്തിൽ വിരക്തരായ മുനിമാർക്ക് എപ്പോഴും അനുഭവസ്വരൂപേണ അറിയാൻ കഴിയുന്നവനും, സംസാരസമുദ്രത്തെ കടത്തുന്ന കപ്പലാകുന്ന പാദാരവിന്ദങ്ങളോടുകൂടിയവനും, രഘുനന്ദനനുമായ അങ്ങയെ ഞാൻ ശരണം പ്രാപിക്കുന്നു.

"ശ്രീപരമേശ്വരന്റേയും പാർവ്വതീദേവിയുടേയും മനസ്സിൽ എപ്പോഴും വിളങ്ങുന്നവനും, പാലാഴിമഥനസമയത്ത് കൂർമ്മസ്വരൂപേണ അവതരിച്ച് മന്ദരപർവ്വതത്തെ തന്റെ പുറത്ത് താങ്ങിനിർത്തിയവനും, അതിമനോഹരങ്ങളായ ലീലകളോടുകൂടിയവനും, ദേവശ്രേഷ്ഠന്മാരാലും അസുരശ്രേഷ്ഠരായ പ്രഹ്ലാദൻ മഹാബലി എന്നിവരാലും സേവിക്കപ്പെട്ടുകൊണ്ടിരിക്കുന്ന പാദകമലങ്ങളോടുകൂടിയവനും, ദേവന്മാരുടെ അഭീഷ്ടങ്ങളെ സാധിപ്പിക്കുന്നവനും, രഘുവംശാധിപനുമായ നിന്തിരുവടിയെ ഞാൻ ശരണമടയുന്നു. മറ്റുള്ളവരുടെ ധനം ഭാര്യ മുതലായവയിൽ തീരെ ആഗ്രഹമില്ലാത്തവരും, അന്യരുടെ ഗുണങ്ങളും ഐശ്വര്യവും കാണുമ്പോൾ സന്തോ

ഷിക്കുന്നവരും, ലോകരുടെ നന്മയ്ക്കുവേണ്ടി എപ്പോഴും പ്രവർത്തിക്കുന്നവരുമായ സജ്ജനങ്ങളാൽ സേവിക്കപ്പെടുന്നവനും, രഘുവംശനാഥനും, ചെന്താമരാക്ഷനുമായ അങ്ങയെ ഞാൻ ശരണാഗതിയടയുന്നു. പുഞ്ചിരികൊണ്ടു വികസിച്ചതും, നീലത്താമരപ്പൂപോലെ മനോഹരവുമായ മുഖത്തോടുകൂടിയവനും, ഭക്തന്മാർക്ക് സുലഭനും, ഇന്ദ്രനീലക്കല്ലുപോലെ നീലനിറത്തോടുകൂടിയവനും, ദേവന്മാരുടെപോലും പരമഗുരുവുമായ അങ്ങയെ ഞാൻ ശരണം പ്രാപിക്കുന്നു. അവിടുന്ന് സത്വഗുണത്തിലൂടെ വിഷ്ണുവായും രജോഗുണത്തിലൂടെ ബ്രഹ്മാവായും തമോഗുണത്തിലൂടെ രുദ്രനായും തോന്നപ്പെടുന്നു. സൂര്യൻ ഓരോ ജലപാത്രത്തിൽ വേറെവേറെയായി പ്രതിഫലിക്കുന്നതുപോലെയാണ് അവിടുന്ന് മൂന്നുഗുണങ്ങളിലൂടെ മൂന്നുരൂപത്തിൽ പ്രകാശിക്കുന്നത്. അങ്ങനെയുള്ള മഹിമയോടുകൂടിയവനും, ദേവശ്രേഷ്ഠനായ ഇന്ദ്രനാൽ സ്തുതിക്കപ്പെടുന്നവനുമായ അങ്ങയെ ഞാനും എന്റെ കഴിവനുസരിച്ച് സ്തുതിക്കുന്നു. കോടിക്കണക്കിന് കാമദേവന്മാരുടെ സൗന്ദര്യം ഒന്നിച്ചുചേർന്നാലെന്നപോലെ സുന്ദരമായ സ്വരൂപത്തോടുകൂടിയവനും, ശതപഥബ്രാഹ്മണത്തിലുള്ള ബൃഹദാരണ്യകോപനിഷത്തിൽ നിർദ്ദേശിച്ചപ്രകാരം 'നേതി, നേതി' (ഇതല്ല, ഇതല്ല) എന്നീ രൂപത്തിലുള്ള പ്രപഞ്ചനിഷേധംകൊണ്ട് പ്രാപിക്കാൻ കഴിയുന്നവനും, സന്യാസിശ്രേഷ്ഠന്മാരുടെ ഹൃദയത്തിൽ എപ്പോഴും പ്രകാശിക്കുന്നവനും, രഘുപതിയും, സകലവിധദുഃഖങ്ങളേയും നശിപ്പിക്കുന്നവനും, മഹാപ്രഭുവുമായ നിന്തിരുവടിയെ ഞാനിതാ സർവാത്മനാ ശരണംപ്രാപിക്കുന്നു."

ജടായുവിന്റെ ഇപ്രകാരമുള്ള സ്തുതികേട്ട് സന്തോഷിച്ച് രാമൻ അരുളിച്ചെയ്തു. "ജടായോ! അങ്ങയ്ക്ക് മംഗളം ഭവിക്കട്ടെ. എന്റെ ശാശ്വതമായ വൈഷ്ണവപദത്തെ പ്രാപിച്ചാലും. അങ്ങയുടെ ഈ സ്തോത്രം ദിവസേന കേൾക്കുകയോ പഠിക്കുകയോ എഴുതുകയോ ചെയ്യുന്നവർക്ക് മരണകാലത്ത് എന്റെ സ്മരണയും സാരൂപ്യമുക്തിയും സാധിക്കും." ഇങ്ങനെ ഭഗവാൻ പറഞ്ഞതുകേട്ട് സന്തോഷപരവശനായ ആ പക്ഷിശ്രേഷ്ഠൻ, ബ്രഹ്മാദിദേവശ്രേഷ്ഠന്മാർക്കുപോലും ആരാധ്യമായ സായുജ്യമുക്തിയെ പ്രാപിച്ചു.



## ഒമ്പതാം സർഗം
# കബന്ധസൽഗതി

സീതാവിരഹംകൊണ്ട് ദുഃഖിതനായ രാമൻ പിന്നീട് ലക്ഷ്മണനോടൊന്നിച്ച് മറ്റൊരു കാട്ടിൽ പ്രവേശിച്ചു. അവിടെ അത്ഭുതസ്വരൂപിയായ ഒരു രാക്ഷസനെക്കണ്ടു. അവന്റെ വയറ്റിലാണ് വായ. അവന് കണ്ണ് കാത് മുതലായ ഇന്ദ്രിയങ്ങളൊന്നുമില്ല. അവന്റെ കൈകൾ ഓരോന്നും ഓരോ യോജനവീതം നീണ്ടവയാണ്. അവന്റെ പേര് കബന്ധൻ എന്നാണ്. കൈകളുടെ ഇടയിൽപ്പെടുന്ന ജീവജാലങ്ങളെ പിടിച്ചുതിന്നുന്നവനായിരുന്നു ആ രാക്ഷസൻ. കാട്ടിൽ സഞ്ചരിക്കുന്ന രാമനും ലക്ഷ്മണനും അവന്റെ കൈകൾക്കിടയിൽ അകപ്പെട്ടു. രാമൻ ചിരിച്ചുകൊണ്ടു പറഞ്ഞു. "നോക്കൂ, ലക്ഷ്മണ! ഈ രാക്ഷസൻ തലയും കാലുമില്ലാത്തവനാണ്. അവന്റെ വായ വയറ്റിലാണ്. കൈകൾക്കിടയിൽപ്പെട്ടവയെയെല്ലാം പിടിച്ചുതിന്നുന്നവനാണ്. നമ്മളും ഇവന്റെ കൈകൾക്കിടയിൽ അകപ്പെട്ടുപോയല്ലോ. ഇവന്റെ പിടിയിൽനിന്നും രക്ഷപ്പെട്ടുപോകാൻ വഴികാണുന്നില്ല. ഇവൻ ഇപ്പോൾ നമ്മളെ തിന്നും. ഈ പരിതഃസ്ഥിതിയിൽ നമ്മൾ എന്തുചെയ്യും?"

ലക്ഷ്മണൻ പറഞ്ഞു. "ജ്യേഷ്ഠ! പരിഭ്രമിക്കാനില്ല. നമുക്ക് ഇവന്റെ കൈകൾ മുറിക്കാം." "അങ്ങനെതന്നെ" എന്നുപറഞ്ഞുകൊണ്ട് രാമൻ വാളൂരി അവന്റെ വലത്തെ കൈ മുറിച്ചു. ലക്ഷ്മണൻ ഇടത്തെ കൈയും മുറിച്ചു. ആശ്ചര്യപ്പെട്ട കബന്ധൻ ചോദിച്ചു. "നിങ്ങൾ ആരാണ്? ഏതു ദേവശ്രേഷ്ഠന്മാരാണ്? എന്റെ കൈകൾ മുറിക്കാൻ കരുത്തുള്ളവർ ദേവലോകത്തിൽപോലും ആരുമില്ല." ശ്രീരാമൻ മറുപടി പറഞ്ഞു. "അയോധ്യാരാജാവായിരുന്നു മഹാനായ ദശരഥൻ. അദ്ദേഹത്തിന്റെ മകൻ രാമനാണ് ഞാൻ. ഇത് എന്റെ അനുജനായ ലക്ഷ്മണനാണ്. എന്റെ ഭാര്യ ജനകമഹാരാജാവിന്റെ പുത്രിയായ സീതയാണ്. ത്രൈലോക്യസുന്ദരിയാണ് സീത. ഞങ്ങൾ രണ്ടുപേരും നായാട്ടിനുപോയിരുന്ന സന്ദർഭത്തിൽ, ഏതോ ഒരു രാക്ഷസൻ സീതയെ അപഹരിച്ചുകൊണ്ടുപോയി. ഞങ്ങൾ

സീതയെ അന്വേഷിച്ചുകൊണ്ട് സഞ്ചരിക്കുമ്പോൾ അങ്ങയുടെ കൈകൾക്കിടയിൽപ്പെട്ടുപോയി. ജീവരക്ഷാർത്ഥമാണ് അങ്ങയുടെ കൈകൾ മുറിച്ചത്. വിചിത്രരൂപിയായ അങ്ങ് ആരാണ്? പറയൂ."

കബന്ധൻ പറഞ്ഞു. "അങ്ങ് രാമനാണെങ്കിൽ ഞാൻ ധന്യനായിത്തീർന്നു. അങ്ങ് എന്റെ സമീപത്ത് വന്നുചേർന്നുവല്ലോ. രാമ! ഞാൻ പണ്ട് 'ദനു' എന്നുപേരായ ഒരു ഗന്ധർവ്വരാജാവായിരുന്നു. യൗവ്വനംകൊണ്ടും സൗന്ദര്യംകൊണ്ടും ഗർവ്വിഷ്ഠനായിരുന്നു. സുന്ദരിമാരാൽ ചുറ്റപ്പെട്ട് ഞാൻ ലോകത്തിലെല്ലാം സഞ്ചരിച്ചിരുന്നു. സ്ത്രീകളെ മയക്കത്തക്ക സൗന്ദര്യമായിരുന്നു എന്റേത്. ബ്രഹ്മദേവനെ തപസ്സുചെയ്ത് ഞാൻ എന്നെ ആർക്കും കൊല്ലാൻ കഴിയരുത് എന്ന് വരം വാങ്ങി. ഒരുദിവസം ഞാൻ അഷ്ടാവക്രമഹർഷിയെകണ്ട് പരിഹസിച്ച് ചിരിച്ചു. കോപിച്ച മഹർഷി 'നീ രാക്ഷസനായിത്തീരട്ടെ' എന്ന് എന്നെ ശപിച്ചു. ഞാൻ അദ്ദേഹത്തെ നമസ്കരിച്ച് മാപ്പുചോദിച്ചു. തപസ്സുകൊണ്ട് തേജസ്വിയായ അദ്ദേഹം എനിക്ക് ശാപമോക്ഷം തന്നു. 'ത്രേതായുഗത്തിൽ ഭഗവാൻ ശ്രീനാരായണൻ ദശരഥപുത്രനായി രാമനെന്ന പേരിൽ അവതരിക്കും. രാമൻ നിന്റെ കൈകൾ മുറിക്കും. അപ്പോൾ നീ ശാപത്തിൽനിന്ന് മുക്തനായി പഴയ സ്വരൂപത്തോടുകൂടിയവനായിത്തീരും.' ഇങ്ങനെ പറഞ്ഞ് അഷ്ടാവക്രമഹർഷി എന്നെ അനുഗ്രഹിച്ചു. അതോടെ എന്റെ സ്വരൂപം മാറി ഞാൻ രാക്ഷസനായിത്തീർന്നു. അങ്ങനെ സഞ്ചരിക്കുന്ന കാലത്ത് ഒരുദിവസം ഞാൻ കോപത്തോടെ യുദ്ധത്തിനായി ഇന്ദ്രന്റെ നേരെ പാഞ്ഞുചെന്നു. അദ്ദേഹം വജ്രായുധംകൊണ്ട് എന്റെ ശിരസ്സിൽ അടിച്ചു. അതോടെ എന്റെ തലയും കാലുകളും ഉള്ളിലേക്ക് വലിഞ്ഞുപോയി. ബ്രഹ്മാവിന്റെ വരപ്രഭാവത്താൽ ഞാൻ മരിച്ചില്ല. 'വായ ഇല്ലാതെ ഇവൻ എങ്ങനെ ജീവിക്കും' എന്ന് കണ്ടുനിന്നവർ ചോദിച്ചു. 'വായ നിന്റെ വയറ്റിലായിത്തീരും. നിന്റെ കൈകൾ ഓരോ യോജന നീണ്ടവയായിത്തീരും.' എന്നോട് ഇപ്രകാരം പറഞ്ഞ് ഇന്ദ്രൻ സ്വർഗത്തിലേക്ക് പോയി. അന്നുമുതൽ ഞാൻ ഈ കാട്ടിൽ താമസിച്ചുവരുന്നു. കൈകളെക്കൊണ്ട് കിട്ടുന്നവയെയെല്ലാം പിടിച്ചുതിന്നുകൊണ്ടാണ് ഞാൻ ജീവിക്കുന്നത്. അങ്ങ് ഇപ്പോൾ എന്റെ കൈകൾ മുറിച്ചുവല്ലോ. ഇനി എന്നെ വലിയൊരു കുഴി കുഴിച്ച് അതിലിട്ട് ദഹിപ്പിക്കൂ. ശരീരം ദഹിച്ചുകഴിഞ്ഞാൽ

എനിക്ക് പഴയ ഗന്ധർവ്വന്റെ രൂപം കിട്ടും. അതിനുശേഷം ഞാൻ അങ്ങയുടെ പത്നിയെ കണ്ടുപിടിക്കാനുള്ള വഴി പറഞ്ഞുതരാം." ഇങ്ങനെ കബന്ധൻ പറഞ്ഞപ്പോൾ രാമന്റെ നിർദ്ദേശപ്രകാരം ലക്ഷ്മണൻ വലിയൊരു കുഴി കുഴിച്ച് കബന്ധന്റെ ശരീരം അതിലിട്ട് ധാരാളം വിറകു കൊണ്ടുവന്ന് ദഹിപ്പിച്ചു. അതോടെ അഗ്നിയിൽനിന്ന് കാമദേവനെപ്പോലെ സുന്ദരനും സർവ്വാഭരണഭൂഷിതനുമായ ഗന്ധർവ്വൻ പുറമേക്ക് വന്നു. രാമനെ പ്രദക്ഷിണംചെയ്ത് സാഷ്ടാംഗം നമസ്കരിച്ചു. എഴുന്നേറ്റുനിന്ന് ഭക്തിഭാവത്താൽ തൊണ്ടയിടറിക്കൊണ്ട് സ്തുതിക്കാൻ ആരംഭിച്ചു.

"രാമ! ഞാൻ അങ്ങയെ സ്തുതിക്കാൻ തുടങ്ങുകയാണ്. പക്ഷെ വളരെ ഭയപരിഭ്രമങ്ങളോടെയാണ് ഞാൻ അതിന് ഒരുമ്പെടുന്നത്. കാരണം, അവിടുന്ന് ആദിയും അവസാനവും ഇല്ലാത്തവനും, മനസ്സുകൊണ്ട് വിചാരിക്കാനോ വാക്കുകൊണ്ട് പറയാനോ സാധിക്കാത്തവിധം മനസ്സിനും വാക്കിനും അതീതനുമാണല്ലോ. അവിടുത്തെ സൂക്ഷ്മരൂപം ഒരുവിധത്തിലും വ്യക്തമല്ലാത്തതാണ്. സ്ഥൂലപ്രപഞ്ചത്തിനും (ജാഗ്രത്തിൽ അനുഭവിക്കുന്നത്) സൂക്ഷ്മപ്രപഞ്ചത്തിനും (സ്വപ്നത്തിൽ അനുഭവിക്കുന്നത്) അതീതവുമാണ്. എല്ലാത്തേയും അറിയുന്ന ജ്ഞാനസ്വരൂപനാണ് അവിടുന്ന്. ആത്മാവായ അങ്ങൊഴികെ മറ്റെല്ലാം ദൃശ്യമാ(അറിയാൻ കഴിയുന്നവയാ)ണ്. ജഡവുമാണ്. മനസ്സിനും ബുദ്ധിക്കും അതീതനായ നിന്തിരുവടിയെ എങ്ങനെയാണ് അറിയാൻ കഴിയുക? ബുദ്ധിയും ബുദ്ധിയിലെ ആത്മപ്രതിബിംബവും കൂടിച്ചേർന്നതിനെയാണ് ജീവനെന്നു പറയുന്നത്. ബുദ്ധി മനസ്സ് ഇന്ദ്രിയങ്ങൾ പ്രാണൻ ശരീരം ഇവയെയെല്ലാം സാക്ഷിഭാവത്തിൽ അറിയുന്ന ബ്രഹ്മമാണ് അവിടുന്ന്. എല്ലാവരിലും ആത്മസ്വരൂപേണ വിളങ്ങുന്നവനും, നിർവികാരനും, പരബ്രഹ്മവും, പരമാത്മാവുമാണ്. അജ്ഞാനംകൊണ്ടാണ് ജനങ്ങൾ ബുദ്ധി മുതൽ ശരീരം വരെയുള്ള ജഡവസ്തുക്കളെ ആത്മാവായ അങ്ങയിൽ ആരോപിക്കുന്നത്. നിന്തിരുവടിയുടെ സൂക്ഷ്മദേഹം ഹിരണ്യ ഗർഭനും സ്ഥൂലശരീരം വിരാട്ടുമാണ്. രാമ! കഴിഞ്ഞകാലത്തുണ്ടായവയും ഇപ്പോൾ ഉള്ളവയും ഭാവിയിൽ ഉണ്ടാകാൻ പോകുന്നവയുമായ സകല പ്രപഞ്ചവസ്തുക്കളും എന്തൊന്നിൽ ആരോപിക്കപ്പെട്ടിരിക്കുന്നുവോ, അതാണ് അവിടുത്തെ വാസ്തവസ്വരൂപം. അത്

ധ്യാനിക്കുന്നവർക്ക് മംഗളമുണ്ടാക്കിത്തീർക്കുന്നതാണ്. മഹത്തത്വം അഹങ്കാരതത്വം ആകാശം വായു അഗ്നി ജലം ഭൂമി എന്നീ ഏഴ് ആവരണങ്ങളാൽ മറയപ്പെട്ടതാണ് അങ്ങയുടെ വിരാട്സ്വരൂപം. ആ വിരാട്സ്വരൂപത്തിലാണ് യോഗധാരണകൊണ്ട് മനസ്സിനെ ഉറപ്പിക്കാൻ പരിശ്രമിക്കേണ്ടത്. അവിടുന്ന് മോക്ഷസ്വരൂപനാണ്. പതിന്നാലു ലോകങ്ങളും വിരാട്പുരുഷനായ അങ്ങയുടെ അവയവങ്ങളാണ്.

"പാതാളലോകമാണ് അങ്ങയുടെ ഉള്ളംകാലടികൾ. മഹാതല ലോകമാണ് പുറംകാലടികൾ. രസാതലലോകമാണ് നെരിയാണികൾ. അങ്ങയുടെ കാൽമുട്ടുകളാണ് തലാതലം. സുതലലോകമാണ് അങ്ങയുടെ കാൽത്തുടകൾ. ഭൂലോകമാണ് അരക്കെട്ടായിത്തീർന്നിരിക്കുന്നത്. അന്തരിക്ഷലോകമാണ് അങ്ങയുടെ നാഭി. സ്വർഗലോകമാണ് മാറിടം. മഹർല്ലോകമാണ് കഴുത്ത്. ജനലോകമാണ് മുഖം. തപോലോകമാണ് നെറ്റിത്തടം. സത്യലോകമാണ് നിന്തിരുവടിയുടെ ശിരസ്സ്. ഇന്ദ്രൻ മുതലായ ലോകപാലന്മാരാണ് വിരാട്പുരുഷനായ അങ്ങയുടെ കൈകൾ. ദിക്കുകളാണ് അങ്ങയുടെ കാതുകൾ. അശ്വിനീദേവന്മാരാണ് നാസികാദ്വാരങ്ങൾ. അഗ്നിയാണ് അവിടുത്തെ വായ. സൂര്യനാണ് അങ്ങയുടെ കണ്ണുകൾ. ചന്ദ്രനാണ് അങ്ങയുടെ മനസ്സ്. കാലം അവിടുത്തെ പുരികക്കൊടിയുടെ ചലനമാണ്. ബ്രഹ്മാവാണ് അങ്ങയുടെ ബുദ്ധി. രുദ്രനാണ് അങ്ങയുടെ അഹങ്കാരമായിത്തീർന്നിരിക്കുന്നത്. വേദത്തിലെ ഛന്ദസ്സുകളാണ് അങ്ങയുടെ വാക്കുകൾ. യമനാണ് അങ്ങയുടെ ദംഷ്ട്രകൾ. നക്ഷത്രങ്ങളാണ് അങ്ങയുടെ പല്ലുകൾ. എല്ലാവരേയും മയക്കുന്ന മായയാണ് അങ്ങയുടെ പുഞ്ചിരി. അവിടുത്തെ കടാക്ഷമാണ് സൃഷ്ടി. അങ്ങയുടെ മുൻഭാഗം ധർമ്മവും പിൻഭാഗം അധർമ്മവുമാണ്. അങ്ങയുടെ കണ്ണടക്കൽ രാത്രിയും കണ്ണുതുറക്കൽ പകലുമാണ്. ഏഴു സമുദ്രങ്ങളാണ് അവിടുത്തെ വയറ്. നദികളാണ് അങ്ങയുടെ നാഡികൾ. വൃക്ഷങ്ങളും സസ്യങ്ങളുമാണ് അവിടുത്തെ രോമങ്ങൾ. അങ്ങയുടെ രേതസ്സാണ് മഴ. മഹത്തത്വമാണ് അങ്ങയുടെ ജ്ഞാനശക്തി. ഇങ്ങനെ പ്രപഞ്ചാകാരേണ വിളങ്ങുന്ന വിരാട്പുരുഷനായ അങ്ങയിൽ മനസ്സുറപ്പിക്കാൻ കഴിയുന്നവർ നിഷ്പ്രയാസം മുക്തരായിത്തീരുമെന്നതിൽ സംശയമില്ല. അതിനാൽ ഭഗവാനേ! രാമ! ഞാൻ അങ്ങയുടെ സ്ഥൂലമായ വിരാട്സ്വരൂപത്തെ ധ്യാനിക്കുന്നു. ഈ സ്വരൂപധ്യാനം

കൊണ്ട് ശരീരത്തിൽ രോമാഞ്ചത്തെ ഉണ്ടാക്കുന്ന ഭക്തിയുണ്ടാവും.

"ഭഗവാനേ! വിരാട്സ്വരൂപധാരണയിരിക്കട്ടെ. എനിക്ക് അങ്ങയുടെ ഈ ശ്രീരാമസ്വരൂപം ധ്യാനിക്കാനാണ് കൂടുതൽ ഇഷ്ടം. വില്ലും ശരങ്ങളും ധരിച്ചതും, ശ്യാമളവർണ്ണത്തോടുകൂടിയതും, ജടയും മരവുരിയും ധരിച്ചതും, യൗവ്വനാരംഭപ്രായത്തിലുള്ളതും, ലക്ഷ്മണനോടൊന്നിച്ച് സീതയെ അന്വേഷിച്ചുകൊണ്ടിരിക്കുന്നതുമായ ഈ രാമസ്വരൂപം എപ്പോഴും എന്റെ മനസ്സിൽ പ്രകാശിക്കുമാറാകണേ. സർവ്വജ്ഞനായ ശ്രീപരമേശ്വരൻ പാർവ്വതീദേവിയോടുകൂടി അങ്ങയുടെ ഈ ശ്രീരാമസ്വരൂപം ധ്യാനിച്ചുകൊണ്ടാണ് കാശിയിൽ താമസിക്കുന്നത്. അവിടെവച്ച് മരിക്കുന്നവരുടെ കാതിൽ 'രാമ, രാമ' എന്ന താരകമന്ത്രം ഉപദേശിച്ചുകൊണ്ടാണ് ശിവൻ കാശിയിൽ താമസിച്ചുവരുന്നത്. അതിനാൽ ജാനകീവല്ലഭനായ ഭഗവാനേ! അവിടുന്ന് പരമാത്മാവുതന്നെയാണ്. മായകൊണ്ടു മയങ്ങിയ മൂഢന്മാർ നിന്തിരുവടിയുടെ പരമാർത്ഥതത്വം അറിയുന്നില്ല. രാമഭദ്രനും, എല്ലാത്തിന്റേയും സൃഷ്ടികർത്താവും, പരമാത്മാവും, അയോധ്യാധിപതിയും, ലക്ഷ്മണനാൽ സേവിക്കപ്പെട്ടുകൊണ്ടിരിക്കുന്നവനുമായ ഭഗവാനേ! ഞാൻ അങ്ങയെ വീണ്ടും വീണ്ടും നമസ്കരിക്കുന്നു. മായ ബാധിക്കാത്തവിധത്തിൽ ജഗന്നാഥനായ അങ്ങ് എന്നെ രക്ഷിക്കണേ."

ഇങ്ങനെയുള്ള കബന്ധന്റെ സ്തുതികേട്ട് സന്തോഷിച്ച രാമൻ അരുളിച്ചെയ്തു. "ദേവഗന്ധർവ്വ! അങ്ങയുടെ ഭക്തികൊണ്ടും സ്തോത്രംകൊണ്ടും ഞാൻ സന്തോഷിച്ചിരിക്കുന്നു. യോഗികൾക്കു മാത്രം പ്രാപിക്കാൻ കഴിയുന്നതും, ശാശ്വതവുമായ എന്റെ ഉൽക്കൃഷ്ടസ്ഥാനത്തെ പ്രാപിച്ചാലും. അങ്ങ് സ്തുതിച്ച ഈ സ്തോത്രം വേദത്തിന്റെ സാരം അടങ്ങിയതാണ്. അതിനെ ഏകാഗ്രതയോടും ഭക്തിയോടുംകൂടി ദിവസേന കീർത്തിക്കുന്നവർ അജ്ഞാനത്തിൽനിന്നുണ്ടായ സംസാരത്തെ ഉപേക്ഷിച്ച് ശാശ്വതനായ എന്നെ പ്രാപിച്ച് മുക്തനായിത്തീരും."



## പത്താം സർഗം
## ശബരീസൽക്കാരം

രാമനിൽനിന്നു വരം ലഭിച്ച ഗന്ധർവ്വൻ പോകുന്നതിനുമുൻപ് പറഞ്ഞു. "രാമ! സമീപത്തുള്ള ആശ്രമത്തിൽ ശബരി താമസിക്കുന്നുണ്ട്. അങ്ങയുടെ പാദകമലങ്ങളിൽ ഭക്തിയുള്ളവളാണ്. ഭക്തിയുടെ രഹസ്യങ്ങളെല്ലാം അറിഞ്ഞവളാണ്. ആ തപസ്വിനിയെ ചെന്നു കാണു. ശബരി അങ്ങയ്ക്ക് വേണ്ടതെല്ലാം പറഞ്ഞുതരും." ഇങ്ങനെ പറഞ്ഞ് സൂര്യതേജസ്സോടുകൂടിയ വിമാനത്തിലേറി ദനു എന്ന ഗന്ധർവ്വൻ വിഷ്ണുഭഗവാന്റെ പരമപദത്തെ പ്രാപിച്ചു. ഇതാണ് രാമനാമസ്മരണയുടെ മഹിമ.

അനന്തരം സിംഹം പുലി മുതലായ ദുഷ്ടമൃഗങ്ങൾ നിറഞ്ഞ ആ കാടുകടന്ന്, ശ്രീരാമൻ സാവധാനത്തിൽ ശബരിയുടെ ആശ്രമത്തിലേക്ക് ചെന്നു. ലക്ഷ്മണസമേതനായി വരുന്ന രാമനെക്കണ്ട ശബരി സന്തോഷപരവശയായി എഴുന്നേറ്റു. ആനന്ദാശ്രുക്കൾ നിറഞ്ഞ കണ്ണുകളോടെ രാമന്റെ കാൽക്കൽ നമസ്കരിച്ചു. സ്വാഗതംപറഞ്ഞ് രാമനേയും ലക്ഷ്മണനേയും സ്വീകരിച്ച് ദർഭപുൽപ്പായകളിൽ ഇരുത്തി. അവരുടെ കാലുകൾ കഴുകി ആ പാദതീർത്ഥം ഭക്തിയോടെ ശിരസ്സിൽ തളിച്ചു. രാമനേയും ലക്ഷ്മണനേയും വിധിപോലെ പൂജിച്ചു. ശ്രീരാമനുവേണ്ടി കരുതിവെച്ചിരുന്ന അമൃതതുല്യം സ്വാദുള്ള പഴങ്ങളെ ഭക്തിപുരസ്സരം സമർപ്പിച്ചു. സുഗന്ധപുഷ്പങ്ങളെക്കൊണ്ട് പാദപൂജ ചെയ്തു. ശബരി തൊഴുതുകൊണ്ടു പറഞ്ഞു.

"രാമ! ഇത് മതംഗമഹർഷിയുടെ ആശ്രമമാണ്. ഞാൻ അദ്ദേഹത്തിന്റെ എളിയ ശിഷ്യയാണ്. ഗുരുവിനേയും ശിഷ്യന്മാരായ മുനിമാരേയും ശുശ്രൂഷിച്ചുകൊണ്ട് ഞാൻ ഇവിടെ താമസിച്ചു വന്നു. വളരെക്കാലം കഴിഞ്ഞ് മതംഗമഹർഷിയും ശിഷ്യന്മാരും ശരീരമുപേക്ഷിച്ച് ബ്രഹ്മലോകത്തേക്ക് പോയി. പോകുന്നതിനുമുൻപ് മതംഗമഹർഷി എന്നോട് പറഞ്ഞു. 'ശബരി! നീ മനസ്സിനെ അടക്കിക്കൊണ്ട് ഇവിടെ താമസിക്കൂ. പരമാത്മാവും സനാതനനുമായ ഭഗവാൻ രാക്ഷസന്മാരെ സംഹരിക്കാനും ഋഷികളെ രക്ഷിക്കാനുമായി

ദശരഥന്റെ പുത്രനായി രാമൻ എന്നപേരിൽ അവതരിച്ചിട്ടുണ്ട്. രാമൻ നിശ്ചയമായും നിനക്കു ദർശനം തരാനായി ഇവിടെവരും. അതു വരെ ഏകാഗ്രമായി രാമനെ ധ്യാനിച്ചുകൊണ്ട് ഇവിടെ താമസിക്കൂ. മഹാപ്രഭുവായ രാമൻ ഇപ്പോൾ ചിത്രകൂടത്തിൽ താമസിച്ചുവരുന്നു. രാമനെ കാണുന്നതുവരെ ശരീരത്തെ രക്ഷിക്കൂ. രാമനെ ദർശിച്ചു കഴിഞ്ഞാൽ ശരീരം ദഹിപ്പിച്ച് പരമപദത്തെ പ്രാപിച്ചുകൊള്ളൂ.' ഇങ്ങനെ പറഞ്ഞുകൊണ്ടാണ് എന്റെ ഗുരു ശരീരം ഉപേക്ഷിച്ച് മുക്ത നായിത്തീർന്നത്. അദ്ദേഹം പറഞ്ഞപോലെ ഞാൻ ജീവിച്ചു. ഏകാ ഗ്രമായ മനസ്സുകൊണ്ട് അങ്ങയെ ധ്യാനിച്ചും അവിടുത്തെ വരവിനെ പ്രതീക്ഷിച്ചുമാണ് ഞാൻ ജീവിച്ചുവന്നത്. അങ്ങ് ഈ ആശ്രമത്തിൽ വരും എന്ന ഗുരുവിന്റെ വാക്ക് ഇന്ന് സത്യമായിത്തീർന്നു. രാമ! അവിടുത്തെ ദർശനം എന്റെ ഗുരുവിനോ അദ്ദേഹത്തിന്റെ ശിഷ്യന്മാ രായ മറ്റു മുനിമാർക്കോ കിട്ടിയിട്ടില്ല. ഭഗവാനേ! ഞാനൊരു പാവം സ്ത്രീയാണ്. ഒന്നും അറിവില്ലാത്തവളാണ്. താഴ്ന്ന (കാട്ടാള) ജാതി യിൽ പിറന്നവളാണ്. അങ്ങയുടെ മഹിമ ആർക്കും അളന്നു കണ ക്കാക്കാൻ കഴിയാത്തതാണ്. അങ്ങയുടെ ദാസന്മാരുടെ പരമ്പര യിൽ നൂറാമത്തെ ദാസിയാവാൻപോലും എനിക്ക് അർഹതയില്ല. ആ സ്ഥിതിക്ക് ഞാനെങ്ങനെ അങ്ങയുടെ ദാസ്യം വേണമെന്നപേ ക്ഷിക്കും? രാമ! അങ്ങ് മനസ്സിനും വാക്കിനും അതീതനാണല്ലോ. അപ്രകാരമുള്ള അങ്ങയെ എനിക്ക് എങ്ങനെയാണ് കാണാൻ കഴി ഞ്ഞത്? ദേവന്മാരുടെപോലും നിയന്താവായ ഭഗവാനേ! എനിക്ക് അങ്ങയെ സ്തുതിക്കാൻ അറിഞ്ഞുകൂടാ. അവിടുന്ന് എന്നോട് സന്തോഷിക്കണേ."

ശ്രീരാമൻ അരുളിച്ചെയ്തു. "തപസ്വിനിയായ ശബരി! എന്നെ ഭജിക്കാൻ സ്ത്രീത്വം, പുരുഷത്വം, ജാതി, പേര്, ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം സംന്യാസം എന്നീ ആശ്രമങ്ങൾ ഇവ യൊന്നുമല്ല ആവശ്യം. നിഷ്കപടഭക്തിയാണ് വേണ്ടത്. യജ്ഞം ദാനം തപസ്സ് വേദാധ്യയനം വൈദികകർമ്മാനുഷ്ഠാനങ്ങൾ ഇവ കൊണ്ടൊന്നും, ഭക്തിയില്ലാത്തവർക്ക് എന്നെ പ്രാപിക്കാൻ കഴിയി ല്ല. അതിനാൽ ഭക്തിയുണ്ടാവാനുള്ള അനുഷ്ഠാനം ചുരുക്കി പറ യാം. സജ്ജനസംസർഗമാണ് ഒന്നാമതായി ഉണ്ടാവേണ്ടത്. എന്റെ കഥകളെ കീർത്തിക്കലാണ് രണ്ടാമത്തെ അനുഷ്ഠാനം. ഈശ്വര

നായ എന്റെ ഗുണങ്ങളെ ശ്രദ്ധയോടെ കീർത്തിക്കലാണ് മൂന്നാമത്തെ സാധന. എന്റെ ഉപദേശങ്ങളെ വ്യാഖ്യാനിക്കുക എന്നതാണ് നാലാമതായി ഉണ്ടാവേണ്ടത്. ഗുരുവിനെ ഈശ്വരബുദ്ധിയോടെ നിഷ്കപടമായി സേവിക്കലാണ് അഞ്ചാമത്തെ അനുഷ്ഠാനം. എന്റെ പൂജയിൽ നിഷ്ഠയുണ്ടാവലാണ് ആറാമത്തെ സാധന. എന്റെ മന്ത്രത്തെ ഉപാസിക്കാലാണ് ഏഴാമതായി വേണ്ടത്. എന്റെ ഭക്തന്മാരെ പൂജിക്കുക. എല്ലാ ജീവജാലങ്ങളേയും (ആഭരണങ്ങളെ സ്വർണ്ണമായി കാണുന്നതുപോലെ) പരമാത്മഭാവത്തിൽ കാണുക. ശാരീരികസുഖങ്ങളിൽ വൈരാഗ്യം വളർത്തുക. ശമം ദമം തിതിക്ഷ ഉപരതി ശ്രദ്ധ സമാധാനം എന്നിവയെ സമ്പാദിക്കുക ഇവയെല്ലാം കൂടിയതാണ് എട്ടാമത്തെ അനുഷ്ഠാനം. പരമാത്മാവായ ഞാൻ മാത്രമേ സത്യമായിട്ടുള്ളൂ എന്നും, ജീവനും ജഗത്തും പരമാത്മാവിൽ ആരോപണമാണെന്നുമുള്ള രൂപത്തിൽ തത്വവിചാരം ചെയ്യുക എന്നതാണ് ഒമ്പതാമത്തെ അനുഷ്ഠാനം. ഇങ്ങനെ ഒമ്പതുവിധത്തിലുള്ള അനുഷ്ഠാനങ്ങളെ ശ്രദ്ധയോടെ ചെയ്യാൻ കഴിഞ്ഞാൽ, സ്ത്രീ ആയാലും പുരുഷനായാലും, മൃഗമോ പക്ഷിയോ ആയാൽപ്പോലും, എന്നിൽ ഭക്തിയുണ്ടാവും. ഭക്തിയുണ്ടായാൽ മനസ്സ് അതിവേഗത്തിൽ ശുദ്ധമായിത്തീരും. ശുദ്ധമായ മനസ്സിൽ എന്റെ പരമാർത്ഥതത്വാനുഭവം (അഹം ബ്രഹ്മാസ്മി - ഞാൻ ബ്രഹ്മമാകുന്നു എന്ന അനുഭവം) ഉണ്ടാകും. അതോടെ ജീവന്മുക്തിയും സാധിക്കും. ആദ്യത്തെ അനുഷ്ഠാനമായ സത്സംഗം സാധിച്ചാൽ മറ്റെട്ടു സാധനകളും ക്രമേണ പുരോഗമിച്ചു വരും. അതോടെ ഭക്തിയും, ഭക്തിയുടെ പൂർണ്ണതയിൽ പരമാത്മാവായ എന്നോട് ഏകീഭാവമാകുന്ന മുക്തിയും സാധിക്കും. ഭവതി എന്നിൽ ഉറച്ച ഭക്തിയുള്ളവളാണ്. അതാണ് ഞാൻ ഇങ്ങോട്ടു വന്നത്. എന്റെ ദർശനത്തോടെ ഭവതി ജീവന്മുക്തയായിത്തീർന്നിരിക്കുന്നു. എന്റെ സീത എവിടെയാണ്? ആരാണ് അവളെ അപഹരിച്ചുകൊണ്ടുപോയത്? ഇപ്പോൾ സീത എവിടെയാണ്? അറിയുമെങ്കിൽ സദയം പറഞ്ഞാലും."

ശബരി പറഞ്ഞു. "ഭഗവാനേ! അവിടുന്ന് സർവ്വജ്ഞനാണ്. ലോകത്തെ മുഴുവൻ രക്ഷിക്കുന്നവനാണ്. അങ്ങനെയാണെങ്കിലും വെറും ഒരു സാധാരണക്കാരനെപ്പോലെയാണല്ലോ എന്നോട് ചോദിക്കുന്നത്. അതിനാൽ ഞാൻ പറയാം. രാവണനാണ് സീതയെ അപ

ഹരിച്ചത്. ഇപ്പോൾ സീത ലങ്കയിലാണ്. ഇവിടെ അടുത്താണ് പമ്പാ സരസ്സ്. അതിനു സമീപത്താണ് ഋശ്യമൂകപർവ്വതം. ആ മലയിൽ വാനരനായ സുഗ്രീവൻ നാലു മന്ത്രിമാരോടൊന്നിച്ച് താമസിക്കുന്നു ണ്ട്. ജ്യേഷ്ഠനായ ബാലിയെ ഭയപ്പെട്ടുകൊണ്ടാണ് സുഗ്രീവൻ ജീവി ക്കുന്നത്. ഒരു ശാപം മൂലം ബാലിക്ക് ആ പർവ്വതത്തിൽ വരാൻ പാടില്ല. അങ്ങ് അവിടെച്ചെന്ന് സുഗ്രീവനോട് സഖ്യം ചെയ്യൂ. സുഗ്രീ വൻ സീതയെ വീണ്ടെടുക്കാൻ വേണ്ട സഹായമൊക്കെ ചെയ്യും. ഞാൻ അങ്ങയുടെ സാന്നിധ്യത്തിൽ അഗ്നിപ്രവേശം ചെയ്ത് ശരീരം ഉപേക്ഷിക്കാൻ പോവുകയാണ്. ഈ ശരീരം ദഹിപ്പിച്ച് ഞാൻ നിന്തി രുവടിയുടെ പരമപദത്തെ പ്രാപിക്കുന്നതുവരെ ഒരു മുഹൂർത്ത(ര ണ്ടുനാഴിക - നാല്പത്തെട്ടുമിനിട്ട്)സമയം അങ്ങ് എനിക്കുവേണ്ടി കാത്തുനിൽക്കണം."

ഇങ്ങനെ രാമനോട് പറഞ്ഞ് ശബരി അഗ്നിയിൽ പ്രവേശിച്ചു. അവിദ്യകൊണ്ടുണ്ടായ ബന്ധം ശരീരത്തോടുകൂടി ദഹിപ്പിച്ച് ശബരി മോക്ഷമടഞ്ഞു. മോക്ഷപ്രാപ്തി അതിദുർല്ലഭമാണ്. രാമന്റെ അനു ഗ്രഹത്താലാണ് ശബരിക്ക് അത് സാധിച്ചത്. പ്രപഞ്ചത്തിന്റെ മുഴു വൻ നാഥനും ഭക്തവത്സലനുമായ രാമൻ സന്തോഷിച്ചാൽ എന്താണ് സാധിക്കാൻ പ്രയാസമായിട്ടുള്ളത്? ജന്മനാ കാട്ടാളസ്ത്രീയാണെ ങ്കിലും ശബരി മുക്തയായിത്തീർന്നില്ലേ? ആ സ്ഥിതിക്ക് സത്വഗു ണപ്രധാനികളും സദാ ശ്രീരാമചിന്തയിൽ മുഴുകി ജീവിക്കുന്നവരു മായ ബ്രാഹ്മണർ മുക്തരാവുമെന്ന് പ്രത്യേകം പറയേണ്ടതുണ്ടോ? ശ്രീരാമചന്ദ്രനിലുള്ള ഭക്തി മുക്തിയെ സാധിപ്പിക്കുന്നതാണ്. അതി നാൽ ബുദ്ധിമാന്മാരായ മനുഷ്യരേ! നിങ്ങൾ സർവ്വാഭീഷ്ടങ്ങളേയും സാധിപ്പിക്കുന്ന ശ്രീരാമന്റെ പാദാരവിന്ദങ്ങളെ സേവിക്കുവിൻ. പല വിധ അറിവുകൾ സമ്പാദിക്കാനുള്ള പരിശ്രമവും, അനേകവിധത്തി ലുള്ള മന്ത്രോപാസനയും ഉപേക്ഷിച്ച് ശ്യാമളവർണ്ണനും, ശ്രീപരമേ ശ്വരനായ ഞാൻ സ്വന്തം ഹൃദയത്തിൽ എപ്പോഴും ധ്യാനിച്ചുകൊ ണ്ടിരിക്കുന്ന സ്വരൂപത്തോടുകൂടിയവനുമായ രാമനെ സദാ ഭജിക്കുവിൻ.



## ഒന്നാം സർഗം
## സുഗ്രീവസഖ്യം

ശ്രീമഹാദേവൻ പാർവതിയോട് അരുളിച്ചെയ്യുന്നു. ശബരി മുക്തയായിത്തീർന്നശേഷം, രാമനും ലക്ഷ്മണനും സാവധാനത്തിൽ പമ്പാസരസ്സിന്റെ തീരത്ത് എത്തിച്ചേർന്നു. വിശാലവും അഗാധവും നിർമ്മലജലം നിറഞ്ഞതുമായിരുന്നു ആ സരസ്സ്. താമര ആമ്പൽ കരിങ്കുവളം മുതലായ പുഷ്പങ്ങൾ ആ തടാകത്തിൽ വികസിച്ചുനിന്നിരുന്നു. അരയന്നങ്ങൾ കുളക്കോഴികൾ ചക്രവാകങ്ങൾ മുതലായ പക്ഷികളുടെ മനോഹരശബ്ദം അതിൽ മുഴങ്ങിയിരുന്നു. ആ സരസ്സിന്റെ തീരത്ത് ധാരാളം പൂക്കൾ വികസിച്ചുനിൽക്കുന്ന വള്ളികളും പഴങ്ങൾ നിറഞ്ഞുനിൽക്കുന്ന വൃക്ഷങ്ങളും ഉണ്ടായിരുന്നു. പമ്പയിലെ ജലം, സജ്ജനങ്ങളുടെ മനസ്സുപോലെ നിർമ്മലമായിരുന്നു. താമരപ്പൂവിന്റെ സുഗന്ധത്തോടുകൂടിയതായിരുന്നു. രാമനും ലക്ഷ്മണനും സരസ്സിലിറങ്ങി കാലും മുഖവും കഴുകി അതിലെ വെള്ളം കുടിച്ച് ദാഹം തീർത്തു. മരത്തണലിലൂടെ നടക്കാൻ തുടങ്ങി.

ഋശ്യമൂകപർവ്വതത്തിന്റെ താഴ്വരയിലൂടെ നടക്കുന്നവരും, വില്ലും ശരങ്ങളും ജടയും മരവുരിയും ധരിച്ചവരും പരാക്രമശാലികളുമായ രാമനേയും ലക്ഷ്മണനേയും പർവ്വതത്തിനു മുകളിൽ ഇരുന്നിരുന്ന സുഗ്രീവൻ കണ്ടു. അദ്ദേഹം ഭയപ്പെട്ട് പർവ്വതത്തിന്റെ കൊടുമുടിയിലേക്ക് ഓടിക്കയറി. ഹനുമാനോട് പറഞ്ഞു. "ആരാണ് ഈ രണ്ടു ധീരന്മാർ? അങ്ങ് ഒരു ബ്രഹ്മചാരിയുടെ വേഷം ധരിച്ച് അവരുടെ സമീപത്തുചെന്ന് വിവരം അറിഞ്ഞു വരൂ. എന്നെ കൊല്ലാനായി ബാലി പറഞ്ഞയച്ചവരായിരിക്കുമോ എന്ന് സംശയം തോന്നുന്നു. അങ്ങ് സംഭാഷണംചെയ്ത് അവരുടെ മനസ്സിലിരിപ്പ് എന്താണെന്ന് മനസ്സിലാക്കൂ. അവർ ദുഷ്ടചിന്താഗതിക്കാരാണെങ്കിൽ കൈകൊണ്ട് ഒരാംഗ്യം കാണിക്കൂ. ഞാൻ ഓടി രക്ഷപ്പെട്ടുകൊള്ളാം."

സുഗ്രീവൻ പറഞ്ഞപ്രകാരം ഹനുമാൻ ഒരു ബ്രഹ്മചാരിയുടെ വേഷം സ്വീകരിച്ച് രാമലക്ഷ്മണന്മാരെ നമസ്കരിച്ചു. വിനയ

ത്തോടെ ചോദിച്ചു. "പുരുഷശ്രേഷ്ഠന്മാരും പരാക്രമശാലികളുമായ നിങ്ങൾ ആരാണ്? നിങ്ങൾ ശോഭകൊണ്ട് സൂര്യനെപ്പോലെ ദിക്കുകളെ പ്രകാശിപ്പിക്കുന്നുവല്ലോ. നിങ്ങൾ ത്രൈലോകൃത്തിന്റെ സൃഷ്ടികർത്താക്കന്മാരാണെന്നാണ് എനിക്ക് തോന്നുന്നത്. നിങ്ങൾ പ്രപഞ്ചത്തിനു കാരണഭൂതരായ പ്രകൃതിപുരുഷന്മാരാണോ? അതോ പ്രപഞ്ചാകാരേണ വിളങ്ങുന്ന പരമാത്മാവ് തന്നെയാണോ? മായകൊണ്ട് മനുഷ്യസ്വരൂപം സ്വീകരിച്ച് ഭൂമിയുടെ ഭാരം നശിപ്പിക്കാനും, ഭക്തന്മാരെ രക്ഷിക്കാനും സഞ്ചരിക്കുന്നവരാണോ? സർവ്വേശ്വരനായ ഭഗവാൻ തന്നെ ക്ഷത്രിയസ്വരൂപേണ അവതരിച്ചവരായിരിക്കുമോ? ലോകത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങളെ വിനോദരൂപത്തിൽ നിർവഹിക്കുന്നവരായിരിക്കുമോ? സ്വതന്ത്രന്മാരും മായയെ പ്രേരിപ്പിക്കുന്നവരും എല്ലാവരുടേയും ഹൃദയത്തിൽ അന്തര്യാമിസ്വരൂപേണ വിളങ്ങുന്നവരുമായ നരനാരായണന്മാർ ആയിരിക്കുമോ എന്നാണ് എനിക്ക് തോന്നുന്നത്."

ശ്രീരാമൻ ലക്ഷ്മണനോട് പറഞ്ഞു. "ലക്ഷ്മണ! ഈ ബ്രഹ്മചാരിയെ നോക്കു. ഇദ്ദേഹം പലപ്രാവശ്യം വ്യാകരണശാസ്ത്രം മുഴുവൻ പഠിച്ചവനാണ്. പറയുന്ന വാക്കുകളിൽ ഒരൊറ്റ അപശബ്ദം പോലുമില്ല." ഇങ്ങനെ ലക്ഷ്മണനോടു പറഞ്ഞശേഷം ബ്രഹ്മചാരിയുടെ ചോദ്യത്തിന് ഉത്തരം പറഞ്ഞു. "ഞാൻ ദശരഥപുത്രനായ രാമനാണ്. ഇവൻ എന്റെ അനുജനായ ലക്ഷ്മണനാണ്. എന്റെ ഭാര്യയായ സീതയോടൊന്നിച്ച് അച്ഛന്റെ നിയോഗപ്രകാരം ഞങ്ങൾ വനവാസത്തിനു വന്നവരാണ്. ഞങ്ങൾ ദണ്ഡകാരണ്യത്തിൽ താമസിച്ചിരുന്ന കാലത്ത് സീതയെ ഏതോ ഒരു രാക്ഷസൻ അപഹരിച്ചുകൊണ്ടുപോയി. അവളെ അന്വേഷിച്ചുകൊണ്ടാണ് ഞങ്ങൾ ഇവിടെ എത്തിച്ചേർന്നത്. ഇനി അങ്ങാരാണ്? പറയൂ."

ബ്രഹ്മചാരി മറുപടി പറഞ്ഞു. "സുഗ്രീവൻ വാനരയുവരാജാവാണ്. വലിയ ബുദ്ധിമാനാണ്. നാലുമന്ത്രിമാരോടുകൂടി അദ്ദേഹം ഈ പർവ്വതത്തിന്റെ മുകളിൽ താമസിക്കുന്നുണ്ട്. പാപിയായ ബാലിയുടെ അനുജനാണ് സുഗ്രീവൻ. വാനരരാജാവായ ബാലി സുഗ്രീവനെ നാട്ടിൽനിന്ന് ഓടിച്ചു. അദ്ദേഹത്തിന്റെ ഭാര്യയെ അപഹരിക്കുകയും ചെയ്തു. ബാലിയെ ഭയപ്പെട്ടാണ് അദ്ദേഹം ഋശ്യമൂകപർവ്വതത്തിൽ താമസിക്കുന്നത്. ബാലിക്ക് ഒരു ശാപംമൂലം ഈ

പർവ്വതത്തിൽ വരാൻ പാടില്ല. ഞാൻ സുഗ്രീവന്റെ മന്ത്രിയാണ്. വായുവിന്റെ മകനാണ്. ഹനുമാൻ എന്നാണ് പേര്. എന്റെ അമ്മ അഞ്ജനയാണ്. അങ്ങ് സുഗ്രീവനുമായി സഖ്യം ചെയ്യുന്നത് നന്നായിരിക്കും. അങ്ങയുടെ ഭാര്യയെ അപഹരിച്ച രാക്ഷസനെക്കൊല്ലാൻ സുഗ്രീവൻ സഹായിക്കും. അങ്ങയ്ക്ക് ഇഷ്ടമാണെങ്കിൽ നമുക്ക് ഇപ്പോൾത്തന്നെ സുഗ്രീവന്റെ സമീപത്തേക്ക് പോകാം." ശ്രീരാമൻ പറഞ്ഞു. "ഞാൻ വന്നിരിക്കുന്നതും സുഗ്രീവനുമായി സഖ്യം ചെയ്യാൻ തന്നെയാണ്. സ്നേഹിതനായ അദ്ദേഹത്തിന്റെ കാര്യം നിശ്ചയമായും ഞാൻ സാധിപ്പിച്ചു കൊടുക്കുന്നുണ്ട്."

ഇതുകേട്ട് ഹനുമാൻ തന്റെ സ്വന്തം രൂപം സ്വീകരിച്ച് നിന്നു. "നിങ്ങൾ രണ്ടുപേരും എന്റെ ചുമലിൽ കയറിയാലും. സുഗ്രീവൻ ഇരിക്കുന്ന പർവ്വതത്തിന്റെ മുകളിലേക്ക് പോകാം" എന്നു പറഞ്ഞു. രാമനും ലക്ഷ്മണനും ഹനുമാന്റെ ചുമലിൽ കയറിയിരുന്നു. അദ്ദേഹം ഒരൊറ്റച്ചാട്ടത്തിന് പർവ്വതത്തിന്റെ മുകളിൽ എത്തി. രാമനും ലക്ഷ്മണനും ഒരു മരത്തണലിൽ നിന്നു. ഹനുമാൻ സുഗ്രീവനെ സമീപിച്ചു പറഞ്ഞു. "രാജാവേ! പേടിക്കേണ്ട, അവർ രാമലക്ഷ്മണന്മാരാണ്. വേഗം എഴുന്നേൽക്കൂ. രാമനുമായി ഞാൻ അങ്ങയ്ക്ക് സഖ്യം ഏർപ്പാടുചെയ്തിട്ടുണ്ട്. അഗ്നിയെ സാക്ഷിയാക്കി രാമനുമായി സഖ്യം ചെയ്യൂ." ഹനുമാൻ ഇങ്ങനെ പറഞ്ഞപ്പോൾ സുഗ്രീവന് സന്തോഷമായി. വേഗം ശ്രീരാമന്റെ സമീപത്തു ചെന്ന് അവർക്ക് ഇരിക്കാനായി ഒരു മരക്കൊമ്പ് ഒടിച്ചിട്ടുകൊടുത്തു. രാമനും ലക്ഷ്മണനും സുഗ്രീവനും ഇരുന്നു. രാമന്റെ വനവാസ കാരണവും സീതാപഹരണവും ലക്ഷ്മണൻ സുഗ്രീവനെ പറഞ്ഞു കേൾപ്പിച്ചു. അതുകേട്ട് സുഗ്രീവൻ രാമനോട് പറഞ്ഞു. "രാജാവേ! ഞാൻ സീതയെ അന്വേഷിച്ചു കണ്ടുപിടിക്കാൻ വേണ്ട ഏർപ്പാടു ചെയ്യാം. അങ്ങയുടെ ശത്രുവിനെ കൊല്ലാനും സഹായിക്കാം. രാമ! കുറച്ചുദിവസം മുൻപു നടന്ന സംഗതിയാണ്. ഞാൻ മന്ത്രിമാരോടൊന്നിച്ച് ഈ പർവ്വതത്തിന്റെ മുകളിൽ ഇരിക്കുകയായിരുന്നു. ഒരു സ്ത്രീരത്നത്തെ ഏതോ ഒരു രാക്ഷസൻ ആകാശമാർഗത്തിലൂടെ അപഹരിച്ചുകൊണ്ടുപോകുകയായിരുന്നു. ആ പാവം സ്ത്രീ 'രാമ! രാമ!' എന്നുവിളിച്ച് ഉറക്കെ കരഞ്ഞിരുന്നു. ഞങ്ങളെ കണ്ടപ്പോൾ ആ സ്ത്രീ ആഭരണങ്ങൾ ഉത്തരീയത്തിന്റെ ഒരു അംശം കീറി

അതിൽ പൊതിഞ്ഞുകെട്ടി താഴോട്ട് ഇട്ടു. ഞാൻ അതെടുത്ത് ഒരു ഗുഹയിൽ വച്ചിട്ടുണ്ട്. ഇപ്പോൾ കൊണ്ടുവരാം. അത് അങ്ങയുടേ താണോ എന്ന് നോക്കൂ" എന്ന് പറഞ്ഞ് സുഗ്രീവൻ ആഭരണപ്പൊതി കൊണ്ടുവന്നു രാമനു കൊടുത്തു. പൊതിയഴിച്ചു നോക്കിയ രാമൻ "അയ്യോ സീതേ!" എന്നു പറഞ്ഞ് വീണ്ടും വീണ്ടും കരഞ്ഞു. "ഈ വാനരശ്രേഷ്ഠന്റെ സഹായത്തോടുകൂടി നമുക്ക് രാവണനെക്കൊന്ന് സീതയെ വീണ്ടുകൊണ്ടുവരാം. ദുഃഖിക്കരുത്" എന്നുപറഞ്ഞ് ലക്ഷ്മ ണൻ ജ്യേഷ്ഠനെ സമാശ്വസിപ്പിച്ചു. സുഗ്രീവൻ പറഞ്ഞു. "രാമ! ഞാനിതാ പ്രതിജ്ഞ ചെയ്യുന്നു. യുദ്ധത്തിൽ രാവണനെക്കൊന്ന് ഞാൻ സീതയെ വീണ്ടെടുത്ത് അങ്ങയ്ക്ക് സമർപ്പിക്കുന്നുണ്ട്."

അനന്തരം ഹനുമാൻ അഗ്നി ജ്വലിപ്പിച്ചു. രാമനും സുഗ്രീവനും അഗ്നിസാക്ഷിയായി സഖ്യം ചെയ്തു. അതിനുശേഷം രാമന്റെ സമീ പത്തിരുന്നുകൊണ്ട് സുഗ്രീവൻ തന്റെ കഥ പറഞ്ഞു. "മയന്റെ പുത്രനും ഗർവിഷ്ഠനുമായി മായാവി എന്ന ഒരസുരനുണ്ടായിരുന്നു. അവൻ ഒരു ദിവസം കിഷ്കിന്ധയുടെ ഗോപുരദ്വാരത്തിൽവന്നു സിംഹനാദം മുഴക്കിക്കൊണ്ട് ബാലിയെ പോരിനുവിളിച്ചു. ഇതു കേട്ട് പുറമേക്കുവന്ന ബാലി മുഷ്ടി ചുരുട്ടി അസുരന്റെ മാറിൽ തെരു തെരെ ഇടിച്ചു. അതോടെ തോറ്റ അസുരൻ ഭയപ്പെട്ട് ഓടി. ബാലിയും ഞാനും അവനെ പിൻതുടർന്നു ചെന്നു. മായാവി വളരെദൂരം ഓടി അവന്റെ ഗുഹയിലേക്ക് പ്രവേശിച്ചു. "നീ പുറത്തു നിൽക്കൂ. ഞാൻ ഗുഹയിലേക്ക് പോകുന്നു" എന്നു പറഞ്ഞ് ബാലി ഗുഹയിലേക്ക് കടന്നു. ഒരു മാസം കഴിഞ്ഞു. ഗുഹാദ്വാരത്തിലേക്ക് പുഴപോലെ ചോര ഒഴുകിവരുന്നതു കണ്ടു. ബാലിയെ അസുരൻ കൊന്നിരിക്കു മെന്നു തോന്നി ഞാൻ വല്ലാതെ ദുഃഖിച്ചു. അസുരൻ പുറമേക്ക് വ രുതെന്നു കരുതി ഞാൻ വലിയൊരു പാറക്കല്ലുകൊണ്ട് ഗുഹാദ്വാരം അടച്ച്, കിഷ്കിന്ധയിലേക്ക് മടങ്ങിപ്പോയി. ഗുഹയിൽ ബാലി കൊല്ല പ്പെട്ട വിവരം ഞാൻ വാനരന്മാരോട് പറഞ്ഞു. അവരെല്ലാം ദുഃഖി ച്ചു. എനിക്ക് ആഗ്രഹമുണ്ടായിരുന്നില്ലെങ്കിലും, മന്ത്രിമാർ എന്നെ വാനരരാജാവാക്കി വാഴിച്ചു. കുറച്ചുകാലം ഞാൻ രാജ്യം ഭരിച്ചു. അങ്ങനെയിരിക്കെ ഒരുദിവസം ബാലി മടങ്ങിവന്നു. ഗുഹാദ്വാരം അടച്ചുവന്നതിന് എന്നെ കഠിനമായി അധിക്ഷേപിച്ചു. എന്റെ മാറിൽ മുഷ്ടിചുരുട്ടി ഇടിച്ചു. ഞാൻ പട്ടണത്തിൽനിന്ന് പുറത്തുകടന്ന് ഓടി

എല്ലാദിക്കിലും ചുറ്റിത്തിരിഞ്ഞാണ് അവസാനം ഈ പർവ്വതത്തിൽ എത്തിയത്. മതംഗമഹർഷിയുടെ ശാപംമൂലം ബാലി ഈ പർവ്വതത്തിൽ വരില്ല. ഞാൻ കിഷ്കിന്ധയിൽനിന്ന് പോന്നതുമുതൽ ദുഷ്ടനായ ബാലി എന്റെ ഭാര്യയെ സ്വീകരിച്ചിരിക്കുകയാണ്. ഭാര്യയും താമസസ്ഥലവും നഷ്ടപ്പെട്ട ഞാൻ അത്യന്തം ദുഃഖിതനാണ്. ഇന്ന് അങ്ങയുമായി ബന്ധപ്പെടാൻ കഴിഞ്ഞതിൽ അല്പം സന്തോഷം തോന്നുന്നുണ്ട്." സ്നേഹിതന്റെ ദുഃഖത്തിൽ മനസ്സലിഞ്ഞ രാമൻ പറഞ്ഞു. "അങ്ങയുടെ ശത്രുവും, ഭാര്യയെ അപഹരിച്ചവനുമായ ബാലിയെ ഞാൻ ഉടനെതന്നെ കൊല്ലുന്നുണ്ട്."

സുഗ്രീവൻ പറഞ്ഞു. "രാജേന്ദ്ര! ബാലി ശക്തരിൽ ശക്തനാണ്. ദേവന്മാർക്കുപോലും ജയിക്കാൻ കഴിയാത്ത അദ്ദേഹത്തെ അങ്ങയ്ക്ക് എങ്ങനെ കൊല്ലാൻ കഴിയും? ബാലിയുടെ ശക്തിയെ പ്പറ്റി ഞാൻ അല്പം പറയാം. അസുരശില്പിയായ മയന്റെ മറ്റൊരു പുത്രനാണ് ദുന്ദുഭി എന്ന അസുരൻ. മായാവിയുടെ അനുജനാണ്. അത്യന്തം ശക്തനും ഗർവിഷ്ഠനുമാണ്. ശക്തന്മാരെ ചെന്നു പോരിനു വിളിക്കലാണ് അവന്റെ മുഖ്യവിനോദം. ആരും അവനോട് എതൃക്കാൻ തയ്യാറായില്ല. ഒരു ദിവസം രാത്രി അവൻ കിഷ്കിന്ധയുടെ ഗോപുരത്തിൽവന്ന് ബാലിയെ പോരിനു വിളിച്ചു. വലിയൊരു പോത്തിന്റെ സ്വരൂപം സ്വീകരിച്ചാണ് അവൻ യുദ്ധത്തിനു വന്നത്. ദുന്ദുഭിയുടെ അട്ടഹാസം കേട്ട് ബാലി പുറമേക്ക് വന്നു. അവന്റെ രണ്ടുകൊമ്പുകളും പിടിച്ച് താഴെ വീഴ്ത്തി. ഒരുകാലുകൊണ്ട് ദേഹത്തിൽ ചവിട്ടിനിന്ന് അവന്റെ തല പറിച്ചെടുത്ത് ദൂരത്തേക്ക് വലിച്ചെറിഞ്ഞു. ആ തല മതംഗമഹർഷിയുടെ ആശ്രമത്തിനു സമീപത്താണ് ചെന്നുവീണത്. മഹർഷിയുടെ ആശ്രമത്തിനുചുറ്റും ഒരു യോജനദൂരം ആ തലയിൽനിന്നും വീണ രക്തവർഷം ഉണ്ടായി. അതുകണ്ട് കോപിച്ച മതംഗമുനി ബാലിയെ ശപിച്ചു. ഇനിമേലിൽ ബാലി ഈ മലയിലേക്ക് വരികയാണെങ്കിൽ അവന്റെ തല പൊട്ടിത്തെറിക്കും എന്നാണ് ശാപം. അതിനുശേഷം ബാലി ഈ ഋശ്യമൂകപർവ്വതത്തിൽ വരാറില്ല. രാമ! ഇതാ അന്നു ബാലി വലിച്ചെറിഞ്ഞ ദുന്ദുഭിയുടെ തല ഒരു പർവ്വതംപോലെ കിടക്കുന്നു. അത് എടുത്തെറിയാൻ കഴിഞ്ഞാൽ അങ്ങയ്ക്ക് ബാലിയെ കൊല്ലാൻ സാധിക്കും." രാമൻ പുഞ്ചിരിതൂകികൊണ്ട് ആ തല കാലിന്റെ പെരുവി

രൽകൊണ്ട് തോണ്ടി പത്തുയോജന ദൂരത്തേക്ക് വലിച്ചെറിഞ്ഞു. അത് ഒരത്ഭുതം തന്നെയായിരുന്നു. സുഗ്രീവൻ മന്ത്രിമാരോടുകൂടി 'ഭേഷ്, ഭേഷ്' എന്നു പറഞ്ഞ് രാമനെ അഭിനന്ദിച്ചു. സുഗ്രീവൻ വീണ്ടും പറഞ്ഞു. "രാമ! വട്ടത്തിൽ നിൽക്കുന്ന ഈ ഏഴു കരിമ്പനകളെ നോക്കൂ. ബാലി കൈത്തരിപ്പുതീർക്കാൻ ഇടയ്ക്കിടയ്ക്ക് വന്ന് ഇവയെ പിടിച്ചുകുലുക്കാറുണ്ട്. ബാലി കുലുക്കുമ്പോൾ പനം പട്ടകൾ പുഴങ്ങി വീഴാറുണ്ട്. ഒരു ബാണംകൊണ്ട് ഇവ ഏഴിനേയും പിളർക്കാൻ കഴിഞ്ഞാൽ അങ്ങയ്ക്ക് ബാലിയെ കൊല്ലാൻ സാധിക്കും എന്ന് എനിക്ക് വിശ്വാസം വരും." "അങ്ങനെയാവാം" എന്നു പറഞ്ഞ് രാമൻ വില്ലിൽ ഒരു ബാണം തൊടുത്തയച്ചു. അത് ഏഴു പനകളേയും പർവ്വതത്തേയും ഭൂമിയേയും പിളർന്ന് രാമന്റെ ആവനാഴിയിൽ വന്നുവീണു.

അതുകണ്ട് ആശ്ചര്യപരവശനായ സുഗ്രീവൻ പറഞ്ഞു. "ദേവ! അങ്ങ് പ്രപഞ്ചത്തിന്റെ മുഴുവൻ നാഥനാണ്. പരമാത്മാവാണ്. ഇതിൽ എനിക്ക് ലേശംപോലും സംശയമില്ല. പൂർവ്വപുണ്യത്തിന്റെ ഫലമായിട്ടാണ് എനിക്കിന്ന് അങ്ങയെ കാണാൻ കഴിഞ്ഞത്. മഹാത്മാക്കൾ സംസാരബന്ധത്തിൽനിന്നുള്ള മോചനത്തിനാണ് അങ്ങയെ ഭജിക്കുന്നത്. മോക്ഷാനുഭൂതിയെ നൽകി അനുഗ്രഹിക്കുന്ന അവിടുത്തോട് സംസാരബന്ധത്തെ ഞാൻ എങ്ങനെ ചോദിച്ചുവാങ്ങും? ഭാര്യ പുത്രന്മാർ ധനം രാജ്യം മുതലായവയെല്ലാം അങ്ങയുടെ മായകൊണ്ടു തോന്നപ്പെടുന്നവയാണ്. അതിനാൽ, ദേവന്മാരുടെപോലും ഈശ്വരനായ ഭഗവാനേ! ഞാൻ ഇവയൊന്നും ആഗ്രഹിക്കുന്നില്ല. എന്നോട് അങ്ങ് സന്തോഷിച്ചാൽ മാത്രം മതി. മണ്ണിനുവേണ്ടി ഭൂമികുഴിച്ചവന് നിധി കിട്ടിയപോലെയാണ് പരമാനന്ദാനുഭവത്തെ നൽകുന്ന അങ്ങയെ എനിക്ക് യാദൃച്ഛികമായി കിട്ടിയത്. അനാദിയായ അവിദ്യയിൽനിന്നുണ്ടായ സംസാരബന്ധം എനിക്ക് ഇന്ന് അറ്റുപോയി. യജ്ഞം ദാനം തപസ്സ് യാഗങ്ങൾ പരോപകാര പ്രവർത്തികൾ ഇവകൊണ്ടൊന്നും സംസാരബന്ധം കുറയില്ല. കൂടുകകയേ ഉള്ളൂ. എന്നാൽ അങ്ങയുടെ പാദകമലങ്ങളെ ദർശിക്കാൻ കഴിഞ്ഞാൽ ബന്ധം വളരെ വേഗം നശിക്കും. മനസ്സിനെ ഒരു നിമിഷനേരമെങ്കിലും നിശ്ചലമാക്കി അങ്ങയിൽ ഉറപ്പിക്കാൻ കഴിഞ്ഞാൽ സകലവിധ അനർത്ഥങ്ങൾക്കും മൂലകാരണമായ

അജ്ഞാനം ഉടനെ നശിക്കും. അതിനാൽ, രാമ! എന്റെ മനസ്സ് എപ്പോഴും നിന്തിരുവടിയിൽത്തന്നെ ഉറച്ചുനിൽക്കുമാറാകണം. മനസ്സ് മറ്റൊന്നിലേക്ക് പോകരുത്. 'രാമ, രാമ' എന്ന മധുരമധുര മായ നാമം എപ്പോഴും കീർത്തിക്കുന്നവന്റെ ബ്രഹ്മഹത്യ മദ്യപാനം മുതലായ പാപങ്ങൾ പോലും നശിക്കും. രാമ! ഞാൻ യുദ്ധത്തിൽ ജയത്തേയോ, ഭാര്യാപുത്രാദികളിൽനിന്നു കിട്ടുന്ന സുഖത്തേയോ ആഗ്രഹിക്കുന്നില്ല. അങ്ങയിൽ നിഷ്കളങ്കഭക്തിയുണ്ടാവണേ എന്നു മാത്രമാണ് എന്റെ ഒരേഒരാഗ്രഹം. ആ ഭക്തി സംസാരബന്ധത്തെ നശിപ്പിക്കുന്നതാണ്. രഘൂത്തമ! ഈശ്വരനായ അങ്ങയുടെ അംശം തന്നെയാണ് ജീവനായ ഞാൻ. അങ്ങയുടെ മായകൊണ്ടാണ് ഞാൻ സംസാരത്തിൽ ബദ്ധനായിത്തീർന്നിരിക്കുന്നത്. അവിടുത്തെ പാദ കമലങ്ങളിൽ നിശ്ചലഭക്തി നൽകി എന്നെ ഈ ബന്ധത്തിൽനിന്നു മോചിപ്പിക്കാൻ ദയചെയ്യണം.

"മായകൊണ്ട് മനസ്സ് ദുഷിച്ചിരുന്നതിനാൽ, എനിക്ക് ഇതിനുമുൻപ് സ്നേഹിതന്മാർ ശത്രുക്കൾ ഉദാസീനന്മാർ എന്നീ ഭേദബുദ്ധി ഉണ്ടാ യിരുന്നു. ഇപ്പോൾ അങ്ങയുടെ ചരണകമലങ്ങളെ കാണാൻ കഴി ഞ്ഞതോടെ, എല്ലാ ആഭരണങ്ങളേയും സ്വർണ്ണമായി കാണുന്നതു പോലെ, എല്ലാത്തേയും ബ്രഹ്മം മാത്രമായി ഞാൻ കാണുന്നു. ആ ദൃഷ്ടിയിലൂടെ നോക്കുമ്പോൾ സ്നേഹിതനെവിടെ? ശത്രു എവിടെ? അങ്ങയുടെ മായകൊണ്ട് ബദ്ധനായി കഴിയുന്ന കാലത്തോളം സത്വം രജസ്സ് തമസ്സ് എന്നീ മൂന്നുഗുണങ്ങളുടെ വികാരങ്ങളായ മനസ്സ് ഇന്ദ്രി യങ്ങൾ ശരീരം എന്നിവയിൽ സത്യത്വബുദ്ധിയും, അതുകാരണ ത്താൽ മരണഭയവും ഉണ്ടാകും. അതിനാൽ അവിദ്യക്ക് അടിമപ്പെ ട്ടവൻ അജ്ഞാനാന്ധകാരത്തിൽ (താൻ ശരീരമാണെന്ന തെറ്റിദ്ധാ രണയിൽ) മുഴുകുന്നു. ഭാര്യ പുത്രൻ മുതലായവരോടുള്ള ബന്ധ ത്തിനു കാരണം മായയാണ്. ഭഗവാനേ! രഘൂത്തമ! മായ അവി ടുത്തെ ദാസിയാണല്ലോ. അതിനെ എന്നിൽനിന്ന് അകറ്റിത്തരണേ. എന്റെ മനസ്സ് എപ്പോഴും അങ്ങയുടെ പാദകമലങ്ങളിൽ ദൃഢമായി ഉറയ്ക്കാറായിത്തീരണം. എന്റെ വാക്കുകൾ അവിടുത്തെ തിരുനാ മകീർത്തനത്തിലും കഥാലാപനത്തിലും മാത്രം വ്യാപരിക്കുമാറായി ത്തീരണം. എന്റെ കൈകൾ എപ്പോഴും ഭക്തന്മാരെ സേവിക്കുന്നവ യായിത്തീരണം. എന്റെ ശരീരം അവിടുത്തെ ദിവ്യസ്പർശം മാത്രം

അനുഭവിക്കുന്നതായിത്തീരണം. എന്റെ കണ്ണുകൾ എപ്പോഴും നിന്തി രുവടിയുടെ രൂപങ്ങളെയും ഭക്തന്മാരേയും മാത്രം കാണുന്നവയാ യിത്തീരണം. എന്റെ കാതുകൾ എപ്പോഴും അങ്ങയുടെ കഥകൾ മാത്രം കേൾക്കുന്നവയായിത്തീരണം. എന്റെ കാലുകൾ എപ്പോഴും നിന്തിരുവടിയുടെ ക്ഷേത്രങ്ങളിൽ പ്രദക്ഷിണം വെയ്ക്കുന്നവയായി ത്തീരണം. എന്റെ ഓരോ അംഗങ്ങളും അങ്ങയുടെ പാദതീർത്ഥം ധരിച്ച് പവിത്രമായിത്തീരണം. എന്റെ ശിരസ്സ് ബ്രഹ്മാദിദേവശ്രേ ഷ്ഠന്മാർപോലും ആശ്രയിക്കുന്ന അങ്ങയുടെ പാദാരവിന്ദങ്ങളെ നമ സ്കരിക്കുന്നതായിത്തീരണം. ഇങ്ങനെ എന്റെ സകലപ്രവൃത്തികളും അവിടുത്തെ ആരാധനയായിത്തീരാൻ എന്നെ അനുഗ്രഹിക്കാൻ കനി വുണ്ടാകേണമേ."



## രണ്ടാം സർഗം
## ബാലിവധം

ഇങ്ങനെ വിരക്തനായി സംസാരിക്കുന്ന സുഗ്രീവനോട് ശ്രീരാമൻ മന്ദഹാസത്തോടെ പറഞ്ഞു. "സ്നേഹിത! അങ്ങ് പറഞ്ഞത് സത്യം തന്നെ. പക്ഷെ എനിക്ക് ഒരപവാദമുണ്ടാവാൻ സാധ്യതയുണ്ട്. രാമൻ സുഗ്രീവനുമായി സഖ്യം ചെയ്തിട്ട് അദ്ദേഹത്തിന് എന്തുപകാരമാണ് ചെയ്തത് എന്നു ജനങ്ങൾ തമ്മിൽത്തമ്മിൽ ചോദിക്കും. അതിനാൽ അങ്ങ് ബാലിയെ യുദ്ധത്തിനു വിളിക്കു. ഒരു ശരം കൊണ്ട് ഞാൻ അദ്ദേഹത്തെ കൊന്ന് അങ്ങയെ കിഷ്കിന്ധയിലെ രാജാവായി വാഴിക്കുന്നുണ്ട്." ഇതുകേട്ട് സുഗ്രീവൻ കിഷ്കിന്ധയുടെ ഗോപുരദ്വാരത്തിൽച്ചെന്ന് ബാലിയെ പോരിനു വിളിച്ചു. സുഗ്രീവന്റെ അട്ടഹാസംകേട്ട് കോപിച്ച ബാലി യുദ്ധത്തിനു വന്നു. സുഗ്രീവൻ മുഷ്ടിചുരുട്ടി ബാലിയുടെ മാറിൽ ഇടിച്ചു. ബാലി സുഗ്രീവനേയും ഇടിച്ചു. അത്യന്തം കോപത്തോടെ അവർ പരസ്പരം യുദ്ധം ചെയ്തു. അകലെ നിന്നു നോക്കിയ രാമന് ബാലിയേയും സുഗ്രീവനേയും തിരിച്ചറിയാൻ കഴിഞ്ഞില്ല. അബദ്ധത്തിൽ ബാണം സുഗ്രീവന് ഏറ്റെങ്കിലോ എന്നു ശങ്കിച്ച് രാമൻ ശരം പ്രയോഗിച്ചില്ല. ബാലിയോട് തോറ്റ് സുഗ്രീവൻ ഋശ്യമൂകപർവ്വതത്തിലേക്ക് ഓടിക്കയറി. ബാലി സ്വന്തം ഗൃഹത്തിലേക്കും പോയി.

സുഗ്രീവൻ പരിഭവത്തോടെ പറഞ്ഞു. "രാമ! അങ്ങ് എന്തിനാണ് എന്നെ ശത്രുവായ ബാലിയെക്കൊണ്ട് കൊല്ലിക്കുന്നത്? വേണമെങ്കിൽ അങ്ങുതന്നെ എന്നെ കൊന്നുകൊള്ളൂ. ബാലിയെ കൊല്ലാമെന്ന് അങ്ങ് സത്യം ചെയ്തതല്ലേ? അങ്ങ് സത്യം പാലിക്കുന്നവനല്ലേ? ശരണാഗതരിൽ വാത്സല്യം ഉള്ളവനല്ലേ? എന്നിട്ടും എന്താണ് എന്നെ ഉപേക്ഷിക്കുന്നത്?" സുഗ്രീവന്റെ പരിഭവംകേട്ട് രാമൻ കണ്ണീരൊഴുക്കി. അദ്ദേഹത്തെ ആലിംഗനം ചെയ്തുകൊണ്ടു പറഞ്ഞു. "അങ്ങ് സങ്കടപ്പെടരുത്. നിങ്ങൾ രണ്ടുപേരും ഒരേ ഛായയാണ്. അകലെനിന്ന് എനിക്ക് നിങ്ങൾ രണ്ടുപേരെയും തിരിച്ചറിയാൻ കഴിഞ്ഞില്ല. അങ്ങയ്ക്ക് ഏറ്റെങ്കിലോ എന്നു വിചാരിച്ചാണ് ഞാൻ ശരം

പ്രയോഗിക്കാഞ്ഞത്. തിരിച്ചറിയാനായി ഞാൻ ഇപ്പോൾത്തന്നെ അങ്ങയ്ക്ക് ഒരു അടയാളം ഉണ്ടാക്കുന്നുണ്ട്. വീണ്ടുംചെന്ന് ശത്രുവിനെ പോരിനു വിളിക്കൂ. ബാലി ഉടനെ മരിച്ചുവീഴുന്നത് അങ്ങയ്ക്ക് കാണാം. രാമനായ ഞാൻ ഇതാ പ്രതിജ്ഞ ചെയ്യുന്നു. അങ്ങയുടെ ശത്രുവിനെ ഉടനെ കൊല്ലുന്നുണ്ട്." ഇങ്ങനെ സുഗ്രീവനെ ആശ്വസിപ്പിച്ചശേഷം, രാമൻ സുഗ്രീവന്റെ കഴുത്തിൽ ഒരു പൂമാല അണിയിപ്പിച്ച് യുദ്ധത്തിനു അയയ്ക്കാൻ പറഞ്ഞു. ലക്ഷ്മണൻ വലിയൊരു മാലകെട്ടി സുഗ്രീവനെ അണിയിച്ചു. യുദ്ധത്തിനു പോകു എന്ന് ആദരവോടെ പറഞ്ഞു. സുഗ്രീവൻ വീണ്ടും കിഷ്കിന്ധാഗോപുരത്തിൽച്ചെന്ന് ഉച്ചത്തിൽ സിംഹനാദം മുഴക്കി. അതു കേട്ട് ആശ്ചര്യപ്പെട്ട ബാലി, കോപത്തോടെ യുദ്ധത്തിനു പുറപ്പെട്ടു.

ഭാര്യയായ താര ബാലിയെ തടുത്തുകൊണ്ടു പറഞ്ഞു. "അങ്ങ് ഇപ്പോൾ യുദ്ധത്തിനു പോകരുത്. എനിക്ക് വല്ലാതെ ഒരു പേടി തോന്നുന്നു. അല്പം മുൻപ് അങ്ങയോട് യുദ്ധത്തിൽ തോറ്റോടിയവനല്ലേ സുഗ്രീവൻ? അയാൾ വീണ്ടും യുദ്ധത്തിനു വരണമെങ്കിൽ ശക്തനായ ഒരു സഹായിയെ കിട്ടിയിരിക്കണം." ബാലി താരയോട് പറഞ്ഞു. "സുന്ദരി! നീ അതിനെപ്പറ്റി വിഷമിക്കേണ്ട. എന്റെ കൈവിട്ട് അകത്തേക്ക് പോകൂ. ഞാൻ ശത്രുവായ സുഗ്രീവന്റെ അടുത്തേക്ക് ചെല്ലട്ടെ. അവന് ആരാണ് സഹായിയായി വരാൻ പോകുന്നത്? അങ്ങനെ ആരെങ്കിലും ഉണ്ടെങ്കിൽ അവർ രണ്ടുപേരേയും ഞാൻ ജയിച്ചുവരുന്നുണ്ട്. നീ വ്യസനിക്കരുത്. പോരിനു വിളികേൾക്കുമ്പോൾ ശൂരന്മാർക്ക് ഗൃഹത്തിൽ അടങ്ങിയിരിക്കാൻ കഴിയില്ല. രണ്ടുപേരേയും തോല്പിച്ച് ഞാൻ ഉടനെ വരാം." താര വീണ്ടും പറഞ്ഞു. "ഞാൻ ഒരു കാര്യംകൂടി പറയാം. അതുകേട്ടതിനുശേഷം അങ്ങ് ഇഷ്ടംപോലെ ചെയ്യൂ. നായാട്ടിനുപോയ അംഗദൻ എന്നോടു പറഞ്ഞ വിവരമാണ്. അയോധ്യാരാജാവിന്റെ പുത്രനായ രാമൻ അനുജനായ ലക്ഷ്മണനോടും ഭാര്യയായ സീതയോടുംകൂടി ദണ്ഡകാരണ്യത്തിൽ വന്നു താമസിച്ചിരുന്നു. അവിടെച്ചെന്ന് സീതയെ രാവണൻ അപഹരിച്ചുകൊണ്ടുപോയി. ലക്ഷ്മണനോടൊന്നിച്ച് സീതയെ അന്വേഷിച്ചുകൊണ്ട് രാമൻ ഋശ്യമൂകപർവ്വതത്തിലെത്തി. അവിടെവച്ച് സുഗ്രീവനുമായി അഗ്നിസാക്ഷിയായി സഖ്യം ചെയ്തു. 'ബാലിയെ യുദ്ധത്തിൽക്കൊന്ന് അങ്ങയെ വാന

രാജാവാക്കി വാഴിക്കാ' മെന്നാണ് രാമൻ സുഗ്രീവനോട് പ്രതിജ്ഞ ചെയ്തത്. ആ ധൈര്യംകൊണ്ടാണ് സുഗ്രീവൻ അങ്ങയെ വീണ്ടും പോരിനു വിളിക്കുന്നത്. ഇനി ഞാൻ ഒരുകാര്യം പറയാം. അത് അങ്ങ് ദയചെയ്ത് അനുസരിക്കൂ. അങ്ങ് സുഗ്രീവനോടുള്ള ശത്രുത ഉപേക്ഷിക്കൂ. അദ്ദേഹത്തെ യുവരാജാവായി വാഴിക്കൂ. രാമനെ അങ്ങ് ശരണം പ്രാപിക്കൂ. എന്നേയും അംഗദനേയും രാജ്യത്തേയും വരാൻപോകുന്ന ദുഃഖത്തിൽനിന്ന് രക്ഷിക്കൂ?" ഇങ്ങനെ പറഞ്ഞ് താര ബാലിയുടെ കാലുപിടിച്ച് ദീനദീനം കരഞ്ഞു.

താരയെ പിടിച്ചെഴുന്നേൽപ്പിച്ച് ആലിംഗനംചെയ്തുകൊണ്ട് ബാലി പറഞ്ഞു. "പ്രിയേ! സ്ത്രീസ്വഭാവംകൊണ്ടാണ് നീ ഭയപ്പെടുന്നത്? സ്ത്രീകൾ പൊതുവെ ഭീരുക്കളാണല്ലോ. എനിക്ക് തീരെ ഭയം തോന്നുന്നില്ല. രാമൻ ലക്ഷ്മണനോടുകൂടി വന്നിട്ടുണ്ടെങ്കിൽ നിശ്ചയമായും എനിക്ക് രാമനോട് ഭക്തിയുണ്ടാകും. രാമൻ സാക്ഷാൽ നാരായണനാണ്. ജഗൽപ്രഭുവായ അവിടുന്ന് ഭൂമിയുടെ ഭാരം തീർക്കാനാണ് അവതരിച്ചിരിക്കുന്നത് എന്നു ഞാൻ മനസ്സിലാക്കിയിട്ടുണ്ട്. പരമാത്മാവായ അദ്ദേഹത്തിന് സ്വന്തക്കാരൻ എന്നോ അന്യനെന്നോ ഭേദബുദ്ധിയില്ല. അദ്ദേഹത്തിന്റെ പാദാരവിന്ദങ്ങളിൽ നമസ്കരിച്ച് ഞാൻ ഇങ്ങോട്ട് കൂട്ടിക്കൊണ്ടു വരാം. ദേവശ്രേഷ്ഠനായ ഭഗവാൻ രാമൻ ഭക്തികൊണ്ടുമാത്രം പ്രാപിക്കാൻ കഴിയുന്നവനാണ്. തന്നെ ഭജിക്കുന്നവരെ അനുഗ്രഹിക്കുന്നവനും കാരുണ്യത്തിന്റെ ഉറവിടവുമാണ്. സുഗ്രീവൻ ഒറ്റക്കാണ് വരുന്നതെങ്കിൽ ഞാൻ വേഗത്തിൽ അവനെ തോല്പിക്കുന്നുണ്ട്. സുഗ്രീവനെ യുവരാജാവാക്കി വഴിക്കാൻ നീ പറഞ്ഞുവല്ലോ. ഞാൻ ശൂരനെന്ന് എല്ലാവർക്കും സമ്മതനാണ്. പരാക്രമശാലിയായ ഞാൻ, പോരിനുവിളിക്കുന്ന സുഗ്രീവനോട് 'എന്നെ യുദ്ധത്തിനു വിളിക്കരുത്, നിന്നെ യുവരാജാവാക്കാം' എന്ന് ഭീരുക്കളെപ്പോലെ എങ്ങനെ പറയും? അതിനാൽ നീ ദുഃഖം ഉപേക്ഷിച്ച് അകത്തേക്ക് പോകൂ." കരയുന്ന താരയെ ഇങ്ങനെ സമാശ്വസിപ്പിച്ച് ബാലി സുഗ്രീവനോട് യുദ്ധത്തിനു ചെന്നു.

ബാലി വരുന്നതുകണ്ട പരാക്രമശാലിയും, കഴുത്തിൽ പുഷ്പമാല അണിഞ്ഞവനുമായ സുഗ്രീവൻ, മദിച്ച ആനയെപ്പോലെ ബാലിയോടെതിർത്തു. സുഗ്രീവൻ ബാലിയെ മുഷ്ടിചുരുട്ടി ഇടിച്ചു. ബാലി

സുഗ്രീവനേയും ഇടിച്ചു. ശ്രീരാമനെ ഇടയ്ക്കിടയ്ക്ക് തിരിഞ്ഞു നോക്കിക്കൊണ്ടാണ് സുഗ്രീവൻ യുദ്ധം ചെയ്തത്. ഇങ്ങനെ അവർ തമ്മിൽ പൊരിഞ്ഞ യുദ്ധം നടന്നുകൊണ്ടിരിക്കേ, പ്രതാപശാലിയായ രാമൻ ഇന്ദ്രാസ്ത്രം എടുത്ത് വില്ലിൽ തൊടുത്തു. വൃക്ഷങ്ങൾ മറഞ്ഞുനിന്നുകൊണ്ട്, കാതുവരെ വില്ലിന്റെ ഞാൺ വലിച്ച്, ആ ദിവ്യാസ്ത്രത്തെ ബാലിയുടെ മാറിടത്തെ ലക്ഷ്യമാക്കി പ്രയോഗിച്ചു. ഇടിവാൾപോലെ ചീറിപ്പാഞ്ഞുവന്ന ആ ശരം ബാലിയുടെ മാറിടം പിളർന്നു. ഉച്ചത്തിൽ ശബ്ദിച്ചുകൊണ്ട് ബാലി മറിഞ്ഞുവീണു. അല്പസമയം മോഹാലസ്യത്തിൽപ്പെട്ടു കിടന്നശേഷം ബാലിക്ക് ബോധം തെളിഞ്ഞു. ബാലി തന്റെ മുൻഭാഗത്തുവന്നു നിൽക്കുന്ന രാമനെക്കണ്ടു. ഇടതുകയ്യിൽ വില്ലുണ്ട്. വലതുകൈകൊണ്ട് ഒരു ശരം ചുഴറ്റിക്കൊണ്ട് നിന്നിരുന്നു. മരവുരി വസ്ത്രമായി ഉടുത്തിരുന്നു. ശിരസ്സിൽ ജടാമകുടം ധരിച്ചിട്ടുണ്ട്. വിശാലമായ മാറിടം. കഴുത്തിൽ വനമാല. നീണ്ടുരുണ്ടു തടിച്ച കൈകൾ. പുതിയ കറുകപ്പുല്ലിന്റെ നിറം. ഇടത്തുഭാഗത്ത് സുഗ്രീവനും വലത്ത് ലക്ഷ്മണനും സേവിച്ചുകൊണ്ടു നിൽക്കുന്നു. ഇങ്ങനെ രാമനെക്കണ്ട ബാലി നിന്ദിച്ചുകൊണ്ടു പറഞ്ഞു.

"രാമ! എന്റെ നേരെ ശരം പ്രയോഗിക്കത്തക്കവിധത്തിൽ ഞാൻ അങ്ങയ്ക്ക് എന്തു തെറ്റാണ് ചെയ്തത്? രാജധർമ്മത്തെ അവഗണിച്ചുകൊണ്ടാണല്ലോ അങ്ങ് മരം മറഞ്ഞുനിന്ന് എന്റെ നേരെ ശരം പ്രയോഗിച്ചത്. കള്ളനെപ്പോലെ ഒളിയമ്പെയ്ത് എന്നെ വീഴ്ത്തിയിട്ട് എന്തു കീർത്തിയാണ് നേടാൻ പോകുന്നത്? അങ്ങ് ധീരക്ഷത്രിയനും മനുവിന്റെ വംശത്തിൽ പിറന്നവനുമാണെങ്കിൽ, എന്നോട് നേരിട്ട് യുദ്ധം ചെയ്യുകയല്ലേ വേണ്ടിയിരുന്നത്? അങ്ങയ്ക്ക് സുഗ്രീവൻ എന്തുപകാരമാണ് ചെയ്തത്? ഞാൻ എന്താണ് ചെയ്യില്ലെന്നു ശഠിച്ചത്? ഭാര്യയെ വനത്തിൽ രാവണൻ അപഹരിച്ചുകൊണ്ടുപോയതിനാലാണ് അങ്ങ് സുഗ്രീവനെ ആശ്രയിച്ചത് എന്നു കേട്ടു. സീതയെ വീണ്ടെടുക്കലാണ് ആവശ്യമെങ്കിൽ എന്നോട് പറയാമായിരുന്നില്ലേ? ലോകപ്രസിദ്ധമായ എന്റെ കീർത്തിയെപ്പറ്റി അങ്ങ് കേട്ടിട്ടില്ലേ? രാവണനെ രാക്ഷസസൈന്യങ്ങളോടെ ബന്ധിച്ച്, ലങ്കയെത്തന്നെ കുത്തിപ്പുഴക്കിയെടുത്ത്, ഞാൻ അങ്ങയുടെ കാൽക്കൽ സമർപ്പിക്കുമായിരുന്നുവല്ലോ? രാമ! എല്ലാവരും അങ്ങയെ ധർമ്മി

ഷ്ഠൻ എന്നു വാഴ്ത്തുന്നു. വാനരനായ എന്നെ, കാട്ടാളനെപ്പോലെ മറഞ്ഞുനിന്നു കൊന്നിട്ട്, എന്തു ധർമ്മമാണ് അങ്ങ് നേടിയത്? വാന രമാംസം ആരും തിന്നാറില്ല. ആ സ്ഥിതിക്ക് എന്നെ ചതിച്ചുകൊന്ന തിന് എന്തു ന്യായീകരണമാണ് അങ്ങയ്ക്കുള്ളത്? പറയൂ."

ഇങ്ങനെ പറഞ്ഞ ബാലിയോട് ശ്രീരാമൻ മറുപടി പറഞ്ഞു. "ഞാൻ ധർമ്മത്തെ രക്ഷിക്കാനായിട്ടാണ് വില്ലും ധരിച്ച് സഞ്ചരിക്കു ന്നത്. ഞാൻ അധർമ്മികളെക്കൊന്ന് ധർമ്മത്തെ സംരക്ഷിച്ചുവരു ന്നു. മകൾ സഹോദരി സഹോദരന്റെ ഭാര്യ മകന്റെ പത്നി ഇവ രിൽ ആരെയെങ്കിലും സ്വീകരിക്കുന്നവൻ പാപിയാണ്. രാജാക്ക ന്മാർക്ക് കൊല്ലാൻ തക്കവനാണ്. അങ്ങ് അനുജനായ സുഗ്രീവന്റെ ഭാര്യയെ സ്വീകരിച്ചവനാണ്. ആ തെറ്റിനാണ് ധാർമ്മികനായ ഞാൻ അങ്ങയെ ശിക്ഷിച്ചത്. അങ്ങ് വെറും വാനരബുദ്ധിയോടുകൂടിയവ നാണ്. അതാണ്, സ്വന്തം സഞ്ചാരംകൊണ്ട് ലോകത്തെ പവിത്രീക രിക്കുന്ന മഹാത്മാക്കളെ തിരിച്ചറിയാൻ കഴിയാഞ്ഞത്. അവരോട് അധികപ്രസംഗം പറയരുത്."

രാമൻ പറഞ്ഞതുകേട്ട് ബാലി വല്ലാതെ ഭയപ്പെട്ടു.. ധർമ്മപരിപാ ലനത്തിനായി അവതരിച്ച ഭഗവാനാണ് രാമൻ എന്നു മനസ്സിലായി. ഭഗവാന്റെ ധർമ്മത്തെ ചോദ്യം ചെയ്തതിനാലാണ് ഭയപ്പെട്ടത്. ബാലി രാമനെ വണങ്ങിക്കൊണ്ട് പറഞ്ഞു. "രാമ! രാമ! മഹാഭാഗനായ അങ്ങ് സാക്ഷാൽ പരമേശ്വരനാണെന്ന് എനിക്ക് മനസ്സിലായി. ഞാൻ അറിവില്ലാതെ പറഞ്ഞുപോയ അധിക്ഷേപവാക്കുകളെ അങ്ങ് സദയം പൊറുക്കണം. അങ്ങയുടെ ശരമേറ്റ്, അതും അങ്ങയുടെ തിരു മുൻപിൽവെച്ച്, പ്രാണനെ ഉപേക്ഷിക്കാൻ കഴിഞ്ഞ ഞാൻ ഭാഗ്യ വാനാണ്. അങ്ങയെ പ്രത്യക്ഷമായിക്കണ്ടുകൊണ്ടുള്ള മരണം യോ ഗികൾക്കുപോലും ദുർല്ലഭമാണ്. മരണസമയത്ത് പരവശനായി അങ്ങയുടെ തിരുനാമം ജപിച്ചാൽപ്പോലും പരമപദം പ്രാപിക്കാൻ കഴിയും. ആ സ്ഥിതിക്ക് അങ്ങയെ കൺകുളിർക്കെ കണ്ടുകൊണ്ട് മരിക്കുന്ന ഞാൻ എത്ര ധന്യനാണ്. ദേവ! അങ്ങ് പരമപുരുഷനായ വിഷ്ണുഭഗവാനാണെന്നും, സീത ലക്ഷ്മീഭഗവതിയാണെന്നും, ബ്രഹ്മദേവന്റെ അപേക്ഷപ്രകാരം രാവണവധത്തിനായിട്ടാണ് അവ തരിച്ചിരിക്കുന്നതെന്നും എനിക്ക് മനസ്സിലായി. രാമ! അങ്ങയുടെ സർവ്വോൽക്കൃഷ്ടസ്ഥാനത്തെ പ്രാപിക്കാൻ പോകുന്ന എനിക്ക്

അനുവാദം തന്നാലും. എന്നോട് തുല്യബലവാനാണ് എന്റെ മകനായ അംഗദൻ. അവനിൽ അങ്ങയ്ക്ക് ദയ ഉണ്ടാവണം. രാമ! അവിടുന്ന് എന്റെ മാറിൽ തറച്ചുകയറിയ ശരം പറിച്ചെടുത്ത് എന്റെ നെഞ്ചിലെ മുറിവിൽ ഒന്നുതൊട്ടു തടവാൻ കരുണചെയ്യണം." "അങ്ങനെ ആവാമല്ലോ" എന്നു പറഞ്ഞ് രാമൻ ബാലിയുടെ മാറിൽത്തറച്ച ശരം പറിച്ചെടുത്തു. തന്റെ ശരമേറ്റു ഹൃദയം പിളർന്നു ഭൂമിയിൽവീണ ബാലിയെ ശ്രീരാമൻ കുളിർമ്മയുള്ളതും, പരമസുഖത്തെ നൽകുന്നതുമായ തൃക്കൈകൊണ്ട് തൊട്ടുതടവി. അതോടെ ബാലി ശരീരം ഉപേക്ഷിച്ച്, പരമഹംസന്മാർക്കുപോലും പ്രാപിക്കാൻ പ്രയാസമായ പരമപദത്തെ പ്രാപിക്കുകയും ചെയ്തു. ബാലിയുടെ ഭാഗ്യം!

*(കുറിപ്പ്: ശ്രീരാമൻ ബാലിയെ ഒളിയമ്പെയ്തു കൊന്നതെന്തിന് എന്ന സംശയം വീണ്ടും ബാക്കി നിൽക്കുന്നു. രാമാവതാരത്തിന്റെ മുഖ്യ ഉദ്ദേശ്യം രാവണവധമാണ്. സീതാപഹരണത്തിലൂടെ രാവണൻ അതിനു വഴി ഒരുക്കി എന്നുമാത്രം. രാവണൻ ദിഗ്വിജയത്തിനു സഞ്ചരിച്ചിരുന്ന കാലത്ത് ഒരു ദിവസം കിഷ്കിന്ധയിലെത്തി. ബാലി സന്ധ്യാവന്ദനത്തിനു പോയതായി അറിഞ്ഞ് തെക്കെ സമുദ്രതീരത്തിൽചെന്നു. ജപിച്ചുകൊണ്ടിരുന്ന ബാലിയെ സാവധാനം പിന്നിലൂടെ ചെന്നു പിടിക്കാൻ രാവണൻ ശ്രമിച്ചു. ബാലി പെട്ടെന്ന് രാവണനെ തന്റെ ഇടത്തെ കക്ഷത്തിൽ ഇറുക്കി. സാവധാനത്തിൽ നാലു സമുദ്രങ്ങളിലും സ്നാനവും ജപവും കഴിഞ്ഞ് കിഷ്കിന്ധയിലെത്തി രാവണനെ മോചിപ്പിച്ചു. രാവണൻ തന്റെ കഴിവു മുഴുവൻ പ്രയോഗിച്ചിട്ടും ബാലിയുടെ കക്ഷത്തിൽനിന്നു വിട്ടുപോരാൻ കഴിഞ്ഞില്ല. ബാലിയുടെ ശക്തികണ്ട് ആശ്ചര്യപ്പെട്ട രാവണൻ അഗ്നിസാക്ഷിയായി അദ്ദേഹത്തോട് സഖ്യം ചെയ്തു. ജീവിതകാലം മുഴുവൻ സുഹൃത്തുക്കളായി കഴിയാമെന്നും, ആവശ്യം വരുമ്പോൾ പരസ്പരം സഹായിക്കാമെന്നുമാണ് സഖ്യത്തിലെ നിബന്ധന. രാവണനോടുള്ള രാമന്റെ യുദ്ധത്തിൽ ആ സഖ്യം അനുസരിച്ച് ബാലിക്ക് വാനരസൈന്യങ്ങളോടൊന്നിച്ച് രാവണനെ സഹായിക്കേണ്ടിവരും. രാമന് എതിരായി പ്രവർത്തിക്കാൻ ബാലിക്ക് കഴിയില്ല. അങ്ങനെയുള്ള ധർമ്മസങ്കടത്തിൽനിന്ന് ബാലിയെ രക്ഷിക്കണമെങ്കിൽ അദ്ദേഹത്തെ കൊല്ലുകയല്ലാതെ വേറെ വഴിയില്ല. നേരിൽ ചെന്നാൽ*

*ബാലി രാമനെ ശരണം പ്രാപിക്കും. ആ പരിതഃസ്ഥിതിയിൽ മറഞ്ഞു നിന്നു കൊല്ലുകയല്ലാതെ വേറെ മാർഗമില്ല. ഇത് ദേവരഹസ്യമാണ്. പരസ്യമായി പറയാൻ പാടില്ല. അതാണ് 'ധർമ്മപരിപാലത്തിനു സഞ്ചരിക്കുന്നവരെ വിമർശിക്കരുത്' എന്നുമാത്രം രാമൻ പറഞ്ഞത്. ബാലിക്ക് അതിന്റെ താല്പര്യം മനസ്സിലായി. അതാണ് താൻ അധിക്ഷേപിച്ചതിനു മാപ്പുചോദിക്കാൻ കാരണം. ബാലിയെ ധർമ്മസങ്കടത്തിൽനിന്നു രക്ഷിക്കുകയാണ് അദ്ദേഹത്തെ കൊല്ലുകവഴി രാമൻ ചെയ്തത്. സുഗ്രീവാദി വാനരന്മാർക്ക് എത്രയോ അധികംകാലം കഴിഞ്ഞ് സാധിച്ച മുക്തി ബാലിക്ക് ആദ്യംതന്നെ സാധിച്ചു. അതിനാൽ രാമൻ എല്ലാ വാനരന്മാരിലുംവെച്ച് ആദ്യം അനുഗ്രഹിച്ചത് ബാലിയെയാണ്.)*



## മൂന്നാം സർഗം
## താരോപദേശം

രാമന്റെ ശരമേറ്റ് ബാലി മരിച്ചതോടെ ഭയപരവശരായ വാനര ന്മാർ കിഷ്കിന്ധയിലേക്ക് ഓടിച്ചെന്നു. അവർ താരയോട് പറഞ്ഞു. "രാജ്ഞി! ബാലി യുദ്ധത്തിൽ കൊല്ലപ്പെട്ടു. അംഗദനെ രാജാവാക്കി വാഴിക്കൂ. മന്ത്രിമാരെ നിയമിക്കൂ. നാലുഗോപുരങ്ങളും അടച്ച് ഞങ്ങൾ പുരത്തെ രക്ഷിക്കാം." ബാലി മരിച്ച വിവരംകേട്ട് താര തലയിലും മാറത്തും അടിച്ച് ഉറക്കെ കരഞ്ഞു. "എനിക്ക് അംഗദ നെക്കൊണ്ടും, രാജ്യം ധനം നഗരം ഇവകൊണ്ടും ഇനി എന്തു പ്രയോജനം? ഇപ്പോൾത്തന്നെ എന്റെ ഭർത്താവിനോടൊന്നിച്ച് ഞാൻ പോവുകയാണ്" എന്നു പറഞ്ഞ് അഴിഞ്ഞ തലമുടിയോടും, ധാരധാരയായി ഒഴുകുന്ന കണ്ണീരോടുംകൂടി, താര ഭർത്താവിന്റെ സമീ പത്തേക്ക് ഓടിഎത്തി. ചോരയിൽക്കുളിച്ച് പൊടിപുരണ്ടുകിടക്കുന്ന ബാലിയെക്കണ്ട് "നാഥ! നാഥ!" എന്നു ദീനദീനം കരഞ്ഞുകൊണ്ട് അദ്ദേഹത്തിന്റെ കാൽക്കൽ വീണു. ഹൃദയംതകർന്നു വിലപിക്കുന്ന താര മുൻഭാഗത്ത് രാമനെക്കണ്ടു. താര രാമനോട് കരഞ്ഞപേക്ഷി ച്ചു. "രാമ! ബാലിയെ കൊന്ന ശരംകൊണ്ട് അങ്ങ് എന്നെയും കൊല്ലൂ. എന്നാൽ എനിക്ക് ഭർത്താവു പോയ ലോകത്തേക്ക് അദ്ദേഹ ത്തോടൊന്നിച്ച് പോകാമല്ലോ. അദ്ദേഹം എന്നെ ജീവനെക്കാൾ കൂടു തൽ സ്നേഹിക്കുന്നവനാണ്. സ്വർഗത്തിൽപ്പോലും അദ്ദേഹത്തിന് ഞാനില്ലാതെ സുഖം ഉണ്ടാവില്ല. ഭാര്യാവിരഹദുഃഖം അങ്ങ് അനുഭ വിക്കുന്നവനല്ലേ? അതിനാൽ എന്നെ ബാലിക്കു നൽകി അദ്ദേഹ ത്തിന്റെ വിരഹദുഃഖം തീർക്കൂ. എന്നാൽ അങ്ങയ്ക്ക് പത്നീദാന ഫലം കിട്ടും." ഇത്രയും രാമനോട് പറഞ്ഞശേഷം താര സുഗ്രീവ നോട് പറഞ്ഞു. "ബാലിയെക്കൊന്ന് രാമൻ അങ്ങയ്ക്കു തന്ന വാന രരാജ്യത്തെ പത്നിയായ രുമയോടൊന്നിച്ച് സുഖമായി അനുഭവിച്ച് വാണുകൊള്ളൂ."

ഇങ്ങനെ പറഞ്ഞു ദയനീയമായി കരയുന്ന താരയെക്കണ്ട് മന സ്സലിഞ്ഞവനും, വിശാലമനസ്കനുമായ രാമൻ തത്വോപദേശം

കൊണ്ട് അവളെ സമാശ്വസിപ്പിച്ചു. "താരേ? ഒരുവിധത്തിലും ദുഃഖിക്കാൻ അർഹനല്ലാത്ത ഭർത്താവിനെപ്പറ്റി ഭവതി വെറുതെ എന്തിനാണ് ദുഃഖിക്കുന്നത്. ഭവതി ഭർത്താവെന്നു കരുതുന്നത് ശരീരത്തെയാണോ, അതോ ജീവനെയാണോ? ശരീരം, ആകാശം വായു അഗ്നി ജലം ഭൂമി എന്നീ പഞ്ചഭൂതങ്ങളെക്കൊണ്ടുണ്ടാക്കപ്പെട്ടതാണ്. ത്വക്ക് മാംസം ചോര എല്ല് എന്നിവ കൂടിച്ചേർന്ന് ഉണ്ടായതാണ്. കാലം കർമ്മം സത്വം രജസ്സ് തമസ്സ് എന്നിവയാൽ നിർമ്മിക്കപ്പെട്ടതാണ്. അതിപ്പോൾ ഭവതിയുടെ മുൻപിൽ കിടക്കുന്നുണ്ട്. ആത്മാവായ ജീവനെയാണ് ഭർത്താവായി സ്നേഹിച്ചിരുന്നതെങ്കിൽ, ആത്മാവ് യാതൊരുവിധ ദുഃഖവും ബാധിക്കാത്തവനാണ്. ആത്മാവ് ജനിക്കുന്നില്ല, മരിക്കുന്നില്ല. നിൽക്കുന്നില്ല, നടക്കുന്നില്ല. സ്ത്രീയല്ല, പുരുഷനല്ല, നപുംസകമല്ല. എങ്ങും നിറഞ്ഞവനാണ്. ക്ഷയമില്ലാത്തവനാണ്. ഏകനും അദ്വിതീയനുമാണ്. ആകാശംപോലെ ഒന്നിനോടും ബന്ധപ്പെടാത്തവനാണ്. നിത്യനാണ്. ജ്ഞാനസ്വരൂപനാണ്. ശുദ്ധനാണ്. അപ്രകാരമുള്ള ആത്മാവിനെ ഉദ്ദേശിച്ച് ദുഃഖിക്കേണ്ട ആവശ്യമുണ്ടോ?"

"ശരീരമാണ് താനെന്ന തോന്നലാണ് അജ്ഞാനം. ആത്മാവാണ് താനെന്ന ബോധമാണ് ജ്ഞാനം. ജ്ഞാനംകൊണ്ട് അജ്ഞാനം നശിക്കും. അതോടെ എല്ലാദുഃഖങ്ങളും എന്നെന്നേക്കുമായി ഇല്ലാതാകും." ശ്രീരാമന്റെ ചുരുങ്ങിയ വാക്കുകളിലൂടെ ഈ തത്വം മനസ്സിലാക്കിയ താര, ദുഃഖത്തെ അകറ്റി ജ്ഞാനോപദേശത്തെ ആഗ്രഹിച്ചുകൊണ്ട് രാമനോട് ചോദിച്ചു. "രാമ! ദേഹം മരംപോലെ ജഡമാണ്. ജീവൻ ജ്ഞാനസ്വരൂപനുമാണ്. ജഡമായ ശരീരത്തിനു ബന്ധമുണ്ടാവാൻ വയ്യ. ജ്ഞാനസ്വരൂപനായ ജീവനും ബന്ധമില്ല. ആ സ്ഥിതിക്ക് സുഖവും ദുഃഖവും ആർക്കാണ്? സദയം പറഞ്ഞു തന്നാലും."

ശ്രീരാമൻ പറഞ്ഞു. "വിവേകം ഇല്ലാത്തവന് ശരീരേന്ദ്രിയമനോബുദ്ധികളിൽ, അവ താനാണെന്ന തോന്നലാണ് അഹങ്കാരം. അഹങ്കാരമാണ് ബന്ധം അനുഭവിക്കുന്നത്. സ്വപ്നം നിലനിൽക്കുന്ന കാലത്തോളം സ്വപ്നത്തിലെ സുഖദുഃഖങ്ങൾ സത്യമായി തോന്നപ്പെടുന്നില്ലേ? അതുപോലെ അജ്ഞാനംകൊണ്ട് ആത്മാവിൽ (കയറിൽ പാമ്പിനെ എന്നപോലെ) ആരോപിക്കപ്പെട്ട സംസാരവും തന്ന

ത്താൻ ഇല്ലാതാവില്ല. ആത്മവിസ്മൃതി (താൻ ആത്മാവാണെന്നു മറക്കൽ) അനാദിയാണ്. ആത്മവിസ്മൃതിയാകുന്ന അവിദ്യയിൽനിന്നാണ് അഹങ്കാരമുണ്ടാവുന്നത്. അഹങ്കാരത്തിന്റെ സൃഷ്ടിയായ സംസാരം, സത്യമല്ലെങ്കിലും, അവിദ്യ നിലനിൽക്കുന്ന കാലത്തോളം സത്യമായി തോന്നപ്പെട്ടുകൊണ്ടിരിക്കും. സംസാരത്തിൽ സത്യബുദ്ധി നിലനിൽക്കുമ്പോൾ രാഗവും ദ്വേഷവും അനുഭവപ്പെടുകയും ചെയ്യും. മനസ്സാണ് സംസാരം. ബന്ധവും മനസ്സുതന്നെ. മനസ്സടങ്ങിയാൽ സംസാരവും ബന്ധവും ഇല്ലാതായിത്തീരും. ആത്മാവ് മനസ്സിനോട് തന്മയീഭാവം പ്രാപിച്ച്, മനസ്സിലെ അനുഭവങ്ങളെ തന്റേതായി തെറ്റിദ്ധരിച്ച് അനുഭവിക്കുകയാണ് ചെയ്യുന്നത്. സ്ഫടികം ശുദ്ധമാണ്. നിറമില്ലാത്തതാണ്. അതിനു സമീപത്ത് ചുവപ്പുനിറമോ നീലനിറമോ ഉള്ള ഒരു പുഷ്പം വെച്ചാൽ പുഷ്ത്തിന്റെ ചുവപ്പും നീലയും നിറങ്ങൾ സ്ഫടികത്തിൽ പ്രതിബിംബിച്ചു കാണാറില്ലേ? സ്ഫടികത്തിൽ ചുവപ്പോ നീലയോ നിറമില്ലെങ്കിലും ചുവപ്പും നീലയും നിറങ്ങൾ അതിൽ ഉള്ളതായി തോന്നപ്പെടുന്നു. അതുപോല, ബുദ്ധി മനസ്സ് ഇന്ദ്രിയങ്ങൾ ശരീരം ഇവ ആത്മാവിൽ പ്രതിബിംബിക്കുമ്പോൾ ആത്മാവ് അവയുടെ ഗുണങ്ങളോടുകൂടിയതായി തോന്നപ്പെടുകയാണ്. ബുദ്ധിയിലും മനസ്സിലും ഇന്ദ്രിയങ്ങളിലും അഭിമാനിക്കുമ്പോൾ താൻ ശരീരമാണെന്ന തോന്നലുണ്ടാവുന്നു. അതോടെ ആത്മസ്വരൂപത്തെ വിസ്മരിച്ച് അസ്വതന്ത്രനും ബദ്ധനുമായിത്തീരുന്നു. ശരീരത്തെ സുഖിപ്പിക്കുന്ന വിഷയങ്ങളിൽ ആസക്തനായി അവയെ സമ്പാദിക്കാനുള്ള കർമ്മങ്ങൾ ചെയ്യുകയും അവയുടെ ഫലം അനുഭവിക്കാനായി ജനനമരണങ്ങളെ പ്രാപിക്കുകയും ചെയ്യുന്നു. ആത്മവിസ്മൃതിയിൽ മുഴുകിയ ജീവൻ ആദ്യം മനസ്സിൽ സത്വം രജസ്സ് തമസ്സ് എന്നീ ഗുണങ്ങളെ സൃഷ്ടിക്കുന്നു. ഈ മൂന്നു ഗുണങ്ങളെക്കൊണ്ട് തനിക്ക് കർമ്മങ്ങളെയും സൃഷ്ടിക്കുന്നു. സാത്വികകർമ്മങ്ങളെക്കൊണ്ട് സ്വർഗാദിലോകങ്ങളിലേക്കുള്ള ഊർധ്വഗതിയുണ്ടാവുന്നു. രാജസകർമ്മങ്ങളെകൊണ്ട് വീണ്ടും മനുഷ്യനായിത്തന്നെ ജനിക്കുന്നു. തമോഗുണകർമ്മങ്ങളുടെ ഫലമായിട്ട് മൃഗങ്ങളായോ പക്ഷികളായോ വൃക്ഷലതാദികളായോ ജനിക്കുന്നു. കർമ്മത്തിന് അധീനനായി ജനിച്ചും മരിച്ചും ജീവൻ പ്രളയകാലംവരെ ചുറ്റിത്തിരിയുന്നു. പ്രള

യത്തിൽ ജീവൻ കർമ്മവാസനകളോടെ അവിദ്യയിൽ ലയിക്കുന്നു. സൃഷ്ടി ആരംഭിക്കുമ്പോൾ വീണ്ടും വാസനകളോടെ ജനിക്കുന്നു. പൊങ്ങുകയും താഴുകയും ചെയ്യുന്ന ഘടീയന്ത്രം (വെള്ളം തേവാനുള്ള ഉപകരണം) പോലെ ജീവൻ ഇങ്ങനെ ജനിച്ചും മരിച്ചും വീണ്ടും ജനിച്ചും സംസാരത്തിൽ കറങ്ങിക്കൊണ്ടിരിക്കുന്നു.

"ഇങ്ങനെ അനേകജന്മങ്ങൾ കഴിയുമ്പോൾ പുണ്യവിശേഷം കൊണ്ട് ജീവന്മുക്തനും ശാന്തനുമായ ഒരു മഹാത്മാവിനോട് ബന്ധപ്പെടാൻ കഴിയുന്നു. അദ്ദേഹത്തോടുള്ള സത്സംഗംകൊണ്ട് മനസ്സ് ഈശ്വരനിലേക്ക് തിരിയുന്നു. അതോടെ എന്റെ കഥകളിൽ താല്പര്യമുണ്ടാവും. ഭഗവൽക്കഥകളെ നിരന്തരം കേൾക്കാൻ കഴിഞ്ഞാൽ ഭക്തിയുണ്ടാവും. ഈശ്വരനെ മറക്കാൻ വയ്യാത്ത സ്നേഹമാണ് ഭക്തി. ഭക്തികൊണ്ട് രജോഗുണതമോഗുണവാസനകൾ നശിച്ച് മനസ്സ് ശുദ്ധമായിത്തീരും. അപ്പോൾ ഗുരുവിനെ ലഭിക്കും. അദ്ദേഹത്തിന്റെ ഉപദേശംകൊണ്ട് മഹാവാക്യത്തിന്റെ അർത്ഥബോധമുണ്ടാവും. ദേഹം ഇന്ദ്രിയങ്ങൾ പ്രാണൻ മനസ്സ് ബുദ്ധി അഹങ്കാരം ഇവയ്ക്ക് അതീതനായ ആത്മാവാണ് താനെന്ന ബോധമാണ് മഹാവാക്യത്തിന്റെ അർത്ഥം. ആത്മാവാണ് താനെന്ന അനുഭവജ്ഞാനം ഉണ്ടാകുന്നതോടെ അവിദ്യ നശിച്ച് സംസാരബന്ധത്തിൽനിന്ന് ശാശ്വതമായി മുക്തനായിത്തീരാനും കഴിയും.

"ഞാൻ ഭവതിക്ക് പറഞ്ഞുതന്ന ഈ ഉപദേശത്തെ എപ്പോഴും വിചാരംചെയ്തുകൊണ്ടിരിക്കുന്നവനെ ഒരിക്കലും സംസാരദുഃഖങ്ങൾ ബാധിക്കില്ല. ഭവതിയും ഞാൻ ഉപദേശിച്ചതിനെ ശുദ്ധമായ ബുദ്ധികൊണ്ട് വിചാരം ചെയ്ത് ഉറപ്പിക്കൂ. എന്നാൽ പിന്നെ ഒരുവിധ സംസാരദുഃഖങ്ങളും ഭവതിയെ സ്പർശിക്കില്ല. കർമ്മബന്ധത്തിൽ നിന്ന് മുക്തയായിത്തീരുകയും ചെയ്യും. കഴിഞ്ഞ ജന്മത്തിൽ ഭവതി എന്നിൽ ഉറച്ച ഭക്തിയുള്ളവളായിരുന്നു. അതിനാൽ ഭവതിയെ സംസാരബന്ധത്തിൽനിന്ന് മോചിപ്പിക്കാനാണ് ഞാൻ ഇപ്പോൾ ദർശനം തന്നത്. എപ്പോഴും എന്റെ സ്വരൂപം ധ്യാനിക്കുകയും, ഞാൻ ഉപദേശിച്ചതിനെ വിചാരംചെയ്ത് ഉറപ്പിക്കുകയും ചെയ്യൂ. പ്രാരബ്ധമനുസരിച്ച് വന്നുചേരുന്നവയെ അനുഭവിച്ചുകൊണ്ട് ജീവിച്ചുകൊള്ളൂ. ഭവതിയെ ഇനി സംസാരവാസനകൾ ബന്ധിക്കില്ല."

ശ്രീരാമന്റെ ഉപദേശം കേട്ട താര അത്യന്തം ആശ്ചര്യപ്പെട്ടു. ശരീ

രാഭിമാനത്തിൽ നിന്നുണ്ടായ ദുഃഖത്തെ ഉപേക്ഷിച്ചു. ശ്രീരാമനെ നമസ്കരിച്ചു. ആത്മാനുഭവംകൊണ്ട് സന്തുഷ്ടയും ജീവന്മുക്തയുമായിത്തീർന്നു. പരമാത്മാവായ രാമനോട് അല്പസമയം സാധിച്ച സത്സംഗത്തിന്റെ പ്രഭാവത്താലാണ് താരയ്ക്ക് അവിദ്യ നശിക്കാനും മുക്തയായിത്തീരാനും കഴിഞ്ഞത്. ശ്രീരാമൻ താരയോടു ചെയ്ത ഉപദേശത്തെ കേട്ട സുഗ്രീവനും അജ്ഞാനത്തെ നിശ്ശേഷം ഉപേക്ഷിച്ച് ശാന്തമായ മനസ്സോടുകൂടിയവനായിത്തീർന്നു. അനന്തരം ശ്രീരാമൻ സുഗ്രീവനോടു പറഞ്ഞു. "അങ്ങയുടെ ജ്യേഷ്ഠനായ ബാലിയുടെ ശേഷക്രിയകളെല്ലാം അംഗദനോടൊന്നിച്ച് ചെയ്യു." "അങ്ങനെയാവാം" എന്നുപറഞ്ഞ് സുഗ്രീവൻ ബാലിയുടെ ശരീരത്തെ വലിയൊരു പല്ലക്കിൽക്കിടത്തി. പൂമാലകളെക്കൊണ്ട് അലങ്കരിച്ചു. ശക്തരായ വാനരന്മാർ പല്ലക്കെടുത്തു. പെരുമ്പറ ശംഖ് എന്നീ വാദ്യങ്ങൾ മുഴക്കി. അംഗദനോടും മന്ത്രിമാരോടും ബ്രാഹ്മണരോടുമൊന്നിച്ച് രാജകീയ ഉപചാരങ്ങളോടെ ബാലിയുടെ ശരീരം ദഹിപ്പിച്ചു. വിധിപോലെ ശേഷക്രിയ ചെയ്തു. സ്നാനം ചെയ്തു.

അനന്തരം സുഗ്രീവൻ മന്ത്രിമാരോടുകൂടിവന്ന് രാമനെ നമസ്കരിച്ചുകൊണ്ട് പറഞ്ഞു. "രാജേന്ദ്ര! അങ്ങ് ഈ വാനരരാജ്യത്തെ പാലിച്ചാലും. ഞാൻ അങ്ങയുടെ ദാസനാണ്. ലക്ഷ്മണനെപ്പോലെ ഞാനും അങ്ങയുടെ പാദങ്ങളെ സേവിച്ചുകൊണ്ട് കഴിഞ്ഞുകൊള്ളാം." ശ്രീരാമൻ പുഞ്ചിരിയോടെ പറഞ്ഞു. ഞാനും അങ്ങും ഒന്നല്ലേ? വേഗം പട്ടണത്തിൽ പ്രവേശിച്ച് സ്വയം അഭിഷേകം നിർവ്വഹിപ്പിക്കൂ. ഞാൻ പതിന്നാലു കൊല്ലക്കാലം പട്ടണത്തിൽ പ്രവേശിക്കില്ല. എനിക്ക് വനവാസമാണല്ലോ. അനുജനായ ലക്ഷ്മണൻ പട്ടാഭിഷേകത്തിൽ പങ്കെടുക്കാൻ അങ്ങൊന്നിച്ച് വരും. അങ്ങ് അംഗദനെ യുവരാജാവാക്കി വാഴിക്കണം. ഞാൻ സമീപത്തുള്ള ഈ പർവതത്തിൽ മഴക്കാലം നാലുമാസം കഴിച്ചുകൂട്ടാം. വർഷക്കാലം കഴിയുന്നതുവരെ അങ്ങ് രാജധാനിയിൽ സുഖമായി താമസിക്കൂ. മഴക്കാലം കഴിഞ്ഞ ഉടനെ സീതാന്വേഷണത്തിനുവേണ്ട ഏർപ്പാടുകൾ ചെയ്യൂ."

സുഗ്രീവൻ രാമന്റെ കാൽക്കൽ സാഷ്ടാംഗം നമസ്കരിച്ചു. "കല്പനപോലെ ഞാൻ ചെയ്യാം" എന്നു പറഞ്ഞ് അനുവാദം വാങ്ങി ലക്ഷ്മണനോടൊന്നിച്ച് സുഗ്രീവൻ രാജധാനിയിൽ പ്രവേശിച്ചു.

ലക്ഷ്മണന്റെ സാന്നിധ്യത്തിൽ വാനരമന്ത്രിമാരും ബ്രാഹ്മണരും ചേർന്ന് സുഗ്രീവനെ വാനരരാജാവായി അഭിഷേകം ചെയ്തു. സുഗ്രീവൻ ലക്ഷ്മണനെ വിധിപോലെ പൂജിച്ചു. ലക്ഷ്മണൻ മട ങ്ങിവന്ന് രാമനെ സേവിച്ചുകൊണ്ട് നിന്നു. അതിനുശേഷം രാമൻ ലക്ഷ്മണനോടൊന്നിച്ച് സമീപത്തുള്ള പ്രവർഷണപർവ്വതത്തിലേക്ക് കയറിച്ചെന്നു. അവിടെ നല്ല ഒരു ഗുഹ കണ്ടു. അത് വൃത്തിയു ള്ളതും വെയിലും മഴയും ബാധിക്കാത്തതുമായിരുന്നു. മഴക്കാലം നാലുമാസം രാമൻ ലക്ഷ്മണനോടുകൂടി ആ ഗുഹയിൽ താമസി ക്കാൻ നിശ്ചയിച്ചു. ഗുഹയുടെ സമീപത്ത് ധാരാളം ഫലമൂലങ്ങളും സുഗന്ധപുഷ്പങ്ങളുള്ള ചെടികളുമുണ്ടായിരുന്നു. ശുദ്ധജലം നിറഞ്ഞ ഒരരുവി ഗുഹയുടെ സമീപത്തിലൂടെ ഒഴുകിയിരുന്നു. പല നിറങ്ങളോടുകൂടിയ പക്ഷികളും മൃഗങ്ങളും ഉണ്ടായിരുന്നു ആ പർവ്വ തത്തിൽ. ശാന്തസുന്ദരമായ ആ ഗുഹയിൽ രാമൻ ലക്ഷ്മണസമേ തനായി താമസിച്ചു.



## നാലാം സർഗം
## ക്രിയായോഗം

പ്രവർഷണപർവ്വതത്തിലെ ഗുഹയിൽ ഫലമൂലങ്ങൾ ആഹാര മായിക്കഴിച്ചുകൊണ്ട് രാമൻ ലക്ഷ്മണനോടുകൂടി താമസിച്ചുവന്നു. കാറ്റിൽ ചലിക്കുന്നവയും ജലംനിറഞ്ഞവയും ഇടിമിന്നലോടുകൂടി യവയുമായ മേഘങ്ങൾ ആകാശത്തിലൂടെ നീങ്ങുന്നതു കണ്ടാൽ സ്വർണ്ണച്ചങ്ങലയണിഞ്ഞ ആനകളാണോ എന്നു തോന്നുമായിരുന്നു. പുതിയ പുല്ലു തിന്ന് മൃഗങ്ങളും ധാന്യങ്ങൾ തിന്ന് പക്ഷികളും വികസിച്ച കണ്ണുകളോടെ രാമനെ നോക്കിനിന്നു. പരമാത്മാവാണ് മനുഷ്യനായി രാമനെന്നപേരിൽ സഞ്ചരിക്കുന്നതെന്നു മനസ്സിലാക്കി സിദ്ധന്മാർ മൃഗങ്ങളുടേയും പക്ഷികളുടേയും രൂപങ്ങൾ സ്വീകരിച്ച് രാമനെ സേവിച്ചിരുന്നു. ഒരു ദിവസം രാമൻ ശാന്തനായി ഇരിക്കു കയായിരുന്നു. ആ സമയത്ത് ലക്ഷ്മണൻ വിനയത്തോടെ പറഞ്ഞു. "ജ്യേഷ്ഠ! ദണ്ഡകാരണ്യത്തിൽവെച്ച് അങ്ങു പറഞ്ഞുതന്ന മുക്തി മാർഗോപദേശംകൊണ്ട് അനാദിയായ അവിദ്യയിൽനിന്നുണ്ടായ എന്റെ സംശയം നിശ്ശേഷം നശിച്ചിരിക്കുന്നു. ഇനി യോഗികൾ ക്രിയായോഗംകൊണ്ട് അങ്ങയെ ആരാധിക്കുന്ന സമ്പ്രദായംകൂടി അറിഞ്ഞാൽക്കൊള്ളാമെന്നുണ്ട്. മോക്ഷപ്രാപ്തിക്കുള്ള സുഗമമായ അനുഷ്ഠാനമായി ഇതിനെ നാരദമഹർഷിയും, വ്യാസമഹർഷിയും, പിതാമഹനായ ബ്രഹ്മാവും പറഞ്ഞുവരുന്നു. ബ്രാഹ്മണർക്കും ക്ഷത്രിയർക്കും സ്ത്രീകൾക്കും ശൂദ്രർക്കുംകൂടി മുക്തിപ്രദമാണ് ഇതെന്ന് ഞാൻ കേട്ടിട്ടുണ്ട്. അതിനാൽ ക്രിയായോഗത്തെ അങ്ങ യുടെ ഭക്തനും അനുജനുമായ എനിക്ക് വിസ്തരിച്ച് പറഞ്ഞുതരു വാൻ കരുണചെയ്യണം."

ശ്രീരാമൻ മറുപടി പറഞ്ഞു. "ഭഗവൽപൂജയെയാണ് ക്രിയാ യോഗം എന്നു പറയുന്നത്. ആ പൂജാവിധി വിപുലമാണ്. പറ ഞ്ഞാൽ അവസാനിക്കാത്തതാണ്. എങ്കിലും ചുരുക്കി പറയാം. തന്റെ വേദത്തിൽ നിർദ്ദേശിച്ചപ്രകാരം ഉപനയനം കഴിഞ്ഞ് ഗുരു വിൽനിന്ന് മന്ത്രോപദേശം സ്വീകരിക്കണം. ശുദ്ധമനസ്സോടുകൂടി

യവനായി ഗുരു പറഞ്ഞുതരുന്ന സമ്പ്രദായത്തിൽ ഈശ്വരനായ എന്നെ പൂജിക്കണം. സ്വന്തം ഹൃദയത്തിലോ, അഗ്നിയിലോ, പ്രതിമയിലോ, സൂര്യനിലോ, സാളഗ്രാമശിലയിലോ പൂജിക്കാം. സൂര്യോദയത്തിനു മുൻപുതന്നെ സ്നാനം ചെയ്ത് ശരീരശുദ്ധി വരുത്തണം. ശരീരത്തിൽ മണ്ണുതേച്ച് മന്ത്രജപത്തോടുകൂടിവേണം സ്നാനം ചെയ്യാൻ. സ്നാനം കഴിഞ്ഞ് വേദത്തിൽ പറഞ്ഞപ്രകാരം സന്ധ്യാവന്ദനം ചെയ്യണം. താൻ ചെയ്യുന്ന പൂജാകർമ്മം സഫലമായിത്തീരാൻ സങ്കല്പം ചെയ്യണം. ഗുരുവിനെ ഈശ്വരബുദ്ധിയോടെ നമസ്കരിക്കണം. ശിലാവിഗ്രഹത്തിലാണ് പൂജിക്കുന്നതെങ്കിൽ അഭിഷേകം ചെയ്യണം. മരംകൊണ്ടുണ്ടാക്കിയ പ്രതിമകളിലാണെങ്കിൽ മാലയും പൂവും കൈകൊണ്ട് തുടച്ചുമാറ്റി വെള്ളം തളിച്ചാൽ മതി. ഗന്ധം പുഷ്പം ഇവ സമർപ്പിച്ചുകൊണ്ടുള്ള പൂജ വേഗത്തിൽ ഫലസിദ്ധിയെ തരുന്നതാണ്. നിഷ്കപടതയോടും വ്രതാനുഷ്ഠാനങ്ങളോടുംകൂടി ദിവസേന പൂജിക്കണം. പ്രതിമയിൽ പൂജിക്കുമ്പോൾ മാല വസ്ത്രം എന്നിവകൊണ്ട് അലങ്കരിക്കുന്നത് നല്ലതാണ്. അഗ്നിയിലാണ് പൂജിക്കുന്നതെങ്കിൽ ഹവിസ്സ് ഹോമിച്ചുകൊണ്ടാണ് പൂജിക്കേണ്ടത്. സൂര്യനിൽ അർഘ്യം സമർപ്പിച്ചുകൊണ്ടും നിലത്ത് പത്മമിട്ട് അതിൽ മന്ത്രവർണ്ണങ്ങളെ ന്യസിച്ചുകൊണ്ടും പൂജിക്കണം. ഭക്തൻ സമർപ്പിക്കുന്ന വെള്ളംപോലും എനിക്ക് പ്രിയപ്പെട്ടതാണ്. ആ സ്ഥിതിക്ക് ഭക്തിയോടെ നൽകുന്ന നിവേദ്യങ്ങൾ, പുഷ്പം അക്ഷതം മുതലായവ എന്നെ സന്തോഷിപ്പിക്കുമെന്നു പ്രത്യേകം പറയേണ്ടതുണ്ടോ?

പൂജാദ്രവ്യങ്ങളെല്ലാം ഒരുക്കിയതിനുശേഷം വേണം പൂജ തുടങ്ങാൻ. നിലത്ത് ദർഭപ്പുല്ലും അതിനു മുകളിൽ മാൻതോലും അതിനും മുകളിൽ വെള്ളവസ്ത്രവും വിരിച്ച് ഇരിപ്പിടം ഉണ്ടാക്കി, അതിൽ വിഗ്രഹത്തിന് അഭിമുഖമായിരുന്നുവേണം പൂജിക്കാൻ. ശുദ്ധമനസ്സോടെ തന്റെ ശരീരത്തിൽ അംഗന്യാസം കരന്യാസം ഇവ ചെയ്യണം. നാലു കലശങ്ങളിൽ വെള്ളം നിറച്ച് അർഘ്യം പാദ്യം ആചമനീയം മധുപർക്കം എന്നിവയ്ക്കായി സങ്കല്പിച്ചുകൊണ്ട് മുൻപിൽ വെയ്ക്കണം. ആ നാലുപാത്രങ്ങളിലെ ജലത്തെ മന്ത്രം ജപിച്ച് ശുദ്ധമാക്കിത്തീർക്കണം. ആ പാത്രങ്ങളിൽ തുളസിപ്പൂവ് ചന്ദനം എന്നിവ ഇടണം. അതിനുശേഷം പൂജകൻ സ്വന്തം ഹൃദയ

ത്തിൽ ജീവകലയെ ധ്യാനിക്കണം. ആ ജീവകല തന്റെ ശരീരം മുഴുവൻ വ്യാപിച്ചിരിക്കുന്നതായി ഭാവന ചെയ്യുക. ആ ജീവകലയിൽനിന്ന് ഇഷ്ടദേവതാസ്വരൂപേണ ഈശ്വരനായ എന്നെ ആവാഹിച്ച് വിഗ്രഹത്തിൽ സ്ഥാപിക്കുക. അതിനുശേഷം പാദ്യം അർഘ്യം സ്നാനം വസ്ത്രം ആഭരണങ്ങൾ മുതലായവ സമർപ്പിക്കണം. തന്റെ കഴിവനുസരിച്ചുള്ള പൂജാദ്രവ്യങ്ങളെക്കൊണ്ട് എന്നെ ഭക്തിപൂർവ്വം പൂജിക്കുക. മനസ്സ് എപ്പോഴും നിഷ്കപടമായിരിക്കുവാൻ പ്രത്യേകം ശ്രദ്ധിക്കണം. സാമ്പത്തിക കഴിവുണ്ടെങ്കിൽ കർപ്പൂരം കുങ്കുമം അകില് ചന്ദനം ഇവ കലക്കിച്ചേർത്ത ജലത്തിൽ പുഷ്പങ്ങൾ മുക്കിയെടുത്ത് പൂജിക്കണം. വേദത്തിൽ പറഞ്ഞപ്രകാരമുള്ള ദശാവരണപൂജചെയ്യണം. നീരാജനം ധൂപം ദീപം നിവേദ്യം എന്നിവയോടുകൂടി വിസ്തരിച്ചുവേണം ആ പൂജ ചെയ്യാൻ. പൂജയിൽ എനിക്ക് സമർപ്പിക്കുന്നതെല്ലാം നല്ല ശ്രദ്ധയോടെ ചെയ്യണം. അതേ എനിക്ക് സ്വീകാര്യമായിത്തീരൂ.

"അഗസ്ത്യമഹർഷി നിർദ്ദേശിച്ചപ്രകാരം കുണ്ഡം തയ്യാറാക്കി ഹോമവും ചെയ്യണം. പൂജയോടു ബന്ധപ്പെട്ടതാണ് ഹോമവും. മൂലമന്ത്രം ജപിച്ചുകൊണ്ടോ, പുരുഷസൂക്തമന്ത്രംകൊണ്ടോ വേണം ഹോമം ചെയ്യാൻ. ഹോമിക്കുമ്പോൾ അഗ്നികുണ്ഡത്തിന്റെ മധ്യത്തിൽ സ്വർണ്ണംപോലെ തേജസ്സോടുകൂടിയവനും ദിവ്യാഭരണങ്ങൾ അണിഞ്ഞവനുമായി എന്നെ ധ്യാനിക്കണം. പാർഷദന്മാർക്ക് ബലി നൽകിയശേഷം ഹോമം സമാപിക്കണം.

"പിന്നീട് എന്നെ ധ്യാനിച്ചുകൊണ്ട് കുറച്ചുനേരം മൂലമന്ത്രം ജപിക്കണം. അനന്തരം ഇഷ്ടദേവതയായ എനിക്ക് താംബൂലം സമർപ്പിക്കണം. ഈശ്വരപ്രീതിക്കായി നൃത്തം പാട്ട് സ്തുതി പാരായണം എന്നിവ നടത്തിക്കണം. ഹൃദയത്തിൽ എന്നെ ധ്യാനിച്ചുകൊണ്ട് വിഗ്രഹത്തിനു് മുൻപിൽ ദണ്ഡനമസ്കാരം ചെയ്യണം. ഈശ്വരനായ ഞാൻ തന്ന പ്രസാദമായി കണക്കാക്കി, വിഗ്രഹത്തിന്റെ പാദങ്ങളിൽ നിന്ന് പുഷ്പമെടുത്ത് ശിരസ്സിൽ ധരിക്കുക. വിഗ്രഹസ്വരൂപിയായ ഭഗവാന്റെ രണ്ടുപാദങ്ങളും പിടിച്ച് നമസ്കരിച്ച് 'എന്നെ ഭയങ്കരമായ ഈ സംസാരത്തിൽനിന്നു മോചിപ്പിക്കണേ' എന്നു പ്രാർത്ഥിക്കുക. അതിനുശേഷം ഉദ്വാസനം ചെയ്യുക. പൂജയുടെ ആരംഭത്തിൽ ഹൃദയത്തിലെ ജീവകലയിൽനിന്ന് ആവാഹിച്ച്

വിഗ്രഹത്തിൽ പ്രതിഷ്ഠിച്ച ചൈതന്യം തന്നിൽത്തന്നെ വന്നു ലയിക്കുന്നതായി ഭാവനചെയ്യലാണ് ഉദ്വാസനം. ഇപ്രകാരം എന്നെ ഭക്തിയോടെ ദിവസേന പൂജിക്കുന്നവന് ഈ ലോകത്തിലും പരലോകത്തിലുമുള്ള അഭീഷ്ടങ്ങളെല്ലാം സാധിക്കും. ഇങ്ങനെ ദിവസം തോറും വർദ്ധിച്ചുവരുന്ന ഭക്തിയോടെ എന്നെ പൂജിക്കുന്ന ഭക്തൻ എന്റെ സാരൂപ്യമുക്തിയെ പ്രാപിക്കും. ലക്ഷ്മണ! ഇങ്ങനെ അത്യന്തരഹസ്യവും പരമപാവനവുമായ പൂജാവിധിയെ ഞാൻ നിനക്ക് ഉപദേശിച്ചുതന്നു. ഇതിനെ ദിവസേന കേൾക്കുകയോ പഠിക്കുകയോ ചെയ്യുന്നവൻ എല്ലാ പൂജകളുടെയും ഫലം പ്രാപിക്കും, തീർച്ച." ഇപ്രകാരം പരമാത്മാവായ രാമൻ തന്റെ അംശവും ഭക്തനുമായ ലക്ഷ്മണന് ഉത്തമമായ ക്രിയായോഗം ഉപദേശിച്ചുകൊടുത്തു. പിന്നീട് രാമൻ പ്രാകൃതമനുഷ്യനെപ്പോലെ സീതാവിരഹദുഃഖം കൊണ്ട് ഉറക്കംപോലുമില്ലാതെ കരഞ്ഞുകൊണ്ട് കഴിഞ്ഞു.

ഇതിനിടയിൽ ഒരുദിവസം കിഷ്കിന്ധയിൽ ഹനുമാൻ മറ്റാരും കേൾക്കാതെ സുഗ്രീവനോട് പറഞ്ഞു. "രാജാവേ! ഞാൻ പറയുന്നത് ശ്രദ്ധിച്ചു കേൾക്കൂ, അങ്ങയുടെ നന്മയ്ക്കാണ് പറയുന്നത്. ശ്രീരാമൻ അങ്ങയ്ക്ക് ഏറ്റവും വലിയ ഉപകാരമാണ് ചെയ്തത്. നന്ദിയില്ലാത്തവനെപ്പോലെ അങ്ങ് അത് തീരെ മറന്നമാതിരി തോന്നുന്നു. പരാക്രമംകൊണ്ട് മൂന്നുലോകങ്ങളിലും പ്രസിദ്ധനായ ബാലിയെ രാമൻ കൊന്നത് അങ്ങയ്ക്കുവേണ്ടിയാണ്. അങ്ങയ്ക്ക് വാനരരാജാവാകാൻ കഴിഞ്ഞതും, ദുർല്ലഭയായ താരയെ ലഭിച്ചതുമെല്ലാം രാമന്റെ കാരുണ്യംകൊണ്ടാണ്. രാമൻ ഇപ്പോൾ പ്രവർഷണപർവ്വതത്തിൽ അങ്ങയുടെ വരവുംകാത്ത് താമസിക്കുകയാണ്. അങ്ങ് വാനരസ്വഭാവത്തെ അവലംബിച്ച്, സ്ത്രീസക്തനായി, മഴക്കാലം കഴിഞ്ഞതുപോലും അറിയാതെ, സുഖമായി കഴിഞ്ഞുകൂടുകയാണ്. സീതയെ അന്വേഷിച്ചു കണ്ടുപിടിക്കാം എന്ന് അങ്ങ് രാമനോട് പ്രതിജ്ഞ ചെയ്തവനാണ്. അതിനെപ്പറ്റി അങ്ങയ്ക്ക് ഓർമ്മയുള്ളതായിപ്പോലും തോന്നുന്നില്ല. ചെയ്യാമെന്നു പറഞ്ഞിട്ട് സീതാന്വേഷണം ചെയ്തില്ലെങ്കിൽ ബാലിയെപ്പോലെ അങ്ങും കൊല്ലപ്പെടും." ഹനുമാൻ ഇങ്ങനെ പറഞ്ഞതുകേട്ട് സുഗ്രീവൻ വല്ലാതെ ഭയപ്പെട്ടു. ഹനുമാനോട് പറഞ്ഞു. "അങ്ങ് പറഞ്ഞത് സത്യമാണ്. ഇപ്പോൾത്തന്നെ ഭൂമിയിൽ എല്ലായിടത്തുമുള്ള വാനരന്മാരെ കൂട്ടിക്കൊണ്ടു

വരാനായി പതിനായിരം ദൂതന്മാരെ എല്ലാദിക്കിലേക്കും പറഞ്ഞയക്കു. ഏഴുദ്വീപുകളിലും വനങ്ങളിലും പർവ്വതങ്ങളിലും താമസിക്കുന്ന വാനരന്മാരെല്ലാം പതിനഞ്ചുദിവസത്തിനകം ഇവിടെവന്നു ചേരണം. വരാൻ താമസിക്കുന്നവർക്ക് ഞാൻ മരണശിക്ഷ നൽകും." ഇങ്ങനെ പറഞ്ഞ് സുഗ്രീവൻ അന്തഃപുരത്തിലേക്ക് പോയി. സുഗ്രീവാജ്ഞയനുസരിച്ച് ഹനുമാൻ ശക്തരായ വാനരദൂതന്മാരെ എല്ലാ ദിക്കുകളിലേക്കും പറഞ്ഞയച്ചു.



## അഞ്ചാം സർഗം
## ലക്ഷ്മണക്രോധം

ശരൽക്കാലം ആരംഭിച്ചുകഴിഞ്ഞു. ഒരു ദിവസം ശ്രീരാമൻ പ്രവർഷണപർവ്വതത്തിലെ ഗുഹയുടെ മുൻപിൽ ഇരിക്കുകയായിരുന്നു. നേരം സന്ധ്യയായി. ചന്ദ്രോദയം കണ്ടപ്പോൾ രാമന് സീതാവിരഹംമൂലമുള്ള ദുഃഖം അസഹ്യമായിത്തീർന്നു. ലക്ഷ്മണനോട് പറഞ്ഞു. "ലക്ഷ്മണ! ഏതോ ഒരു രാക്ഷസൻ എന്റെ സീതയെ അപഹരിച്ച് കൊണ്ടുപോയി. അവൾ ജീവിച്ചിരിക്കുന്നുണ്ടോ അതോ മരിച്ചുപോയോ എന്നുപോലും അറിയാൻ കഴിയുന്നില്ലല്ലോ. സീത ജീവിച്ചിരിക്കുന്ന വിവരം ആരെങ്കിലും എന്നോട് പറയുകയാണെങ്കിൽ അവൻ എനിക്ക് ഏറ്റവും പ്രിയപ്പെട്ടവനാണ്. പതിവ്രതാരത്നമായ അവൾ എവിടെയെങ്കിലും ജീവിച്ചിരിക്കുന്ന വിവരം അറിഞ്ഞാൽ പാലാഴിയിൽനിന്ന് അമൃതെന്നപോലെ, ഞാൻ പൗരുഷംകൊണ്ട് അവളെ വീണ്ടുകൊണ്ടുവരുന്നുണ്ട്. അനുജ! ഞാൻ ഇതാ പ്രതിജ്ഞ ചെയ്യുന്നു. സീതയെ അപഹരിച്ചവനെ പുത്രന്മാരോടും ബന്ധുക്കളോടും സൈന്യങ്ങളോടുംകൂടി ഞാൻ ഭസ്മമാക്കിത്തീർക്കുന്നുണ്ട്. ചന്ദ്രനെപ്പോലെ സുന്ദരമുഖത്തോടുകൂടിയ സീതേ! എന്നെക്കാണാതെ ദുഃഖപരവശയായി എങ്ങനെയാണ് നീ രാക്ഷസഗൃഹത്തിൽ ജീവിക്കുന്നത്? സീതാവിരഹദുഃഖംകൊണ്ട് എനിക്ക് ചന്ദ്രൻപോലും സൂര്യനെപ്പോലെ ചൂടുള്ളതായി തോന്നപ്പെടുന്നു. ചന്ദ്ര! അങ്ങ് ശീതകിരണങ്ങളെക്കൊണ്ട് സീതയെ സ്പർശിച്ചുവന്ന് എന്നേയും ഒന്നു തലോടി ആശ്വസിപ്പിക്കൂ.

സുഗ്രീവൻ തീരെ ദയയില്ലാത്തവനാണ്. എന്നെ ഒന്നു കാണാൻ പോലും വരുന്നില്ല. ശത്രുവകന്ന രാജ്യം കിട്ടിയതിനാൽ മതിമറന്ന് സ്ത്രീകളുടെ നടുവിൽ മദ്യപാനംചെയ്ത് രസിച്ച് കഴിയുകയായിരിക്കും. സ്ത്രീസേവയിലും മദ്യത്തിലും മുഴുകിക്കഴിയുന്ന സുഗ്രീവൻ തീരെ നന്ദിയില്ലാത്തവനാണെന്നു തോന്നുന്നു. ശരൽക്കാലമായിട്ടും സീതയെ അന്വേഷിക്കാൻ വരുന്നില്ലല്ലോ. ഞാൻ മുൻപുചെയ്ത ഉപകാരം സുഗ്രീവൻ മറന്നിരിക്കുന്നു.

ബാലിയെ എന്നപോലെ ഞാൻ സുഗ്രീവനേയും വാനരന്മാരെയും കൊല്ലുന്നുണ്ട്."

ഇങ്ങനെ ക്രോധിച്ചുപറയുന്ന രാമനോട് ലക്ഷ്മണൻ പറഞ്ഞു. "ഞാൻ ഇപ്പോൾത്തന്നെപോയി ദുഷ്ടമനഃസ്ഥിതിയോടുകൂടിയ സുഗ്രീവനെ കൊന്നുവരാം. അങ് അനുജ്ഞ തന്നാൽമതി." ഇപ്രകാരം പറഞ്ഞ് വില്ലും, ശരങ്ങൾ നിറച്ച ആവനാഴിയും എടുത്ത് യുദ്ധത്തിനു പുറപ്പെട്ട ലക്ഷ്മണനെ തടുത്തുകൊണ്ട് രാമൻ പറഞ്ഞു. "അനുജ! സുഗ്രീവൻ എന്റെ സുഹൃത്താണ്. അദ്ദേഹത്തെ കൊല്ലാൻ പാടില്ല. എന്നാൽ സുഗ്രീവനെ ഒന്നു ഭയപ്പെടുത്തിക്കൊള്ളൂ. ബാലിയെപ്പോലെ അങ്ങയേയും ഞങ്ങൾക്ക് കൊല്ലേണ്ടിവരും എന്നു പറയൂ. സുഗ്രീവൻ എന്താണ് മറുപടി പറയുന്നത് എന്നറിഞ്ഞ് വേഗം മടങ്ങിവരൂ. പിന്നീട് വേണ്ടത് അപ്പോൾ നിശ്ചയിക്കാം." "അങ്ങനെത്തന്നെ" എന്നുപറഞ്ഞ് പരാക്രമശാലിയായ ലക്ഷ്മണൻ കിഷ്കിന്ധയിലേക്ക് അതിവേഗം പുറപ്പെട്ടു. വാനരന്മാരേയും കിഷ്കിന്ധയേയും ദഹിപ്പിക്കത്തക്കവിധത്തിലുള്ള കോപത്തോടെയാണ് ലക്ഷ്മണൻ കിഷ്കിന്ധയിലേക്ക് പോയത്.

ശ്രീരാമൻ സർവ്വജ്ഞനാണ്. അനുഭവസ്വരൂപേണമാത്രം അറിയാൻ കഴിയുന്ന ആത്മാവാണ്. അങ്ങനെയാണെങ്കിലും അവിടുന്ന് വെറും പ്രാകൃതനെപ്പോലെ സീതയെ വിചാരിച്ചു കരഞ്ഞു. ബുദ്ധി മനസ്സ് ഇന്ദ്രിയങ്ങൾ ശരീരം ഇവയെല്ലാം മായയിൽനിന്നുണ്ടായവയാണ്. ഇവയ്ക്കെല്ലാം സാക്ഷിയും, രാഗം ദ്വേഷം എന്നീ വികാരങ്ങളൊന്നും ഇല്ലാത്തവനുമായ രാമന് വിരഹദുഃഖം എങ്ങനെ ഉണ്ടാവാനാണ്? ഭൂമിയുടെ ഭാരം നശിപ്പിക്കാനായി ബ്രഹ്മദേവൻ അപേക്ഷിച്ചതനുസരിച്ചും, പൂർവ്വജന്മത്തിൽ ദശരഥൻ ചെയ്ത തപസ്സിന്റെ ഫലം നൽകി അനുഗ്രഹിക്കാനുമായിട്ടാണ് പരമാത്മാവായ ഭഗവാൻ മനുഷ്യരൂപത്തിൽ അവതരിച്ചിരിക്കുന്നത്. ലോകത്തിലെ ജനങ്ങൾ മിക്കവരും മായകൊണ്ടു മയങ്ങിയവരാണ്. അജ്ഞാനമാണ് അതിനു കാരണം. ജ്ഞാനംകൊണ്ടേ അജ്ഞാനം നശിക്കൂ. ഭഗവൽഭക്തികൊണ്ട് ശുദ്ധമായിത്തീർന്ന മനസ്സിലേ ജ്ഞാനം പ്രകാശിക്കൂ. രാമായണകഥയെ കേൾക്കുന്നവർക്ക് വേഗത്തിൽ ഭക്തിയുണ്ടാവും. ആ കഥ ലോകത്തിൽ പ്രചരിപ്പിക്കാനായിട്ടാണ് ഭഗവാൻ മനുഷ്യനായി ജനിച്ചിരിക്കുന്നത്. ആഗ്രഹം ക്രോധം അവിവേകം മുതലാ

യവയെല്ലാം മാനുഷികവികാരങ്ങളാണല്ലോ. അവയെയെല്ലാം തനിക്കുള്ളതുപോലെ അതാതുകാലത്ത് അഭിനയിച്ച് ഭഗവാൻ താനും ഒരു സാധാരണ മനുഷ്യനാണെന്ന് തോന്നിപ്പിച്ച് ലോകത്തെ മയക്കുകയാണ്. സത്വം രജസ്സ് തമസ്സ് എന്നീ മൂന്നുഗുണങ്ങൾക്കും അതീതനായ ഭഗവാൻ ഈ മൂന്നുഗുണങ്ങളോടുകൂടിയവനെപ്പോലെ തോന്നപ്പെടുകയാണ്. അവിടുന്ന് ജ്ഞാനസ്വരൂപനാണ്. ജ്ഞാനമാകുന്ന ശക്തിയോടുകൂടിയവനാണ്. സത്വാദിഗുണങ്ങളോടു ബന്ധപ്പെടാത്തവനാണ്. ആകാശം ഒന്നിനാലും മലിനപ്പെടാത്തതുപോലെ, രാമൻ കാമം ക്രോധം മുതലായ വികാരങ്ങൾ ലേശംപോലും ബാധിക്കാത്തവനാണ്. ശ്രീരാമന്റെ വാസ്തവസ്വരൂപം അപൂർവ്വം ചില മഹർഷിമാരും, ജനകൻ മുതലായ രാജർഷിമാരും, ഭക്തികൊണ്ട് മനസ്സ് നിർമ്മലമായിത്തീർന്ന സാധുക്കളും മാത്രമേ അറിയുന്നുള്ളൂ. ഭക്തരുടെ മനോഭാവമനുസരിച്ചാണ് ഭഗവാൻ അവതരിക്കുന്നതും ഓരോരോ ലീലകൾ ചെയ്യുന്നതും.

ലക്ഷ്മണൻ കിഷ്കിന്ധയുടെ ഗോപുരത്തിൽച്ചെന്ന് ഉച്ചത്തിൽ ഒരു ചെറുഞാണൊലി മുഴക്കി, അതുകേട്ട വാനരന്മാരെല്ലാം ഞെട്ടിപ്പോയി. ചില വാനരന്മാർ കിലുകിലശബ്ദം പുറപ്പെടുവിച്ചുകൊണ്ട് വലിയ പാറക്കല്ലുകളുമെടുത്ത് കോട്ടമതിലിൽക്കയറി യുദ്ധത്തിനു തയ്യാറായിനിന്നു. അതു കണ്ടപ്പോൾ ക്രോധംകൊണ്ട് മതിമറന്ന ലക്ഷ്മണൻ വാനരന്മാരെ മുഴുവൻ സംഹരിക്കാൻ നിശ്ചയിച്ച് വില്ലെടുത്തു. അപ്പോഴേക്കും അംഗദൻ അവിടെ എത്തി. കോട്ടയ്ക്കുമുകളിൽ നിന്നിരുന്ന വാനരന്മാരെ തടുത്തു. വേഗം ലക്ഷ്മണന്റെ മുൻപിൽവന്നു നമസ്കരിച്ചു. അംഗദനെ മാറോടുചേർത്ത് ആലിംഗനം ചെയ്തുകൊണ്ട് ലക്ഷ്മണൻ പറഞ്ഞു. "വത്സ! ക്രോധം തന്നെ സ്വരൂപംസ്വീകരിച്ച രാമൻ പറഞ്ഞയച്ചതനുസരിച്ച് ഞാൻ വന്നിരിക്കുന്നു എന്ന വിവരം വേഗം ചെറിയച്ഛനോട് പറയൂ." "അങ്ങനെയാവാം" എന്നു പറഞ്ഞ് അംഗദൻ സുഗ്രീവന്റെ മുൻപിലെത്തി. "ക്രോധത്താൽ ജ്വലിച്ചുകൊണ്ട് ലക്ഷ്മണൻ ഗോപുരത്തിൽ നിൽക്കുന്നു" എന്നു പറഞ്ഞു. അതുകേട്ടു പരിഭ്രമിച്ച സുഗ്രീവൻ മന്ത്രിമാരിൽ പ്രധാനിയായ ഹനുമാനെ വിളിച്ച് പറഞ്ഞു. "അങ്ങ് അംഗദനോടൊന്നിച്ച് വിനയാന്വിതനായി ലക്ഷ്മണന്റെ സമീപത്ത് ചെല്ലൂ. കോപിച്ചിരിക്കുന്ന അദ്ദേഹത്തെ അനുനയിപ്പിച്ച് ആദര

വോടെ കൂട്ടിക്കൊണ്ടുവരു." ഇങ്ങനെ ഹനുമാനെ പറഞ്ഞയച്ച ശേഷം സുഗ്രീവൻ താരയോട് പറഞ്ഞു. "ഭവതി ചെന്നു നല്ലവാക്കുകൾ പറഞ്ഞ് കോപം ശമിപ്പിച്ച് ലക്ഷ്മണനെ സ്വീകരിച്ചുകൊണ്ടുവരു." "ശരി" എന്നു പറഞ്ഞ് താര രണ്ടാമത്തെ ഗോപുരത്തിനു സമീപത്തേക്ക് പുറപ്പെട്ടു.

ഹനുമാൻ അംഗദനോടൊന്നിച്ചു ചെന്ന് ഭക്തിയോടെ ലക്ഷ്മണനെ നമസ്കരിച്ചു. സ്വാഗതം പറഞ്ഞ് സ്വീകരിച്ചു. "വരൂ ലക്ഷ്മണ! ഇത് അങ്ങയുടെ സ്വന്തം ഗൃഹമാണ്. സംശയംവേണ്ട. അന്തഃ പുരത്തിൽവന്നു രാജപത്നിമാരേയും സുഗ്രീവനേയും കണ്ടതിനുശേഷം, അങ്ങ് കല്പിക്കുന്നതെന്തും ഞങ്ങൾ ചെയ്യാൻ തയ്യാറാണ്." ഇങ്ങനെ പറഞ്ഞ് ഹനുമാൻ ലക്ഷ്മണന്റെ കയ്യും പിടിച്ച് രാജഗൃഹത്തിലേക്ക് കൂട്ടിക്കൊണ്ടുപോയി. വഴിനീളെ വാനരന്മാരുടെ ഗൃഹങ്ങൾ കണ്ടുകൊണ്ട് ലക്ഷ്മണൻ സുഗ്രീവന്റെ രാജധാനിക്കു മുൻപിൽ എത്തി. സ്വർഗലോകംപോലെ സമ്പൽസമൃദ്ധമായിരുന്നു ആ കൊട്ടാരം. അരമനയിലേക്കു പ്രവേശിക്കുന്ന ഗോപുരദ്വാരത്തിൽ സുന്ദരിയായ താര സർവ്വാഭരണഭൂഷിതയായി നിന്നിരുന്നു. ലക്ഷ്മണനെ നമസ്കരിച്ച് താര പുഞ്ചിരിയോടെ പറഞ്ഞു. "അനുജ! അങ്ങയ്ക്ക് മംഗളമാശംസിക്കുന്നു. അങ്ങ് നല്ലവനല്ലേ? ഭക്തവത്സലനല്ലേ? അങ്ങയുടെ ദാസനും ഭക്തനുമായ വാനരരാജാവിനോട് എന്തിനാണ് കോപിക്കുന്നത്? സുഗ്രീവൻ വളരെക്കാലമായി ദുഃഖം മാത്രം അനുഭവിച്ചുകഴിഞ്ഞവനാണ്. ഈയിടെയാണ് അദ്ദേഹത്തെ ദുഃഖത്തിൽനിന്നു രാമൻ മോചിപ്പിച്ചത്. അദ്ദേഹം കുറച്ച് ഭൗതികസുഖങ്ങളിൽ മുഴുകിപ്പോയി. അതാണ് രാമനെ സേവിക്കാനായി നാലുമാസമായിട്ടും വരാഞ്ഞത്. നാനാദേശത്തുനിന്നും ശക്തരായ ആയിരക്കണക്കിന് വാനരന്മാർ ഇവിടേക്ക് വന്നുകൊണ്ടിരിക്കുന്നുണ്ട്. എല്ലാ വാനരന്മാരേയും കൂട്ടിക്കൊണ്ടുവരാനായി പതിനായിരം വാനരഭടന്മാരെ നാനാദിക്കുകളിലേക്കും പറഞ്ഞയച്ചിട്ടുണ്ട്. എല്ലാ വാനരസേനകളോടുംകൂടി നിങ്ങളോടൊന്നിച്ചുവന്ന് സുഗ്രീവൻ രാവണനേയും രാക്ഷസന്മാരേയും നിഗ്രഹിക്കും. ഇപ്പോൾത്തന്നെ അങ്ങയോടൊന്നിച്ച് സുഗ്രീവൻ രാമന്റെ സന്നിധിയിലേക്ക് വരും. അന്തഃപുരത്തിൽവന്നു പത്നീസമേതനായ സുഗ്രീവനെ കാണു. അദ്ദേഹത്തിനു അഭയംകൊടുത്ത് ഒന്നിച്ച് കൂട്ടി

ക്കൊണ്ട് പോയ്ക്കൊള്ളു."

താര ഇപ്രകാരം അനുനയവാക്കുകൾ പറഞ്ഞപ്പോൾ ലക്ഷ്മണന്റെ ക്രോധം വളരെ കുറഞ്ഞു. ഹനുമാനോടും അംഗദനോടും താരയോടുമൊന്നിച്ച് ലക്ഷ്മണൻ സുഗ്രീവന്റെ അന്തഃപുരത്തിലേക്ക് ചെന്നു. സുഗ്രീവൻ പത്നിയായ രുമയെ ആലിംഗനം ചെയ്തുകൊണ്ട് കട്ടിലിൽ ഇരിക്കുകയായിരുന്നു. ലക്ഷ്മണനെ കണ്ടപ്പോൾ അദ്ദേഹം ഭയപ്പെട്ട് മേല്പോട്ട് ഒരു ചാട്ടം ചാടി. സുഗ്രീവൻ മദ്യപാനംകൊണ്ട് മത്തനായിരുന്നു. അദ്ദേഹത്തിന്റെ കണ്ണുകൾ ചുവന്നു തുടുത്തിരുന്നു. സുഗ്രീവനെ ആ നിലയിൽ കണ്ടപ്പോൾ ലക്ഷ്മണന് കോപം ഇരട്ടിച്ചു. ലക്ഷ്മണൻ പറഞ്ഞു. "ദുരാചാര! നീ രാമനെ മറന്നു അല്ലേ? ബാലിയെക്കൊന്ന ബാണം നിന്നെ കാത്തിരിക്കുന്നുണ്ട്. നീയും എന്നാൽ കൊല്ലപ്പെട്ട് ബാലി പോയ വഴിക്കു പോകും." ഇങ്ങനെ പരുഷമായി പറയുന്ന ലക്ഷ്മണനോട് ഹനുമാൻ പറഞ്ഞു. "അങ്ങ് എന്താണ് ഇങ്ങനെ സംസാരിക്കുന്നത്? ഈ വാനരരാജാവിന് രാമനിൽ അങ്ങയേക്കാൾ ഭക്തിയുണ്ട്. ഇദ്ദേഹം രാമകാര്യം മറന്നിട്ടില്ല. എപ്പോഴും ഓർമ്മിച്ചുതന്നെയാണ് ഇരിക്കുന്നത്. നാലുഭാഗത്തുനിന്നും കോടിക്കണക്കിനു വാനരന്മാർ കിഷ്കിന്ധയിലേക്ക് വന്നുകൊണ്ടിരിക്കുന്നത് നോക്കൂ. അവർ ഉടനെ തന്നെ സീതാന്വേഷണത്തിനു പുറപ്പെടും. രാമന്റെ കാര്യം മുഴുവൻ സുഗ്രീവൻ സാധിപ്പിക്കും."

ഹനുമാൻ പറഞ്ഞതുകേട്ടപ്പോൾ ലക്ഷ്മണൻ, താൻ സുഗ്രീവനെ തെറ്റിദ്ധരിച്ചതിൽ വല്ലാതെ ലജ്ജിച്ചു. സുഗ്രീവൻ അർഘ്യം പാദ്യം എന്നിവകൊണ്ട് ലക്ഷ്മണനെ സൽക്കരിച്ചു. ലക്ഷ്മണനെ ആലിംഗനംചെയ്തുകൊണ്ട് സുഗ്രീവൻ പറഞ്ഞു. "ഞാൻ രാമന്റെ ദാസനാണ്. രാമനാൽ രക്ഷിക്കപ്പെടുന്നവനാണ്. രാമൻ സ്വന്തം തേജസ്സുകൊണ്ടുതന്നെ മൂന്നുലോകങ്ങളേയും ജയിക്കാൻ ശക്തനാണ്. ഞാൻ വാനരന്മാരോടൊന്നിച്ച് അദ്ദേഹത്തെ സഹായിക്കാമെന്നുമാത്രം." സുഗ്രീവന്റെ സ്നേഹത്തിനുമുൻപിൽ ലജ്ജിതനായ ലക്ഷ്മണൻ പറഞ്ഞു. "ഞാൻ പരുഷമായി പറഞ്ഞത് സ്നേഹാധിക്യത്താലാണെന്നു കരുതി അങ്ങ് സദയം ക്ഷമിക്കണം. നമുക്ക് ഇപ്പോൾത്തന്നെ രാമന്റെ സമീപത്തേക്ക് പോകാം. സീതാവിരഹത്താൽ അത്യന്തം ദുഃഖിതനായിട്ടാണ് അദ്ദേഹം പർവ്വതത്തിൽ കഴിഞ്ഞുവ

രുന്നത്." "അപ്രകാരംതന്നെ. ഉടനെ പുറപ്പെടാം" എന്നു പറഞ്ഞ് സുഗ്രീവൻ വാനരസൈന്യത്തോടും ലക്ഷ്മണനോടുംകൂടി ശ്രീരാമന്റെ സമീപത്തേക്ക് പുറപ്പെട്ടു. വാനരന്മാർ പെരുമ്പറ, മൃദംഗം മുതലായ വാദ്യങ്ങൾ മുഴക്കിക്കൊണ്ട് മുൻപിൽ നടന്നു. ഒരാൾ സുഗ്രീവന് വെൺകൊറ്റക്കുട പിടിച്ചു. രണ്ടുപേർ വെഞ്ചാമരം വീശി. നീലൻ അംഗദൻ ഹനുമാൻ മുതലായ വാനരമുഖ്യന്മാരാൽ സേവിക്കപ്പെട്ടുകൊണ്ട്, സുഗ്രീവൻ രാജകീയപ്രൗഢിയോടെ രാമന്റെ സമീപത്തേക്ക് യാത്രയായി.



## ആറാം സർഗം
## സ്വയംപ്രഭാസ്തുതി

ശ്രീരാമൻ പ്രവർഷണപർവ്വതത്തിലെ ഗുഹയുടെ മുൻപിലുള്ള ഒരു പാറക്കല്ലിൽ ഇരിക്കുകയായിരുന്നു. മരവുരി ഉടുത്തവനും, ജട ധരിച്ചവനും, നീലമേഘശ്യാമളനും, വിശാലമായ കണ്ണുകളോടുകൂടിയവനും, ശാന്തനും, മന്ദസ്മിതത്താൽ ശോഭിക്കുന്ന മുഖത്തോടുകൂടിയവനും, സീതാവിരഹദുഃഖത്താൽ വിവശനും, മൃഗങ്ങളേയും പക്ഷികളേയും നോക്കിക്കൊണ്ടിരിക്കുന്നവനുമായ രാമനെ സുഗ്രീവൻ കണ്ടു. സുഗ്രീവനും ലക്ഷ്മണനും അദ്ദേഹത്തിന്റെ കാൽക്കൽ നമസ്കരിച്ചു. രാമൻ സുഗ്രീവനെ പിടിച്ചെഴുന്നേൽപ്പിച്ചു. മാറോടുചേർത്ത് ആലിംഗനംചെയ്തു. കുശലം ചോദിച്ചു. തന്റെ സമീപത്തിരുത്തി വേണ്ടപോലെ സൽക്കരിച്ചു.

ഭക്തികൊണ്ട് കുനിഞ്ഞ ശിരസ്സോടെ സുഗ്രീവൻ പറഞ്ഞു. "ദേവ! വന്നുകൊണ്ടിരിക്കുന്ന വാനരപ്പടയെ കണ്ടാലും. പലപല കുലപർവ്വതങ്ങളിൽ ജനിച്ചവരും, മഹാമേരുവിനെപ്പോലെയും, മന്ദരപർവ്വതത്തെപ്പോലെയും വലിയ ശരീരത്തോടുകൂടിയവരും, പല ദ്വീപുകളിലും പർവ്വതങ്ങളിലും താമസിക്കുന്നവരുമായ വാനരന്മാരാണ് ഇവർ. ഈ വാനരന്മാരെല്ലാം ഇഷ്ടമുള്ള സ്വരൂപം സ്വീകരിക്കാൻ കഴിവുള്ളവരാണ്. ഇവരെല്ലാം ദേവാംശഭൂതരാണ്. യുദ്ധത്തിൽ മിടുക്കന്മാരാണ്. ഇവരിൽ ചിലർ ആനയുടെ ശക്തിയുള്ളവരാണ്. മറ്റു ചിലർ പത്ത് ആനകളുടേയും, പിന്നെ ചിലർ പതിനായിരം ആനകളുടേയും ശക്തിയുള്ളവരാണ്. വേറെ ചിലർ കണക്കാക്കാൻ കഴിയാത്തവിധത്തിലുള്ള ശക്തിയുള്ളവരാണ്. ചിലർ അഞ്ജനപർവ്വതംപോലെ കറുത്തവരാണ്. ചിലർ സ്വർണ്ണവർണ്ണത്തിലുള്ളവരാണ്. ചിലർ ചുവന്ന മുഖത്തോടുകൂടിയവരാണ്. മറ്റുചിലർ നീണ്ട വാലുകളോടുകൂടിയവരാണ്. ചിലർ വെളുത്തനിറമുള്ളവരാണ്. ചിലർ രാക്ഷസരെപ്പോലെ വലിയ ശരീരങ്ങളോടുകൂടിയവരാണ്. യുദ്ധത്തെ ആഗ്രഹിച്ച് ഉച്ചത്തിൽ സിംഹനാദം മുഴക്കിക്കൊണ്ടാണ് അവർ വരുന്നത്. ഇവരെല്ലാം അങ്ങയുടെ കല്പന അനുസരിച്ചു പ്രവർത്തി

ക്കാൻ തയ്യാറായവരാണ്. ഫലമൂലങ്ങൾ മാത്രം ഭക്ഷിക്കുന്നവരാണ്.

ഇത് ഒരുകോടി കരടിക്കുരങ്ങന്മാരുടെ അധിപനും, പരമബുദ്ധിമാനും, എന്റെ മന്ത്രിയുമായ ജാംബവാനാണ്. ഇത് ഹനുമാനാണ്. വലിയ ശക്തനാണ്. വായുവിന്റെ പുത്രനാണ്. അതിബുദ്ധിമാനാണ്. എന്റെ പ്രധാനപ്പെട്ട മന്ത്രിയാണ്. നളൻ നീലൻ ഗവയൻ ഗവാക്ഷൻ ഗന്ധമാദനൻ ശരഭൻ മൈന്ദൻ ദ്വിവിദൻ ഗജൻ പനസൻ വലീമുഖൻ ദധിമുഖൻ സുഷേണൻ താരൻ എന്നിവരാണ് ഈ വാനരശ്രേഷ്ഠന്മാർ. ഇദ്ദേഹം ഹനുമാന്റെ അച്ഛനും മഹാശക്തനുമായ കേസരിയാണ്. ഇങ്ങനെ എന്റെ പ്രധാനസേനാനായകന്മാരെ ഞാൻ ചൂണ്ടിക്കാണിച്ചു എന്നേ ഉള്ളൂ. ഇവരെല്ലാം കോടിക്കണക്കിനു വാനരന്മാരുടെ സേനാപതികളാണ്. എല്ലാവരും അതിശക്തന്മാരാണ്. ഇന്ദ്രനുതുല്യം പരാക്രമശാലികളാണ്. ഇവരെല്ലാം അങ്ങയുടെ ആജ്ഞയെ അനുസരിക്കാൻ കാത്തുനിൽക്കുന്നവരാണ്. ഇത് ബാലിയുടെ മകനാണ്. അംഗദൻ എന്നപേരിൽ പ്രസിദ്ധനാണ്. ബാലിക്കു തുല്യ പരാക്രമശാലിയാണ്. രാക്ഷസ സൈന്യങ്ങളെ സംഹരിക്കാൻ കെല്പുള്ളവനാണ്. ഇവരും ഇവരെപ്പോലെ അസംഖ്യം വേറെ വാനരന്മാരും അങ്ങയ്ക്കുവേണ്ടി ജീവത്യാഗം ചെയ്യാൻപോലും ഒരുക്കമുള്ളവരാണ്. പർവ്വതക്കൊടുമുടികളെ ആയുധമാക്കിക്കൊണ്ട് യുദ്ധം ചെയ്യുന്നവരാണ്. ശത്രുസംഹാരത്തിൽ നിപുണന്മാരാണ്. ഇവരെല്ലാം അങ്ങയുടെ അധീനത്തിലുള്ളവരാണ്. ഇവർ എന്താണ് ചെയ്യേണ്ടത് എന്ന് അങ്ങ് കല്പിക്കുകയേ വേണ്ടൂ."

രാമൻ സന്തോഷാശ്രുക്കളോട സുഗ്രീവനെ ആലിംഗനം ചെയ്തുകൊണ്ട് പറഞ്ഞു. "സുഗ്രീവ! അങ്ങയ്ക്ക് കാര്യത്തിന്റെ ഗൗരവം നല്ലപോലെ അറിയാമല്ലോ. അതിനാൽ ഇവരെ സീതാന്വേഷണത്തിനു പറഞ്ഞയച്ചാലും." രാമൻ പറഞ്ഞതുകേട്ട് സന്തോഷിച്ച സുഗ്രീവൻ ശക്തന്മാരായ വാനരന്മാരെ സീതയെ അന്വേഷിച്ചു കണ്ടുപിടിക്കുന്നതിനായി നാലുദിക്കുകളിലേക്കും പറഞ്ഞയച്ചു. തെക്കുഭാഗത്താണല്ലോ രാവണന്റെ രാജ്യമാകുന്ന ലങ്ക. സീത ലങ്കയിൽ ഉണ്ടാവാനാണ് സാധ്യത. അതിനാൽ തെക്കെ ദിക്കിലേക്ക് കൂടുതൽ സമർത്ഥരായ വാനരന്മാരെയാണ് നിയോഗിച്ചത്. യുവരാജാവായ അംഗദൻ ജാംബവാൻ ഹനുമാൻ നളൻ സുഷേണൻ ശരഭൻ മൈന്ദൻ ദ്വിവിദൻ എന്നിവരേയും ധാരാളം സൈന്യങ്ങളേയും

തെക്കെദിക്കിലേക്ക് പറഞ്ഞയച്ചു. സുഗ്രീവൻ എല്ലാവരോടുമായി പറഞ്ഞു. "നിങ്ങൾ ഭൂമിയിൽ മുഴുവൻ സീതയെ തിരഞ്ഞുനോക്കണം. എന്റെ കല്പനയെ മാനിച്ച് ഒരു മാസത്തിനുള്ളിൽ തിരിച്ചുവരണം. സീതയെ കാണാതെ ഒരുമാസം കഴിഞ്ഞ് വരുന്നവന് മരണശിക്ഷയായിരിക്കും എന്നിൽനിന്ന് ലഭിക്കുക." ഇങ്ങനെ വാനരന്മാരോട് കല്പിച്ച് സുഗ്രീവൻ ശ്രീരാമന്റെ സമീപത്തുചെന്ന് ഇരുന്നു.

യാത്ര ചോദിച്ച ഹനുമാനോട് ശ്രീരാമൻ പ്രത്യേകം പറഞ്ഞു. "സീതയ്ക്ക് തിരിച്ചറിയാനായി എന്റെ പേരെഴുതിയ ഈ മോതിരം കൊണ്ടുപൊയ്ക്കൊള്ളൂ. ഈ കാര്യത്തിൽ അങ്ങാണ് തക്ക ആൾ. അങ്ങയുടെ ശക്തി എനിക്ക് അറിയാം. അങ്ങയുടെ യാത്ര ശുഭമായിത്തീരട്ടെ." ഇങ്ങനെ ശ്രീരാമൻ അനുഗ്രഹിച്ചു. അംഗദന്റെ നേതൃത്വത്തിലുള്ള വാനരന്മാർ തെക്കെദിക്കിലേക്ക് യാത്രയായി. കിഴക്ക് വടക്ക് പടിഞ്ഞാറ് ദിക്കുകളിലേക്ക് പോയ വാനരന്മാർ, സീതയെ കാണാൻ കഴിയാതെ നിരാശരായി, ഒരുമാസത്തിനുള്ളിൽ തിരിച്ചുവന്ന് സുഗ്രീവനോട് വിവരം പറഞ്ഞു. തെക്കോട്ടുപോയ വാനരന്മാർ വിന്ധ്യപർവ്വതത്തിന്റെ താഴ്വരയിലുള്ള കാട്ടിൽ സീതയെ അന്വേഷിച്ചുനടന്നു. അവർ വിന്ധ്യപർവ്വതത്തിന്റെ താഴ്വരയിൽ പർവ്വതംപോലെ വലിയ ശരീരത്തോടുകൂടിയ ഒരു രാക്ഷസനെക്കണ്ടു. അവൻ ആ കാട്ടിലെ മാനുകൾ ആനകൾ എന്നിവയെ പിടിച്ചു തിന്നുകൊണ്ടാണ് സഞ്ചരിച്ചിരുന്നത്. കണ്ടാൽ അതിഭയങ്കരനാണ്. രാവണനാണെന്ന് തെറ്റിദ്ധരിച്ച് വാനരന്മാർ അവനെ മുഷ്ടിചുരുട്ടി ഇടിച്ചുകൊന്നു. പിന്നീട് അത് രാവണനല്ല എന്ന് അവർക്ക് മനസ്സിലായി.

വാനരന്മാർ മറ്റൊരു കാട്ടിലേക്ക് കടന്നു. അപ്പോഴേക്കും അവരെല്ലാം ദാഹംകൊണ്ട് പരവശരായിത്തീർന്നിരുന്നു. തൊണ്ടവരണ്ട് ആ കാട്ടിൽ ചുറ്റിത്തിരിഞ്ഞിരുന്ന വാനരന്മാർ പുല്ലും വള്ളിച്ചെടികളും നിറഞ്ഞ ഒരു ഗുഹകണ്ടു. അതിൽനിന്നു പുറത്തേക്ക് പറന്നുയരുന്ന ചില അരയന്നങ്ങളേയും ക്രൗഞ്ചപ്പക്ഷികളേയും കണ്ടു. അവയുടെ ചിറകുകളിൽനിന്ന് വെള്ളം ഇറ്റിറ്റുവീണിരുന്നു. ഈ ഗുഹയിൽ വെള്ളംകാണും. നമുക്ക് ഇതിനുള്ളിൽച്ചെന്ന് നോക്കാം എന്നുപറഞ്ഞുകൊണ്ട് ഹനുമാൻ മുൻപിൽ നടന്നു. അദ്ദേഹത്തെ അനുഗമിച്ച മറ്റു വാനരന്മാരും ഗുഹയിലേക്ക് പ്രവേശിച്ചു. അതിനു

ളളിൽ നല്ല ഇരുട്ടായിരുന്നു. കുറേദൂരം ഗുഹയിലൂടെ സഞ്ചരിച്ച പ്പോൾ ഇരുട്ടുനീങ്ങി. വാനരന്മാർ പ്രകാശഭൂയിഷ്ഠമായ ഒരു സ്ഥലത്ത് എത്തിച്ചേർന്നു. അവിടെ അവർ നിർമ്മലജലം നിറഞ്ഞ സരസ്സുകളും ധാരാളം പഴങ്ങൾ നിറഞ്ഞുനിൽക്കുന്ന വൃക്ഷങ്ങളും കണ്ടു. വൃക്ഷങ്ങളിൽ തേൻകൂടുകൾ തൂങ്ങിനിന്നിരുന്നു. അവിടെ രത്നനിർമ്മിതമായ ഒരു മനോഹരഗൃഹത്തേയും അവർ കണ്ടു. ആ ഗൃഹത്തിൽ ദിവ്യാസനത്തിൽ ധ്യാനനിഷ്ഠയിൽ ഇരിക്കുന്ന അതി തേജസ്വിനിയായ ഒരു യോഗിനിയേയും കണ്ടു. അവർ ഭയഭക്തിക ളോടെ യോഗിനിയെ നമസ്കരിച്ചു.

യോഗിനി വാനരന്മാരോട് ചോദിച്ചു. "നിങ്ങൾ എവിടെനിന്നു വരുന്നവരാണ്? ആർ പറഞ്ഞയച്ചാണ് വരുന്നത്? എന്റെ ഏകാന്ത തയെ ഭഞ്ജിക്കുന്നതെന്തിനാണ്?" ഹനുമാൻ മറുപടി പറഞ്ഞു. "അയോധ്യാധിപതിയായിരുന്നു ശ്രീമാനായ ദശരഥരാജാവ്. അദ്ദേ ഹത്തിന്റെ മൂത്തപുത്രനാണ് രാമൻ. അദ്ദേഹം അച്ഛന്റെ കല്പനയ നുസരിച്ച് ഭാര്യയോടും അനുജനോടും കൂടി ദണ്ഡകാരണ്യത്തിൽ വന്നുതാമസിച്ചിരുന്നു. അവിടെവെച്ച് ദുഷ്ടനായ രാവണൻ രാമന്റെ ഭാര്യയായ സീതയെ അപഹരിച്ചുകൊണ്ടുപോയി. സീതയെ അന്വേഷിച്ചുകൊണ്ട് രാമൻ ലക്ഷ്മണനോടുകൂടി സുഗ്രീവന്റെ സമീ പത്തെത്തി. സുഗ്രീവനുമായി രാമൻ സഖ്യം ചെയ്തു. സീതയെ അന്വേഷിച്ചു കണ്ടുപിടിക്കാനായി സുഗ്രീവൻ ഞങ്ങളോട് കല്പി ച്ചു. സീതയെ തിരഞ്ഞുകൊണ്ട് ഞങ്ങൾ ഈ കാട്ടിൽ എത്തി ച്ചേർന്നു. കുടിക്കാൻ വെള്ളം കിട്ടുമോ എന്നുനോക്കാനാണ് ഞങ്ങൾ ഈ ഗുഹയിലേക്ക് ഇറങ്ങിവന്നത്. ഇനി അവിടുന്ന് ആരാ ണെന്നും എന്താണ് ഇവിടെ താമസിക്കുന്നതെന്നും കേട്ടാൽക്കൊ ള്ളാമെന്നുണ്ട്."

ഹനുമാൻ പറഞ്ഞതുകേട്ട് സന്തോഷിച്ച യോഗിനി പറഞ്ഞു. "നിങ്ങൾ ഇഷ്ടംപോലെ ഇവിടെനിന്ന് ഫലമൂലങ്ങൾ തിന്നുകൊള്ളൂ. മതിയാവോളം തേനും കുടിക്കാം. ഈ സരസ്സുകളിൽനിന്ന് ശുദ്ധ ജലവും ദാഹം തീരുന്നതുവരെ കുടിക്കാം. അങ്ങനെ വിശപ്പും ദാഹവും തീർത്തുവരുവിൻ. അതിനുശേഷം ഞാൻ എന്റെ കഥ പറയാം." വാനരന്മാർ മതിയാവോളം പഴങ്ങളും കിഴങ്ങുകളും തിന്നു. ശുദ്ധജലം കുടിച്ചു. തൃപ്തിയാവോളം തേനും കുടിച്ചു. അതിനു

ശേഷം എല്ലാവരും യോഗിനിയുടെ മുന്നിലെത്തി തൊഴുതുകൊണ്ടു നിന്നു. അവരോട് യോഗിനി സ്വന്തം കഥ പറഞ്ഞു. "ദേവശില്പിയായ വിശ്വകർമ്മാവിന്റെ മകളായിരുന്നു ഹേമ. അവൾ നൃത്തം കൊണ്ട് പരമശിവനെ സന്തോഷിപ്പിച്ചു. പരമശിവൻ അവൾക്ക് ഈ മണിമന്ദിരം നിർമ്മിച്ചുകൊടുത്തു. അവൾ ശിവനെ സേവിച്ചുകൊണ്ട് വളരെയധികംകാലം ഇവിടെ താമസിച്ചിരുന്നു. ഞാൻ ഹേമയുടെ സഖിയാണ്. ഗന്ധർവ്വസ്ത്രീയാണ്. സ്വയംപ്രഭ എന്നാണ് പേര്. ഞാൻ വിഷ്ണുഭഗവാനെ തപസ്സുചെയ്യുന്നവളാണ്. കുറേ അധികം കാലത്തിനുശേഷം ഹേമ സിദ്ധയായിത്തീർന്ന് ബ്രഹ്മലോകത്തേക്ക് പോയി. ശിവനെ സേവിച്ച് ഭക്തി വളർത്തി മനഃശുദ്ധി സമ്പാദിച്ച ഹേമ ജീവന്മുക്തയായിത്തീർന്നു. അതാണ് അവസാനം ബ്രഹ്മലോകത്തേക്ക് പോയത്. പോകുന്ന സമയത്ത് ഹേമ എന്നോട് പറഞ്ഞു. നീ ജീവജാലങ്ങളൊന്നുമില്ലാത്ത ഈ ഗുഹയിൽ ഏകാകിനിയായി തപസ്സുചെയ്യൂ. ത്രേതായുഗത്തിൽ ഭഗവാൻ ശ്രീനാരായണൻ ഭൂമിയിലെ അധർമ്മികളെ നശിപ്പിക്കാനായി ദശരഥന്റെ മകനായി രാമൻ എന്നപേരിൽ അവതരിക്കും. കാട്ടിൽവെച്ച് അദ്ദേഹത്തിന്റെ ഭാര്യ അപഹരിക്കപ്പെടും. രാമന്റെ പത്നിയെ അന്വേഷിച്ചുകൊണ്ട് കുറേ വാനരന്മാർ ഈ ഗുഹയിൽ വരും. അവരെ സൽക്കരിക്കുകയും രാമനെ പ്രത്യക്ഷമായിക്കണ്ട് സ്തുതിക്കുകയും ചെയ്ത്, നീ യോഗികൾക്കുമാത്രം പ്രാപിക്കാൻ കഴിയുന്ന വിഷ്ണുലോകത്തിൽ എത്തിച്ചേരും. ഇങ്ങനെ പറഞ്ഞാണ് ഹേമ പോയത്. ഞാൻ രാമനെ കാണാൻ പോകുന്നു. നിങ്ങൾ എല്ലാവരും കണ്ണടയ്ക്കുവിൻ. എന്നാൽ ഞാൻ നിങ്ങളെ ഗുഹയിൽനിന്നു പുറത്താക്കിത്തരാം." വാനരന്മാരെല്ലാം കണ്ണടച്ചു. കണ്ണുതുറന്നപ്പോൾ അവർ മുമ്പിലത്തെ കാട്ടിൽത്തന്നെ എത്തിച്ചേർന്നു.

സ്വയംപ്രഭായോഗിനി ഗുഹയിൽനിന്നു പുറത്തുകടന്ന് ആകാശമാർഗത്തിലൂടെ അതിവേഗം സഞ്ചരിച്ച് രാമന്റെ മുൻപിൽ എത്തിച്ചേർന്നു. സുഗ്രീവനോടും ലക്ഷ്മണനോടുംകൂടി ഇരിക്കുന്ന രാമനെക്കണ്ടു. രാമനെ പ്രദക്ഷിണംവെച്ച് വീണ്ടും വീണ്ടും നമസ്കരിച്ചു. ഭക്തിഭാവംകൊണ്ട് ഹൃദയം നിറഞ്ഞു. ശരീരത്തിൽ രോമാഞ്ചത്തോടും ഗൽഗദകണ്ഠത്തോടുംകൂടി സ്വയംപ്രഭ പറഞ്ഞു.

"ഭഗവാനേ! രാജേന്ദ്ര! ഞാൻ അവിടുത്തെ ദാസിയാണ്. അങ്ങയെ

കാണാനാണ് ഞാൻ ഇങ്ങോട്ടു വന്നത്. അനേകായിരം സംവത്സരങ്ങൾ അങ്ങയുടെ ദർശനത്തിനായി ഞാൻ ഗുഹയിൽ കഠിനതപസ്സനുഷ്ഠിച്ചിട്ടുണ്ട്. ആ തപസ്സ് ഇന്നാണ് സഫലമായത്. മായയ്ക്ക് അപ്പുറത്ത് വിളങ്ങുന്ന അങ്ങയെ ഞാനിതാ നമസ്കരിക്കുന്നു. എല്ലാവരുടേയും അകവും പുറവും നിറഞ്ഞവനാണ് അങ്ങ്. എന്നാൽ ആർക്കും കാണാൻ കഴിയാത്തവനുമാണ്. യോഗമായകൊണ്ട് തന്റെ വാസ്തവസ്വരൂപം മറച്ച് മനുഷ്യരൂപത്തിൽ അവതരിച്ചിരിക്കുകയാണ്. നാടകത്തിൽ വേഷംകൊണ്ട് മറയപ്പെട്ട നടനെ കാണികൾക്ക് അറിയാൻ കഴിയില്ലല്ലോ. അതുപോലെ യോഗമായകൊണ്ട് മറയപ്പെട്ട പരമാത്മാവായ അങ്ങയെ അജ്ഞാനദൃഷ്ടികൊണ്ട് നോക്കുന്നവർക്ക് അറിയാൻ കഴിയില്ല. പരമഭക്തന്മാർക്ക് ഭക്തിയോഗത്തെ ഉപദേശിക്കാനായിട്ടാണ് അവിടുത്തെ അവതാരം. അപ്രകാരമുള്ള അങ്ങയെ വെറും തമോഗുണപ്രധാനിയായ ഞാൻ എങ്ങനെ അറിയാനാണ്? രഘൂത്തമ! അങ്ങയുടെ വാസ്തവസ്വരൂപത്തെ അറിയുന്നവർ അറിഞ്ഞുകൊള്ളട്ടെ. എന്റെ ഹൃദയത്തിൽ അവിടുത്തെ ഈ രാമസ്വരൂപം എപ്പോഴും പ്രകാശിക്കുമാറാകണേ.

"രാമ! മോക്ഷത്തിലേക്കുള്ള വഴിയെ കാണിച്ചുതരുന്നവയാണ് അങ്ങയുടെ പാദാരവിന്ദങ്ങൾ. അവയെ അവിടുന്ന് ഇന്ന് എനിക്ക് കാണിച്ചുതന്നുവല്ലോ. സംസാരത്തിൽ മുങ്ങിപ്പൊങ്ങിക്കൊണ്ടിരിക്കുന്നവർക്ക് കാണാൻ കിട്ടാത്തവയാണ് ഈ പാദകമലങ്ങൾ. ഈശ്വരനിലേക്കുള്ള മാർഗമാകുന്ന ധർമ്മത്തെ കാണിച്ചുതരുന്നവയാണ് അവ. ധനം പുത്രൻ ഭാര്യ ഐശ്വര്യം എന്നിവയാൽ അഹങ്കരിച്ചുകഴിയുന്നവർക്ക് അങ്ങയെപ്പറ്റി പറയാൻപോലും തോന്നില്ല. കാരണം, അങ്ങ് എല്ലാം ഉപേക്ഷിച്ചവരുടെ ധനമാണല്ലോ. സത്വം രജസ്സ് തമസ്സ് എന്നീ മൂന്നുഗുണങ്ങളിൽനിന്ന് നിവർത്തിച്ചവനും, സർവ്വസ്വവും ഉപേക്ഷിച്ചവരുടെ ധനവും, ആത്മാവിൽ ആനന്ദിക്കുന്നവനും, മൂന്നുഗുണങ്ങൾക്കും അതീതനും, സത്വാദിഗുണങ്ങളിൽകൂടി പ്രകടമായിത്തീരുന്നവനുമായ അവിടുത്തേക്ക് നമസ്കാരം. അവിടുന്ന് കാലസ്വരൂപനാണ്. എല്ലാത്തിന്റേയും നിയന്താവാണ്. ആദിയും മധ്യവും അവസാനവും ഇല്ലാത്തവനാണ്. എല്ലാത്തിലും സമമായി വിളങ്ങുന്നവനാണ്. പരമപുരുഷനാണ്. ദേവ! മനുഷ്യാഭിനയത്തിലൂടെയുള്ള അവിടുത്തെ ലീലകളുടെ താല്പര്യം

ആർക്കും അറിയാൻ കഴിയുന്നില്ല. അങ്ങയ്ക്ക് പ്രിയപ്പെട്ടവനായോ വിരോധിയായോ ആരുമില്ല. മായകൊണ്ട് വിവേകം നഷ്ടപ്പെട്ടവരാണ് അങ്ങയെ ചിലർക്ക് പ്രിയനും മറ്റു ചിലർക്ക് അപ്രിയനുമായി തെറ്റിദ്ധരിക്കുന്നത്. ജനനമോ കർമ്മമോ ഇല്ലാത്തവനും എല്ലാറ്റിന്റേയും നിയന്താവുമായ നിന്തിരുവടിയുടെ ദേവന്മാരിലും മനുഷ്യരിലും മൃഗങ്ങളിലുമൊക്കെയുള്ള അവതാരങ്ങളും, അവയിലൂടെ ചെയ്ത ലീലകളും വെറും അഭിനയമാത്രങ്ങളല്ലേ?

"നിന്തിരുവടിയുടെ അവതാരകാരണങ്ങൾ പലരും പലവിധത്തിൽ പറഞ്ഞുവരുന്നു. രാമായണകഥ ലോകത്തിൽ വ്യാപിപ്പിക്കാനാണ് ഈ രാമാവതാരമെന്നു ചിലർ പറയുന്നു. കോസലരാജാവായ ദശരഥൻ, ഭഗവാൻ പുത്രനായി ജനിക്കണമെന്നു കരുതി, കഴിഞ്ഞ ജന്മത്തിൽചെയ്ത തപസ്സിന്റെ ഫലം നൽകി അനുഗ്രഹിക്കാനാണ്, ഈ അവതാരമെന്ന് മറ്റുചിലർ പറയുന്നു. കൗസല്യയുടെ നിഷ്കളങ്കഭക്തിയോടുകൂടിയ പ്രാർത്ഥന സഫലമാക്കാനാണ് അവിടുത്തെ അവതാരമെന്നാണ് പിന്നെ ചിലരുടെ അഭിപ്രായം. ദുഷ്ടരാക്ഷസന്മാരെക്കൊന്ന് ഭൂഭാരം തീർത്തുതരണമെന്ന് ബ്രഹ്മദേവൻ അപേക്ഷിച്ചതനുസരിച്ചാണ് അവിടുത്തെ അവതാരമെന്നു വേറെ ചിലർ പറയുന്നു. രഘുനന്ദന! അവിടുത്തെ കഥകൾ കേൾക്കുക കീർത്തിക്കുക എന്നീ അനുഷ്ഠാനങ്ങളിലൂടെ ക്രമേണ ഭക്തി വളർന്നാൽ നിന്തിരുവടിയുടെ പാദാരവിന്ദങ്ങളെ കാണാൻ കഴിയുന്നു. സംസാരസമുദ്രത്തിൽനിന്ന് ജീവന്മാരെ ഉദ്ധരിക്കുന്നവയാണല്ലോ ഈ പാദകമലങ്ങൾ. അങ്ങയുടെ മായയുടെ സത്വം രജസ്സ് തമസ്സ് എന്നീ മൂന്നുഗുണങ്ങളാൽ ബന്ധിക്കപ്പെട്ടവളാണ് ഞാൻ. മൂന്നുഗുണങ്ങൾക്കും അതീതനും അവയ്ക്ക് ആശ്രയീഭൂതനുമായ നിന്തിരുവടിയെ ഞാൻ എങ്ങനെ സ്തുതിക്കാനാണ്? വില്ലും ശരവും ധരിച്ചവനും, സോദരനായ ലക്ഷ്മണനോടും മിത്രമായ സുഗ്രീവനോടും കൂടിയവനും രഘുശ്രേഷ്ഠനുമായ ഭഗവാനേ! ഞാനിതാ നിന്തിരുവടിയെ നമസ്കരിക്കുന്നു."

ശരണം പ്രാപിക്കുന്നവരുടെ സർവ്വപാപങ്ങളേയും നശിപ്പിക്കുന്ന ഭഗവാൻ "എന്താണ് വരമായി ഭവതി ആഗ്രഹിക്കുന്നത്" എന്ന് യോഗിനിയോട് ചോദിച്ചു. സ്വയംപ്രഭ ഭക്തികൊണ്ട് തലകുനിഞ്ഞവളായി അപേക്ഷിച്ചു. "ഭക്തവത്സലനായ ഭഗവാനേ! ഞാൻ ഭാവിയിൽ

എവിടെ ഏതു പരിതഃസ്ഥിതിയിൽ ജനിച്ചാലും, എനിക്ക് അങ്ങയിൽ ഉറച്ച ഭക്തിയുണ്ടാവാൻ അനുഗ്രഹിച്ചാലും. എനിക്ക് കൂടെക്കൂടെ അങ്ങയുടെ ഭക്തന്മാരോടുള്ള സത്സംഗം സാധിക്കണം. ഒരിക്കലും എനിക്ക് ദുർജ്ജനസംസർഗം ഉണ്ടാവരുത്. എന്റെ നാവ് എപ്പോഴും 'രാമ, രാമ' എന്ന തിരുനാമം ഭക്തിയോടെ ജപിക്കുമാറായിത്തീരണം. സീതാലക്ഷ്മണസമേതവും, ശ്യാമളവർണ്ണത്തോടുകൂടിയതും, വില്ലും ശരവും ധരിച്ചതും, മഞ്ഞപ്പട്ടുടുത്തതും, കിരീടം തോൾവളകൾ വളകൾ കുണ്ഡലങ്ങൾ കൗസ്തുഭരത്നം അരഞ്ഞാണ് തളകൾ എന്നീ ആഭരണങ്ങൾ അണിഞ്ഞതുമായ നിന്തിരുവടിയുടെ ശ്രീരാമചന്ദ്രസ്വരൂപം, എപ്പോഴും ഇടതടവില്ലാതെ എന്റെ ഹൃദയത്തിൽ പ്രകാശിക്കുമാറാകണം. ഇതാണ് ഞാൻ ആഗ്രഹിക്കുന്ന വരം. മഹാപ്രഭോ! എനിക്ക് മറ്റൊന്നും വേണ്ട."

ശ്രീരാമൻ അരുളിച്ചെയ്തു. "മഹാഭാഗ്യവതീ! അങ്ങനെതന്നെ സംഭവിക്കും. ഭവതി ഇനി നേരെ ബദരികാശ്രമത്തിലേക്ക് പോയ്ക്കൊള്ളൂ. അവിടെച്ചെന്ന് എന്നിൽ മനസ്സ് ഉറപ്പിച്ച് പഞ്ചഭൂതാത്മകമായ ഈ ശരീരത്തെ ഉപേക്ഷിച്ച് പരമാത്മാവായ എന്നെ പ്രാപിച്ച് താമസിയാതെ മുക്തയായിത്തീരും." ശ്രീരാമന്റെ അമൃതവാണികൾ കേട്ട സ്വയംപ്രഭ ബദരികാശ്രമത്തിലേക്ക് പോയി. രഘുപതിയായ രാമനെ നിരന്തരം ധ്യാനിച്ച് ശരീരമുപേക്ഷിച്ച് പരമപദത്തെ പ്രാപിക്കുകയും ചെയ്തു.



## ഏഴാം സർഗം
## സമ്പാതീസംഗമം

ഗുഹയിൽനിന്നു പുറത്തുകടന്ന വാനരന്മാർ മരത്തണലുകളിൽ ഇരുന്നു. സീതയെ അന്വേഷിച്ച് അലഞ്ഞുതിരിഞ്ഞ് അവർ വല്ലാതെ ക്ഷീണിച്ചിരുന്നു. അത്യന്തം നിരാശരുമായിരുന്നു. അംഗദൻ വാന രന്മാരോട് പറഞ്ഞു. "ഈ ഗുഹയിൽ ചുറ്റിത്തിരിഞ്ഞ് ഒരുമാസം കഴിഞ്ഞിരിക്കുന്നു. നമുക്ക് സീതയെ കണ്ടുപിടിക്കാൻ കഴിഞ്ഞില്ല. രാജകല്പന നിറവേറ്റാനും സാധിച്ചില്ല. കിഷ്കിന്ധയിലേക്ക് മട ങ്ങിച്ചെന്നാൽ സുഗ്രീവൻ നമ്മളെയെല്ലാം കൊല്ലും. പ്രത്യേകിച്ചും ശത്രുവിന്റെ പുത്രനായ എന്നെ വധിക്കും എന്നതിൽ സംശയമേ ഇല്ല. വാനരരാജാവിന് എന്നോട് എന്ത് സ്നേഹമാണുള്ളത്? ശ്രീരാ മനാണ് എന്നെ സംരക്ഷിച്ചുവരുന്നത്. ഇപ്പോൾ എനിക്ക് രാമന്റെ കാര്യം സാധിപ്പിക്കാൻ കഴിഞ്ഞില്ലല്ലോ. ദുരാത്മാവായ സുഗ്രീവന് എന്നെ കൊല്ലാൻ അത് തക്ക ഒരു കാരണമായിത്തീരും. ജ്യേഷ്ഠന്റെ ഭാര്യയെ അമ്മയെപ്പോലെ ബഹുമാനിക്കേണ്ടതാണ്. പാപിയായ സുഗ്രീവൻ അവരെ ഭാര്യയാക്കിയിരിക്കുന്നു. അങ്ങനെയുള്ള അദ്ദേ ഹത്തിൽനിന്ന് നമുക്ക് ഒട്ടും ദയ പ്രതീക്ഷിച്ചുകൂടാ. അതിനാൽ ഞാൻ സുഗ്രീവന്റെ സമീപത്തേക്ക് വരുന്നില്ല. ഏതെങ്കിലും വിധ ത്തിൽ ജീവനെ ഉപേക്ഷിക്കുകയാണ്?" ഇങ്ങനെ കണ്ണീരോടെ പറ യുന്ന അംഗദനെക്കണ്ട് വാനരന്മാർ എല്ലാവരും കരഞ്ഞു. അവർ അംഗദനെ സമാശ്വസിപ്പിച്ചുകൊണ്ട് പറഞ്ഞു. "അങ്ങ് എന്താണ് ഇങ്ങനെ ദുഃഖിക്കുന്നത്? ഞങ്ങളെല്ലാവരും അങ്ങയെ രക്ഷിക്കാനു ണ്ട്. നമുക്ക് ഈ ഗുഹയിൽച്ചെന്ന് ഭയമില്ലാതെ താമസിക്കാം. സക ലസുഖസൗകര്യങ്ങളും നിറഞ്ഞതും ദേവപുരം പോലെ മനോഹര വുമാണ് ഈ ഗുഹ."

ഇങ്ങനെ വാനരന്മാർ സാവധാനത്തിൽ പറയുന്ന വാക്കുകൾകേട്ട് നയജ്ഞനായ ഹനുമാൻ അംഗദനെ ആലിംഗനംചെയ്തുകൊണ്ട് പറഞ്ഞു. "നീ എന്തിനാണ് ഇങ്ങനെ ഓരോന്നു വിചാരിച്ച് ദുഃഖി ക്കുന്നത്. ഈ ദുർവിചാരം നന്നല്ല. താരയുടെ പുത്രനായ നീ രാജാ

വിന് ഏറ്റവും പ്രിയപ്പെട്ടവനാണ്. രാമന് ലക്ഷ്മണനോടുള്ളതിനേക്കാൾ പ്രീതി ദിവസംപ്രതി നിന്നോട് വർദ്ധിച്ചുവരുന്നുണ്ട്. അതിനാൽ രാമനിൽനിന്നും സുഗ്രീവനിൽനിന്നും നിനക്ക് ഭയമുണ്ടാവില്ല. കുഞ്ഞേ! ഞാൻ നിന്റെ നന്മ വിചാരിച്ചാണ് പറയുന്നത്. വേറെ ഒന്നും വിചാരിക്കേണ്ട. ഗുഹയിൽ ഭയമില്ലാതെ താമസിക്കാം എന്ന് ഈ വാനരന്മാർ നിന്നോട് പറഞ്ഞുവല്ലോ. രാമബാണത്തിനു പിളർക്കാൻ സാധിക്കാത്തതായി മൂന്നുലോകങ്ങളിലും എന്താണുള്ളത്? നിന്നെ ദുർബോധന ചെയ്യുന്ന ഈ വാനരന്മാർ ഭാര്യമാരേയും പുത്രന്മാരേയും ഉപേക്ഷിച്ച് നിന്റെ കൂടെ എത്രദിവസം താമസിക്കും? മകനേ! പരമരഹസ്യമായ ഒരുകാര്യംകൂടി ഞാൻ പറഞ്ഞുതരാം. ശ്രദ്ധിച്ചു കേൾക്കൂ. രാമൻ മനുഷ്യനല്ല. സാക്ഷാൽ നാരായണനാണ്. സീത ലോകത്തെ മയക്കുന്ന മായാദേവിയാണ്. ഭൂമിയെ താങ്ങിനിർത്തുന്ന ആദിശേഷനാണ് ലക്ഷ്മണൻ. രാക്ഷസന്മാരെ സംഹരിക്കാനായി ബ്രഹ്മാവ് അപേക്ഷിച്ചതനുസരിച്ച് ലോകരക്ഷകരായ ഇവർ മൂന്നുപേരും മനുഷ്യരായി അവതരിച്ചിരിക്കുകയാണ്. നമ്മളെല്ലാവരും വിഷ്ണുഭഗവാന്റെ വൈകുണ്ഠത്തിലെ പാർഷദന്മാരാണ്. പരമാത്മാവായ ഭഗവാൻ മനുഷ്യനായി അവതരിച്ചപ്പോൾ അദ്ദേഹത്തെ സേവിക്കാനായി നമ്മൾ വാനരന്മാരായി ജനിച്ചിരിക്കുകയാണ്. നമ്മൾ പണ്ട് തപസ്സുകൊണ്ട് ഭഗവാനെ സന്തോഷിപ്പിച്ചിട്ടുണ്ട്. അങ്ങനെ അവിടുത്തെ അനുഗ്രഹംകൊണ്ട് വിഷ്ണുപാർഷദന്മാരായിത്തീർന്നവരാണ്. ഈ രാമാവതാരത്തിൽ അദ്ദേഹത്തെ സേവിച്ചിട്ട് നമ്മൾ വീണ്ടും വൈകുണ്ഠത്തിൽ പാർഷദന്മാരായിത്തീരും."

ഹനുമാൻ ഇപ്രകാരം അംഗദനെ സമാശ്വസിപ്പിച്ചു. അതിനുശേഷം വാനരന്മാർ വിന്ധ്യപർവ്വതത്തിൽ മുഴുവനും സീതയെ അന്വേഷിച്ചു നടന്നു. അവസാനം അവർ തെക്കെ സമുദ്രതീരത്തിലെ മഹേന്ദ്രപർവ്വതതാഴ്വരയിലെത്തി. അഗാധവും അപാരവുമായ സമുദ്രം കണ്ട് 'നമ്മൾ ഇനി എന്തുചെയ്യും?' എന്നു പരസ്പരം ചോദിച്ചുകൊണ്ട് അവർ സമുദ്രത്തിന്റെ വടക്കേ കരയിൽ ഇരുന്നു. മഹാശക്തരായ അംഗദൻ മുതലായ വാനരന്മാർ പരസ്പരം കൂടിയാലോചനയിൽ ഏർപ്പെട്ടു. അംഗദൻ പറഞ്ഞു. "വനത്തിൽ ചുറ്റിത്തിരിഞ്ഞുകൊണ്ട് നമുക്ക് ആ ഗുഹയിൽ ഒരുമാസം കഴിഞ്ഞുപോയി.

രാവണനേയോ സീതയേയോ കാണാൻ കഴിഞ്ഞില്ല. സുഗ്രീവൻ കഠിനമായി ശിക്ഷിക്കുന്നവനാണ്. പറഞ്ഞ അവധി കഴിഞ്ഞതിനാൽ നമ്മളെ തീർച്ചയായും കൊല്ലും. സുഗ്രീവന്റെ കൈകൊണ്ടു മരിക്കുന്നതിനേക്കാൾ നമുക്ക് പ്രായോപവേശം ചെയ്ത് ശരീരം ഉപേക്ഷിക്കാം (യാതൊരാഹാരമോ ജലപാനംപോലുമോ ഇല്ലാതെ മരണദീക്ഷ വരിച്ച് ശരീരം ഉപേക്ഷിക്കുന്നതാണ് പ്രായോപവേശം)." ഇങ്ങനെ നിശ്ചയിച്ച്, നിലത്ത് ദർഭ വിരിച്ച് വാനരന്മാരെല്ലാവരും അതിൽ ഇരുന്നു.

ഈ സന്ദർഭത്തിൽ മഹേന്ദ്രപർവ്വതത്തിന്റെ ഗുഹയിൽനിന്ന് വളരെ വലിയ ശരീരത്തോടുകൂടിയ ഒരു കഴുകൻ പുറത്തേക്ക് വന്നു. പ്രായോപവേശം ചെയ്തിരിക്കുന്ന വാനരന്മാരെക്കണ്ട് കഴുകൻ പറഞ്ഞു. "ഭാഗ്യംകൊണ്ട് എനിക്ക് ഇതാ ധാരാളം ആഹാരം കിട്ടിയിരിക്കുന്നു. ഓരോ ദിവസവും ഓരോ വാനരന്മാരെത്തിന്ന് എനിക്ക് വിശപ്പടക്കാമല്ലോ. കുറേ അധികം ദിവസത്തേക്ക് ഇനി ആഹാരത്തിനു മുട്ടില്ല." കഴുകൻ പറഞ്ഞതുകേട്ട് വാനരന്മാർ വല്ലാതെ ഭയപ്പെട്ടു. അവർ പരസ്പരം പറഞ്ഞു. "ഈ കഴുകൻ നമ്മളെ എല്ലാവരേയും തിന്നും. നമുക്ക് രാമന്റെ കാര്യം സാധിക്കാൻ കഴിഞ്ഞില്ല. സുഗ്രീവന്റെ ഹിതവും ചെയ്യാൻ സാധിച്ചില്ല. ഈ കഴുകനാൽ കൊല്ലപ്പെട്ട് നമുക്ക് യമലോകത്തേക്ക് പോകേണ്ടിവരും. ധർമ്മാത്മാവായ ജടായു എത്ര ഭാഗ്യവാനാണ്. രാമനുവേണ്ടി മരിച്ച് യോഗികൾക്കുപോലും ദുർല്ലഭമായ മോക്ഷത്തെ പ്രാപിച്ചുവല്ലോ." വാനരന്മാർ പറഞ്ഞതു കേട്ട കഴുകൻ ചോദിച്ചു. "നിങ്ങൾ ആരാണ്? എന്റെ കാതുകൾക്ക് അമൃതുപോലെ സുഖംതരുന്ന ജടായുവിനെപ്പറ്റി പറയുന്നുവല്ലോ. ജടായുവിന്റെ വിവരം പറയുവിൻ. നിങ്ങൾക്ക് എന്നിൽ ഭയം വേണ്ട."

അംഗദൻ എഴുന്നേറ്റ് നിന്ന് കഴുകനോട് പറഞ്ഞു. "ദശരഥപുത്രനായ രാമൻ അനുജനായ ലക്ഷ്മണനോടും ഭാര്യയായ സീതയോടും ഒരുമിച്ച് ദണ്ഡകവനത്തിൽ താമസിക്കുകയായിരുന്നു. ഒരു ദിവസം രാമനും ലക്ഷ്മണനും നായാട്ടിനുപോയിരുന്ന സമയത്ത്, ദുർബുദ്ധിയായ രാവണൻ സീതയെ അപഹരിച്ചുകൊണ്ടുപോയി. സീത 'രാമ! രാമ!' എന്ന് ദീനദീനം വിലപിച്ചിരുന്നു. ആ നിലവിളികേട്ട് പ്രതാപശാലിയായ ജടായു രാവണനോട് ഏറ്റുമുട്ടി അതിഘോരമായ

യുദ്ധം ചെയ്തു. അവസാനം രാവണൻ ജടായുവിനെ വെട്ടിവീഴ്ത്തി. തനിക്കുവേണ്ടി ജീവത്യാഗം ചെയ്ത ആ കഴുകനെ ശ്രീരാമൻ സംസ്കരിച്ച് ശേഷക്രിയചെയ്തു. ജടായു രാമസായൂജ്യത്തെ പ്രാപിച്ചു. പിന്നീട് രാമൻ സുഗ്രീവനുമായി സഖ്യം ചെയ്തു. സുഗ്രീവന്റെ പ്രേരണയനുസരിച്ച് ബാലിയെക്കൊന്ന് ശ്രീരാമൻ അദ്ദേഹത്തെ കിഷ്കിന്ധയിലെ രാജാവാക്കി വാഴിച്ചു. സുഗ്രീവൻ സീതാന്വേഷണത്തിനായി ശക്തരായ വാനരസൈന്യങ്ങളെ നാലുദിക്കിലേക്കും പറഞ്ഞയച്ചു. സീതയെ കണ്ടുപിടിച്ച് ഒരുമാസത്തിനകം മടങ്ങിവരണം. അല്ലെങ്കിൽ നിങ്ങൾക്ക് വധശിക്ഷ നൽകും എന്നു സുഗ്രീവൻ കല്പിച്ചിരുന്നു. അദ്ദേഹത്തിന്റെ ആജ്ഞയനുസരിച്ച് ഞങ്ങൾ പലദിക്കിലും സീതയെ അന്വേഷിച്ചു നടന്നു. അവസാനം ഒരു ഗുഹയിൽ അകപ്പെട്ട് ഒരുമാസം കഴിഞ്ഞുപോയി. ഞങ്ങൾക്ക് ഇതുവരെ സീതയേയോ രാവണനേയോ കാണാൻ കഴിഞ്ഞില്ല. അതിനാൽ നിരാശരായി ഞങ്ങൾ ഈ സമുദ്രതീരത്ത് പ്രായോപവേശം ചെയ്ത് മരിക്കാൻ ഒരുങ്ങിയിരിക്കുകയാണ്. അല്ലയോ പക്ഷി! അങ്ങയ്ക്ക് അറിയുമെങ്കിൽ സീതയുടെ വിവരം സദയം പറഞ്ഞുതരൂ."

അംഗദൻ പറഞ്ഞതു കേട്ട് ആ കഴുകൻ പറഞ്ഞു. "അല്ലയോ വാനരന്മാരേ! ജടായു എനിക്ക് പ്രാണനേക്കാൾ പ്രിയപ്പെട്ട അനുജനാണ്. അനേകവർഷങ്ങൾക്കുശേഷമാണ് ഞാനിന്ന് എന്റെ അനുജന്റെ വിവരം കേൾക്കുന്നത്. ഞാൻ നിങ്ങൾക്ക് വാക്കുകൊണ്ട് സഹായം ചെയ്യാം. അനുജനു ജലാഞ്ജലി നൽകാനായി നിങ്ങൾ എന്നെ ഒന്നു സമുദ്രജലത്തിനടുത്തുകൊണ്ടിരുത്തണം. അതിനുശേഷം നിങ്ങളുടെ കാര്യസാധ്യത്തിനുവേണ്ടത് ഞാൻ പറഞ്ഞുതരാം." "അങ്ങനെയാവാം" എന്നുപറഞ്ഞ് വാനരന്മാർ ആ കഴുകനെ സമുദ്രജലത്തിനു സമീപത്തുകൊണ്ടിരുത്തി. ആ പക്ഷി സമുദ്രത്തിൽ മുങ്ങിക്കുളിച്ച് അനുജനായ ജടായുവിന് ജലാഞ്ജലി സമർപ്പിച്ചു. അതിനുശേഷം വാനരന്മാർ ആദ്യം ഇരുന്നിരുന്ന സ്ഥാനത്ത് കൊണ്ടിരുത്തി. വാനരന്മാരെ സന്തോഷിപ്പിച്ചുകൊണ്ട് കഴുകൻ പറഞ്ഞു. "ത്രികൂടപർവ്വതത്തിനു മുകളിൽ ലങ്ക എന്ന പട്ടണമുണ്ട്. ആ നഗരത്തിലെ അശോകവനിക എന്ന ഉദ്യാനത്തിൽ സീത ഇരിക്കുന്നുണ്ട്. രാക്ഷസസ്ത്രീകൾ സീതയ്ക്ക് കാവലിരിക്കുന്നുണ്ട്. സമുദ്രമധ്യത്തിൽ നൂറുയോജന ദൂരത്തിലാണ് ലങ്കാനഗരം. എനിക്ക്

ലങ്കയേയും സീതയേയും സ്പഷ്ടമായി കാണാൻ കഴിയുന്നുണ്ട്. കഴുകനായതിനാൽ എനിക്ക് വളരെ ദൂരത്തുള്ളതിനേയും കാണാനുള്ള കഴിവുണ്ട്. നൂറുയോജന ദൂരം സമുദ്രം ചാടിക്കടന്നാൽ സീതയെക്കണ്ട് തിരിച്ചുവരാൻ കഴിയും. അനുജനെക്കൊന്ന ദുഷ്ടനായ രാവണനെ എനിക്കുതന്നെ കൊല്ലണമെന്നാഗ്രഹമുണ്ട്. പക്ഷെ ചിറകില്ലാത്ത ഞാൻ ഒറ്റയ്ക്ക് എന്തുചെയ്യും? നിങ്ങൾ സമുദ്രം കടക്കുവാൻ പരിശ്രമിക്കുവിൻ. എന്നാൽ രാമൻ രാക്ഷസരാജാവായ രാവണനെ വധിക്കും. നൂറുയോജനദൂരം സമുദ്രം ചാടിക്കടന്ന് ലങ്കയിലെത്തി സീതയെക്കണ്ട് സംസാരിച്ച് ഇങ്ങോട്ടു ചാടി തിരിച്ചെത്താൻ നിങ്ങളിൽ ആർക്കാണ് സാമർത്ഥ്യമെന്ന് വിചാരംചെയ്ത് തീരുമാനിക്കുവിൻ."



## എട്ടാം സർഗം
## സമ്പാതിയുടെ പൂർവ്വവൃത്താന്തം

ഇനി അങ്ങയുടെ ചരിത്രം ആദ്യംമുതൽ കേട്ടാൽക്കൊള്ളാം എന്ന് വാനരന്മാർ അപേക്ഷിച്ചു. കഴുകൻ പറഞ്ഞു. സൂര്യന്റെ തേരാളിയായ അരുണന്റെ പുത്രന്മാരാണ് ഞങ്ങൾ രണ്ടുപേരും. ജ്യേഷ്ഠനായ ഞാൻ സമ്പാതി. അനുജൻ ജടായു. യൗവ്വനകാലത്ത് ഞങ്ങൾ അതിശക്തന്മാരായിരുന്നു. ഞങ്ങളിൽ ആരാണ് കൂടുതൽ ബലവാൻ എന്നു നിശ്ചയിക്കണമെന്നു തോന്നി. ഞങ്ങൾ രണ്ടുപേരും സൂര്യമണ്ഡലംവരെ പറക്കണമെന്നും, മുൻപ് ലക്ഷ്യത്തിലെത്തുന്നവൻ കൂടുതൽ ബലവാൻ എന്നറിയാമെന്നും തീർച്ചയാക്കി. അനേകായിരം യോജനകൾ ഞങ്ങൾ ഒപ്പത്തിനൊപ്പം പറന്നുയർന്നു. സൂര്യമണ്ഡലത്തെ സമീപിക്കാറായപ്പോൾ ജടായു എന്നെ അതിക്രമിച്ച് മേലോട്ട് പറന്നു. സൂര്യന്റെ ചൂടുകൊണ്ട് അനുജൻ വിഷമിക്കുന്നതുകണ്ട് ഞാൻ അതിവേഗത്തിൽ പറന്നുയർന്ന് ജടായുവിന്റെ മേൽഭാഗത്തെത്തി അവനെ എന്റെ ചിറകിന്റെ നിഴലിലാക്കി. ജടായു എങ്ങനേയോ രക്ഷപ്പെട്ടു. അല്പസമയത്തിനുള്ളിൽ ചിറകുകരിഞ്ഞ് ഞാൻ താഴോട്ട് വീണു. വിന്ധ്യപർവ്വതത്തിലാണ് ഞാൻ വന്നുവീണത്. അതിദൂരത്തിൽനിന്നുണ്ടായ വീഴ്ചകാരണം ഞാൻ മോഹാലസ്യപ്പെട്ടുപോയി.

മൂന്നുദിവസം കഴിഞ്ഞപ്പോൾ എനിക്ക് ബോധം തെളിഞ്ഞു. എന്റെ രണ്ടുചിറകുകളും ദഹിച്ചുപോയിരുന്നു. ഏതുദേശത്താണ് ഞാൻ കിടക്കുന്നതെന്നോ, ഈ പർവ്വതമേതാണെന്നോ എനിക്ക് അപ്പോൾ തിരിച്ചറിയാൻ കഴിഞ്ഞില്ല. അല്പസമയം കഴിഞ്ഞ് ഞാൻ കണ്ണുമിഴിച്ചുനോക്കി. മുൻഭാഗത്ത് ഒരാശ്രമം കണ്ടു. മെല്ലെമെല്ലെ നടന്ന് ഞാൻ ആശ്രമത്തിൽ എത്തി. ചന്ദ്രമസ്സ് എന്ന മുനിയുടെ ആശ്രമമായിരുന്നു അത്. മുനി എന്നെക്കണ്ട് ആശ്ചര്യത്തോടെ ചോദിച്ചു. "സമ്പാതി! എന്താണിത്? ആരാണ് ചിറക് കരിച്ച് നിന്നെ വിരൂപനാക്കിയത്. നിന്നെ എനിക്ക് നല്ലപോലെ അറിയാം. നീ അതിശക്തനായിരുന്നുവല്ലോ. നിന്റെ ചിറകുകൾ ദഹിച്ചുപോയതെങ്ങനെ? പറയൂ."

മഹർഷിയുടെ ചോദ്യത്തിന് മറുപടിയായി ഞാൻ നടന്നവിവരങ്ങളെല്ലാം അദ്ദേഹത്തെ അറിയിച്ചു. "മഹർഷേ, ഞാൻ കാട്ടുതീയിൽ ചാടി മരിക്കാൻ പോവുകയാണ്. ചിറകില്ലാത്ത എനിക്ക് ജീവിക്കാൻ എങ്ങനെ കഴിയും?" എന്നു ഞാൻ അദ്ദേഹത്തോട് പറഞ്ഞു. കാരുണ്യം വഴിഞ്ഞൊഴുകുന്ന കണ്ണുകളെക്കൊണ്ട് എന്നെ നോക്കി മുനീശ്വരൻ പറഞ്ഞു. "കുഞ്ഞേ ഞാൻ ചില കാര്യങ്ങൾ പറയാം. അത് ശ്രദ്ധയോടെ കേൾക്കൂ. അതിനുശേഷം നിനക്ക് യുക്തം പോലെ ചെയ്യാം. എല്ലാ ദുഃഖങ്ങൾക്കും കാരണം ശരീരമാണ്. കർമ്മത്തിൽനിന്നാണ് ശരീരം ഉണ്ടാകുന്നത്. ശരീരമാണ് ഞാനെന്ന തോന്നലാകുന്ന അഹങ്കാരമാണ് കർമ്മത്തിനു കാരണം. അഹങ്കാരം എപ്പോൾ ആരംഭിച്ചു എന്നുപറയാൻ കഴിയില്ല. അത് അനാദിയാണ്. ആത്മവിസ്മൃതിയാകുന്ന അവിദ്യയിൽനിന്നാണ് അഹങ്കാരം വികസിക്കുന്നത്. അഹങ്കാരം സ്വതേ ജഡമാണ്. പഴുപ്പിച്ച ഇരുമ്പിൽ അഗ്നിയുടെ സാന്നിദ്ധ്യമുള്ളതുപോലെ, ജ്ഞാനസ്വരൂപനായ ആത്മാവിന്റെ ചേർച്ചകൊണ്ടാണ് അഹങ്കാരം ചൈതന്യവത്തായിത്തീരുന്നത്. അഹങ്കാരത്തിന്റെ ചേർച്ചകൊണ്ട് ശരീരം ചേതനയോടുകൂടിയതായി ഭവിക്കുന്നു. അഹങ്കാരംകൊണ്ടാണ് ഓരോരുത്തർക്കും താൻ ശരീരമാണെന്ന് തോന്നലുണ്ടാകുന്നത്. ശരീരാഭിമാനമാണ് സുഖദുഃഖങ്ങളോടുകൂടിയ സംസാരാനുഭവത്തിനു കാരണം. ആത്മാവ് വികാരങ്ങളൊന്നുമില്ലാത്തവനാണ്. അതിനാൽ ആത്മാവിന് ശരീരത്തോട് താദാത്മ്യം (ശരീരമാണ് താനെന്ന അഭിമാനം) ഇല്ല. പക്ഷെ ആത്മസ്വരൂപത്തെ മറന്ന ജീവന് അഹങ്കാരത്തിന്റെ ചേർച്ചയാൽ ശരീരമാണ് താനെന്ന അഭിമാനം ദൃഢമായിത്തീരുന്നു. അതോടെ ശരീരത്തിന്റെ കർമ്മങ്ങൾ തന്റേതായി തെറ്റിദ്ധരിച്ച് ജീവൻ ശരീരത്തെ സുഖിപ്പിക്കാനായി എപ്പോഴും കർമ്മം ചെയ്തുകൊണ്ടിരിക്കുന്നു. പുണ്യകർമ്മങ്ങളുടെയും പാപകർമ്മങ്ങളുടെയും ഫലമനുഭവിക്കാനായി മേലോട്ട് സ്വർഗ്ഗത്തിലേക്കും താഴോട്ട് നരകത്തിലേക്കും മാറി മാറി സഞ്ചരിച്ചുകൊണ്ടിരിക്കുന്നു.

"ഞാൻ യജ്ഞം ദാനം മുതലായ അനവധി പുണ്യകർമ്മങ്ങൾ ചെയ്തിട്ടുണ്ട്. അതിനാൽ സ്വർഗ്ഗത്തിൽ ചെന്ന് അവയുടെ ഫലമായ സുഖം അനുഭവിക്കും എന്ന് ജീവൻ സങ്കല്പിക്കുന്നു. അങ്ങനെയുള്ള സങ്കല്പത്തിന്റെ ദൃഢത ഹേതുവായിട്ട് സ്വർഗ്ഗത്തിലെത്തി

കുറേക്കാലം അവിടത്തെ സുഖങ്ങൾ അനുഭവിക്കുന്നു. പുണ്യം ക്ഷയിച്ചുകഴിഞ്ഞാൽ അവിടെനിന്നു പോരാൻ ആഗ്രഹമില്ലെങ്കിലും, കാലത്താൽ പ്രേരിതനായി താഴോട്ട് വീഴുന്നു. പുണ്യം ക്ഷയിച്ച ജീവൻ ആദ്യം ചന്ദ്രമണ്ഡലത്തിലേക്കാണ് വീഴുന്നത്. അവിടെനിന്ന് മഞ്ഞുതുള്ളിയോടുകൂടി ഭൂമിയിൽ വീണ് ധാന്യങ്ങളിൽ പ്രവേശിക്കുന്നു. ആ ധാന്യങ്ങൾ ഭക്ഷ്യം (പല്ലുകൊണ്ട് കടിച്ചുതിന്നേണ്ട അപ്പം കായ കിഴങ്ങ് മുതലായവ), ഭോജ്യം (കടിക്കാതെ നാവുകൊണ്ട് നുണഞ്ഞു വിഴുങ്ങേണ്ട പായസം മുതലായവ), ലേഹ്യം (നാവിന്മേൽ വച്ച് രസം അനുഭവിച്ച് കുറേശ്ശെയായി ഇറക്കേണ്ട ശർക്കര മുതലായവ), ചോഷ്യം (കടിച്ചുചവച്ച് നീരുമാത്രം ഇറക്കേണ്ട കരിമ്പ് മുതലായവ) എന്നിങ്ങനെ നാലുവിധത്തിലുള്ള ആഹാരപദാർത്ഥങ്ങളായിത്തീർന്ന് പുരുഷന്മാരാൽ ഭക്ഷിക്കപ്പെടുന്നു. അതോടെ ജീവൻ അവരുടെ ശരീരത്തിൽ പ്രവേശിച്ച് രേതസ്സോടുകൂടിച്ചേരുന്നു. പുരുഷൻ സ്ത്രീസംസർഗ്ഗം ചെയ്യുമ്പോൾ ജീവൻ രേതസ്സോടുകൂടി സ്ത്രീയുടെ ഗർഭത്തിൽ പ്രവേശിക്കുന്നു. യോനിരക്തത്തോടുകൂടിച്ചേർന്ന് ആ രേതസ്സ് ഒരുദിവസംകൊണ്ട് കട്ടിയായി ഉറയ്ക്കുന്നു. അഞ്ചുദിവസം കൊണ്ട് അത് ഒരു കുമിളപോലെയായിത്തീരുന്നു. ഏഴുദിവസംകൊണ്ട് അത് മാംസപേശിയായി ഭവിക്കുന്നു.

"പതിനഞ്ചുദിവസം കഴിയുമ്പോൾ ആ പേശി ചോരയാൽ നനയ്ക്കപ്പെടുന്നു. ഇരുപത്തഞ്ചുദിവസം കഴിയുമ്പോൾ ആ മാംസപേശിയിൽനിന്ന്, വിത്തിൽനിന്നെന്നപോലെ ഒരു മുള (കൂമ്പ്) പൊട്ടിവികസിക്കുന്നു. ഒരുമാസം കഴിയുമ്പോഴേക്കും കഴുത്ത് തല തോൾ നട്ടെല്ല് വയറ് എന്നീ അഞ്ചുവിധ അവയവങ്ങൾ ക്രമത്തിലുണ്ടാകുന്നു. രണ്ടുമാസംകൊണ്ട് ക്രമേണ രണ്ടുകൈകൾ, രണ്ടു കാലുകൾ, ഇടതും വലതും ഉള്ള വാരിയെല്ലുകൾ, അരക്കെട്ട്, കാൽമുട്ടുകൾ എന്നിവ ഉണ്ടാകുന്നു. മൂന്നുമാസംകൊണ്ട് അവയവങ്ങളും സന്ധികളും, നാലാംമാസത്തിൽ എല്ലാവിരലുകളും ഉണ്ടാകുന്നു. അഞ്ചാംമാസത്തിൽ മൂക്ക് കാതുകൾ കണ്ണുകൾ എന്നിവ ഉണ്ടാകുന്നു. തൊണ്ണുകൾ നഖങ്ങൾ ഗുഹ്യേന്ദ്രിയം എന്നിവ അഞ്ചാംമാസത്തിൽത്തന്നെ ഉണ്ടാകുന്നു. ആറാംമാസമാകുമ്പോൾ കാതുകളുടെ ദ്വാരങ്ങളും ഗുദം ശിശ്നം നാഭി എന്നിവയും ഉണ്ടാകുന്നു. ഏഴാം മാസത്തിൽ ദേഹത്തിലും തലയിലും രോമങ്ങൾ ഉണ്ടാകുന്നു. എട്ടാം

മാസത്തിൽ അവയവങ്ങളെല്ലാം പൂർണ്ണമായിത്തീരുന്നു. ഇങ്ങനെയാണ് സ്ത്രീയുടെ ഗർഭത്തിൽ കിടന്ന് ജീവന്റെ ശരീരം വളരുന്നത് (ഇവിടെ ഉപദേശിക്കുന്നത് സമ്പാതിക്കാണെങ്കിലും മോക്ഷേച്ഛുക്കളായ മനുഷ്യരെ ഉദ്ദേശിച്ചാണ് ഗർഭപ്രവേശാദിക്ലേശങ്ങൾ വർണ്ണിക്കുന്നത്. മോക്ഷപ്രാപ്തിക്കുവേണ്ടി പരിശ്രമിക്കുന്നവർ മനുഷ്യരാണല്ലോ. പക്ഷികളുടെ ഗർഭപ്രവേശവും പെൺപക്ഷിയുടെ വയറ്റിൽ ഇരുന്ന് മുട്ടയുടെ രൂപത്തിലുള്ള വളർച്ചയും മനുഷ്യരുടേതിൽനിന്ന് വ്യത്യസ്തമാണ്).

"അഞ്ചാംമാസമാവുമ്പോഴേക്കും ഗർഭത്തിലെ ജീവന് ചൈതന്യമുണ്ടാകും. അമ്മ കഴിക്കുന്ന ആഹാരപദാർത്ഥങ്ങളുടെ രസം പൊക്കിൾക്കൊടിയിലൂടെ ശരീരത്തിൽ പ്രവേശിച്ചിട്ടാണ് കുഞ്ഞിന്റെ ശരീരം വളരുന്നത്. അമ്മയുടെ വയറ്റിലെ ജീവിതത്തിൽ മരിക്കാൻ സകലസാധ്യതകളുമുണ്ടെങ്കിലും, കർമ്മത്തിന്റെ ശക്തികൊണ്ട് മരിക്കുന്നില്ല. ഏഴാംമാസമാവുമ്പോഴേക്കും കുഞ്ഞിന് ബോധം തെളിയുന്നു. അപ്പോൾ കഴിഞ്ഞ അനേകം ജന്മങ്ങളെപ്പറ്റി ഓർമ്മ വരും. ഗർഭത്തിൽക്കിടന്ന് അമ്മയുടെ ജഠരാഗ്നിയുടെ ചൂടുകൊണ്ട് ചുട്ടുനീറിക്കൊണ്ട് സ്വയം പറയും. 'അനേകശരീരങ്ങളിൽ പലപ്രാവശ്യവും ജനിച്ച ഞാൻ കോടിക്കണക്കിന് പുത്രന്മാരോടും ഭാര്യമാരോടുമുള്ള ബന്ധം അനുഭവിച്ചു. കുടുംബം ഭരിക്കാനുള്ള ആസക്തികൊണ്ട് ന്യായമായും അന്യായമായും ഞാൻ വളരെ ധനം സമ്പാദിച്ചുകൂട്ടി. എന്നാൽ നിർഭാഗ്യവാനായ ഞാൻ ഒരിക്കൽപോലും വിഷ്ണുഭഗവാനെ ചിന്തിച്ചിട്ടില്ല. അതിന്റെ ഫലമായിട്ടാണ് ഞാനിപ്പോൾ ഗർഭദുഃഖം അനുഭവിക്കുന്നത്. നശിക്കുന്ന ശരീരത്തെ നശിക്കാത്തതായി തെറ്റിദ്ധരിച്ച്, ശാരീരികസുഖങ്ങളിലുള്ള ആസക്തികൊണ്ട് ഞാൻ അസംഖ്യം ദുഷ്കർമ്മങ്ങൾ ചെയ്തു. എനിക്ക് ഹിതമായതൊന്നും ചെയ്തില്ല. കർമ്മഫലമായി ഇങ്ങനെ ഞാൻ പലദുഃഖങ്ങളും അനുഭവിച്ചു. എന്നാണ് എനിക്ക് നരകതുല്യമായ ഈ ഗർഭത്തിൽനിന്നും പുറത്തേക്ക് പോകാൻ കഴിയുക? ഇനിയുള്ളകാലം ഞാനെപ്പോഴും വിഷ്ണുഭഗവാനെത്തന്നെ ആരാധിക്കുന്നുണ്ട്.' ഇങ്ങനെയെല്ലാം അമ്മയുടെ വയറ്റിലിരുന്ന് ചിന്തിച്ചുകൊണ്ടിരിക്കുന്ന കുഞ്ഞിനെ കാലംവരുമ്പോൾ പ്രസവവായു അതിശക്തിയായി പുറത്തേക്ക് തള്ളിവിടുന്നു. വളരെയധികം വേദന സഹി

ച്ചുകൊണ്ടാണ് കുഞ്ഞ് ജനിക്കുന്നത്. അമ്മയുടെ മലിനമായ വയറ്റിൽനിന്നും ഒരു കൃമിയെപ്പോലെയാണ് കുഞ്ഞ് ഭൂമിയിൽ വീഴുന്നത്. ഇങ്ങനെ ഗർഭത്തിലിരിക്കുമ്പോഴും ജനിക്കുമ്പോഴും എത്ര ദുഃഖമാണ് ഓരോരുത്തരും അനുഭവിക്കുന്നത്? ജനിച്ചശേഷം ബാല്യം കൗമാരം യൗവ്വനം എന്നീ അവസ്ഥകളിലെല്ലാം അനുഭവിക്കുന്ന ദുഃഖം എല്ലാവർക്കും പ്രത്യക്ഷമായി കാണാവുന്നവയാണ്. നീയും പലപ്രാവശ്യവും അനുഭവിച്ചവയാണ്. അതിനാൽ ഞാൻ അവയെ എണ്ണിയെണ്ണി പറയുന്നില്ല.

"ഇങ്ങനെ, താൻ ദേഹമാണെന്ന് തെറ്റായ തോന്നൽകൊണ്ടാണ് ഗർഭവാസം മുതലായ ദുഃഖങ്ങൾ അനുഭവിക്കേണ്ടിവരുന്നത്. അതിനാൽ സ്ഥൂലശരീരത്തിൽനിന്നും സൂക്ഷ്മശരീരത്തിൽനിന്നും അവയ്ക്കു രണ്ടിനും കാരണമായ പ്രകൃതിയിൽനിന്നും അതീതമായ ആത്മാവാണ് താനെന്നറിഞ്ഞ്, ശരീരം മുതലായവയിൽ എന്റേതാണ് അവ എന്ന തോന്നൽ അകറ്റി, ആത്മജ്ഞാനിയായി തീരുകയാണ് വേണ്ടത്. (ഉണർന്നിരിക്കുമ്പോൾ പ്രത്യക്ഷമായി കാണുന്നത് സ്ഥൂലശരീരം. സ്വപ്നം അനുഭവിക്കുന്നത് സൂക്ഷ്മശരീരം. ഈ രണ്ടവസ്ഥകളുമില്ലാതായാൽ ശേഷിക്കുന്നതാണ് കാരണശരീരം. അതു തന്നെയാണ് പ്രകൃതി. സുഷുപ്തി അനുഭവിക്കുന്നത് കാരണശരീരത്തിലാണ്). ജാഗ്രത്ത് സ്വപ്നം സുഷുപ്തി ഈ മൂന്നവസ്ഥകൾക്കും അതീതവും, സത്യം ജ്ഞാനം എന്നീ ലക്ഷണങ്ങളോടു കൂടിയതും, മായാഗുണങ്ങൾ ബാധിക്കാത്തതിനാൽ ശുദ്ധവും, ബോധസ്വരൂപവും, ശാന്തവുമായ ആത്മാവാണ് താനെന്നറിയുന്നതോടെ, അജ്ഞാനത്തിൽനിന്നുണ്ടായ അവിവേകം (താൻ ശരീരമാണെന്ന അഭിമാനം) നശിക്കും. പിന്നീട് ഈ ശരീരം ഇപ്പോൾ ത്തന്നെ വീണുനശിച്ചാലും, ഇനിയും വളരെക്കാലം നിലനിന്നാലും, ആ യോഗിക്ക് സുഖമോ ദുഃഖമോ ഉണ്ടാവില്ല. അതിനാൽ പ്രാരബ്ധം നിശ്ശേഷം നശിക്കുന്നതുവരെ, ഉറയൂരിയ സർപ്പത്തിന് ഉപേക്ഷിച്ച ഉറയിൽ അഭിമാനമില്ലാത്തതുപോലെ, ശരീരത്തിൽ അഭിമാനമില്ലാതെ സുഖമായി ജീവിക്കും.

"അല്ലയോ പക്ഷി! നിനക്ക് ഹിതമായി മറ്റൊന്നുകൂടി ഞാൻ പറഞ്ഞുതരാം. ഭഗവാൻ ശ്രീനാരായണൻ ത്രേതായുഗത്തിൽ ദശരഥന്റെ പുത്രനായി രാമൻ എന്നപേരിൽ അവതരിക്കും. രാവണനെ

വധിക്കാനായി രാമൻ സീതയോടും അനുജനോടുംകൂടി ദണ്ഡകാരണ്യത്തിലേക്ക് വരും. ഒരു ദിവസം സഹോദരന്മാർ രണ്ടുപേരും ആശ്രമത്തിലില്ലാത്ത തക്കംനോക്കി, രാവണൻ കള്ളനെപ്പോലെ വന്ന് സീതയെ കട്ടുകൊണ്ടുപോയി ലങ്കയിൽ പാർപ്പിക്കും. സുഗ്രീവന്റെ ആജ്ഞയനുസരിച്ച് സീതയെ അന്വേഷിച്ചുകൊണ്ട് വാനരന്മാർ ഈ സമുദ്രതീരത്തിൽ എത്തിച്ചേരും. കാരണവശാൽ നിനക്ക് അവരോട് ബന്ധപ്പെടാൻ ഇടവരും. അപ്പോൾ സീതയുടെ വിവരം അവരോട് പറയൂ. ഉടനെത്തന്നെ നിനക്ക് പുതിയ ചിറകുകൾ മുളച്ചുവരും." ഇങ്ങനെ ചന്ദ്രമസ്സെന്ന മുനീശ്വരൻ എന്നെ അനുഗ്രഹിച്ചിരുന്നു. വാനരന്മാരേ! നിങ്ങൾ നോക്കുവിൻ. ഇതാ എനിക്ക് അതികോമളങ്ങളായ രണ്ടു പുതിയ ചിറകുകൾ മുളച്ചുവന്നിരിക്കുന്നു. നിങ്ങൾക്ക് മംഗളം ഭവിക്കട്ടെ. ഞാൻ പോകുന്നു. നിശ്ചയമായും നിങ്ങൾക്ക് സീതയെ കാണാൻ കഴിയും. കടക്കാൻ പ്രയാസമായ സമുദ്രത്തെ കടക്കാൻ നിങ്ങൾ പ്രയത്നിക്കുവിൻ. ശ്രീരാമന്റെ സ്മരണമാത്രംകൊണ്ട്, കടക്കാൻ കഴിയാത്ത സംസാരസമുദ്രത്തെപോലും കടന്ന് നിഷ്പ്രയാസം വിഷ്ണുഭഗവാന്റെ പരമപദത്തെ പ്രാപിക്കാൻ കഴിയുന്നു. അപ്രകാരമുള്ള മഹിമയോടുകൂടിയവനും, മൂന്നുലോകങ്ങൾക്കും ആശ്രയീഭൂതനുമായ രാമന്റെ പ്രിയഭക്തരല്ലേ നിങ്ങൾ? അങ്ങനെയുള്ള നിങ്ങൾക്ക് ഈ നിസ്സാരമായ സമുദ്രം കടക്കാൻ സാധിക്കാതെ വരുമോ? ഒരിക്കലുമില്ല. ധൈര്യത്തോടെ ശ്രമിക്കുവിൻ. ഇങ്ങനെ പറഞ്ഞ് സമ്പാതി പറന്നുപോയി.



## ഒമ്പതാം സർഗം
## സമുദ്രലംഘനചർച്ച

ഗൃധ്രരാജാവായ സമ്പാതി പറന്നുപോയശേഷം വാനരന്മാർ സീതയെപ്പറ്റി അദ്ദേഹത്തിൽനിന്ന് അറിയാൻകഴിഞ്ഞതിൽ സന്തുഷ്ടരായിത്തീർന്നു. മുതലകൾനിറഞ്ഞ് ഭയങ്കരമായതും ആകാശംമുട്ടത്തക്കവിധത്തിൽ വലിയ തിരമാലകളോടുകൂടിയതുമായ സമുദ്രംകണ്ട് "ഇതിനെ എങ്ങനെ കടക്കും" എന്നു പരസ്പരം ചോദിക്കാൻ തുടങ്ങി. വാനരന്മാരോട് അംഗദൻ പറഞ്ഞു. "അല്ലയോ വാനരശ്രേഷ്ഠന്മാരേ! നിങ്ങളെല്ലാവരും അത്യന്തം ശക്തരാണ്. ശൂരന്മാരാണ്. ഇതിനുമുൻപ് പരാക്രമം കാണിച്ചവരാണ്. നിങ്ങളിൽ സമുദ്രം ചാടിക്കടന്ന് രാമകാര്യം സാധിപ്പിക്കുന്നവൻ മറ്റുള്ളവരുടെയെല്ലാം ജീവനെ രക്ഷിക്കുന്നവനായിത്തീരും. അതിനാൽ സമുദ്രം ചാടിക്കടക്കാൻ തയ്യാറുള്ളവൻ എഴുന്നേറ്റ് മുന്നോട്ട് വരൂ. അദ്ദേഹം എല്ലാ വാനരന്മാരുടേയും രാമന്റേയും സുഗ്രീവന്റേയും രക്ഷിതാവായിത്തീരും. ഇതിൽ ആലോചിക്കാനൊന്നുമില്ല." ഇങ്ങനെ അംഗദൻ പറഞ്ഞതുകേട്ട വാനരന്മാർ പരസ്പരംനോക്കി ഒന്നും മിണ്ടാതിരുന്നതേ ഉള്ളൂ.

അപ്പോൾ അംഗദൻ പറഞ്ഞു. "നിങ്ങളോരോരുത്തരും അവനവന് എത്രദൂരം ചാടാൻ കഴിയുമെന്ന് പറയുവിൻ. അതിനുശേഷം ആരെക്കൊണ്ടാണ് നമ്മുടെ കാര്യം സാധിക്കുക എന്ന് തീരുമാനിക്കാം." വാനരന്മാർ ഓരോരുത്തരും അവർക്ക് ചാടാൻ സാധിക്കുന്ന ദൂരത്തെപ്പറ്റി പറഞ്ഞു. അവരിൽ പത്തുയോജനമുതൽ എൺപതു യോജനവരെ ചാടാൻ കഴിവുള്ളവരുണ്ടായിരുന്നു. ജാംബവാൻ പറഞ്ഞു. "പണ്ട് വാമനാവതാരകാലത്ത് ഭൂമിയെ അളന്ന ത്രിവിക്രമസ്വരൂപിയായ ഭഗവാന്റെ പാദാരവിന്ദത്തെ ഞാൻ ഇരുപത്തൊന്നു പ്രാവശ്യം പ്രദക്ഷിണംവെച്ചിട്ടുണ്ട്. അത് എന്റെ യൗവ്വനകാലത്തായിരുന്നു. ഇപ്പോൾ ശക്തിയെല്ലാം ക്ഷയിച്ചു. എങ്കിലും തൊണ്ണൂറ് യോജനദൂരം ചാടാൻ ഇപ്പോഴും എനിക്ക് കഴിവുണ്ട്." അംഗദൻ പറഞ്ഞു. "എനിക്ക് നൂറുയോജനദൂരം അങ്ങോട്ട് ചാടിക്കടക്കാൻ

കഴിയും. ഇങ്ങോട്ട് തിരിച്ചുചാടാനുള്ള സാമർത്ഥ്യം ഉണ്ടോ എന്ന് തീർച്ചയില്ല." ജാംബവാൻ പറഞ്ഞു. "അങ്ങ് യുവരാജാവാണ്. ഞങ്ങളോട് കൽപിക്കേണ്ടവനാണ്. അങ്ങയ്ക്ക് കഴിവുണ്ടെങ്കിലും ഞങ്ങൾ അങ്ങയെ പറഞ്ഞയക്കുന്നത് യുക്തമല്ല."

ജാംബവാൻ ഇങ്ങനെ പറഞ്ഞപ്പോൾ "എന്നാൽ നമുക്കെല്ലാം പ്രായോപവേശം ചെയ്ത് വീണ്ടും ദർഭയിൽ കിടക്കാം. നമുക്കാർക്കും സമുദ്രം ചാടിക്കടന്ന് ലങ്കയിലെത്താൻ കഴിവില്ലെങ്കിൽ നമ്മുടെ ജീവിതം അവസാനിച്ചു" എന്ന് അംഗദൻ പറഞ്ഞു. ജാംബവാൻ പറഞ്ഞു. "മകനേ! നമ്മുടെ കാര്യം സാധിക്കാൻ പറ്റിയ ആളെ ഞാൻ കാണിച്ചുതരാം." അംഗദനോട് ഇപ്രകാരം പറഞ്ഞശേഷം ജാംബവാൻ ഹനുമാനോട് പറഞ്ഞു. "ഹനുമാൻ! ഇത്രയും ഗൗരവമുള്ള കാര്യത്തിൽ നീയെന്താണ് അജ്ഞനെപ്പോലെ ഒന്നും മിണ്ടാതിരിക്കുന്നത്? മഹാശക്തനായ നീ സ്വന്തം പൗരുഷം കാണിക്കൂ. നീ സാക്ഷാൽ വായുവിന്റെ മകനാണ്. വായുവിനുതുല്യം പരാക്രമമുള്ളവനാണ്. മഹാത്മാവായ വായു നിന്നെ ജനിപ്പിച്ചത് രാമകാര്യം സാധിപ്പിക്കാനായിട്ടാണ്. ജനിച്ച ഉടനെത്തന്നെ നീ ഉദിച്ചുയരുന്ന സൂര്യനെക്കണ്ട്, അത് തിന്നാനുള്ള പഴമാണെന്ന് കരുതി, അഞ്ഞൂറു യോജനദൂരം മേലോട്ട് ചാടിയില്ലേ? അത്രയും ഉയരത്തിൽനിന്ന് താഴോട്ട് വീഴുകയും ചെയ്തു. നിന്റെ ശക്തിയും പ്രഭാവവും ആർക്കാണ് മുഴുവൻ വർണ്ണിക്കാൻ കഴിയുക? അതിനാൽ എഴുന്നേൽക്കൂ. രാമകാര്യം സാധിപ്പിക്കൂ. ഞങ്ങളെ എല്ലാവരേയും രക്ഷിക്കൂ." (സ്വന്തം ശക്തി അറിയാതെ പോകട്ടെ എന്ന് ഹനുമാന് ഋഷികളുടെ ഒരു ശാപം ഉണ്ടായിരുന്നു. ആരെങ്കിലും ശക്തിയെപ്പറ്റി ഉൽബോധിപ്പിക്കുമ്പോൾ ശാപമോക്ഷം വരുമെന്നും ഋഷികൾ പറഞ്ഞിരുന്നു. ജാംബവാൻ ഹനുമാന്റെ പ്രഭാവത്തെ വർണ്ണിച്ചുകേൾപ്പിച്ചതോടെ ശാപമോക്ഷം വന്നു.)

ജാംബവാൻ പറഞ്ഞതുകേട്ട ഉടനെ ഹനുമാൻ ഉച്ചത്തിൽ ഒരു സിംഹനാദം മുഴക്കി. അത് ബ്രഹ്മാണ്ഡം തകരത്തക്കവിധത്തിൽ ഉച്ചത്തിലായിരുന്നു. അതിനുശേഷം ഹനുമാൻ, വാമനൻ ത്രിവിക്രമനായി മാറിയതുപോലെ, വളർന്നുവലുതായി. "സമുദ്രം ചാടിക്കടന്ന്, ലങ്കയെ ചുട്ടുചാമ്പലാക്കി, രാവണനെ വംശത്തോടെ സംഹരിച്ച്, ഞാൻ സീതയെ വീണ്ടുകൊണ്ടുവരാം. അല്ലെങ്കിൽ രാവണന്റെ

കഴുത്തിൽ കയറിട്ടുകെട്ടി ഇടതുകൈയിൽ തൂക്കിപ്പിടിച്ച് വലതുകൈ കൊണ്ട് ലങ്കാനഗരം കുത്തിപ്പറിച്ചെടുത്ത് രാമന്റെ മുമ്പിൽ സമർപ്പി ക്കാം. അല്ലെങ്കിൽ മംഗളസ്വരൂപിണിയായ സീതയെ കണ്ട് മടങ്ങി വരാം. ഇതിൽ ഏതാണ് ഞാൻ ചെയ്യേണ്ടത്?" ഇങ്ങനെ ഹനുമാൻ ചോദിച്ചപ്പോൾ ജാംബവാൻ മറുപടി പറഞ്ഞു. "ആദ്യം സീതയെ സുരക്ഷിതയായിക്കണ്ട് മടങ്ങിവരൂ. പിന്നീട് രാമനോടൊന്നിച്ചു പോയി പൗരുഷം കാണിക്കാം. ആകാശത്തിലൂടെ സഞ്ചരിക്കുന്ന നിന്നെ വായുഭഗവാൻ അനുഗമിക്കട്ടെ. നിനക്കു മംഗളം ഉണ്ടാവ ട്ടെ." ഇങ്ങനെ അനുഗ്രഹങ്ങൾ ചൊരിഞ്ഞ് ജാംബവാൻ ഹനുമാനെ യാത്രയാക്കി. ഹനുമാൻ വളരെ വലിയ സ്വരൂപം സ്വീകരിച്ച് മഹേ ന്ദ്രപർവ്വതത്തിനു മുകളിൽക്കയറി. പർവ്വതംപോലെ വലിയ ശരീര ത്തോടുകൂടിയവനും, സ്വർണ്ണനിറത്തോടുകൂടിയവനും, ചുവന്നമു ഖത്തോടുകൂടിയവനും, സർപ്പരാജാവായ വാസുകിയുടെ ശരീരം പോലെ നീണ്ടുരുണ്ടു തടിച്ച കൈകളോടുകൂടിയവനും, വായുപു ത്രനുമായ ഹനുമാനെ മഹേന്ദ്രപർവ്വതത്തിനു മുകളിൽ സമുദ്രലം ഘനത്തിന് ഒരുങ്ങി നിൽക്കുന്ന രൂപത്തിൽ, വാനരന്മാർ എല്ലാവരും ആശ്ചര്യത്തോടെ നോക്കിക്കണ്ടു.



## ഒന്നാം സർഗം
## സമുദ്രലംഘനം

നൂറുയോജന വിസ്താരമുള്ളതും തിമിംഗലങ്ങൾ നിറഞ്ഞതുമായ സമുദ്രം ചാടിക്കടക്കാൻ ഒരുങ്ങിയ ഹനുമാൻ, ആനന്ദസാഗരത്തിൽ മുഴുകിയവനായിത്തീർന്നു. പരമാത്മാവായ രാമനെ ധ്യാനിച്ചു കൊണ്ട് ഹനുമാൻ പറഞ്ഞു. "ഒരിക്കലും പാഴായിത്തീരാത്ത രാമ ബാണത്തെപോലെ, ആകാശത്തിലൂടെ അതിവേഗത്തിൽ പോകുന്ന എന്നെ വാനരന്മാർ കാണട്ടെ. രാമപത്നിയും ജനകരാജകുമാരിയു മായ സീതയെ ഞാനിന്ന് കാണും. അതിനുശേഷം മടങ്ങിവന്ന് രാമ നോട് വിവരം അറിയിക്കും. അതിന് ഭാഗ്യമുണ്ടായ ഞാൻ കൃതാർത്ഥ നാണ്. പ്രാണൻ പോകുന്ന സമയത്തെങ്കിലും യാതൊരുവന്റെ തിരു നാമത്തെ ഒരുപ്രാവശ്യം സ്മരിക്കാൻ കഴിയുന്നവൻ, അപാരമായ സംസാരസമുദ്രത്തെതന്നെ നിഷ്പ്രയാസം കടക്കുന്നു. അത്രയും മഹിമയുള്ള രാമന്റെ ദൂതനല്ലേ ഞാൻ? അദ്ദേഹത്തിന്റെ മോതിരം കൈയിലുള്ളവനല്ലേ? ഞാൻ അദ്ദേഹത്തെത്തന്നെ ഹൃദയത്തിൽ ധ്യാനിച്ചുകൊണ്ട് ഈ നിസ്സാരസമുദ്രത്തെ എളുപ്പത്തിൽ കടക്കു ന്നുണ്ട്." ഇങ്ങനെ പറഞ്ഞ് വായുവിനെപോലെ പരാക്രമശാലിയായ ഹനുമാൻ കൈകൾ രണ്ടും പരത്തി, നീണ്ടവാൽ ഉയർത്തി, തല ഉയർത്തിപ്പിടിച്ച്, കാലുകൾ മടക്കി, ആകാശത്തിൽ ദൃഷ്ടി ഉറപ്പിച്ച് തെക്കെദിക്കിലേക്ക് ഊക്കോടെ ചാടി. ആകാശത്തിലൂടെ അതിവേ ഗത്തിൽ പായുന്ന ഹനുമാനെ ദേവന്മാർ ആശ്ചര്യത്തോടെ നോക്കി നിന്നു.

ഹനുമാന്റെ പോക്കു കണ്ട ദേവന്മാർക്ക് അദ്ദേഹത്തിന്റെ ശക്തി യൊന്ന് പരീക്ഷിക്കണമെന്ന് തോന്നി. ഇവന് ലങ്കയിൽ പ്രവേശി ക്കാൻ കഴിയുമോ? അതിനുതക്ക ശക്തിയും ബുദ്ധിയും ഉണ്ടോ എന്നറിയണം എന്ന് നിശ്ചയിച്ച് അവർ നാഗമാതാവായ സുരസയോട് പറഞ്ഞു. "ഭവതി ചെന്ന് വാനരന് എന്തെങ്കിലും ഒരു ചെറിയ തട സ്സമുണ്ടാക്കൂ. അവന് ശക്തിയും ബുദ്ധിയും എത്രത്തോളമുണ്ടെ ന്നറിഞ്ഞ് വേഗം തിരിച്ചുവരൂ." "അങ്ങനെയാവാം" എന്നുപറഞ്ഞ്

സുരസ ആകാശമാർഗ്ഗത്തിലൂടെ അതിവേഗത്തിൽ പോയി. ഹനുമാന്റെ മുമ്പിലെത്തി വഴിയടച്ചുനിന്നുകൊണ്ട് പറഞ്ഞു. "മഹാബുദ്ധിമാനായ വാനര! നീ വേഗം എന്റെ വായിലേക്ക് കടന്നുവരൂ. ഞാൻ വല്ലാതെ വിശന്നുപൊരിയുന്നവളാണ്. ദേവന്മാർ നിന്നെയാണ് എനിക്ക് ആഹാരമായി നിശ്ചയിച്ചിരിക്കുന്നത്." ഹനുമാൻ മറുപടി പറഞ്ഞു. "ഞാൻ സീതയെ കാണുവാൻ പോവുകയാണ്. ദേവിയെക്കണ്ടു മടങ്ങിവന്ന് രാമനോട് വിവരം അറിയിച്ചശേഷം, ഭവതിയുടെ വായിൽ പ്രവേശിച്ചുകൊള്ളാം. ഇപ്പോൾ എനിക്ക് വഴി ഒഴിഞ്ഞുതരൂ. നാഗമാതാവായ സുരസാദേവിക്ക് നമസ്കാരം." ഹനുമാൻ ഇങ്ങനെ അറിയിച്ചപ്പോൾ സുരസ വീണ്ടും പറഞ്ഞു. "എന്റെ വായിൽ പ്രവേശിച്ചശേഷം നീ പോയ്ക്കൊള്ളൂ. ഇല്ലെങ്കിൽ നിന്നെ ഞാൻ നിശ്ചയമായും പിടിച്ചുതിന്നും." "എന്നെ വിഴുങ്ങാൻ വേഗം വായ തുറക്കൂ. ഭവതിയുടെ വായിൽ പ്രവേശിച്ചതിനുശേഷം ഞാൻ പോയ്ക്കൊള്ളാം." ഇങ്ങനെ പറഞ്ഞ് ഹനുമാൻ ഒരു യോജന പൊക്കവും അതിനുതക്കവണ്ണവുമുള്ള ശരീരത്തോടുകൂടിയവനായി നിന്നു.

ഹനുമാന്റെ വലിയ ശരീരത്തെക്കണ്ട സുരസ അഞ്ചുയോജന വലിപ്പത്തിൽ വായ പിളർന്നു. ഹനുമാൻ പത്തുയോജന വലുപ്പമുള്ളവനായി നിന്നു. സുരസ ഇരുപതുയോജന വായ പിളർന്നു. ഹനുമാൻ ഉടനെ മുപ്പതുയോജന വലിപ്പമുള്ളവനായിത്തീർന്നു. സുരസ അമ്പതുയോജന വലുപ്പത്തിൽ വായ പിളർന്നു. ഹനുമാൻ അതിവേഗത്തിൽ തന്റെ ശരീരം പെരുവിരലിന്റെ വലുപ്പത്തിൽ ചെറുതാക്കി. പെട്ടെന്ന് സുരസയുടെ വായിലേക്ക് ചാടുകയും, അടുത്തനിമിഷത്തിൽത്തന്നെ പുറത്തേക്ക് ചാടിക്കടക്കുകയുംചെയ്തു. "ഞാൻ ഭവതിയുടെ വായിൽ പ്രവേശിച്ച് പുറത്തുവന്നു. അല്ലയോ ദേവി! അവിടുത്തേക്ക് നമസ്കാരം" എന്ന് സുരസയോട് പറഞ്ഞു. സന്തുഷ്ടയായ സുരസ ഹനുമാനോട് പറഞ്ഞു. "ബുദ്ധിമാന്മാരിൽ മുമ്പനായ വാനര, നീ സുഖമായി പോയി രാമന്റെ കാര്യം സാധിച്ചുവരൂ. നിന്റെ ശക്തിയെ അറിയാൻ ദേവന്മാർ പറഞ്ഞയച്ചതനുസരിച്ചാണ് ഞാൻ വന്നത്. നിനക്ക് സീതയെക്കണ്ടുവന്ന് വീണ്ടും രാമനെ കാണാൻ കഴിയും." ഇങ്ങനെ പറഞ്ഞ് സുരസ ദേവലോകത്തേക്ക് പോയി. ഹനുമാൻ പക്ഷിരാജാവായ ഗരുഡനെപ്പോലെ ആകാശ

ത്തിലൂടെ അതിവേഗം സഞ്ചരിക്കാൻ തുടങ്ങി.

സമുദ്രത്തിനടിയിൽ മൈനാകമെന്ന പർവ്വതം മുങ്ങികിടക്കുന്നുണ്ട്. സമുദ്രത്തിന്റെ ദേവതയായ വരുണൻ ആ പർവ്വതത്തോട് പറഞ്ഞു. "മഹാശക്തനായ വായുപുത്രൻ രാമന്റെ കാര്യസിദ്ധിക്കായി ഇതാ ആകാശത്തിലൂടെ അതിവേഗത്തിൽ പോകുന്നു. അദ്ദേഹത്തിന് അങ്ങ് സഹായം ചെയ്യു. പണ്ട് സാഗരപുത്രന്മാർ ഭൂമിയെ നാലുഭാഗത്തും കുഴിച്ച് സമുദ്രമാകുന്ന എന്നെ വളരെ വലുതാക്കിത്തീർത്തു. അവരാൽ വർദ്ധിപ്പിക്കപ്പെട്ടതിനാലാണ് ഞാൻ സാഗരം എന്നപേരിൽ അറിയപ്പെടുന്നത്. സഗരവംശത്തിൽ ജനിച്ചവനാണ് ദശരഥപുത്രനായ രാമൻ. ഈ വാനരൻ രാമന്റെ കാര്യം സാധിക്കാനാണല്ലോ പോകുന്നത്. അതിനാൽ ജലത്തിനുമീതെ പൊങ്ങിച്ചെന്ന് ഹനുമാന് വിശ്രമിക്കാൻ സൗകര്യം ചെയ്തുകൊടുക്കൂ. വാനരൻ അല്പനേരം നിന്നിലിരുന്ന് വിശ്രമിച്ച് ക്ഷീണംതീർത്തു പോകട്ടെ." "അങ്ങനെയാവാം" എന്നുപറഞ്ഞ് മൈനാകപർവ്വതം അനേകം സ്വർണ്ണശിഖരങ്ങളോടുകൂടിയവനായി ജലത്തിനുമേലെ പൊങ്ങിവന്നു. പർവ്വതത്തിനു മുകളിൽ മനുഷ്യരൂപത്തിൽ നിന്നുകൊണ്ട് മൈനാകം ഹനുമാനോട് പറഞ്ഞു. "മഹാനായ വാനര! ഞാൻ മൈനാകമാണ്. അങ്ങയ്ക്ക് വിശ്രമത്തിന് സൗകര്യമുണ്ടാക്കാനായി സമുദ്രദേവതയുടെ നിർദ്ദേശമനുസരിച്ച് വന്നവനാണ്. വരൂ, അമൃതതുല്യം സ്വാദുള്ള പഴങ്ങൾ തിന്നാലും. അല്പനേരം വിശ്രമിച്ച് പിന്നീട് സുഖമായി യാത്ര തുടരാം." ഹനുമാൻ മറുപടി പറഞ്ഞു. "രാമന്റെ കാര്യത്തിനുവേണ്ടി പോകുന്ന എനിക്ക് ഭക്ഷണത്തിനും വിശ്രമത്തിനും സമയമെവിടെ? എനിക്ക് വളരെ വേഗത്തിൽ പോകേണ്ടതുണ്ട്." ഇങ്ങനെ പറഞ്ഞ് മൈനാകത്തിന്റെ ശിഖരത്തിൽ തൊട്ടുതടവി കൃതജ്ഞത അറിയിച്ചശേഷം, ഹനുമാൻ ആകാശത്തിലൂടെ അതിവേഗത്തിൽ പോകാൻ തുടങ്ങി.

കുറച്ചുദൂരം മുന്നോട്ടുപോയപ്പോൾ ഹനുമാന്റെ നിഴലിനെ ഛായാഗ്രാഹി എന്ന രാക്ഷസി പിടിച്ചുവലിച്ചു. അവൾ സിംഹിക എന്നു പേരായ അതിഭയങ്കരിയായ ഒരു രാക്ഷസിയാണ്. സമുദ്രമദ്ധ്യത്തിൽ താമസിക്കുന്നവളാണ്. ആകാശത്തിലൂടെ പോകുന്നവരുടെ നിഴൽ പിടിച്ചുവലിച്ച് ഭക്ഷിക്കുന്നവളാണ്. അവൾ നിഴൽ പിടിച്ചുവലിച്ചതോടെ ഹനുമാന്റെ മുന്നോട്ടുള്ള ഗതി നിന്നു. ഹനുമാൻ വിചാരിച്ചു

"ആരാണ് എന്റെ വേഗത്തെ തടഞ്ഞിരിക്കുന്നത്? ആരേയും കാണാനില്ലല്ലോ. എനിക്ക് ആശ്ചര്യം തോന്നുന്നു." ഇങ്ങനെ ചിന്തിച്ച് ഹനുമാൻ താഴോട്ട് നോക്കിയപ്പോൾ സിംഹികയെ കണ്ടു. ഉടനെ സമുദ്രത്തിൽച്ചാടി അവളെ കാൽകൊണ്ട് ഊക്കിൽ ഒന്ന് ചവിട്ടി. അതോടെ ആ രാക്ഷസി മരിച്ചു. ചാടിഉയർന്ന് ഹനുമാൻ തെക്കെ ദിക്കിലേക്കുള്ള യാത്ര തുടർന്നു.

താമസിയാതെ ഹനുമാൻ സമുദ്രത്തിന്റെ തെക്കെക്കരയിൽ എത്തിച്ചേർന്നു. ധാരാളം പഴങ്ങൾ നിറഞ്ഞ വൃക്ഷങ്ങളോടും, അനേകം പക്ഷികളുടെ കളകൂജനത്തോടും, അസംഖ്യം പുഷ്പങ്ങൾ വികസിച്ചുനിൽക്കുന്ന ഉദ്യാനങ്ങളോടും കൂടിയ ലങ്കാനഗരം, ത്രികൂടപർവ്വതത്തിനു മുകളിൽ ഹനുമാൻ കണ്ടു. വലിയ കോട്ടമതിലുകൾ, അഗാധങ്ങളായ കിടങ്ങുകൾ ഇവയാൽ സുരക്ഷിതമായ ലങ്കയിലേക്ക് ഞാൻ എങ്ങിനെ കടക്കും? എന്ന് ഹനുമാൻ ആലോചനയിൽ മുഴുകി. രാവണൻ രക്ഷിക്കുന്ന ലങ്കയിലേക്ക് രാത്രിയിൽ സൂക്ഷ്മസ്വരൂപിയായി ഞാൻ കടക്കുന്നുണ്ട് എന്നുവിചാരിച്ച് സന്ധ്യയാകുന്നതുവരെ ഹനുമാൻ ത്രികൂടപർവ്വതത്തിന്റെ താഴ്വരയിൽ വിശ്രമിച്ചു. ഇരുട്ടായതോടെ ഹനുമാൻ വളരെ ചെറിയ ഒരു സ്വരൂപം സ്വീകരിച്ചുകൊണ്ട് ലങ്കയിലെ ഗോപുരത്തിലൂടെ അകത്തേക്ക് കടന്നു. ഗോപുരത്തിൽ രാക്ഷസീവേഷം ധരിച്ച ലങ്കാലക്ഷ്മി കാവൽ നിന്നിരുന്നു. അവൾ ഉച്ചത്തിൽ അലറികൊണ്ട് ചോദിച്ചു. "ലങ്കാലക്ഷ്മിയായ എന്നെ അവഗണിച്ച്, വാനരവേഷത്തിൽ കള്ളനെപ്പോലെ അകത്തേക്ക് കടക്കുന്ന നീ ആരാണ്? ഇവിടെ നീ എന്തുചെയ്യാനാണ് പോകുന്നത്?" ഇങ്ങനെ ചോദിച്ചുകൊണ്ട് കോപത്താൽ കണ്ണുകൾ ചുവന്ന ആ രാക്ഷസി ഹനുമാനെ കാൽകൊണ്ട് ചവുട്ടി. ഹനുമാൻ അവജ്ഞയോടെ ഇടതുകൈ ചുരുട്ടി ഒന്നിടിച്ചു. അവൾ ചോര ഛർദ്ദിച്ച് ബോധംകെട്ടുവീണു. അൽപ്പസമയത്തിനുശേഷം ബോധം തെളിഞ്ഞ് എഴുന്നേറ്റ് അവൾ പറഞ്ഞു. "ഹനുമാൻ! അങ്ങയ്ക്ക് മംഗളമുണ്ടാവട്ടെ. പണ്ട് ബ്രഹ്മാവ് എന്നോട് അരുളിച്ചെയ്തിരുന്നു. ഇരുപത്തിയെട്ടാമത്തെ ത്രേതായുഗത്തിൽ ഭഗവാൻ ശ്രീനാരായണൻ ദശരഥപുത്രനായി രാമനെന്ന പേരിൽ അവതരിക്കും. ജനകന്റെ മകളായി യോഗമായാദേവി സീത എന്നപേരിലും ജനിക്കും. രാമൻ അനുജനോടും ഭാര്യയോടുംകൂടി കാട്ടിലേക്ക് പോകും. അവിടെ

വെച്ച് സീതയെ രാവണൻ അപഹരിച്ചുകൊണ്ടുപോകും. രാമൻ പിന്നീട് സുഗ്രീവനുമായി സഖ്യം ചെയ്യും. സീതയെ അന്വേഷിച്ച് കണ്ടുപിടിക്കാനായി സുഗ്രീവൻ വാനരന്മാരെ പറഞ്ഞയയ്ക്കും. അവരിൽ ഒരു വാനരൻ രാത്രിയിൽ ലങ്കയിൽ വരും. നീ ശകാരിക്കുമ്പോൾ അവൻ കോപിച്ച് നിന്നെ മുഷ്ടികൊണ്ട് ഇടിക്കും. അവന്റെ ഇടിയേറ്റ് നീ പരവശയായിത്തീരുമ്പോൾ രാവണന്റെ അന്ത്യം അടുത്തു എന്നു മനസ്സിലാക്കിക്കൊള്ളൂ. ബ്രഹ്മദേവൻ പറഞ്ഞത് ഇപ്പോൾ സത്യമായി. അങ്ങ് എന്നെ ജയിച്ചതോടെ ലങ്കയെ മുഴുവൻ ജയിച്ചുകഴിഞ്ഞിരിക്കുന്നു. രാവണന്റെ അന്തഃപുരത്തിൽ അശോകവനിക എന്ന ഒരു ഉദ്യാനമുണ്ട്. ധാരാളം ദിവ്യവൃക്ഷങ്ങൾ നിറഞ്ഞതാണ് ആ പൂങ്കാവനം. ആ ഉദ്യാനത്തിന്റെ നടുവിലായി ഒരു ഇരുവുൾ മരമുണ്ട്. ആ വൃക്ഷത്തിന്റെ ചുവട്ടിലാണ് സീത ഇരിക്കുന്നത്. ചുറ്റും ഭയങ്കരികളായ രാക്ഷസിമാർ കാവലുണ്ട്. സീതയെക്കണ്ട് വേഗം മടങ്ങിച്ചെന്ന് രാമനോട് വിവരം അറിയിക്കൂ. എനിക്കിന്ന് രാമനെ ഓർക്കാൻ കഴിഞ്ഞതിനാൽ ഞാൻ ധന്യയായിത്തീർന്നു. ശ്രീരാമസ്മരണ സംസാരപാശത്തിൽനിന്നും മോചിപ്പിക്കുന്നതാണല്ലോ. രാമഭക്തനായ അങ്ങയോടുള്ള സത്സംഗവും സാധിച്ചു. ഭക്തന്മാരോടൊത്ത് ബന്ധപ്പെടാൻ കഴിയുക എന്നത് അതിദുർല്ലഭമാണ്. ഭഗവാൻ ശ്രീരാമചന്ദ്രൻ എന്നിൽ പ്രസന്നനായി എപ്പോഴും എന്റെ ഹൃദയത്തിൽ വിളങ്ങുമാറാകണം." ഇങ്ങനെ ഹനുമാനോട് പറഞ്ഞ് ശാപമോക്ഷം വന്ന് ലങ്കാലക്ഷ്മി ലങ്കയെ ഉപേക്ഷിച്ചുപോയി.

ഹനുമാൻ സമുദ്രം കടന്ന് ലങ്കയിലെത്തിയപ്പോൾ സീതയ്ക്കും രാവണനും ശരീരത്തിന്റെ ഇടതുഭാഗവും രാമന് വലതുഭാഗവും തുടിച്ചു. (സ്ത്രീകൾക്ക് ഇടതുഭാഗം തുടിക്കുന്നത് നല്ലതാണ്. സീതക്ക് നന്മയെ സൂചിപ്പിക്കുന്നതായിരുന്നു ആ നിമിത്തം. പുരുഷന്മാർക്ക് വലതുഭാഗം തുടിക്കുന്നത് നല്ലതാണ്. ശ്രീരാമന് നന്മയെ സൂചിപ്പിക്കുന്നതായിരുന്നു ആ അനുഭവം. പുരുഷന്മാർക്ക് ഇടതുവശം തുടിക്കുന്നത് അമംഗളമാണ്. രാവണന് നാശത്തെ സൂചിപ്പിക്കുന്നതായിരുന്നു ആ നിമിത്തം).



## രണ്ടാം സർഗം
## സീതാപ്രലോഭനം

ലങ്കാലക്ഷ്മി പോയിക്കഴിഞ്ഞശേഷം, ഹനുമാൻ വളരെ ചെറിയ സ്വരൂപം സ്വീകരിച്ച് രാത്രിയിൽ ലങ്കയിൽ പ്രവേശിച്ചു. രാവണന്റെ രാജധാനിയിൽ മുഴുവൻ സീതയെ തിരഞ്ഞുനോക്കി. ഒരിടത്തും കാണാൻ കഴിഞ്ഞില്ല. അപ്പോൾ ഹനുമാന് ലങ്കാലക്ഷ്മി പറഞ്ഞത് ഓർമ്മവന്നു. അതിനാൽ വേഗത്തിൽ അശോകവനികയിലേക്ക് ചെന്നു. ആ ഉദ്യാനത്തിൽ ദേവോദ്യാനങ്ങളിലെപ്പോലെ ശ്രേഷ്ഠങ്ങളായ ധാരാളം വൃക്ഷങ്ങൾ കണ്ടു. രത്നങ്ങൾ പതിച്ച കല്പടകളോടുകൂടിയ ഒരു തടാകം ആ വനികയിൽ ഉണ്ടായിരുന്നു. ആ ഉദ്യാനം പക്ഷികളുടെ കളകളനാദംകൊണ്ടും മാൻ മുതലായ മൃഗങ്ങളുടെ സഞ്ചാരംകൊണ്ടും മനോഹരമായിരുന്നു. അതിൽ സ്വർണ്ണനിർമ്മിതമായ വലിയൊരു ഗോപുരമുണ്ടായിരുന്നു. ആ ഉദ്യാനത്തിൽ ഓരോ വൃക്ഷത്തിന്റെ ചുവട്ടിലും ഹനുമാൻ സീതയെ അന്വേഷിച്ചു. ഉദ്യാനത്തിന്റെ നടുവിലായി വളരെ ഉയരത്തിലുള്ള ഒരു ക്ഷേത്രമാളിക കണ്ടു. അല്പദൂരംകൂടി സഞ്ചരിച്ച ഹനുമാൻ ആകാശംമുട്ടത്തക്കവിധത്തിൽ ഉയർന്നുനിൽക്കുന്ന ഒരു ഇരുവുൾവൃക്ഷം കണ്ടു. ധാരാളം ഇലകൾ തിങ്ങിനിറഞ്ഞതും താഴത്തേക്ക് വെയിൽ വ്യാപിക്കാത്തതും സ്വർണ്ണനിറത്തിലുള്ള അനേകം പക്ഷികളുടെ വാസസ്ഥാനവുമായിരുന്നു ആ വൃക്ഷം. ഹനുമാൻ അതിന്റെ മുകളിൽക്കയറി ഇരുന്നു.

ആ മരത്തിനു ചുവട്ടിലെ തറയിൽ രാക്ഷസസ്ത്രീകളുടെ മദ്ധ്യത്തിൽ ഇരിക്കുന്ന സീതയെ ഹനുമാൻ കണ്ടു. ഭൂമിയിലേക്കിറങ്ങി വന്ന ദേവതയെപ്പോലെ തേജസ്വിനിയായിരുന്നു സീതാദേവി. അലങ്കരിക്കുകയോ കോതിയൊതുക്കുകയോ ചെയ്യാത്തിനാൽ ഒറ്റക്കെട്ടായി തൂങ്ങിക്കിടക്കുന്ന തലമുടിയോടുകൂടിയവളും, അത്യന്തം ദുഃഖിതയും, മുഷിഞ്ഞ വസ്ത്രം ധരിച്ചവളും, വെറുംനിലത്ത് കിടക്കുന്നവളും, 'രാമ, രാമ' എന്നിങ്ങനെ വിളിച്ചു വിലപിക്കുന്നവളും, തനിക്ക് രക്ഷിതാവായി ആരേയും കാണാത്തവളും, ഉപവാസംകൊണ്ട് മെലി

ഞ്ഞവളുമായ സീതാദേവിയെ മരത്തിന്റെ ഇലകൾക്കിടയിൽ മറഞ്ഞിരുന്ന് ഹനുമാൻ കണ്ടു. അദ്ദേഹം തന്നത്താൻ പറഞ്ഞു. "ജനകരാജകുമാരിയെ കാണാൻ കഴിഞ്ഞതിൽ ഞാൻ കൃതാർത്ഥനായി. ധന്യധന്യനായി. രാമന്റെ കാര്യം സാധിക്കാൻ ഭാഗ്യമുണ്ടായത് എനിക്കാണല്ലോ."

അപ്പോഴേക്കും അന്തഃപുരത്തിനു പുറത്ത് ആഭരണങ്ങളുടെ കിലുക്കം കേൾക്കാൻ തുടങ്ങി. ഇതെന്താണ് എന്നുവിചാരിച്ചുകൊണ്ട് ഹനുമാൻ മരത്തിലെ ഇലകൾക്കിടയിൽ മറഞ്ഞിരുന്നു. അന്തഃപുരസ്ത്രീകളാൽ പരിവാരിതനായി രാവണൻ ഉദ്യാനത്തിലേക്ക് വരുന്നത് ഹനുമാൻ കണ്ടു. പത്തുശിരസ്സുകളോടും ഇരുപതു കൈകളോടും കൂടിയവനും, അഞ്ജനപർവ്വതംപോലെ കറുത്തിരുണ്ട ശരീരത്തോടുകൂടിയവനുമായിരുന്നു രാവണൻ. അദ്ദേഹത്തെക്കണ്ട് ആശ്ചര്യപ്പെട്ട ഹനുമാൻ മരച്ചില്ലകൾക്കിടയിൽ മറഞ്ഞിരുന്ന് രാവണന്റെ പ്രവൃത്തികളെന്തെല്ലാമാണെന്ന് നോക്കി. രാവണൻ സീതയുടെ മുൻപിൽ വന്നുനിന്നു. രാവണന്റേയും കൂടെ വന്ന സ്ത്രീകളുടേയും തളകൾ കിങ്കിണികൾ മുതലായ ആഭരണങ്ങളുടെ ശബ്ദം കേട്ട സീത വല്ലാതെ ഭയപ്പെട്ടു. കാലുകൾ രണ്ടും മടക്കി, കുനിച്ച ശിരസ്സ് കാൽമുട്ടുകളിൽവെച്ച്, തന്നിൽത്തന്നെ മറഞ്ഞിരുന്നു. കണ്ണിൽ കണ്ണീരോടെ രാമനിൽത്തന്നെ മനസ്സുറപ്പിച്ചുകൊണ്ടാണ് ഇരുന്നത്.

രാവണൻ സീതയെ അഭിസംബോധന ചെയ്തുകൊണ്ടു പറഞ്ഞു. "സുന്ദരി! നീ എന്നെക്കണ്ട് എന്താണ് ഇങ്ങനെ തന്നിൽത്തന്നെ മറഞ്ഞിരിക്കുന്നത്? രാമൻ വനവാസികളുടെ മദ്ധ്യത്തിൽ അനുജനോടൊന്നിച്ച് താമസിക്കുന്നവനാണ്. ചിലപ്പോൾ ചിലർക്ക് കാണാൻ കഴിഞ്ഞുവെന്നുവരാം. പലർക്കും പലപ്പോഴും കാണാൻ കഴിയാറില്ല. രാമനെ ഞാൻ പലലോകങ്ങളിലും ആൾക്കാരെവിട്ട് അന്വേഷിപ്പിച്ചുനോക്കി. എത്രയൊക്കെ ബുദ്ധിമുട്ടി തിരഞ്ഞിട്ടും കാണാൻ കഴിഞ്ഞിട്ടില്ല. രാമൻ നിന്നിൽ തീരെ താല്പര്യമില്ലാത്തവനാണ്. നീ ആലിംഗനം ചെയ്യാറുണ്ടെങ്കിലും സമീപത്തിരിക്കാറുണ്ടെങ്കിലും രാമന്റെ ഉള്ളിന്റെ ഉള്ളിൽ നിന്നെപ്പറ്റി സ്നേഹത്തിന്റെ ഒരു കണികപോലുമില്ല. നിന്റെ ഗുണങ്ങളേയും നിന്നിൽനിന്നു കിട്ടുന്ന ഭോഗങ്ങളേയും അനുഭവിക്കുന്നവനാണെങ്കിലും, അവയെ അറിയാത്തവനാണ് രാമൻ. തീരെ നന്ദിയില്ലാത്തവനാണ്. ഗുണങ്ങളൊന്നുമി

ല്ലാത്തവനാണ്. അധമനാണ്. ഞാൻ അപഹരിച്ചുകൊണ്ടുവന്നതി നാൽ ഭവതി ദുഃഖം ശോകം ഭയം ഇവകൊണ്ട് പരവശയായിട്ടാ ണല്ലോ ഇരിക്കുന്നത്. പത്തുമാസക്കാലമായിട്ടും രാമൻ ഇതുവരെ അന്വേഷിച്ചുവന്നില്ല. നിന്നിൽ സ്നേഹലേശംപോലുമില്ലാത്ത രാമൻ എങ്ങനെ വരും? രാമൻ ശക്തിയില്ലാത്തവനാണ്. എന്റേതെന്ന തോന്നൽ ഇല്ലാത്തവനാണ്. സ്വയം അഭിമാനിയാണ്. മൂഢനാണ്. പണ്ഡിതനാണ് എന്ന് വിചാരിക്കുന്നവനാണ്. മനുഷ്യരിൽ അധമ നാണ്. നിന്നിൽ സ്നേഹമില്ലാത്ത അവനെക്കൊണ്ട് നിനക്കെന്തു പ്രയോജനം? നിന്നിൽ അത്യന്തം സ്നേഹമുള്ളവനും രാക്ഷസച ക്രവർത്തിയുമായ എന്നെ നീ സ്വീകരിക്കൂ. അങ്ങനെയാണെങ്കിൽ ദേവ-ഗന്ധർവ്വ-നാഗ-യക്ഷ-കിന്നര സ്ത്രീകളുടെയെല്ലാം റാണി യായി എന്നോടൊന്നിച്ച് സുഖിച്ചുകഴിയാം."

രാവണൻ പറഞ്ഞതു കേട്ട സീത കോപംകൊണ്ടും ദുഃഖം കൊണ്ടും ആകുലയായിത്തീർന്നു. ഒരു പുൽക്കൊടി പറിച്ച് മുൻപി ലിട്ട്, തലതാഴ്ത്തികൊണ്ട് പറഞ്ഞു (അധർമ്മിയായ രാവണനോട് താൻ സംസാരിക്കാൻപോലും ഇഷ്ടപ്പെടുന്നില്ല എന്ന് സൂചിപ്പിച്ചു കൊണ്ടാണ് സീത പുല്ലിനോടെന്നപോലെ സംസാരിച്ചത്. രാവണന്റെ ഐശ്വര്യങ്ങൾക്കെല്ലാം താൻ പുല്ലുവിലയേ കല്പിക്കുന്നുള്ളൂ എന്നും അതിന് അർത്ഥമുണ്ട്). "രാമനെ ഭയന്നതിനാലാണല്ലോ അങ്ങ് സന്യാസിവേഷം സ്വീകരിച്ച് ഞങ്ങളുടെ ആശ്രമത്തിലേക്ക് വന്നത്. രാമനും ലക്ഷ്മണനും ആശ്രമത്തിൽ ഇല്ലാത്തതരം നോക്കി, നായ ഹവിസ്സിനെ എന്നപോലെ, എന്നെ കട്ടുകൊണ്ടുവരികയാ ണല്ലോ ചെയ്തത്? നീചനായ അങ്ങ് അതിന്റെ ഫലം താമസിയാതെ അനുഭവിക്കും. രാമബാണങ്ങളേറ്റ് ശരീരം പിളരുമ്പോൾ അദ്ദേഹം വെറും മനുഷ്യനല്ലെന്ന് അങ്ങയ്ക്ക് മനസ്സിലാവും. ഉടനെ യമലോ കത്തേക്ക് പോവുകയും ചെയ്യാം. സമുദ്രം ദിവ്യാസ്ത്രങ്ങളെ ക്കൊണ്ട് വറ്റിച്ചിട്ടോ, സമുദ്രത്തിൽ ശരങ്ങളെക്കൊണ്ട് സേതു ബന്ധി ച്ചിട്ടോ അങ്ങയെ കൊല്ലാനായി രാമൻ ലക്ഷ്മണനോടൊന്നിച്ച് വരും. രാക്ഷാധമനായ അങ്ങയ്ക്ക് അത് കാണാം. അങ്ങയെ പുത്രന്മാ രോടും ബന്ധുക്കളോടും സൈന്യത്തോടുംകൂടി സംഹരിച്ച്, എന്നെ വീണ്ടെടുത്ത് സ്വന്തം രാജ്യത്തേക്ക് കൊണ്ടുപോകും. അതിൽ സംശ യം വേണ്ട."

സീതയുടെ അധിക്ഷേപവാക്കുകൾ കേട്ട രാവണൻ കോപം

കൊണ്ട് മതിമറന്നു. വാളൂരി സീതയെ വെട്ടിക്കൊല്ലാൻ ഒരുങ്ങി. പട്ടമഹിഷിയായ മണ്ഡോദരി രാവണനെ തടുത്തുകൊണ്ട് പറഞ്ഞു. "ദുഃഖിതയും, മെലിഞ്ഞവളും, പതിവ്രതയും, പാവവുമായ ഈ മനുഷ്യസ്ത്രീയെ വെറുതെ വിടൂ. ദേവ-നാഗ-ഗന്ധർവ്വ കന്യകമാർ അസംഖ്യംപേർ അങ്ങയ്ക്ക് അധീനത്തിലുണ്ടല്ലോ. അവരെല്ലാം അതീവസുന്ദരിമാരാണ്. അവരെക്കൊണ്ട് തൃപ്തിപ്പെടൂ." മണ്ഡോദരി ഇങ്ങനെ പറഞ്ഞപ്പോൾ രാവണൻ സീതയെ കൊല്ലാനുള്ള ഉദ്യമത്തിൽനിന്നു പിൻമാറി. സീതയ്ക്ക് കാവലിരിക്കുന്ന രാക്ഷസസ്ത്രീകളോട് പറഞ്ഞു. "സീത എന്നെ സ്നേഹിക്കുന്നവളും എനിക്ക് വശഗയുമായിത്തീരത്തക്കവിധം നിങ്ങൾ പ്രയത്നിക്കുവിൻ. ഭീഷണികൊണ്ടും ആദരവോടെയുള്ള സൽക്കാരങ്ങളെക്കൊണ്ടും സീതയെ അനുനയിപ്പിക്കാൻ നിങ്ങൾ ശ്രമിക്കണം. രണ്ടുമാസത്തിനുള്ളിൽ സീത എനിക്ക് അധീനയായിത്തീരുകയാണെങ്കിൽ, അവൾ എന്നോടൊന്നിച്ച് സമ്പൽസമൃദ്ധമായ ലങ്കാരാജ്യം അനുഭവിക്കും. രണ്ടുമാസം കഴിഞ്ഞിട്ടും എന്നെ സ്വീകരിക്കാൻ തയ്യാറാവുന്നില്ലെങ്കിൽ, അവളെ വെട്ടിക്കൊന്ന് എനിക്ക് പിറ്റേന്ന് രാവിലെ ഭക്ഷണത്തിനായി പാകംചെയ്തു തരുവിൻ." ഇങ്ങനെ രാക്ഷസസ്ത്രീകളോട് പറഞ്ഞ് രാവണൻ അന്തഃപുരത്തിലേക്ക് പോയി.

രാക്ഷസികൾ സീതയെ ഭീഷണിപ്പെടുത്തി വശീകരിക്കാൻ ആരംഭിച്ചു. രാക്ഷസികളിൽ ഒരുവൾ പറഞ്ഞു. "സീതേ! നീ മഹാരാജാവിനെ സ്വീകരിക്കാൻ എന്താണ് താമസിക്കുന്നത്?" പിന്നീട് കൂട്ടുകാരികളോട് പറഞ്ഞു. "നമുക്ക് ഇവളെ ഇപ്പോൾത്തന്നെ കഷ്ണം കഷ്ണമാക്കി വെട്ടിമുറിച്ച് തിന്നാം." മറ്റൊരുവൾ വാളോങ്ങി സീതയെ കൊല്ലാൻ പാഞ്ഞടുത്തു. പിന്നെ ഒരുവൾ വലിയ വായ പിളർന്ന് സീതയെ വിഴുങ്ങാൻ ഒരുങ്ങി. ഇങ്ങനെ വിരൂപകളായ ആ രാക്ഷസസ്ത്രീകൾ സീതയെ ഭീഷണിപ്പെടുത്തുന്നതു കണ്ട് ത്രിജട എന്ന രാക്ഷസി അവരോട് പറഞ്ഞു (ത്രിജട വിഭീഷണന്റെ മകളാണ്. സൽസ്വഭാവിനിയാണ്). "ദുഷ്ടരാക്ഷസിമാരേ! ഞാൻ നിങ്ങളുടെ നന്മയ്ക്കുവേണ്ടി പറയുന്നതിനെ കേൾക്കുവിൻ. കരയുന്ന ഈ പാവം സീതയെ നിങ്ങൾ ഇനി ഭീഷണിപ്പെടുത്തരുത്. സീതയെ നിങ്ങളെല്ലാവരും നമസ്കരിക്കുവിൻ. ഞാൻ ഇപ്പോൾ ഒരു സ്വപ്നം കണ്ടു. അതിസുന്ദരനായ രാമൻ ലക്ഷ്മണനോടു

കൂടി ഐരാവതം എന്ന ആനയുടെ പുറത്തേറി ലങ്കയിലേക്ക് വരുന്നതുകണ്ടു. ലങ്കാപട്ടണത്തെ മുഴുവൻ ചുട്ടെരിച്ച്, രാവണനെ സംഹരിച്ച്, സീതയെ മടിയിലിരുത്തി ത്രികൂടപർവ്വതത്തിനു മുകളിൽ ആനപ്പുറത്തിരിക്കുന്നതായി ഞാൻ കണ്ടു.. രാവണൻ എണ്ണയിൽ കുളിച്ച്, തലയോടുകളെക്കൊണ്ടുള്ള മാലയണിഞ്ഞ്, നഗ്നനായി, പരിവാരങ്ങളോടൊന്നിച്ച് ചാണകക്കുഴിയിൽ താണുപോകുന്നതായി കണ്ടു. വിഭീഷണൻ സന്തോഷത്തോടെ രാമന്റെ പാദസേവ ചെയ്തുകൊണ്ട് നിൽക്കുന്നതായും ഞാൻ കണ്ടു. ഇതിൽനിന്ന് ഒരു കാര്യം മനസ്സിലാക്കാം. രാമൻ രാവണനേയും ബന്ധുക്കളേയും സൈന്യത്തേയും കൊന്ന് വിഭീഷണന് ലങ്കാരാജ്യം കൊടുക്കും. സീതയെ മടിയിലിരുത്തി സ്വന്തം രാജ്യത്തേക്ക് മടങ്ങിപ്പോകും. ഇതിൽ സംശയമില്ല." ത്രിജട പറഞ്ഞതു കേട്ട് ഭയപ്പെട്ട രാക്ഷസസ്ത്രീകൾ പിന്നെ സീതയെ ഭയപ്പെടുത്താനോ ശകാരിക്കാനോ നിന്നില്ല. അവർ ഓരോ സ്ഥലങ്ങളിലായി കിടന്നുറങ്ങാൻ തുടങ്ങി.

രാക്ഷസസ്ത്രീകളുടെ ഭീഷണികേട്ട് സീത വല്ലാതെ ഭയവിവശയായിത്തീർന്നു. തന്നെ രക്ഷിക്കാൻ ആരേയും കാണാത്തതിനാൽ, താങ്ങാൻ കഴിയാത്ത ദുഃഖത്തോടുകൂടിയവളായി ഭവിച്ചു. കണ്ണീർ നിറഞ്ഞ കണ്ണുകളോടെ സീത തന്നത്താൻ പറഞ്ഞു. "നാളെ പുലർന്നാൽ ഈ രാക്ഷസികൾ എന്നെ കൊന്നുതിന്നും. അതിനാൽ ഇപ്പോൾത്തന്നെ ജീവൻ ഉപേക്ഷിക്കുന്നതാണ് നല്ലത്. എങ്ങനെയാണ് ശരീരത്തെ ഉപേക്ഷിക്കേണ്ടത്?" ഇങ്ങനെ ആലോചിച്ച് ദുഃഖപരവശയായ സീത കുറേനേരം ഉറക്കെ പൊട്ടിക്കരഞ്ഞു. ആത്മഹത്യക്ക് മറ്റുപായമൊന്നും കാണാത്തതിനാൽ, താനിരിക്കുന്ന തറയിൽ നിൽക്കുന്ന മരത്തിന്റെ ഒരുകൊമ്പു പിടിച്ചുതാഴ്ത്തി അതിൽ തൂങ്ങി മരിക്കുവാൻ നിശ്ചയിച്ചു.



## മൂന്നാം സർഗം
## ഹനുമത്-സീതാ-സംവാദം

സീത സ്വയം പറഞ്ഞു. "കെട്ടിത്തൂങ്ങി മരിച്ചിട്ടെങ്കിലും ഞാൻ ഈ ശരീരത്തെ ഉപേക്ഷിക്കട്ടെ. രാമനെ പിരിഞ്ഞ് രാക്ഷസിമാരുടെ മദ്ധ്യത്തിലുള്ള ഈ ജീവിതംകൊണ്ട് എന്തു പ്രയോജനം? എന്റെ ഈ നീണ്ട തലമുടി കഴുത്തിൽ ചുറ്റിക്കെട്ടി ജീവനെ ഉപേക്ഷിക്കാം." ഇങ്ങനെ മരിക്കാൻ ഒരുങ്ങിയ സീതയെക്കണ്ട ഹനുമാൻ, ദേവിക്കു മാത്രം കേൾക്കാൻ പറ്റിയ സ്വരത്തിൽ സാവധാനം പറയാൻ തുടങ്ങി.

"ഇക്ഷ്വാകുവംശത്തിൽ ജനിച്ച ദശരഥമഹാരാജാവ് അയോധ്യാധിപതിയായിരുന്നു. അദ്ദേഹത്തിന് ലോകപ്രസിദ്ധന്മാരും ദേവന്മാരെപ്പോലെ തേജസ്വികളുമായ നാലുപുത്രന്മാരുണ്ടായി. രാമൻ ലക്ഷ്മണൻ ഭരതൻ ശത്രുഘ്നൻ എന്നാണ് അവരുടെ പേരുകൾ. അവരിൽ മൂത്തവനായ രാമൻ അച്ഛന്റെ നിർദ്ദേശപ്രകാരം അനുജനായ ലക്ഷ്മണനോടും പത്നിയായ സീതയോടുംകൂടി ദണ്ഡകാരണ്യത്തിൽ വന്നു. പഞ്ചവടിയിൽ ഗൗതമീനദീതീരത്ത് ഒരു പർണ്ണശാലയിൽ അവർ താമസിച്ചുവന്നു. രാമനും ലക്ഷ്മണനും ആശ്രമത്തിൽ ഇല്ലാതിരുന്ന സമയംനോക്കി ദുഷ്ടനായ രാവണൻ ജനകരാജകുമാരിയായ സീതയെ അപഹരിച്ചുകൊണ്ടുപോയി. ദുഃഖപരവശനായ രാമൻ ലക്ഷ്മണനോടൊന്നിച്ച് കാട്ടിൽ സീതയെ അന്വേഷിച്ചുനടന്നു. വഴിയിൽ ചിറകറ്റുകിടക്കുന്ന പക്ഷിരാജനായ ജടായുവിനെക്കണ്ടു. അദ്ദേഹത്തിന് മോക്ഷം നൽകിയശേഷം രാമൻ ഋശ്യമൂകപർവ്വതത്തിൽവന്ന് സുഗ്രീവനുമായി സഖ്യം ചെയ്തു. അദ്ദേഹത്തിന്റെ ഭാര്യയെ അപഹരിച്ച ബാലിയെക്കൊന്ന് രാമൻ സുഗ്രീവനെ വാനരരാജാവാക്കിത്തീർത്തു. സുഗ്രീവൻ തന്റെ അധീനത്തിലുള്ള എല്ലാ വാനരന്മാരേയും വരുത്തി സീതയെ അന്വേഷിച്ചു കണ്ടുപിടിച്ചുവരാനായി അവരെ നാലുദിക്കുകളിലേക്കും പറഞ്ഞയച്ചു. ആ വാനരന്മാരിൽ ഒരുവനാണ് ഞാൻ. സുഗ്രീവന്റെ മന്ത്രിയാണ്. സമ്പാതി പറഞ്ഞതനുസരിച്ച് നൂറുയോജന വിസ്താരമുള്ള സമുദ്രം ചാടിക്കടന്ന് ലങ്കയിൽ വന്നു. സീതയെ അന്വേഷിച്ചുനടന്ന്

ഈ അശോകവനികയിലെത്തിച്ചേർന്നു. ഈ മരത്തിനു ചുവട്ടിൽ, ദുഃഖസമുദ്രത്തിൽ മുഴികിയിരിക്കുന്നവളും രാമപത്നിയുമായ സീത യെ എനിക്ക് കാണാൻ കഴിഞ്ഞു. അതിനാൽ ഞാൻ കൃതകൃത്യ നായി." ഇത്രയും പറഞ്ഞ് ഹനുമാൻ നിർത്തി.

ആകാശത്തിൽനിന്നും പുറപ്പെട്ടപോലെയുള്ള ഈ വാക്കുകൾ കേട്ട് സീത ആശ്ചര്യപ്പെട്ടു. "ഞാൻ ഈ കേട്ടതെന്താണ്? സ്വപ്നമോ എന്റെ മനോവിഭ്രമമോ ആയിരിക്കുമോ? അതോ സത്യംതന്നെ യാണോ? സ്വപ്നമാവാൻ സാദ്ധ്യതയില്ല. പത്തു മാസമായി എനിക്ക് ഉറക്കം തന്നെയില്ലല്ലോ. ഉറങ്ങിയാലല്ലേ സ്വപ്നം കാണുകയുള്ളൂ? എനിക്ക് കർണ്ണാമൃതംപോലയുള്ള ഈ വാക്കുകൾ പറഞ്ഞ അദ്ദേഹം എന്റെ മുൻപിൽ പ്രത്യക്ഷമായി വരണമെന്ന് ഞാൻ പ്രാർത്ഥിക്കുന്നു." ഇങ്ങനെ സീത പറഞ്ഞതു കേട്ട ഹനുമാൻ മര ത്തിൽനിന്നിറങ്ങി സീതയെ നമസ്കരിച്ചു. ചടകപ്പക്ഷിയെപ്പോലെ ചെറിയ ശരീരത്തോടും ചുവന്നമുഖത്തോടും മഞ്ഞനിറത്തോടും കൂടിയ ഒരു കുട്ടികുരങ്ങന്റെ രൂപത്തിൽ സീതയുടെ മുൻപിൽ തൊഴു തുകൊണ്ട് നിന്നു. "ഇത് രാവണൻ എന്നെ മയക്കാനായി വാനര വേഷത്തിൽ വന്നതായിരിക്കും" എന്നു വിചാരിച്ച് സീത തല താ ഴ്ത്തിനിന്നു. സീതാദേവിയുടെ ചിന്താഗതി മനസ്സിലാക്കിയ ഹനു മാൻ തൊഴുതുകൊണ്ട് പറഞ്ഞു. "ദേവി! അവിടുന്ന് വിചാരിക്കു ന്നതുപോലെയുള്ളവനല്ല ഞാൻ. മാതാവേ! അവിടുന്ന് എന്നെപ്പ റ്റിയുള്ള തെറ്റിദ്ധാരണ ഉപേക്ഷിക്കൂ. ഞാൻ കോസലേന്ദ്രനായ രാമന്റെ ദൂതനാണ്. സുഗ്രീവന്റെ മന്ത്രിയാണ്. വായുവിന്റെ പുത്ര നാണ്. ഹനുമാൻ എന്നാണ് എന്റെ പേര്."

ഇത്രയും കേട്ടപ്പോൾ സീത ചോദിച്ചു. "വാനരന്മാരും മനുഷ്യരും തമ്മിൽ ബന്ധപ്പെട്ടതെങ്ങനെ? നീ രാമന്റെ ദൂതനാണെന്ന് പറയു ന്നുവല്ലോ?" ദേവിക്ക് തന്നെപ്പറ്റിയുള്ള തെറ്റിദ്ധാരണ നീങ്ങിയത റിഞ്ഞ് സന്തോഷിച്ച ഹനുമാൻ മറുപടി പറഞ്ഞു. "ശബരി പ്രേരി പ്പിച്ചതനുസരിച്ച് രാമൻ ഋശ്യമൂകപർവ്വതത്തിൽ വന്നു. സുഗ്രീവൻ രാമലക്ഷ്മണന്മാരെക്കണ്ടു ഭയപ്പെട്ട് രാമന്റെ മനഃസ്ഥിതി അറിയു വാൻ എന്നെ പറഞ്ഞയച്ചു. ഞാൻ ഒരു ബ്രഹ്മചാരിയുടെ വേഷം സ്വീകരിച്ച് രാമന്റെ അടുത്തെത്തി. അദ്ദേഹത്തിന്റെ സന്മനസ്സ് മന സ്സിലാക്കിയ ഞാൻ രാമനേയും ലക്ഷ്മണനേയും തോളിലെടുത്ത്

പർവ്വതത്തിൽ സുഗ്രീവന്റെ മുൻപിലെത്തിച്ചു. സുഗ്രീവനും രാമനും പരസ്പരം സഖ്യം ചെയ്തു. സുഗ്രീവന്റെ ഭാര്യയെ ജ്യേഷ്ഠനായ ബാലി അപഹരിച്ചിരുന്നു. രാമൻ ഒരുബാണംകൊണ്ട് ബാലിയെക്കൊന്ന് സുഗ്രീവനെ കിഷ്കിന്ധയിലെ രാജാവാക്കി വാഴിച്ചു. ഭവതിയെ അന്വേഷിച്ചു കണ്ടുപിടിക്കാനായി സുഗ്രീവൻ ശക്തരായ വാനരന്മാരെ എല്ലാ ദിക്കിലേക്കും പറഞ്ഞയച്ചു. യാത്ര പുറപ്പെട്ട എന്നോട് രാമൻ പറഞ്ഞു. 'വായുപുത്രനായ ഹനുമാനേ! നിന്നിലൂടെയാണ് കാര്യം സാധിക്കാൻ പോകുന്നത്. ഇതാ എന്റെ പേരെഴുതിയ മോതിരം. ഇതിനെ ഒരടയാളമായി സീതയ്ക്ക് കൊടുക്കൂ.' ഇങ്ങനെ പറഞ്ഞ് വിരലിൽനിന്നും മോതിരം ഊരി എനിക്ക് തന്നു. ഞാൻ വളരെ കരുതലോടെ സൂക്ഷിച്ചുകൊണ്ടുവന്നിരിക്കുന്ന ഈ മോതിരം നോക്കൂ." ഇപ്രകാരം പറഞ്ഞ് മോതിരം സീതയ്ക്കു കൊടുത്ത്, നമസ്കരിച്ച്, ഹനുമാൻ അല്പം അകലെമാറി തൊഴുതുകൊണ്ട് നിന്നു.

രാമന്റെ പേരെഴുതിയ മോതിരം കണ്ട് സന്തോഷപരവശയായ സീത അതിനെ ശിരസ്സിൽവച്ച് ആദരിച്ചു. ആനന്ദക്കണ്ണീർ ധാരധാരയായി ഒഴുക്കിക്കൊണ്ട് പറഞ്ഞു. "അല്ലയോ വാനര! അങ്ങ് എന്റെ ജീവനെ രക്ഷിച്ചവനാണ്. ബുദ്ധിമാനാണ്. രാമനിൽ ഉറച്ച ഭക്തിയുള്ളവനാണ്. രാമന് പ്രിയം ചെയ്യുന്നവനാണ്. അദ്ദേഹത്തിന് അങ്ങയിൽ ഉറച്ച വിശ്വാസമുണ്ട്. അങ്ങനെയല്ലാത്ത ഒരുവനെ രാമൻ എന്റെ സമീപത്തേക്ക് അയയ്ക്കുമായിരുന്നില്ല. ഹനുമാനേ! എന്റെ ദുഃഖമെല്ലാം അങ്ങ് നല്ലപോലെ കണ്ടുവല്ലോ. എന്നിൽ രാമന് ദയതോന്നത്തക്കവിധത്തിൽ എന്റെ ദയനീയസ്ഥിതി അദ്ദേഹത്തെ പറഞ്ഞുകേൾപ്പിക്കൂ. എനിക്ക് ഇനി രണ്ടുമാസക്കാലമേ ആയുസ്സുള്ളൂ. അതിനുള്ളിൽ രാമൻ വന്ന് എന്നെ വീണ്ടുകൊണ്ടുപോയില്ലെങ്കിൽ, ദുഷ്ടനായ രാവണൻ എന്നെ കൊന്നുതിന്നും. അതിനാൽ വേഗത്തിൽ സുഗ്രീവനോടും വാനരസൈന്യത്തോടുംകൂടിവന്ന്, രാവണനെ പുത്രന്മാരോടും ബന്ധുക്കളോടുമൊന്നിച്ച് വധിച്ച്, എന്നെ മോചിപ്പിക്കാൻ പറയൂ. അങ്ങനെയാണെങ്കിൽ അത് രാമന്റെ പരാക്രമത്തിനുതക്ക പ്രവൃത്തിയായിത്തീരും. എങ്ങനെയായാൽ രാമൻ രാവണനെക്കൊന്ന് എന്നെ മോചിപ്പിക്കുമോ, ആ വിധത്തിൽ അങ്ങ് പ്രവർത്തിക്കൂ. വാക്കുകൊണ്ട് ധർമ്മം ആചരിക്കൂ. (സീതയുടെ

ദുഃഖത്തെ വർണ്ണിച്ചുകൊണ്ട് രാമന് ദേവിയിൽ ദയയുണ്ടാക്കി ത്തീർക്കൽതന്നെ വാക്കുകൊണ്ട് ചെയ്യാവുന്ന ധർമ്മം).

ഹനുമാൻ പറഞ്ഞു. "ദേവി! എനിക്ക് ഭവതിയെ കാണാൻ കഴി ഞ്ഞുവല്ലോ. രാമൻ ലക്ഷ്മണനോടും സുഗ്രീവനോടും വാനരസൈ ന്യത്തോടുംകൂടി വേഗം ഇവിടെ വരും. രാവണനെ യുദ്ധത്തിൽ ക്കൊന്ന് ഭവതിയെ അയോദ്ധ്യയിലേക്ക് കൂട്ടിക്കൊണ്ടുപോകും. തീരെ സംശയംവേണ്ട." സീത ചോദിച്ചു. "രാമൻ വാനരസൈന്യ ത്തോടൊന്നിച്ച് എങ്ങനെയാണ് സമുദ്രം കടന്ന് ഇവിടെയെത്തുക?" ഹനുമാൻ പറഞ്ഞു. "എന്റെ ചുമലിൽ കയറിക്കൊണ്ട് രാമലക്ഷ്മ ണന്മാർ ലങ്കയിലെത്തും. സുഗ്രീവൻ മുതലായ വാനരന്മാർ സമുദ്രം ചാടിക്കടന്ന് ഇവിടെ വന്നുചേരും. ദേവിക്കുവേണ്ടി അവർ രാക്ഷ സന്മാരെയെല്ലാം ഭസ്മമാക്കിത്തീർക്കും. സംശയിക്കേണ്ട. ദേവി! ഇനി എനിക്ക് അനുവാദം തരണം. ഞാൻ വേഗത്തിൽ മടങ്ങിച്ചെന്ന് രാമനേയും ലക്ഷ്മണനേയും ഇങ്ങോട്ടുവരാൻ പ്രേരിപ്പിക്കുന്നുണ്ട്. രാമൻ എന്നെ വിശ്വസിക്കത്തക്കവിധത്തിൽ ദേവി എനിക്ക് എന്തെ ങ്കിലും ഒരടയാളം തന്നയക്കാൻ കനിയണം."

സീതാദേവി അല്പനേരം ആലോചിച്ചശേഷം തന്റെ തലമുടിയി ലണിഞ്ഞിരുന്ന ചൂഡാരത്നം അഴിച്ചെടുത്ത് ഹനുമാന് കൊടുത്തു. "ഹനുമാനേ! ഇതു കണ്ടാൽ രാമൻ അങ്ങയെ വിശ്വസിക്കും. രാമന് വിശ്വാസം വരാൻ ഞാൻ മറ്റൊരു സംഭവം പറയാം. ഞങ്ങൾ ചിത്ര കൂടത്തിൽ താമസിച്ചിരുന്ന കാലത്ത് ഒരു ദിവസം ലക്ഷ്മണൻ ഫല മൂലങ്ങൾ ശേഖരിക്കാൻ പോയിരുന്നു. രാമൻ എന്റെ മടിയിൽ തല വച്ച് കിടന്നുറങ്ങിയിരുന്നു. ആ സമയത്ത് ഇന്ദ്രന്റെ മകനായ ജയ ന്തൻ ഒരു കാക്കയുടെ രൂപത്തിൽവന്ന് എന്റെ കാലിലെ പെരുവിര ലിലെ നഖത്തെ കൊത്താൻ തുടങ്ങി. വേദന സഹിക്കാൻ വയ്യാതാ യപ്പോൾ ഞാൻ രാമനെ ഉണർത്തി. എന്റെ കാൽവിരൽ മുറിഞ്ഞ് ചോരയൊഴുകുന്നതു കണ്ട് കോപിച്ച് രാമൻ എന്നോട് ചോദിച്ചു. 'സീതേ! എനിക്കപ്രിയമായ ഈ ക്രൂരപ്രവൃത്തി ഏതു ദുർബുദ്ധി യാണ് ചെയ്തത്?' ഇങ്ങനെ ചോദിച്ച് നാലുഭാഗത്തേക്കും നോക്കിയ രാമൻ കൊക്കിൽ ചോരപുരണ്ടവനും, വീണ്ടും എന്നെ കൊത്താൻ വരുന്നവനുമായ കാക്കയെ കണ്ടു. രാമൻ ഒരു പുല്ലുപറിച്ചെടുത്ത് അതിൽ ദിവ്യാസ്ത്രമന്ത്രം ജപിച്ച് കാക്കയുടെ നേരെ പ്രയോഗിച്ചു.

ആ പുല്ല് ദിവ്യാസ്ത്രമായി ജ്വലിച്ചുകൊണ്ട് കാക്കയ്ക്കുനേരെ പാഞ്ഞെത്തി. ജയന്തനായ ആ കാക്ക ജീവൻ രക്ഷിക്കാനായി എല്ലാ ലോകങ്ങളിലും പറന്നെത്തി. ഇന്ദ്രൻ ബ്രഹ്മാവ് എന്നിവർപോലും അവനെ രക്ഷിക്കാൻ ശക്തരായില്ല. ജയന്തൻ ഒടുവിൽ രാമന്റെ കാൽക്കൽവീണ് മാപ്പപേക്ഷിച്ചു. തന്നെ ആശ്രയിച്ച കാക്കയോട് രാമൻ പറഞ്ഞു. 'എന്റെ ഈ ബാണം പാഴാവാത്തതാണ്. അതിനാൽ അതിന് നിന്റെ ഒരു കണ്ണ് ലക്ഷ്യമായിത്തീരട്ടെ.' അതനുസരിച്ച് ഒരു കണ്ണ് നഷ്ടപ്പെട്ട കാക്കയായ ജയന്തൻ ശ്രീരാമനോട് യാത്ര പറഞ്ഞ് പറന്നുയർന്നുപോയി. അന്നെനിക്കുവേണ്ടി ദിവ്യാസ്ത്രം പ്രയോഗിച്ച രാമൻ ഇപ്പോൾ എന്താണ് എന്നെ ഉപേക്ഷിക്കുന്നത്?" ഹനുമാൻ മറുപടി പറഞ്ഞു. "ദേവി! ഭവതി ഇവിടെയുണ്ടെന്ന് അറിഞ്ഞിരുന്നെങ്കിൽ രാമൻ ഇതിനുമുൻപുതന്നെ രാക്ഷസരോടുകൂടിയ ലങ്കയെ ഭസ്മമാക്കുമായിരുന്നു." സീത പിന്നെ ഹനുമാനോട് ചോദിച്ചു.

"കുഞ്ഞേ! വാനരന്മാരായ നിങ്ങൾ എങ്ങനെയാണ് ഭയങ്കരന്മാരായ രാക്ഷസന്മാരോട് യുദ്ധം ചെയ്യുക? വാനരന്മാരെല്ലാം നിന്നെപ്പോലെ ചെറിയ ശരീരത്തോടുകൂടിയവരല്ലേ?" ദേവി പറഞ്ഞതുകേട്ട ഹനുമാൻ തന്റെ വാസ്തവസ്വരൂപം സ്വീകരിച്ചുനിന്നു. മഹാമേരു മഹേന്ദ്രം എന്നീ പർവ്വതങ്ങളെപ്പോലെയുള്ള വലിയ ശരീരം രാക്ഷസന്മാർക്കുപോലും ഭയത്തെ വളർത്തുന്നതായിരുന്നു. ഹനുമാനെ സ്വന്തം രൂപത്തിൽക്കണ്ടു സന്തോഷിച്ച സീത ആ വാനരശ്രേഷ്ഠനോട് പറഞ്ഞു. "പരമശക്തനായ ഹനുമാനേ! നീ രാക്ഷസന്മാരെ സംഹരിക്കാൻ ശക്തനാണ്. നിന്നെ രാക്ഷസസ്ത്രീകൾ കാണുംമുൻപ് വേഗം രാമന്റെ സമീപത്തേക്ക് പോകൂ." വിശക്കുന്ന ഹനുമാൻ പറഞ്ഞു. "ദേവിയെ കണ്ടതിനുശേഷമേ ഭക്ഷണം കഴിക്കൂ എന്ന് എനിക്ക് വ്രതമുണ്ടായിരുന്നു. ഇനി പാരണ കഴിക്കാൻ അനുവാദം തരണം." സീത സമ്മതിച്ചു. ഹനുമാൻ അശോകവനികയിൽനിന്ന് ധാരാളം പഴങ്ങൾ പറിച്ചുതിന്ന് വിശപ്പടക്കി. സീതയെ നമസ്കരിച്ച് യാത്രയായി.

കുറച്ചുദൂരം പോയശേഷം ഹനുമാൻ ആലോചിച്ചു. സ്വാമി ദൂതനെ ഒരു കാര്യത്തിനായി പറഞ്ഞയച്ചാൽ അത് സാധിക്കുകയും, അതിനു വിരോധം വരാത്തവിധത്തിൽ മറ്റുചിലതുംകൂടി സാധിപ്പിച്ചു

പോവുകയും ചെയ്യാത്തവൻ അധമനാണ്. അതിനാൽ ഞാൻ ചില കാര്യങ്ങൾകൂടി സാധിച്ച്, രാവണനെക്കണ്ട് സംസാരിച്ചശേഷം ശ്രീരാമന്റെ സമീപത്തേക്ക് മടങ്ങിപ്പോവുന്നുണ്ട്. ഇങ്ങനെ നിശ്ചയിച്ച് മഹാശക്തനായ ഹനുമാൻ വൃക്ഷങ്ങൾ പറിച്ചു വലിച്ചെറിഞ്ഞും ഒടിച്ച തകർത്തും അശോകവനികയിലെ മരങ്ങളെല്ലാം നിശ്ശേഷം നശിപ്പിച്ചു. സീത ഇരുന്നിരുന്ന തറയിൽ നിൽക്കുന്ന ഇരുവുൾ മരമൊഴികെ മറ്റെല്ലാ മരങ്ങളും തകർത്തു. വൃക്ഷങ്ങൾ പറിച്ചെറിയുന്ന ഹനുമാനെക്കണ്ട് "ഈ വാനരൻ ആരാണ്?" എന്ന് രാക്ഷസസ്ത്രീകൾ സീതയോട് ചോദിച്ചു. "രാക്ഷസികളായ നിങ്ങൾക്കല്ലേ രാക്ഷസന്മാരുടെ മായയെ അറിയാൻ കഴിയൂ? ദുഃഖംകൊണ്ട് പരവശയായ ഞാൻ ഇവൻ ആരാണെന്ന് എങ്ങനെ അറിയാനാണ്?" എന്ന് സീത മറുപടി പറഞ്ഞു. ഭയപരവശകളായ രാക്ഷസസ്ത്രീകൾ ഓടിച്ചെന്ന് രാവണനോട് വിവരം പറഞ്ഞു. "പ്രഭോ! മഹാശക്തനും വാനരസ്വരൂപിയുമായ ഒരുവൻ സീതയെ വന്നു കണ്ടു സംസാരിച്ച് അശോകവനികയിലെ എല്ലാ വൃക്ഷങ്ങളേയും തകർത്തിരിക്കുന്നു ക്ഷേത്രമാളികയും അവൻ തല്ലിത്തകർത്തു. മാളികയെ സംരക്ഷിക്കുന്ന രാക്ഷസന്മാരെയെല്ലാം അവൻ കൊന്നു. അവൻ ഇപ്പോൾ അശോകവനികയിൽതന്നെ ഉണ്ട്."

ഉദ്യാനം തകർത്ത അനിഷ്ടസംഭവം കേട്ട രാവണൻ എഴുന്നേറ്റ് ഉടനെ കിങ്കരന്മാർ എന്ന പേരിൽ പ്രസിദ്ധരായ ലക്ഷം രാക്ഷസന്മാരെ ഹനുമാനെ കൊല്ലാനായി പറഞ്ഞയച്ചു. ക്ഷേത്രമാളിക തല്ലിത്തകർത്ത ഹനുമാൻ അതിലെ ഒരിരുമ്പുതൂണ് പറിച്ചെടുത്തു. ഹനുമാനെക്കണ്ട രാക്ഷസന്മാർ അദ്ദേഹത്തിന്റെ നേരെ പലവിധ ആയുധങ്ങളും പ്രയോഗിച്ചു. ഹനുമാൻ അവരെയെല്ലാം ഇരുമ്പുതൂണുകൊണ്ട് അടിച്ചുകൊന്നു. കിങ്കരന്മാർ കൊല്ലപ്പെട്ടവിവരം കേട്ട് കോപംകൊണ്ട് മതിമറന്ന രാവണൻ ഹനുമാന്റെ നേരെ പഞ്ചസേനാനായകന്മാരെ പറഞ്ഞയച്ചു. ഹനുമാൻ നിഷ്പ്രയാസം അവരേയും കൊന്നു. രാവണൻ പിന്നെ അതിശക്തന്മാരായ ഏഴു മന്ത്രിപുത്രന്മാരെ പറഞ്ഞയച്ചു. അവരേയും ഹനുമാൻ ഇരുമ്പുതൂണകൊണ്ട് അടിച്ചുകൊന്നു. രാക്ഷസന്മാരുടെ വരവും പ്രതീക്ഷിച്ച ഹനുമാൻ ആദ്യം ഇരുന്നിരുന്ന മാളികമുകളിൽ ചെന്നിരുന്നു. മന്ത്രിപുത്രന്മാർ മരിച്ചവിവരം അറിഞ്ഞ രാവണൻ ഇളയമകനായ അക്ഷകുമാരനെ, ഹനുമാനെ കൊന്നുവരാൻ കല്പിച്ച്, പറഞ്ഞയച്ചു

അക്ഷകുമാരൻ ശക്തനും പ്രതാപശാലിയുമായിരുന്നു. അവൻ ഹനുമാന്റെ നേരെ ശരവർഷം ചെയ്തു. ഹനുമാൻ ആകാശത്തേക്കുയർന്ന് ഇരുമ്പുതൂണുകൊണ്ട് അക്ഷകുമാരന്റെ തലയിൽ അടിച്ചു. അതോടെ അക്ഷകുമാരനും മരിച്ചു. അവന്റെ കൂടെവന്ന രാക്ഷസന്മാരേയും ഹനുമാൻ നിശ്ശേഷം സംഹരിച്ചു. അക്ഷകുമാരൻ മരിച്ച വിവരം അറിഞ്ഞ് രാവണൻ വല്ലാതെ ദുഃഖിച്ചു. മൂത്തപുത്രനായ ഇന്ദ്രജിത്തിനോട് പറഞ്ഞു. "നിന്റെ അനുജനെ കൊന്ന ശത്രുവിനെ നേരിടാനായി ഞാൻ തന്നെ പോകാം. ഒന്നുകിൽ ഞാൻ അവനെ കൊല്ലും. അല്ലെങ്കിൽ ബന്ധിച്ചുകൊണ്ടുവരുന്നുണ്ട്."

ഇന്ദ്രജിത്ത് അച്ഛനെ സമാശ്വസിപ്പിച്ചുകൊണ്ട് പറഞ്ഞു. "അച്ഛ! അങ്ങ് ദുഃഖിക്കരുത്. ഞാൻ ജീവിച്ചിരിക്കേ അങ്ങ് എന്താണ് ഇങ്ങനെ സങ്കടപ്പെട്ട് സംസാരിക്കുന്നത്? ആ വാനരനെ ഞാൻ ഉടൻ ബ്രഹ്മാസ്ത്രംകൊണ്ട് ബന്ധിച്ച് കൊണ്ടുവരുന്നുണ്ട്." ഇങ്ങനെ പറഞ്ഞ് പരാക്രമശാലിയായ ഇന്ദ്രജിത്ത് തേരിലേറി വലിയൊരു സൈന്യത്തോടെ അശോകവനികയിലേക്ക് ചെന്നു. രാക്ഷസൈന്യങ്ങളുടെ പോരിനുവിളികേട്ട ഹനുമാൻ ഇരുമ്പുതൂണുമായി ആകാശത്തിലേക്ക് ഉയർന്നു. ആകാശത്തിൽ ഗരുഡനേപ്പോലെ അതിവേഗത്തിൽ സഞ്ചരിക്കുന്ന ഹനുമാനെ ഇന്ദ്രജിത്ത് ശരങ്ങളെക്കൊണ്ട് പിളർന്നു. എട്ടു ബാണങ്ങളെക്കൊണ്ട് ഹനുമാന്റെ ശിരസ്സും, ആറു ബാണങ്ങളെക്കൊണ്ട് ഹൃദയവും, നാലു ബാണങ്ങളെക്കൊണ്ട് രണ്ടുകാലുകളും, ഒരു ശരംകൊണ്ട് വാലും പിളർന്ന് ഉച്ചത്തിൽ സിംഹനാദം മുഴക്കി. ഇന്ദ്രജിത്തിന്റെ ശരങ്ങൾ ഏറ്റിട്ടും ഹനുമാന് പീഡയൊന്നുമുണ്ടായില്ല. തന്റെ കയ്യിലെ തൂണുകൊണ്ടടിച്ച് ഇന്ദ്രജിത്തിന്റെ തേര് തകർത്തു. കുതിരകളേയും സൂതനേയും കൊന്നു. ശക്തനായ മേഘനാദൻ ഉടനെ മറ്റൊരു തേരിലേറി ബ്രഹ്മാസ്ത്രംകൊണ്ട് ഹനുമാനെ ബന്ധിച്ച് രാവണന്റെ സമീപത്തേക്ക് കൊണ്ടുപോയി. ശ്രീരാമന്റെ നാമം നിരന്തരം ജപിക്കുന്നവൻ, വേഗത്തിൽ അജ്ഞാനബന്ധം നശിച്ച് മുക്തരായിത്തീരുന്നു. അപ്രകാരമുള്ള മഹിമയോടുകൂടിയ രാമന്റെ പാദാരവിന്ദങ്ങളെ ഹൃദയത്തിൽ സ്മരിച്ചുകൊണ്ടിരിക്കുന്ന ഹനുമാൻ, സദാ ജീവന്മുക്തനാണ്. അങ്ങനെയുള്ള അദ്ദേഹത്തെ ശരീരത്തിൽ ഏൽക്കുന്ന നിസ്സാരമായ അസ്ത്രബന്ധനം എങ്ങനെ ബാധിക്കാനാണ്?



## നാലാം സർഗം
## ലങ്കാദഹനം

രാക്ഷസന്മാർ ഹനുമാന്റെ രണ്ടുകൈകളും ചേർത്തുകെട്ടി. കഴുത്തുമുതൽ അരവരെ കയറുകൊണ്ട് വരിഞ്ഞുകെട്ടി. അശോകവനികയിൽനിന്ന് രാവണന്റെ സമീപത്തേക്ക് നടത്തിക്കൊണ്ടുപോയി. ബന്ധനത്തിൽപ്പെട്ടവനും, ഭയലേശംപോലുമില്ലാതെ ലങ്കാപട്ടണത്തെ നോക്കികാണുന്നവനുമായ ഹനുമാനെ കാണാൻവന്ന രാക്ഷസന്മാർ, അദ്ദേഹത്തെ കൈചുരുട്ടി ഇടിച്ചു. ഹനുമാനെ ബ്രഹ്മാസ്ത്രം ബാധിക്കില്ല എന്ന് ബ്രഹ്മാവ് വരംകൊടുത്തിരുന്നു. അതിനാൽ ബ്രഹ്മാസ്ത്രബന്ധനം ക്ഷണനേരംകൊണ്ട് ഹനുമാനെ വിട്ടുപോയി. ആ വിവരം അറിഞ്ഞു എങ്കിലും രാവണനെ കാണാൻ സന്ദർഭം കിട്ടുമല്ലോ എന്നു കരുതി, കയറുകൊണ്ടുള്ള ബന്ധനത്തിൽ കുടുങ്ങിയവനെപ്പോലെ ഹനുമാൻ രാക്ഷസന്മാരോടൊന്നിച്ച് പോയി. ഹനുമാനെ സഭയുടെ മദ്ധ്യത്തിലിരുന്ന രാവണന്റെ മുമ്പിൽ കൊണ്ടുനിർത്തി ഇന്ദ്രജിത്ത് പറഞ്ഞു. "അച്ഛ! നമ്മുടെ രാക്ഷസന്മാരെ പലരേയും കൊന്ന ഈ വാനരനെ ഞാനിതാ ബ്രഹ്മാസ്ത്രംകൊണ്ട് ബന്ധിച്ചു കൊണ്ടുവന്നിരിക്കുന്നു. മന്ത്രിമാരോട് ആലോചിച്ച് ഇനി യുക്തമായത് ചെയ്താലും. ഇവൻ ഒരു സാധാരണ വാനരനല്ല." ഇന്ദ്രജിത്ത് പറഞ്ഞതു കേട്ട രാവണൻ മന്ത്രിയായ പ്രഹസ്തനോട് കല്പിച്ചു. "പ്രഹസ്ത! ഇവൻ ആരാണെന്നും, എവിടെനിന്ന് വരുന്നവനാണെന്നും, ഇവിടെ എന്തുകാര്യം എന്നും, അശോകവനിക നശിപ്പിച്ചതെന്തിനാണെന്നും, നമ്മുടെ അനേകം രാക്ഷസന്മാരെ വധിച്ചത് എന്തിനെന്നും ഇവനോട് ചോദിക്കൂ." പ്രഹസ്തൻ ആദരവോടെ ഹനുമാനോട് ചോദിച്ചു. "അല്ലയോ വാനര! നീ ആരാണ്? ആരുടെ ദൂതനായിട്ടാണ് ഇങ്ങോട്ടു വന്നത്? നീ പേടിക്കേണ്ട. നിന്നെ ഞാൻ അഴിച്ചുവിടാം. മഹാരാജാവിനോട് സത്യം ബോധിപ്പിക്കൂ."

പ്രഹസ്തന്റെ ചോദ്യംകേട്ട് സന്തോഷിച്ച ഹനുമാൻ മൂന്നുലോകങ്ങൾക്കും ഉപദ്രവകാരിയായ രാവണനെ നോക്കി, ശ്രീരാമനെ സ്മരിച്ചുകൊണ്ട്, രാമന്റെ വിവരം പറയാൻ ആരംഭിച്ചു. "ദേവശ

ത്രുവായ രാവണ! നായ ഹവിസ്സിനെ എന്നപോലെ, സ്വന്തം നാശ ത്തിനായി, അങ്ങ് ആരുടെ ഭാര്യയെ അപഹരിച്ചുവോ, ആ രാമന്റെ ദൂതനാണ് ഞാൻ. അങ്ങ് സീതയെ കട്ടുകൊണ്ടുപോന്നശേഷം രാമൻ ദേവിയെ അന്വേഷിച്ച് മതംഗപർവ്വതത്തിലെത്തി. സുഗ്രീവ നോട് സഖ്യം ചെയ്തു. രാമൻ ഒരു ശരംകൊണ്ട് ബാലിയെക്കൊന്ന് സുഗ്രീവനെ കിഷ്കിന്ധയിലെ വാനരരാജാവാക്കി വാഴിച്ചു. വാന രരാജാവായ സുഗ്രീവൻ അതിശക്തരായ കോടിക്കണക്കിന് വാനര ന്മാരോടും രാമലക്ഷ്മണന്മാരോടുംകൂടി ഇപ്പോൾ പ്രവർഷണപർവ്വ തത്തിൽ താമസിച്ചുവരുന്നു. സുഗ്രീവൻ പറഞ്ഞയച്ചതനുസരിച്ച് അസംഖ്യം വാനരന്മാർ സീതയെ പത്തുദിക്കുകളിലും അന്വേഷിച്ചു കൊണ്ടിരിക്കുന്നുണ്ട്. ആ വാനരന്മാരിൽ ഒരുവനാണ് ഞാൻ. വായു വിന്റെ പുത്രനാണ്. ഹനുമാൻ എന്നാണ് എന്റെ പേര്. സീതയെ അന്വേഷിച്ചാണ് ഇവിടെ വന്നത്. ഇവിടെ എനിക്ക് സീതയെ അശോ കവനികയിൽ കാണാൻ കഴിഞ്ഞു. അശോകവനികയെ നശിപ്പി ച്ചത് വാനരചാപല്യം കൊണ്ടാണ്. അങ്ങ് പറഞ്ഞയച്ച രാക്ഷസ ന്മാർ പലവിധ ആയുധങ്ങളുമേന്തി എന്നെ കൊല്ലാൻ പാഞ്ഞുവ ന്നു. ശരീരം എല്ലാവർക്കും പ്രിയപ്പെട്ടതാണല്ലോ. അതിനെ രക്ഷി ക്കാനാണ് എന്നോടെതൃത്ത രാക്ഷസന്മാരെ കൊന്നത്. അനന്തരം മേഘനാദൻ എന്നെ ബ്രഹ്മാസ്ത്രംകൊണ്ട് ബന്ധിച്ചു. ബ്രഹ്മാവിന്റെ വരപ്രഭാവത്താൽ ബ്രഹ്മാസ്ത്രം എന്നെ തൊട്ടമാത്രയിൽതന്നെ വിട്ടു പോയി. എങ്കിലും കാരുണ്യത്താൽ അങ്ങയ്ക്ക് ഹിതം ഉപദേശി ക്കാനാണ് ഞാൻ കെട്ടിൽപ്പെട്ടവനേപ്പോലെ ഇങ്ങോട്ട് വന്നത്.

"രാവണ! അങ്ങ് ലോകഗതിയെ നോക്കിക്കണ്ട് വിവേകിയായി ത്തീരൂ. തമോഗുണപ്രധാനമാണ് രാക്ഷസീബുദ്ധി. അതിനെ ഉപേ ക്ഷിക്കൂ. സത്വഗുണപ്രധാനമാണ് ദൈവീബുദ്ധി. അതിനെ ആശ്ര യിക്കൂ. അതുകൊണ്ടു മാത്രമേ സംസാരബന്ധത്തിൽ നിന്ന് മോച നം കിട്ടൂ. അതാണ് ജീവന് ഏറ്റവും ഹിതമായിട്ടുള്ളത്. അങ്ങ് ബ്രഹ്മദേവന്റെ ഉത്തമവംശത്തിൽ ജനിച്ചവനാണ്. പുലസ്ത്യമഹർഷി യുടെ പൗത്രനും, വിശ്രവസ്സിന്റെ മകനുമാണ്. ലോകപാലനായ കുബേരന്റെ അനുജനുമാണ്. ശരീരമാണെന്നഭിമാനിക്കുമ്പോളാണ് രാക്ഷസനായി തോന്നപ്പെടുന്നത്. ആത്മദൃഷ്ടിയിലൂടെ നോക്കി യാൽ രാക്ഷസനല്ല എന്ന ബോധ്യം വരും. അങ്ങ് വികാരങ്ങളൊ

ന്നുമില്ലാത്ത ആത്മാവാണ്. ദുഃഖത്തിനു കാരണമായ ശരീരം ഇന്ദ്രിയങ്ങൾ ബുദ്ധി ഇവയൊന്നുമല്ല. ഇവ അങ്ങയുടേയുമല്ല. ഉറക്കത്തിൽ ശരീരവും ഇന്ദ്രിയങ്ങളും ബുദ്ധിയും ലയിക്കുന്നില്ലേ? അതിനാൽ അവയ്ക്ക് സത്യത്വമില്ല. ഞാൻ സത്യമാണ് പറയുന്നത്. അങ്ങ് അദ്വിതീയനായ ആത്മാവാണ്. അങ്ങയ്ക്ക് ഉണ്ടാവുക നിലനിൽക്കുക നശിക്കുക എന്നീ വികാരങ്ങളൊന്നുമില്ല. എങ്ങും നിറഞ്ഞ ആകാശം ഒന്നിനോടും ബന്ധപ്പെടാത്തതുപോലെ, ആത്മാവായ അങ്ങയ്ക്ക് ശരീരത്തോട് യാതൊരു ബന്ധവും ഇല്ല. ശരീരം ഇന്ദ്രിയങ്ങൾ പ്രാണൻ മനസ്സ് ഇവയാണെന്ന് തോന്നുമ്പോളാണ് ബന്ധം ഉണ്ടാകുന്നത്. ഞാൻ ജ്ഞാനമാത്രസ്വരൂപനാണ്. ജനനമില്ലാത്തവനാണ്. നാശരഹിതനാണ്. ആനന്ദസ്വരൂപനാണ് എന്നു ബോധിച്ചാൽ മുക്തനായിത്തീരാം. ശരീരം ഭൂമിയുടെ വികാരമാണ്. അത് താനല്ല. വായുവിന്റെ വികാരമായ പ്രാണനും താനല്ല. അഹങ്കാരത്തിന്റെ വികാരമാണ് മനസ്സ്. അതും താനല്ല. ബുദ്ധി പ്രകൃതിയുടെ വികാരമാണ്. അതും ആത്മാവായ താനല്ല. ആത്മാവ് ജ്ഞാനസ്വരൂപനും ആനന്ദസ്വരൂപനുമാണ്. വികാരങ്ങളൊന്നുമില്ലാത്തവനാണ്. ശരീരം പ്രാണൻ ഇന്ദ്രിയങ്ങൾ മനസ്സ് ബുദ്ധി ഇവയിൽനിന്ന് അന്യനാണ്. യാതൊരുവിധ മാലിന്യവും ബാധിക്കാത്തവനാണ്. എപ്പോഴും ഉപാധികളിൽനിന്ന് വിട്ടുനിൽക്കുന്നവനാണ്. (ബുദ്ധി മനസ്സ് ഇന്ദ്രിയങ്ങൾ ശരീരം ഇവ ആത്മാവിനെ മറയ്ക്കുന്നതുപോലെ തോന്നപ്പെടുന്നവയാണ്. അവയാണ് ഉപാധികൾ). ഇങ്ങനെ ആത്മസ്വരൂപത്തെ അറിഞ്ഞാൽ മുക്തനായിത്തീരും.

"ബുദ്ധിമാനായ രാവണ! ഞാൻ മോക്ഷപ്രാപ്തിക്കുള്ള അനുഷ്ഠാനം പറഞ്ഞുതരാം. ശ്രദ്ധിച്ചു കേൾക്കൂ. വിഷ്ണുഭഗവാനിലുള്ള ഭക്തി വളരെവേഗത്തിൽ മനഃശുദ്ധിയുണ്ടാക്കും. ശുദ്ധമായ മനസ്സിൽ ജ്ഞാനം പ്രകാശിക്കും. ജ്ഞാനംകൊണ്ട് താൻ ആത്മാവാണെന്ന അനുഭവം വരും. അതോടെ പരമപദത്തെ പ്രാപിക്കുകയും ചെയ്യാം. അതിനാൽ ഭക്തിയുണ്ടാവാനായി അങ്ങ് പ്രകൃതിക്കതീതനും, സർവ്വവ്യാപിയും പുരാണപുരുഷനുമായ രാമനെ ഭജിക്കൂ. മനസ്സിന്റെ അശുദ്ധികൊണ്ടാണ് അങ്ങയ്ക്ക് രാമനെ ശത്രുവായി തോന്നുന്നത്. ശരണാഗതവത്സലനായ രാമനെ അങ്ങ് ആശ്രയിക്കൂ. സീതയെ രാമന് സമർപ്പിച്ച്, പുത്രന്മാരോടും ബന്ധുക്കളോടുംകൂടി

രാമനെ നമസ്കരിക്കൂ. എന്നാൽ അങ്ങയ്ക്ക് ഭയത്തിൽനിന്ന് ശാശ്വതമായ മോചനംകിട്ടും. സ്വന്തം ഹൃദയത്തിൽ ആനന്ദസ്വരൂപേണ വിളങ്ങുന്ന പരമാത്മാവാണ് രാമൻ. രാമനെ ഭക്തിയോടുകൂടി ആശ്രയിക്കാത്തവന് ദുഃഖസ്വരൂപമായ സംസാരസമുദ്രത്തെ കടക്കുക എന്നത് അസാദ്ധ്യം തന്നെയാണ്. അതിനു തയ്യാറില്ലെങ്കിൽ അങ്ങ് അജ്ഞാനമാകുന്ന തീയിൽ അനുനിമിഷം നീറുന്നവനായി, താൻ ചെയ്ത പാപങ്ങളുടെ ഫലമായിട്ട് നാശത്തിലേക്ക് അതിവേഗം നീങ്ങിക്കൊണ്ടിരിക്കും. എത്രകാലം കഴിഞ്ഞാലും അങ്ങയ്ക്ക് സംസാര സമുദ്രത്തിൽനിന്ന് രക്ഷപ്പെടാൻ കഴിയില്ല."

വായുപുത്രനായ ഹനുമാന്റെ അമൃതസമാനങ്ങളായ വാക്കുകൾ രാവണനെ പ്രകോപിപ്പിക്കുകയാണ് ചെയ്തത്. ചുവന്ന കണ്ണുകൾ ഉരുട്ടിമിഴിച്ചുകൊണ്ട് രാവണൻ ഹനുമാനോട് പറഞ്ഞു. "നീ വാനരന്മാരിൽ അധമനും ദുർബുദ്ധിയുമാണ്. അതാണ് എന്റെ മുൻപിൽനിന്ന് തീരെ ഭയമില്ലാതെ ഇങ്ങനെ ചിലയ്ക്കുന്നത്. നീ പറഞ്ഞ വനവാസിയായ രാമൻ ആരാണ്? നരാധമനായ അവനെ ഞാൻ സംഹരിക്കുന്നുണ്ട്. ഇപ്പോൾ ആദ്യംതന്നെ നിന്നെ ഞാൻ കൊല്ലും. പിന്നീട് സീതയേയും ലക്ഷ്മണനേയും വധിക്കും. അതിനുശേഷം ശക്തനായ സുഗ്രീവനേയും അവന്റെ അനുയായികളായ വാനരന്മാരേയും ഞാൻ കൊല്ലുന്നുണ്ട്." രാവണനെ കോപംകൊണ്ട് ദഹിപ്പിക്കത്തക്കവിധത്തിൽനോക്കി ഹനുമാൻ പറഞ്ഞു. "നീചനായ രാക്ഷസ! നിന്നെപ്പോലെ കോടിക്കണക്കിനു രാവണന്മാർ എത്തിയാലും എന്റെ ശക്തിക്കുമുൻപിൽ നിസ്സാരന്മാരാണ്. ഞാൻ രാമന്റെ ദാസനാണ്. എന്റെ പരാക്രമം അപാരമാണ്." ഹനുമാൻ ഇങ്ങനെ പറഞ്ഞപ്പോൾ "ഇവനെ ഇപ്പോൾത്തന്നെ വെട്ടി തുണ്ടംതുണ്ടമാക്കുവിൻ. ഇവനെ കൊല്ലുന്നത് നമ്മുടെ ബന്ധുക്കളായ രാക്ഷസന്മാർ കണ്ടു രസിക്കട്ടെ" എന്ന് രാവണൻ സമീപത്തിൽനിന്നിരുന്ന രാക്ഷസനോട് കല്പിച്ചു. അവനെ തടുത്തുകൊണ്ട് വിഭീഷണൻ ജ്യേഷ്ഠനോട് പറഞ്ഞു. "രാജാവേ! പ്രതാപശാലികളായ രാജാക്കന്മാർ ദൂതനെ കൊല്ലുക പതിവില്ല. ഈ വാനരനെ കൊല്ലുകയാണെങ്കിൽ സീതയുടെ വർത്തമാനം ആരാണ് പിന്നെ രാമനെ അറിയിക്കുക? സീതയുടെ വിവരം അറിഞ്ഞാലല്ലേ രാമൻ അങ്ങയോട് യുദ്ധത്തിനു വരികയുള്ളു? അപ്പോഴല്ലേ അങ്ങയ്ക്ക് രാമനെ

കൊല്ലാൻ കഴിയൂ? അതിനല്ലേ അങ്ങ് തരം നോക്കിയിരിക്കുന്നത്? അതിനാൽ ഇവനെ കൊല്ലുന്നതിനു തുല്യമായ എന്തെങ്കിലും ഒരു ശിക്ഷ കൊടുത്ത് പറഞ്ഞയക്കണമെന്നാണ് എന്റെ അഭിപ്രായം. ഇവൻ മടങ്ങിച്ചെന്ന് രാമനോട് വിവരം പറയട്ടെ. അങ്ങനെയാണെങ്കിൽ അങ്ങയ്ക്ക് രാമനോടും സുഗ്രീവനോടും യുദ്ധം ചെയ്യാൻ സന്ദർഭം കിട്ടുമല്ലോ." വിഭീഷണൻ പറഞ്ഞതു കേട്ട രാവണൻ രാക്ഷസന്മാരോട് കല്പിച്ചു. "വാനരന്മാർക്ക് വാലിൽ വലിയ സ്നേഹമാണെന്ന് കേട്ടിട്ടുണ്ട്. അതിനാൽ ഇവന്റെ വാലിൽ തുണിചുറ്റി എണ്ണ നനച്ച് തീക്കൊളുത്തി തെരുവിൽകൂടെ കൊണ്ടുനടക്കുവിൻ. വാൽ കരിഞ്ഞുനശിച്ചതിനുശേഷം ഇവനെ വിട്ടയക്കുവിൻ. വാൽ നഷ്ടപ്പെട്ടു ചെല്ലുന്ന ഇവനെ വാനരന്മാർ കാണട്ടെ." "അങ്ങനെ ആവാം" എന്നു സമ്മതിച്ച് രാക്ഷസന്മാർ ചണനൂൽ, വസ്ത്രങ്ങൾ മുതലായവകൊണ്ട് ഹനുമാന്റെ വാലിൽചുറ്റിക്കെട്ടി എണ്ണ നനച്ചു. വാലിന്റെ അറ്റത്ത് തീ കൊളുത്തി. ഹനുമാനെ കയറുകളെക്കൊണ്ട് വരിഞ്ഞു കെട്ടി തോളിൽ എടുത്ത് അവർ തെരുവിലൂടെ നടന്നു. ഇവൻ കള്ളനാണ് എന്ന് ഘോഷിച്ചുകൊണ്ടും, പെരുമ്പറകൾ മുഴക്കികൊണ്ടും, ഹനുമാനെ ഓരോ തെരുവിലൂടേയും രാക്ഷസന്മാർ കൊണ്ടുനടന്നു. അവർ ഇടയ്ക്കിടക്ക് മുഷ്ടിചുരുട്ടി ഹനുമാനെ ഇടിക്കുകയും ചെയ്തിരുന്നു. ഹനുമാൻ ഇതിനെല്ലാം പ്രതികാരം ചെയ്യണമെന്നു കരുതി, അവരുടെ ഉപദ്രവങ്ങളെല്ലാം സഹിച്ചു.

പടിഞ്ഞാറെ ഗോപുരത്തിനു സമീപത്തെത്തിയപ്പോൾ ഹനുമാൻ തന്റെ ശരീരം വളരെ ചെറുതാക്കി. അതോടെ കെട്ടുകൾ അഴിഞ്ഞു വീണു. വീണ്ടും പർവ്വതാകാരനായിത്തീർന്ന ഹനുമാൻ ഗോപുരത്തിലേക്ക് ചാടി ഒരു തൂണുപറിച്ചെടുത്തു. തന്നെ ബന്ധിച്ചുകൊണ്ടുപോയിരുന്ന രാക്ഷസന്മാരെയെല്ലാം തൂണുകൊണ്ട് അടിച്ചുകൊന്നു. അതിനുശേഷം ഓരോ മാളികയുടേയും മുകളിൽ ചാടിക്കയറി വാലിലെ തീകൊണ്ട് അതിന് തീ കൊളുത്തി. അങ്ങനെ ലങ്കയിലെ ഗൃഹങ്ങളെയെല്ലാം ചുട്ടുചാമ്പലാക്കി. "അച്ഛാ! മകനേ! നാഥാ!" എന്നെല്ലാം നിലവിളിച്ചുകൊണ്ട് രാക്ഷസസ്ത്രീകൾ തീയിൽവീണു വെന്തുമരിച്ചു. വിഭീഷണന്റെ ഗൃഹമൊഴികെ മറ്റെല്ലാം ഹനുമാൻ അഗ്നിക്ക് ഇരയാക്കി. ഒടുവിൽ ഹനുമാൻ സമുദ്രത്തിൽച്ചാടി വാലിലെ തീ കെടുത്തി. അഗ്നി വായുവിന്റെ സ്നേഹിതനായതിനാ

ലും, സീത അഗ്നിയെ പ്രാർത്ഥിച്ചതിനാലും, അഗ്നി ഹനുമാന് അത്യന്തം ശീതളനായിട്ടാണ് അനുഭവപ്പെട്ടത്. ശ്രീരാമന്റെ നാമസ്മരണംകൊണ്ടുതന്നെ ആധ്യാത്മികം ആധിദൈവികം ആധിഭൗതികം എന്നീ സംസാരതാപങ്ങൾപോലും നശിക്കുന്നു. അങ്ങനെയുള്ള രാമന്റെ ദൂതനായ ഹനുമാനെ വെറും സാധാരണ അഗ്നിക്ക് ദഹിപ്പിക്കുവാൻ കഴിയുമോ? ഒരിക്കലുമില്ല.



## അഞ്ചാം സർഗം
## ഹനൂമത്-പ്രത്യാഗമനം

അനന്തരം സീതയെ നമസ്കരിച്ചുകൊണ്ട് ഹനൂമാൻ പറഞ്ഞു. "ദേവി! രാമന്റെ സമീപത്തേക്കു പോകാൻ എനിക്ക് അനുജ്ഞ തന്നാലും. ഞാൻ അവിടെച്ചെന്ന ഉടനെ രാമൻ അനുജനോടൊന്നിച്ച് ഭവതിയെ കാണാൻ ഇങ്ങോട്ട് വരും." ഇങ്ങനെ പറഞ്ഞ് സീതയെ മൂന്നുപ്രദക്ഷിണംവച്ച് നമസ്കരിച്ച് യാത്ര പുറപ്പെട്ടുകൊണ്ട് ഹനൂമാൻ വീണ്ടും പറഞ്ഞു. "ദേവി! ഭവതിക്ക് മംഗളം ഭവിക്കട്ടെ. ഞാൻ പോകുന്നു. അവിടുന്ന്, ലക്ഷ്മണനോടും കോടിക്കണക്കിന് വാനരസൈന്യത്തോടുംകൂടിയ സുഗ്രീവനോടുമൊന്നിച്ച് രാമനെ താമസിയാതെ കാണും." ദുഃഖപരവശയായ സീത പറഞ്ഞു. "അങ്ങയെ കണ്ടതോടെ ഞാൻ എന്റെ ദുഃഖം മറന്നിരുന്നു. ഇപ്പോൾ അങ്ങ് പോവുകയാണല്ലോ. രാമന്റെ വർത്തമാനം കേൾക്കാതെ ഞാൻ ഇനി എങ്ങനെ ജീവിക്കും?" ഹനൂമാൻ പറഞ്ഞു. അങ്ങനെയാണെങ്കിൽ ദേവി എന്റെ തോളിൽ കയറി ഇരുന്നുകൊള്ളൂ. ഭവതിക്ക് സമ്മതമാണെങ്കിൽ ഞാൻ ഇപ്പോൾത്തന്നെ രാമന്റെ സമീപത്തിലെത്തിക്കാം." സീത മറുപടി പറഞ്ഞു. "രാമൻ സമുദ്രം വറ്റിച്ചോ, ശരങ്ങളെക്കൊണ്ട് സേതുബന്ധിച്ചോ വാനരസൈന്യത്തോടൊന്നിച്ച് ഇവിടെ വന്ന് രാവണനെ സംഹരിച്ച് എന്നെ വീണ്ടുകൊണ്ടുപോവുകയാണെങ്കിൽ, അദ്ദേഹത്തിന്റെ കീർത്തി ശാശ്വതമായി നിലനിൽക്കും. അതിനാൽ അങ്ങ് വേഗം പോകൂ. ഞാൻ എങ്ങനെയെങ്കിലും ജീവൻ നിലനിർത്താൻ ശ്രമിക്കാം." ഇങ്ങനെ പറഞ്ഞ് സീത ഹനൂമാന് യാത്രാനുമതി കൊടുത്തു.

സീതയെ നമസ്കരിച്ച് ഹനൂമാൻ സമുദ്രത്തിന്റെ വടക്കെക്കരയിലേക്കു ചാടാനായി ത്രികൂടപർവ്വതത്തിനു മുകളിൽ കയറി. മുപ്പതു യോജന വലിപ്പമുള്ള ശരീരത്തോടുകൂടിയവനായിത്തീർന്ന് ഉച്ചത്തിൽ സിംഹനാദം മുഴക്കിക്കൊണ്ട് ഹനൂമാൻ സമുദ്രത്തിനുമീതെ വടക്കോട്ട് ചാടി. വടക്കേക്കരയിൽ കാത്തിരിക്കുന്ന വാനരന്മാർ ഹനുമാന്റെ സിംഹനാദം കേട്ടു. ഹനുമാൻ വരുന്നു എന്നു മനസ്സി

ലാക്കി അവർ പ്രതിശബ്ദം പുറപ്പെടുവിച്ചു. "ശബ്ദംകൊണ്ടുതന്നെ ഹനുമാൻ കാര്യം സാധിച്ചിട്ടാണ് വരുന്നതെന്ന് മനസ്സിലാക്കാം. നോക്കൂ! ഹനുമാന്റെ വരവ്" എന്നിങ്ങനെ വാനരന്മാർ പരസ്പരം പറഞ്ഞു. അപ്പോഴേക്കും ഹനുമാൻ മഹേന്ദ്രപർവ്വതത്തിന്റെ മുകളിൽ ചാടിവീണു. "കണ്ടു സീതയെ. ലങ്കാനഗരത്തേയും ഉദ്യാനത്തേയും തകർത്തു. രാവണനോട് സംഭാഷണം ചെയ്തു. അതിനുശേഷമാണ് ഞാൻ മടങ്ങിവന്നത്. നമുക്ക് ഇപ്പോൾത്തന്നെ രാമന്റേയും സുഗ്രീവന്റേയും സമീപത്തേക്ക് പോകാം" എന്ന് ഹനുമാൻ പറഞ്ഞു. ഇതുകേട്ട് വാനരന്മാർ ഹനുമാനെ ആലിംഗനം ചെയ്തു. ചിലർ ഹനുമാന്റെ വാല് ചുംബിച്ചു. ചിലർ ഹനുമാന്റെ മുൻപിൽ നൃത്തം ചെയ്തു. ഹനുമാനെ മുന്നിൽനടത്തിക്കൊണ്ട് വാനരന്മാർ പ്രവർഷണപർവ്വതത്തിലേക്ക് പുറപ്പെട്ടു. കിഷ്കിന്ധയുടെ സമീപത്തെത്തിയ വാനരന്മാർ സുഗ്രീവന്റെ 'മധുവനം' എന്ന ഉദ്യാനം കണ്ടു. വാനരന്മാർ അംഗദനോട് പറഞ്ഞു. "ഞങ്ങൾക്ക് നല്ല വിശപ്പും ദാഹവും ഉണ്ട്. ഈ ഉദ്യാനത്തിൽക്കയറി പഴങ്ങൾതിന്ന് വിശപ്പു മാറ്റാം. ധാരാളം തേനും കഴിക്കാം. അങ്ങ് അനുവാദം തന്നാലും."

അംഗദൻ മറുപടി പറഞ്ഞു. "ഹനുമാനാണ് കാര്യം സാധിച്ചത്. അദ്ദേഹത്തിന്റെ പ്രസാദത്താൽ മതിയാവോളം ഫലമൂലങ്ങൾ തിന്നുകൊള്ളൂ." അംഗദൻ അനുവദിച്ചതോടെ വാനരന്മാർ മധുവനത്തിൽ പ്രവേശിച്ച് ഇഷ്ടംപോലെ തേൻകുടിക്കാനും പഴങ്ങൾ തിന്നാനും തുടങ്ങി. സുഗ്രീവന്റെ അമ്മാമനായ ദധിമുഖൻ എന്ന വാനരനാണ് മധുവനത്തിന്റെ മേൽനോട്ടം വഹിച്ചിരുന്നത്. അദ്ദേഹത്തിന്റെ പ്രേരണയനുസരിച്ച് കാവൽക്കാരായ വാനരന്മാർ ഹനുമാൻ മുതലായ വാനരന്മാരെ തടുത്തു. അവർ തങ്ങളെ തടുത്ത വാനരന്മാരെ മുഷ്ടി കൊണ്ടിടിച്ചും കാൽകൊണ്ട് ചവുട്ടി അരച്ചും ധാരാളം തേൻ കുടിച്ചു. ഇഷ്ടംപോലെ പഴങ്ങളും തിന്നു. കോപിച്ച ദധിമുഖൻ അനുയായികളോടൊന്നിച്ച് സുഗ്രീവനോട് ചെന്ന് ആവലാതി പറഞ്ഞു. "രാജാവേ! വളരെക്കാലമായി രക്ഷിച്ചുവരുന്ന അങ്ങയുടെ മധുവനം അംഗദനും ഹനുമാനും വാനരന്മാരുംകൂടി നിശ്ശേഷം നശിപ്പിച്ചിരിക്കുന്നു." ദധിമുഖൻ പറഞ്ഞതു കേട്ടപ്പോൾ സുഗ്രീവന് സന്തോഷമായി. അദ്ദേഹം പറഞ്ഞു. "ഹനുമാൻ സീതയെക്കണ്ട് മടങ്ങിവ

ന്നിരിക്കുന്നു. അല്ലെങ്കിൽ എന്റെ മധുവനത്തെ നോക്കാൻപോലും അവർക്ക് ധൈര്യം വരില്ല. അതിലും ഹനുമാൻ തന്നെയാവും കാര്യം സാധിച്ചിരിക്കുക. ഇതിൽ സംശയമില്ല."

സുഗ്രീവൻ പറഞ്ഞതു കേട്ട് സന്തോഷിച്ച രാമൻ ചോദിച്ചു. "രാജാവേ! അങ്ങ് സീതയെ സംബന്ധിച്ച് എന്താണ് പറഞ്ഞത്?" സുഗ്രീവൻ മറുപടി പറഞ്ഞു. "ദേവ! സീതയെ കണ്ടുകഴിഞ്ഞു. ഹനുമാൻ മുതലായ വാനരന്മാർ എന്റെ മധുവനത്തിൽ പ്രവേശിച്ചിരിക്കുന്നു. അവർ അവിടെ ഇഷ്ടംപോലെ പഴങ്ങൾ പറിച്ചുതിന്നുന്നു. തേൻ കുടിക്കുന്നു. സീതയെ കാണാതെയാണ് തിരിച്ചുവന്നതെങ്കിൽ അവർക്ക് മധുവനത്തിൽ പ്രവേശിക്കാൻ ധൈര്യം വരില്ല." ഇങ്ങനെ രാമനെ സമാധാനിപ്പിച്ചശേഷം സുഗ്രീവൻ ദധിമുഖനോടും അദ്ദേഹത്തിന്റെ ഭൃത്യരായ വാനരന്മാരോടും പറഞ്ഞു. "നിങ്ങൾ പേടിക്കേണ്ട. അംഗദൻ ഹനുമാൻ മുതലായ വാനരന്മാരോട് വേഗം എന്നെ വന്നു കാണാൻ പറയൂ." ഇതുകേട്ട് അവർ അതിവേഗത്തിൽ മധുവനത്തിൽച്ചെന്ന് അംഗദനോടും ഹനുമാനോടും പറഞ്ഞു. "രാമനോടും ലക്ഷ്മണനോടുംകൂടിയ സുഗ്രീവൻ നിങ്ങളെ കാണാൻ കാത്തിരിക്കുന്നു. അവർ മൂന്നുപേരും അത്യന്തം സന്തോഷിച്ചിരിക്കുകയാണ്. അവർ നിങ്ങളെ കാണാൻ ബദ്ധപ്പെട്ടുകൊണ്ടിരിക്കുന്നു." ദധിമുഖൻ ഇങ്ങനെ പറഞ്ഞപ്പോൾ വാനരന്മാർ അംഗദനേയും ഹനുമാനേയും മുൻനിർത്തി ആകാശത്തിലൂടെ ചാടി സുഗ്രീവന്റെ മുൻപിൽച്ചെന്നു വീണു.

"കണ്ടു സുരക്ഷിതയായി സീതയെ" എന്നു പറഞ്ഞ് ഹനുമാൻ ശ്രീരാമന്റെ കാൽക്കൽ നമസ്കരിച്ചു. അനന്തരം സുഗ്രീവനേയും നമസ്കരിച്ചു. ഹനുമാൻ ശ്രീരാമനോട് അറിയിച്ചു. "രാജേന്ദ്ര! ദുഃഖപരവശയായ സീതാദേവി അങ്ങയോട് ക്ഷേമാന്വേഷണം പറഞ്ഞിരിക്കുന്നു. അശോകവനികയിൽ ശിംശപാവൃക്ഷത്തിനു ചുവട്ടിൽ രാക്ഷസികളാൽ ചുറ്റപ്പെട്ടവളായിട്ടാണ് ദേവി ഇരിക്കുന്നത്. ആഹാരമൊന്നും കഴിക്കാത്തവളും, അത്യന്തം മെലിഞ്ഞവളും, മുഷിഞ്ഞ വസ്ത്രം ധരിച്ചവളും, 'രാമ! രാമ!' എന്നുപറഞ്ഞ് കരയുന്നവളുമായ സീതാദേവിയെ മരത്തിനുമുകളിൽ ഇരുന്നുകൊണ്ട് ഞാൻ സമാശ്വസിപ്പിച്ചു. അവിടുത്തെ ജനനം, ദണ്ഡകാരണ്യഗമനം, സീതാപഹരണം, സുഗ്രീവസഖ്യം, ബാലിവധം, സുഗ്രീവൻ പറഞ്ഞയച്ച വാനര

ന്മാരുടെ സീതാന്വേഷണം എന്നിവയെ ഞാൻ ചൊല്ലി കേൾപ്പിച്ച ആ വാനരന്മാരിൽ ഒരുവനായ ഞാൻ ലങ്കയിൽ അശോകവനിക യിൽ ഇരുവുൾ മരത്തിനു മുകളിൽ എത്തിയിരിക്കുന്നു എന്നും സീതാദേവിയെ കാണാൻ കഴിഞ്ഞതിൽ എന്റെ പ്രയത്നം സഫല മായി എന്നും ഞാൻ പറഞ്ഞു. ഞാൻ സുഗ്രീവന്റെ മന്ത്രിയു രാമന്റെ ദാസനുമാണെന്നും പറഞ്ഞു. അതുകേട്ട് സന്തോഷിച്ച ദേവ 'എനിക്ക് കർണ്ണാമൃതമായ ഈ വിവരം പറഞ്ഞവൻ എന്റെ മുൻപിര വന്നാലും' എന്ന് പറഞ്ഞു. ഞാൻ മരത്തിൽനിന്നിറങ്ങി ഒരു ചെറിര വാനരന്റെ രൂപത്തിൽ ദേവിയെ നമസ്കരിച്ച് തൊഴുതുകൊണ അല്പം മാറിനിന്നു. ഞാൻ ആരാണ് എന്നെല്ലാം സീത ചോദിച്ച ഞാൻ എല്ലാം വിസ്തരിച്ച് പറഞ്ഞുകൊടുത്തു. അതിനുശേഷ അവിടുത്തെ മോതിരവും അടയാളമായി കൊടുത്തു. അതോടെ എന്നിൽ പൂർണ്ണവിശ്വാസം വന്ന ദേവി പറഞ്ഞു. 'ഹനുമൻ! രാവു പകലും രാക്ഷസികളാൽ പീഡിപ്പിക്കപ്പെടുന്ന എന്നെ അങ്ങ് കണ്ട വല്ലോ. അതെല്ലാം രാമനോട് വിസ്തരിച്ച് പറയൂ.'

"ഞാൻ സീതയെ ആശ്വസിപ്പിച്ചുകൊണ്ട് പറഞ്ഞു. 'ദേവ രാമനും ഭവതിയെതന്നെ ചിന്തിച്ച് അത്യന്തം ദുഃഖിതനാണ്. ഭവര യുടെ വിവരമൊന്നുമറിയാത്തതിനാൽ രാവും പകലും സങ്കടപ്പെട്ട കൊണ്ടാണ് രാമൻ കഴിയുന്നത്. ഞാൻ ഇപ്പോൾത്തന്നെ ചെന രാമനോട് വിവരം അറിയിക്കുന്നുണ്ട്. ഭവതിയുടെ വിവര കേൾക്കുന്ന മാത്രയിൽ രാമൻ ലക്ഷ്മണനോടും സുഗ്രീവനോടു വാനരസൈന്യങ്ങളോടുംകൂടി ഇവിടേക്ക് വരും. രാവണനെ കു ത്തോടുകൂടി വധിച്ച് ഭവതിയെ സ്വന്തം രാജ്യത്തേക്ക് കൂട്ടിക്കൊണ്ട പോകും. മഹാപ്രഭുവായ രാമൻ എന്നെ വിശ്വസിക്കാൻ തക്ക എന്തെ ങ്കിലും ഒരടയാളം എനിക്ക് തന്നാലും.' ഞാൻ ഇങ്ങനെ പറഞ്ഞ പ്പോൾ സീതാദേവി ശിരസ്സിലണിഞ്ഞിരുന്ന ചൂഡാരത്നം എനിക്ക തന്നു. ചിത്രകൂടത്തിൽ താമസിച്ചിരുന്നപ്പോൾ നടന്ന ജയന്തനെന്ന കാക്കയുടെ കഥയും അടയാളവാക്യമായി പറഞ്ഞുതന്നു. പിന്നീ നിറഞ്ഞ കണ്ണുകളോടെ എന്നോട് പറഞ്ഞു. 'രാമനോട് എന്റെ സ്നേഹാന്വേഷണം പറയൂ. ഞാൻ ലക്ഷ്മണനോട് ചില കഠിനവ ക്കുകൾ പറഞ്ഞിരുന്നു. അറിവില്ലായ്മകൊണ്ട് ഞാൻ അങ്ങനെ പറഞ്ഞുപോയതാണ്. അത് സദയം ക്ഷമിക്കാൻ ലക്ഷ്മണനോ

പറയൂ. രാമൻ എന്നെ വേഗം മോചിപ്പിക്കത്തക്കവിധത്തിൽ ദയയോടെ പ്രവർത്തിക്കാൻ അപേക്ഷിക്കൂ.' ഇങ്ങനെ പറഞ്ഞ് താങ്ങാൻ കഴിയാത്ത ദുഃഖത്തോടെ കരയുന്ന ദേവിയെ ഞാൻ ആശ്വസിപ്പിച്ചു.

"അനന്തരം ഇങ്ങോട്ട് മടങ്ങി വരുന്നതിനു മുൻപായി രാവണന് പ്രിയപ്പെട്ട അശോകവനിക എന്ന ഉദ്യാനത്തെ ഞാൻ തല്ലിത്തകർത്തു. എന്നെ കൊല്ലാൻ വന്ന അസംഖ്യം രാക്ഷസന്മാരേയും, രാവണന്റെ മകനായ അക്ഷകുമാരനേയും കൊന്നു. രാവണനെ കണ്ട് സംസാരിച്ചു. ലങ്കയെ മുഴുവൻ ചുട്ടുപൊട്ടിച്ചതിനുശേഷമാണ് ഞാൻ മടങ്ങി വന്നിരിക്കുന്നത്." ഹനുമാൻ പറഞ്ഞ വിവരങ്ങൾ കേട്ട് അത്യന്തം സന്തോഷിച്ച രാമൻ പറഞ്ഞു. "ഹനുമൻ! അങ്ങ് ചെയ്ത കാര്യങ്ങൾ ദേവന്മാർക്കുപോലും ദുഷ്കരങ്ങളാണ്. ഈ ഉപകാരത്തിനു തക്കതായ പ്രത്യുപകാരം ഞാൻ കാണുന്നില്ല. ഇപ്പോൾ ഞാൻ എന്റെ എല്ലാമെല്ലാം ഇതാ അങ്ങയ്ക്ക് തരുന്നു." ഇങ്ങനെ പറഞ്ഞ് രാമൻ ഹനുമാനെ മാറോടുചേർത്ത് ഗാഢഗാഢം ആലിംഗനംചെയ്തു. സ്നേഹം കൊണ്ടൊഴുകുന്ന കണ്ണീരോടെ ഹനുമാനോട് വീണ്ടും പറഞ്ഞു. "എന്റെ ആലിംഗനം ദുർല്ലഭമാണ്. അങ്ങ് എന്റെ ഉത്തമഭക്തനാണ്. എനിക്ക് ഏറ്റവും പ്രിയപ്പെട്ടവനാണ്. അതാണ് ആലിംഗനത്തിലൂടെ ഞാൻ എന്റെ സർവ്വസ്വവും അങ്ങയ്ക്ക് തന്നത്." ശ്രീരാമന്റെ പാദാരവിന്ദങ്ങളെ തുളസീപ്പൂകൊണ്ട് ഭക്തിയോടെ പൂജിച്ചാൽത്തന്നെ വിഷ്ണുപദപ്രാപ്തിയാണ് അനുഭവം. അങ്ങനെയുള്ള രാമനാൽ ആലിംഗനം ചെയ്യപ്പെട്ട ഹനുമാന്റെ പുണ്യവൈഭവത്തെ ആർക്കാണ് വാഴ്ത്താൻ കഴിയുക?



## ഒന്നാം സർഗം
## ലങ്കാപ്രയാണം

ഹനുമാന്റെ വാക്കുകൾകേട്ട് സന്തോഷിച്ച രാമൻ പറഞ്ഞു. "ദേവന്മാർക്കുപോലും അസാധ്യമായ കാര്യങ്ങളാണ് ഹനുമാൻ നിർവ്വഹിച്ചത്. നൂറുയോജനദൂരം സമുദ്രം ചാടിക്കടക്കാനും, ലങ്കയേയും രാക്ഷസന്മാരേയും തകർക്കാനും ആർക്കാണ് സാധിക്കുക? ദൂതൻ ചെയ്യേണ്ട കാര്യം ഹനുമാൻ വേണ്ടപോലെ നടത്തിയിരിക്കുന്നു. സുഗ്രീവ! ഇത്രയും സമർത്ഥനായി ഇതുവരെ ആരും ഉണ്ടായിട്ടില്ല. ഇനി ആരും ഉണ്ടാവാനും പോകുന്നില്ല. സീതയെ കണ്ടതിനാൽ ഹനുമാൻ എന്നേയും ലക്ഷ്മണനേയും രഘുവംശത്തേയും രക്ഷിച്ചിരിക്കുന്നു. സീതയെ വീണ്ടെടുക്കൽ അത്യാവശ്യമാണ്. എന്നാൽ സമുദ്രത്തെപ്പറ്റി ഓർക്കുമ്പോൾ എന്റെ മനസ്സ് തളരുന്നു. സമുദ്രം കടന്നാലല്ലേ സീതയെ കാണാൻ കഴിയൂ?"

ശ്രീരാമൻ ഇങ്ങനെ പറഞ്ഞപ്പോൾ സുഗ്രീവൻ മറുപടി പറഞ്ഞു. "രാജാവേ! മുതലകളും തിമിംഗലങ്ങളും നിറഞ്ഞ സമുദ്രം നമുക്ക് കടക്കാം. ലങ്കയെ ആക്രമിക്കാം. രാവണനെ കൊല്ലുകയും ചെയ്യാം. അങ്ങ് ചിന്തയെ ഉപേക്ഷിക്കൂ. ചിന്ത കാര്യത്തിന് വിഘ്നകരമാണ്. പരമശക്തരും ശൂരന്മാരുമായ ഈ വാനരന്മാരെ നോക്കൂ. ഇവർ അങ്ങയ്ക്കുവേണ്ടി അഗ്നിപ്രവേശംപോലും ചെയ്യാൻ സന്നദ്ധരാണ്. സമുദ്രം കടക്കാനാണ് നമ്മൾ ആദ്യം പ്രയത്നിക്കേണ്ടത്. അങ്ങ് ലങ്കയിൽ എത്തിച്ചേർന്നാൽത്തന്നെ രാവണൻ കൊല്ലപ്പെട്ടുവെന്നാണ് എന്റെ അഭിപ്രായം. വില്ലെടുത്തവരിൽ അങ്ങയ്ക്ക് എതിർ നിൽക്കാൻ മൂന്നുലോകങ്ങളിലും ഞാൻ ആരേയും കാണുന്നില്ല. നമുക്ക് അനുകൂലങ്ങളായ പല നിമിത്തങ്ങളും കാണപ്പെടുന്നുണ്ട്."

സുഗ്രീവൻ ഇപ്രകാരം പറഞ്ഞപ്പോൾ അതിനെ അംഗീകരിച്ചുകൊണ്ട് രാമൻ ഹനുമാനോട് ചോദിച്ചു. "നമുക്ക് എങ്ങനെയെങ്കിലും സമുദ്രം കടക്കാം. ദേവന്മാർക്കും അസുരന്മാർക്കും പ്രവേശിക്കാൻ കഴിയാത്തതാണല്ലോ ലങ്ക. അതിന്റെ സ്വരൂപം പറഞ്ഞുതരൂ. അതു മനസ്സിലാക്കിയശേഷം വേണ്ടതു ചെയ്യാം." ശ്രീരാമന്റെ ചോദ്യം

കേട്ട് വിനയാന്വിതനായ ഹനുമാൻ തൊഴുതുകൊണ്ട് അറിയിച്ചു. "ദേവ! എനിക്ക് കാണാൻ കഴിഞ്ഞവിധം ഞാൻ പറയാം. ത്രികൂട പർവ്വതത്തിന്റെ കൊടുമുടിയിലാണ് ലങ്കാപട്ടണം സ്ഥിതിചെയ്യുന്നത്. സ്വർണ്ണംപതിച്ച മതിലുകളോടും സ്വർണ്ണവരാന്തകളോടും കൂടിയതും, നിർമ്മലജലം നിറഞ്ഞ കിടങ്ങുകളോടുകൂടിയതും, തടാകങ്ങൾ ശോഭിക്കുന്ന ഉദ്യാനങ്ങളോടുകൂടിയതും, രത്നത്തൂണുകളോടുകൂടിയ അനേകം മണിമാളികകളോടും കൂടിയതുമാണ് ലങ്കാപുരി. പടിഞ്ഞാറേ ഗോപുരത്തെ ആയിരക്കണക്കിന് ആനപ്പടകളാണ് രക്ഷിച്ചുകൊണ്ടിരിക്കുന്നത്. വടക്കേ ഗോപുരത്തെ ലക്ഷക്കണക്കിന് കുതിരപടയാളികളും, കിഴക്കേ ഗോപുരത്തെ കോടിക്കണക്കിന് കാലാളുകളും, തെക്കെ ഗോപുരത്തെ ലക്ഷകണക്കിന് തേരിലേറിയ സൈനികരുമാണ് രക്ഷിച്ചുകൊണ്ടിരിക്കുന്നത്. നഗരമധ്യത്തെ ആന കുതിര തേര് കാലാൾ എന്നീ അസംഖ്യം ചതുരംഗ പടയാളികളും രക്ഷിച്ചുകൊണ്ടിരിക്കുന്നു. കോട്ടമതിലിനു മുകളിൽ ദൂരത്തേക്ക് പ്രയോഗിക്കാവുന്ന യന്ത്രായുധങ്ങളും ഘടിപ്പിച്ചിട്ടുണ്ട്. അങ്ങനെയൊക്കെയാണെങ്കിലും ഞാൻ രാവണന്റെ സൈന്യത്തിൽ നാലിലൊരു ഭാഗം നശിപ്പിച്ചു. ലങ്കാനഗരത്തെ മുഴുവൻ ദഹിപ്പിച്ചു. സ്വർണ്ണഗോപുരം തകർത്തു. ശതഘ്നികൾ സംക്രമങ്ങൾ എന്നീ അസംഖ്യം ആയുധങ്ങളേയും തകർത്തു. അവിടത്തെ ദർശനമാത്രത്താൽത്തന്നെ ലങ്ക ഭസ്മമായിത്തീരും. അതിനാൽ വേഗം പുറപ്പെടുക. നമുക്ക് ഈ വാനരസൈന്യത്തോടെ തെക്കെ സമുദ്രതീരത്തിലേക്ക് പോകാം."

ഹനുമാൻ പറഞ്ഞതുകേട്ട് രാമൻ പറഞ്ഞു. "സുഗ്രീവ! സൈന്യങ്ങളോട് പുറപ്പെടാൻ പറയൂ. ഇത് 'വിജയ' എന്ന മുഹൂർത്തമാണ്. ഈ സമയത്ത് പുറപ്പെട്ട് ഞാൻ രാവണനേയും ലങ്കാനഗരത്തേയും നിശ്ശേഷം നശിപ്പിക്കുന്നുണ്ട്. അതിനുശേഷം സീതയെ വീണ്ടുകൊണ്ടുവരികയും ചെയ്യാം. എന്റെ വലത്തുകണ്ണ് തുടിക്കുന്നു. അത് നല്ല ഒരു ലക്ഷണമാണ്. ശക്തരായ വാനരസൈന്യം പുറപ്പെടട്ടെ. സേനാനായകന്മാർ സൈന്യത്തെ മുന്നിലും പിന്നിലും ഇടത്തും വലത്തും ഭാഗങ്ങളിലും രക്ഷിച്ചുകൊണ്ട് സഞ്ചരിക്കട്ടെ. ഞാൻ ഹനുമാന്റെയും ലക്ഷ്മണൻ അംഗദന്റേയും തോളിലേറി സഞ്ചരിക്കാം. സുഗ്രീവ! അങ്ങ് എന്റെ സമീപത്തുതന്നെ സഞ്ചരിക്കണം. ഗജൻ

ഗവയൻ ഗവാക്ഷൻ മൈന്ദൻ ദ്വിവിദൻ നളൻ നീലൻ സുഷേണൻ ജാംബവാൻ എന്നിവരും മറ്റുള്ള വാനരന്മാരും സൈന്യത്തോടൊന്നിച്ച് പുറപ്പെടട്ടെ." ഇങ്ങനെ വാനരന്മാരോട് പറഞ്ഞശേഷം രാമൻ ലക്ഷ്മണനോടും സുഗ്രീവനോടുമൊന്നിച്ച് സൈന്യത്തിന്റെ മധ്യത്തിൽ സഞ്ചരിച്ചു. 'രാമന്റെ സാന്നിധ്യത്തിൽ നമുക്ക് രാവണനെ കൊല്ലണം' എന്ന് പറഞ്ഞുകൊണ്ട് വിക്രമശാലികളായ വാനരന്മാർ വേഗത്തിൽ സഞ്ചരിക്കാൻ തുടങ്ങി. വാനരസൈന്യത്താൽ ചുറ്റപ്പെട്ട് ഹനുമാന്റേയും അംഗദന്റേയും ചുമലിൽ ഇരിക്കുന്ന രാമനും ലക്ഷ്മണനും, നക്ഷത്രങ്ങളാൽ ചുറ്റപ്പെട്ട സൂര്യനേയും ചന്ദ്രനേയും പോലെ ശോഭിച്ചു. ഭൂമി മുഴുവൻ നിറഞ്ഞുകൊണ്ട് വാനരസൈന്യങ്ങൾ യാത്ര ചെയ്തു. വാലുകളെ ചലിപ്പിച്ചുകൊണ്ടും വൃക്ഷങ്ങളെ പുഴക്കിയെറിഞ്ഞുകൊണ്ടും, പർവ്വതങ്ങൾ കയറിക്കടന്നുകൊണ്ടും അവർ വായുവേഗത്തിൽ സഞ്ചരിച്ചു. വാനരന്മാർ എണ്ണിക്കണക്കാക്കാൻ കഴിയാത്തവിധത്തിൽ അത്രയും അധികംപേരുണ്ടായിരുന്നു. വിശ്രമമില്ലാതെ രാവും പകലും യാത്ര ചെയ്ത്, പലപല വനങ്ങളും സഹ്യം മലയം എന്നീ പർവ്വതങ്ങളും കടന്ന്, അവസാനം അവർ തെക്കെ സമുദ്രതീരത്തിലെത്തി.

രാമനും ലക്ഷ്മണനും ഹനുമാന്റേയും അംഗദന്റേയും തോളിൽ നിന്നിറങ്ങി. രാമൻ സുഗ്രീവനോടൊന്നിച്ച് സമുദ്രത്തിന് സമീപത്തിൽച്ചെന്നു പറഞ്ഞു. "നമ്മളെല്ലാം സമുദ്രതീരത്തിലെത്തിച്ചേർന്നിരിക്കുന്നു. ഇനി മുന്നോട്ട്, ഉപായമില്ലാതെ പോകാൻ സാധ്യമല്ല. അതിനാൽ വാനരസൈന്യങ്ങൾ ഇവിടെ വിശ്രമിക്കട്ടെ. നമുക്ക് സമുദ്രത്തെ കടക്കാനുള്ള വഴി ആലോചിക്കാം." രാമൻ പറഞ്ഞതു കേട്ട സുഗ്രീവൻ വാനരസൈന്യങ്ങളോട് വിശ്രമിക്കാൻ പറഞ്ഞു. സേനാനായകന്മാർ വാനരസൈന്യത്തെ രക്ഷിച്ചുകൊണ്ട് നിന്നു. വലിയ വലിയ തിരമാലകളോടും മുതല തിമിംഗിലം മുതലായ ജലജീവികളോടും കൂടിയതും അഗാധമായതുമായ സമുദ്രത്തെ കണ്ട് രാമനും ലക്ഷ്മണനും വാനരന്മാരും വിഷാദമഗ്നരായി. "എങ്ങിനെയാണ് ഈ സമുദ്രം കടക്കുക? ഇന്നുതന്നെ രാക്ഷസാധമനായ രാവണനെ നമുക്ക് കൊല്ലണമല്ലോ." ഇങ്ങനെ പരസ്പരം പറഞ്ഞുകൊണ്ട് വാനരന്മാർ രാമന്റെ ചുറ്റും ചെന്നുകൂടി.

രാമൻ സീതയെപ്പറ്റി ചിന്തിച്ച് ദുഃഖപരവശനായി പലവിധ ആവ

ലാതികളും പറഞ്ഞ് കരഞ്ഞു. രാമൻ അദ്വിതീയനാണ്. (തന്നിൽ നിന്നന്യമായിട്ടൊന്നുമില്ലാത്തവനാണ്). ജ്ഞാനസ്വരൂപനാണ്. നാശ രഹിതനാണ്. പരമാത്മാവാണ്. രാമന്റെ പരമാർത്ഥതത്വത്തെ അറി യുന്നവർക്കുപോലും ദുഃഖസ്പർശമുണ്ടാവില്ല. ആ സ്ഥിതിക്ക് ആന ന്ദസ്വരൂപനായ രാമനെ എങ്ങിനെ ദുഃഖം ബാധിക്കാനാണ്? ദുഃഖം സന്തോഷം ഭയം ക്രോധം ലോഭം മോഹം മദം എന്നീ വികാരങ്ങൾ അജ്ഞന്മാർക്കു മാത്രമുള്ളവയാണ്. ജ്ഞാനസ്വരൂപനായ രാമന് അവ എങ്ങിനെ ഉണ്ടാവും. ശരീരമാണ് താനെന്നഭിമാനിക്കുന്ന ജീവ നാണ് ദുഃഖം. ബുദ്ധി മനസ്സ് ശരീരം ഇവയൊന്നും ജ്ഞാനസ്വരൂപ നായ രാമനില്ല. ശരീരമോ ശരീരാഭിമാനമോ ഇല്ലാത്ത രാമന് ദുഃഖവും ഇല്ല. ദുഃഖം മുതലായ വികാരങ്ങൾ ബുദ്ധിയുടേതാണ്. ബുദ്ധിക്കു സാക്ഷിയായ ആത്മാവിന്റേതല്ല. രാമൻ പുരാണപുരു ഷനാണ്. എപ്പോഴും പ്രകാശിക്കുന്നവനാണ്. ആനന്ദസ്വരൂപനാണ്. യാതൊരുവിധ കർമ്മവും ഇല്ലാത്തവനാണ്. അങ്ങനെയാണെങ്കിലും മായയുടെ ഉള്ളിൽപ്പെട്ട അജ്ഞന്മാർ സത്വാദിഗുണങ്ങളിലൂടെ നോക്കുമ്പോൾ, അവർക്ക് രാമൻ സുഖിയായും ദുഃഖിയായും തോന്ന പ്പെടുകയാണ്.



## രണ്ടാം സർഗം
## രാവണമന്ത്രാലോചന

ഹനുമാൻ ലങ്കയിൽ ചെയ്ത പ്രവർത്തികൾ ദേവന്മാർക്കുപോലും ചെയ്യാൻ കഴിയാത്തവയായിരുന്നു. അതിനെപ്പറ്റി ചിന്തിച്ച് രാവണൻ തലകുനിച്ചിരുന്നു. മന്ത്രിമാരെയെല്ലാം വിളിച്ചു പറഞ്ഞു. "ഹനുമാൻ ഇവിടെ വന്ന് ചെയ്ത പരാക്രമങ്ങൾ നിങ്ങളെല്ലാവരും കണ്ടതാണല്ലോ. ആർക്കും പ്രവേശിക്കാൻ കഴിയാത്ത ലങ്കയിൽ കടന്നുവന്നു. സുരക്ഷിതയായ സീതയെ കണ്ട് സംസാരിച്ചു. ഞാൻ പറഞ്ഞയച്ച രാക്ഷസന്മാരേയെല്ലാം കൊന്നു. മന്ദോദരീപുത്രനായ അക്ഷകുമാരനെയും വധിച്ചു. ലങ്കയെ മുഴുവൻ ചുട്ടുചാമ്പലാക്കി. നിങ്ങളെയെല്ലാം നിസ്സാരന്മാരാക്കിത്തീർത്ത് സമുദ്രം ചാടിക്കടന്ന് അവൻ, കോട്ടമൊന്നും കൂടാതെ, മടങ്ങിപോവുകയും ചെയ്തു. ഇനി ഇപ്പോൾ നമ്മളെന്താണ് ചെയ്യേണ്ടത്? ബുദ്ധിമാന്മാരായ നിങ്ങളെല്ലാവരുംകൂടി ആലോചിച്ച് എനിക്ക് ഹിതകരമായ തീരുമാനം എടുക്കണം."

രാവണൻ പറഞ്ഞതു കേട്ട രാക്ഷസമന്ത്രിമാർ മറുപടി പറഞ്ഞു. "ദേവ! ലോകങ്ങളെ മുഴുവൻ ജയിച്ച അങ്ങയ്ക്ക് രാമനെപ്പറ്റി ഭയപ്പെടേണ്ട ആവശ്യമെന്താണ്? അങ്ങയുടെ മകനായ മേഘനാദൻ ഇന്ദ്രനെ ബന്ധിച്ച് ലങ്കയിൽ തടവുകാരനാക്കി താമസിപ്പിച്ചില്ലേ. അങ്ങ് കുബേരനെ ജയിച്ച് പുഷ്പകവിമാനം കൊണ്ടുവന്ന് അനുഭവിക്കുന്നില്ലേ? അങ്ങയ്ക്ക് യമനെ നിഷ്പ്രയാസം ജയിക്കാൻ കഴിഞ്ഞു. കാലദണ്ഡിനെപ്പറ്റിപ്പോലും അങ്ങയ്ക്ക് പേടി തോന്നിയില്ല. വരുണനെ വെറും ഒരു ഹുംകാരം കൊണ്ടാണ് അങ്ങ് ജയിച്ചത്. അസുരപ്രമാണിയായ മയൻ അങ്ങയെ ഭയപ്പെട്ടിട്ടല്ലേ പുത്രിയായ മന്ദോദരിയെ അങ്ങയ്ക്ക് വിവാഹം ചെയ്തുതന്നത്? ഇപ്പോഴും അദ്ദേഹം അങ്ങയ്ക്ക് അധീനനായിട്ടല്ലേ ജീവിക്കുന്നത്? മറ്റുള്ള അസുരന്മാരുടെ കാര്യം പിന്നെ പറയാനുണ്ടോ? ഹനുമാൻ ഇവിടെ കാണിച്ച ചാപല്യങ്ങൾക്ക് കാരണം ഞങ്ങളുടെ അവജ്ഞയാണ്. വെറും ഒരു കുരങ്ങനോട് പൗരുഷം കാണിക്കൽ പോരായ്മയല്ലേ

എന്ന് വിചാരിച്ച് ഞങ്ങൾ അടങ്ങിയിരുന്നു. ഞങ്ങൾ ഉദാസീനരായിരുന്നതിനാലാണ് അവന് ഇവിടെ പൗരുഷം കാണിക്കാൻ കഴിഞ്ഞത്. ഞങ്ങൾ അല്പം മനസ്സിരുത്തിയിരുന്നെങ്കിൽ അവൻ ഇവിടെനിന്ന് ജീവനോടെ മടങ്ങിപോകുമായിരുന്നുവോ? ഇപ്പോൾ അങ്ങ് ഞങ്ങൾക്ക് ഒരു കല്പന തന്നാൽ മതി. ഭൂമിയിലെ സകല വാനരന്മാരേയും മനുഷ്യരേയും ഞങ്ങൾ കൊന്ന് വരാം."

കുംഭകർണ്ണൻ ജ്യേഷ്ഠനായ രാവണനോട് പറഞ്ഞു. "അങ്ങ് തുടങ്ങിവച്ച പ്രവൃത്തി സ്വന്തം നാശത്തിനായിട്ടാണ്. സീതയെ അപഹരിക്കാൻ ചെന്ന സമയത്ത് മഹാത്മാവായ രാമൻ കാണാഞ്ഞത് അങ്ങയുടെ ഭാഗ്യമായിപ്പോയി. രാമന്റെ മുന്നിൽപ്പെട്ടിരുന്നുവെങ്കിൽ അങ്ങ് ജീവനോടെ തിരിച്ചുവരുമായിരുന്നില്ല. രാമൻ മനുഷ്യനല്ല. നാശരഹിതനായ ആദിനാരായണനാണ്. രാമപത്നിയും കീർത്തിമതിയുമായ സീത സാക്ഷാൽ ലക്ഷ്മീദേവിയാണ്. രാക്ഷസന്മാരുടെ നാശത്തിനാണ് അങ്ങ് സീതയെ അപഹരിച്ചുകൊണ്ടുവന്നത്. വിഷം ചേർത്ത ആഹാരം വിഴുങ്ങിയ മത്സ്യത്തിന്റെ അവസ്ഥയാണ് അങ്ങയുടേത്. അറിവില്ലായ്മകൊണ്ടാണ് അങ്ങ് ഈ സാഹസം ചെയ്തത്. ഇനി അതിനെപ്പറ്റി പറഞ്ഞിട്ട് കാര്യമില്ല. ഞാനെല്ലാം ശരിപ്പെടുത്താം. അങ്ങ് സമാധാനമായി ഇരിക്കൂ." കുംഭകർണ്ണൻ പറഞ്ഞ് നിർത്തിയപ്പോൾ ഇന്ദ്രജിത്ത് പറഞ്ഞു. "അച്ഛാ! എനിക്ക് അനുവാദം തരൂ. രാമനേയും ലക്ഷ്മണനേയും സുഗ്രീവനേയും സകലവാനരന്മാരേയും കൊന്ന് ഞാനുടനെ തിരിച്ചുവരാം."

ആ സമയത്ത് പരമഭക്തനും ബുദ്ധിശാലിയുമായ വിഭീഷണൻ സഭയിലേക്ക് വന്നു. ജ്യേഷ്ഠനായ രാവണനെ നമസ്കരിച്ച് അദ്ദേഹത്തിന്റെ അനുവാദത്തോടെ ഒരു സിംഹാസനത്തിലിരുന്നു. സ്വന്തം ശക്തികൊണ്ട് മതിമറന്നവരായ കുംഭകർണ്ണൻ ഇന്ദ്രജിത്ത് എന്നിവരേയും, കാമാസക്തനായ രാവണനേയും കണ്ട് നിർമ്മലബുദ്ധിയോടുകൂടിയ വിഭീഷണൻ ജ്യേഷ്ഠനോട് പറഞ്ഞു. "രാജാവേ! കുംഭകർണ്ണൻ ഇന്ദ്രജിത്ത് മഹാപാർശ്വൻ മഹോദരൻ കുംഭൻ നികുംഭൻ അതികായൻ മുതലായ അതിശക്തരായ രാക്ഷസന്മാർപോലും യുദ്ധത്തിൽ രാമനെ ജയിക്കാൻ പര്യാപ്തരല്ല. സീതയിലുള്ള ആസക്തി ഭൂതാവേശമെന്നപോലെ അങ്ങയെ പിടികൂടിയിരിക്കുകയാണ്. ഇനി അങ്ങയ്ക്ക് അതിൽനിന്ന് മോചനമില്ല. സീതയെ രാമന് തിരിച്ചു

കൊടുക്കുകയാണ് അങ്ങയ്ക്ക് സുഖപ്രാപ്തിക്കുള്ള ഒരേഒരു വഴി. രാമന്റെ കൂർത്തുമൂർത്ത ശരങ്ങൾ ലങ്കയിലെ രാക്ഷസന്മാരുടെ തലകൾ അരിഞ്ഞ് തള്ളുന്നതിനുമുൻപ്, അങ്ങ് സീതയെ രാമന് മടക്കി കൊടുക്കൂ. പരമശക്തരും പർവ്വതാകാരന്മാരും, നഖങ്ങളെക്കൊണ്ടും പല്ലുകളെക്കൊണ്ടും യുദ്ധംചെയ്യുന്നവരുമായ വാനരവീരന്മാർ ലങ്കയെ ആക്രമിച്ച് നശിപ്പിക്കുന്നതിനുമുൻപ് സീതാദേവിയെ രാമന് സമർപ്പിച്ചാലും. ഇന്ദ്രന്റേയോ പരമേശ്വരന്റേയോ രക്ഷയിൽ ആണെങ്കിൽപോലും, അഥവാ പാതാളലോകത്തിൽപ്പോയി ഒളിച്ചാൽപ്പോലും രാമനിൽനിന്ന് അങ്ങ് രക്ഷപ്പെടാൻ പോകുന്നില്ല."

മംഗളകരവും ഹിതവും ശുദ്ധവുമായ വാക്കുകളാണ് വിഭീഷണൻ പറഞ്ഞത്. മരണമടുത്തവൻ മരുന്നിനെ എന്നപോലെ, വിഭീഷണന്റെ ഉപദേശം രാവണൻ സ്വീകരിച്ചില്ല. കാലന്റെ പ്രേരണയനുസരിച്ച് (മരണമടുത്തതിനാൽ) രാവണൻ വിഭീഷണനോട് പറഞ്ഞു. "ഞാൻ തരുന്ന സുഖസാമഗ്രികൾ അനുഭവിച്ചുകൊണ്ട് എന്റെ സമീപത്ത് കഴിയുന്നവനായിട്ടുപോലും, നിനക്ക് എപ്പോഴും നന്മ മാത്രം ചെയ്യുന്ന എനിക്ക് നീ എതിരായി പ്രവർത്തിക്കുകയാണ്. നീ എന്റെ ശത്രുവാണ്. അനുജനായി ജനിച്ചു എന്നുമാത്രം. ദുർബുദ്ധിയും നന്ദിയില്ലാത്തവനുമായ നിന്നോടുള്ള ചേർച്ച എനിക്ക് തീരെ യോജിക്കില്ല. സ്വന്തക്കാർ, ബന്ധുക്കൾ നശിച്ചുകാണാൻ ആഗ്രഹിക്കുന്നവരാണ്. നീ ഇപ്പോൾ പറഞ്ഞതുപോലെ മറ്റൊരുവൻ എന്നോട് പറഞ്ഞിരുന്നുവെങ്കിൽ ആ നിമിഷത്തിൽ ഞാൻ അവന്റെ കഥ കഴിക്കുമായിരുന്നു. രാക്ഷസന്മാരിൽവച്ച് നീചാതിനീചനായ നിന്നെ ഞാൻ നിന്ദിക്കുന്നു."

രാവണൻ ഇങ്ങനെ നിന്ദിച്ച് പറഞ്ഞപ്പോൾ ഗദാപാണിയായ വിഭീഷണൻ നാലുമന്ത്രിമാരോടൊന്നിച്ച് ആകാശത്തേക്ക് ഉയർന്നു. അന്തരിക്ഷത്തിൽ നിന്നുകൊണ്ട് രാവണനോട് പറഞ്ഞു. "അങ്ങ് നശിക്കരുതെന്ന് ഉദ്ദേശിച്ച് ഹിതം പറഞ്ഞ എന്നെ നിന്ദിക്കുകയാണല്ലോ ചെയ്യുന്നത്. അങ്ങനെയാണെങ്കിലും അങ്ങ് എന്റെ ജ്യേഷ്ഠനാണ്. അച്ഛനുതുല്യം ഞാൻ ബഹുമാനിക്കുന്നവനാണ്. കാലനാണ് രാഘവസ്വരൂപേണ ദശരഥഗൃഹത്തിൽ ജനിച്ചിരിക്കുന്നത്. സംഹാരസ്വരൂപിണിയായ കാളിയാണ് ജനകപുത്രിയായി പിറന്നിരിക്കുന്നത്. അവരുടെ പ്രേരണകൊണ്ടുതന്നെയാണ് അങ്ങ് എന്റെ ഹിതോപ

ദേശം കേൾക്കാത്തത്. ശ്രീരാമൻ പ്രകൃതിക്കതീതനായ പരമാത്മാവാണ്. സകല ജീവജാലങ്ങളുടേയും അകത്തും പുറത്തും നിറഞ്ഞവനാണ്. ഓരോ വസ്തുവിലൂടെയും അതാതു സ്വരൂപത്തിൽ തോന്നപ്പെടുന്നവനാണ്. വിറകിന്റെ ആകൃതിയനുസരിച്ച് അഗ്നി വലുതായും ചെറുതായും തോന്നപ്പെടുന്നതുപോലെ, ശരീരങ്ങളുടെ ഉച്ചനീചത്വമനുസരിച്ച് ശ്രേഷ്ഠനായും നികൃഷ്ടനായും അജ്ഞരുടെ ദൃഷ്ടിയിൽ തോന്നപ്പെടുകയാണ്. കണ്ണാടിയിൽ പ്രതിഫലിക്കുന്ന പുഷ്പങ്ങളുടെ നീല മഞ്ഞ മുതലായ നിറങ്ങൾ കണ്ണാടിക്കുള്ളതായി തോന്നപ്പെടുന്നതുപോലെ അന്നമയം പ്രാണമയം മനോമയം വിജ്ഞാനമയം ആനന്ദമയം എന്നീ കോശങ്ങളുടെ ഗുണങ്ങളോടു കൂടിയവനായി തോന്നപ്പെടുകയാണ്.

"ഭഗവാൻ നിത്യമുക്തനാണെങ്കിലും, തന്റെ മായയിൽ പ്രതിബിംബിക്കുമ്പോൾ കാലം പ്രകൃതി പുരുഷൻ അവ്യക്തം എന്നീ നാലു രൂപത്തിൽ പ്രകാശിക്കുന്നു. പ്രകൃതി-പുരുഷ-സ്വരൂപേണയാണ് ഭഗവാൻ ഈ പ്രപഞ്ചത്തെ സൃഷ്ടിക്കുന്നത്. കാലസ്വരൂപേണ എല്ലാത്തിനേയും സംഹരിക്കുന്നവനും ഭഗവാൻ തന്നെ. കാലസ്വരൂപിയായ ആ ഭഗവാൻ തന്നെയാണ് ബ്രഹ്മദേവന്റെ അപേക്ഷപ്രകാരം യോഗമായയെ സ്വീകരിച്ച് രാമനായി അവതരിച്ച് അങ്ങയെ സംഹരിക്കാനായി വന്നിരിക്കുന്നത്. ഭഗവാൻ സത്യസങ്കല്പനല്ലേ? അദ്ദേഹത്തിന്റെ ഇച്ഛയെ മാറ്റിത്തീർക്കാൻ ആർക്കു കഴിയും? അങ്ങയെ പുത്രന്മാരോടും സൈന്യത്തോടും വാഹനത്തോടുംകൂടി രാമൻ സംഹരിക്കും. എന്നെക്കൊണ്ട് അങ്ങയ്ക്ക് ശല്യംവേണ്ട. ഞാൻ രാമനെ ആശ്രയിക്കാൻ പോവുകയാണ്. ഞാൻ പോയാൽ അങ്ങ് അരമനയിൽ സുഖമായി ജീവിച്ചാലും." വിഭീഷണൻ ഗൃഹവും ഭാര്യ പുത്രി മുതലായ എല്ലാവരേയും ഉപേക്ഷിച്ച്, തന്നെ ഒരിക്കലും വിട്ടു പിരിയാത്ത നാലുമന്ത്രിമാരോടൊന്നിച്ച്, ശ്രീരാമനെ ശരണംപ്രാപിക്കാനായി ആകാശമാർഗ്ഗത്തിലൂടെ പോയി.



## മൂന്നാം സർഗം
## വിഭീഷണശരണാഗതി

വിഭീഷണൻ നാലുമന്ത്രിമാരോടൊന്നിച്ച് സമുദ്രത്തിന്റെ വടക്കെ കരയിലെത്തി. ആകാശത്തിൽനിന്നുകൊണ്ട് രാമനോട് ഉറക്കെ പറഞ്ഞു. "സ്വാമി! രാമ! ഞാൻ അങ്ങയുടെ ഭാര്യയെ അപഹരിച്ച രാവണന്റെ അനുജനാണ്. വിഭീഷണൻ എന്നാണ് എന്റെ പേര്. ജ്യേഷ്ഠൻ എന്നെ നാടുകടത്തി. ഞാൻ അങ്ങയെ ശരണംപ്രാപിക്കുന്നു. സീതയെ രാമന് തിരിച്ചുകൊടുക്കൂ എന്ന് ഞാൻ രാവണനോട് പലപ്രാവശ്യം പറഞ്ഞുനോക്കി. അദ്ദേഹം എന്റെ വാക്കുകൾ അനുസരിക്കുന്നില്ല. എന്നെ കൊല്ലാനായി രാവണൻ വാളൂരി എന്റെ നേരെ പാഞ്ഞടുത്തു. അതിനാൽ ഞാൻ നാലുമന്ത്രിമാരോടുകൂടി സംസാരമോചനത്തിനായി അങ്ങയെ ശരണംപ്രാപിക്കുന്നു." വിഭീഷണൻ ഇങ്ങനെ പറഞ്ഞപ്പോൾ സുഗ്രീവൻ രാമനോട് പറഞ്ഞു. "രാമ! ഇവൻ വിശ്വസിക്കാൻ കൊള്ളാത്തവനാണ്. മായാവിയാണ്. രാക്ഷസാധമനാണ്. സീതയെ അപഹരിച്ച രാവണന്റെ അനുജനാണ്. ശക്തനാണ്. ആയുധധാരികളായ മന്ത്രിമാരോട് കൂടിയവനാണ്. സൗകര്യം കിട്ടുമ്പോൾ അവൻ നമ്മളെക്കൊല്ലും. അതിനാൽ കല്പന തന്നാലും. വാനരന്മാരെകൊണ്ട് ഞാനിവനെ കൊല്ലിക്കാം. ഇതാണ് എന്റെ അഭിപ്രായം. അങ്ങയുടെ തീരുമാനമെന്താണ്?"

ശ്രീരാമൻ പുഞ്ചിരിയോടെ പറഞ്ഞു. "വാനരശ്രേഷ്ഠനായ സുഗ്രീവ! ഞാൻ വിചാരിച്ചാൽ ഒരുനിമിഷത്തിന്റെ പകുതിസമയം കൊണ്ട് ഈ വിശ്വത്തെ മുഴുവൻ സംഹരിക്കാനും വീണ്ടും ഇതുപോലെ സൃഷ്ടിക്കാനും കഴിയും. അതിനാൽ ഞാൻ വിഭീഷണന് അഭയം കൊടുത്തിരിക്കുന്നു. അദ്ദേഹത്തെ വേഗം കൂട്ടികൊണ്ടുവരൂ. ഒരിക്കൽ എന്നെ ശരണംപ്രാപിച്ച് 'ഞാൻ അവിടത്തെ ആളാണ്' എന്നു പറഞ്ഞ് എന്നെ ആശ്രയിച്ചവന് അഭയം നൽകുക എന്നത് എന്റെ വ്രതമാണ്." രാമൻ പറഞ്ഞതുകേട്ട് സന്തോഷിച്ച സുഗ്രീവൻ വിഭീഷണനെ കൂട്ടികൊണ്ടുവന്ന് രാമന് കാണിച്ചുകൊടുത്തു. വിഭീഷണൻ ശ്രീരാമന്റെ കാൽക്കൽ സാഷ്ടാംഗം നമസ്കരിച്ചു.

ഭക്തികൊണ്ട് ആനന്ദക്കണ്ണീരൊഴുക്കാൻ തുടങ്ങി. നീലമേഘശ്യാമ ളവർണ്ണനും, വിശാലങ്ങളായ കണ്ണുകളോടുകൂടിയവനും, പ്രസന്ന മായ മുഖത്തോടുകൂടിയവനും, വില്ലും ശരങ്ങളും ധരിച്ചവനും, ശാന്ത നും, ലക്ഷ്മണസമേതനുമായ രാമനെ കൂപ്പുകൈകളോടെ തൊഴുത് തൊണ്ടയിടറികൊണ്ട് സ്തുതിക്കാൻ ആരംഭിച്ചു.

"രാജേന്ദ്രനും, സീതയുടെ മനസ്സിനെ ആനന്ദിപ്പിക്കുന്നവനും, കോദണ്ഡമെന്ന വില്ല് ധരിച്ചവനും, ഭക്തവത്സലനുമായ രാമ! അവി ടുത്തേക്ക് നമസ്കാരം. അവസാനമില്ലാത്തവനും, ശാന്തനും, അതി തേജസ്വിയും, സുഗ്രീവന്റെ സുഹൃത്തും, രഘുവംശപതിയുമായ രാമന് നമസ്കാരം. ജഗത്തിന്റെ ഉത്പത്തി നിലനില്പ് നാശം ഇവയ്ക്ക് കാരണഭൂതനും, മൂന്നുലോകങ്ങളുടേയും ഗുരുവും, പ്രകൃ തിയോട് ബന്ധപ്പെട്ട് സൃഷ്ട്യാദി ലീലകൾ നടത്തുന്നതിനാൽ അനാ ദിഗൃഹസ്ഥനുമായ നിന്തിരുവടിക്ക് വീണ്ടും വീണ്ടും നമസ്കാരം. രാമ! അവിടുന്ന് പ്രപഞ്ചത്തിനും ആദിയിലുള്ളവനാണ്. പ്രപഞ്ച ത്തിന്റെ നിലനില്പ്, പ്രളയത്തിൽ നാശം ഇവയ്ക്ക് കാരണഭൂതനും സർവ്വസ്വതന്ത്രനുമാണ്. ചരാചരങ്ങളായ സകലജീവജാലങ്ങളു ടേയും അകവും പുറവും നിറഞ്ഞവനാണ് അങ്ങ്. എല്ലാ ശരീരങ്ങ ളിലും വ്യാപിച്ചവനും, സകലശരീരങ്ങളും അവിടുന്ന് തന്നെ. സ്വർണ്ണം ആഭരണങ്ങളായി തോന്നപ്പെടുന്നപോലെ അവിടുന്ന് തന്നെ യാണ് പ്രപഞ്ചാകാരേണ വിളങ്ങുന്നത്. മായകൊണ്ട് ജ്ഞാനം നഷ്ട പ്പെട്ട ജീവന്മാർ പുണ്യപാപകർമ്മങ്ങൾ ചെയ്ത് അവയുടെ ഫല മായ സുഖവും ദുഃഖവും അനുഭവിക്കാനായി വീണ്ടുംവീണ്ടും ജനിച്ചും മരിച്ചും സംസാരത്തിൽ ചുറ്റിത്തിരിയുന്നു. മുത്തുച്ചിപ്പിയെ വെള്ളിയായി തെറ്റിദ്ധരിക്കുന്നതുപോലെയാണ് പരമാത്മാവായ അങ്ങയെ പ്രപഞ്ചമായി കാണുന്നത്. ഏകാഗ്രമായ ചിത്തത്തിൽ ജ്ഞാനം പ്രകാശിച്ചുകഴിഞ്ഞാൽ ജഗത്ത് സത്യമാണെന്ന ഭ്രമം ഇല്ലാ തായിത്തീരും. അവിടുത്തെ വാസ്തവസ്വരൂപത്തെ അറിയായ്മയാ കുന്ന അജ്ഞാനത്തിൽ മുഴുകിയവരാണ് അവസാനത്തിൽ ദുഃഖം മാത്രം തരുന്ന പുത്രൻ ഭാര്യ ഗൃഹം മുതലായ വിഷയങ്ങളിൽ ആസ ക്തരായി ജീവിക്കുന്നത്. പുരുഷോത്തമനായ ഭഗവാനേ! ഇന്ദ്രൻ അഗ്നി യമൻ നിരൃതി വരുണൻ വായു കുബേരൻ ഈശാനൻ എന്നീ എട്ട് ദിക്ക്പാലകന്മാരും നിന്തിരുവടിയുടെ രൂപഭേദങ്ങൾ തന്നെ.

അങ്ങ് അണുക്കളേക്കാൾ അണുവും, മഹത്തിനേക്കാൾ വലിയവനുമാണ്. അവിടുന്ന് എല്ലാവർക്കും അച്ഛനും അമ്മയും സൃഷ്ടികർത്താവുമാണ്. അങ്ങ് ആദിമധ്യാവസാനങ്ങൾ ഇല്ലാത്തവനാണ്. എങ്ങും നിറഞ്ഞവനാണ്. ക്ഷയവും നാശവും ഇല്ലാത്തവനാണ്. കൈകൾ കാലുകൾ എന്നീ കർമ്മേന്ദ്രിയങ്ങളോ, കണ്ണ് കാത് എന്നീ ജ്ഞാനേന്ദ്രിയങ്ങളോ ഇല്ലാത്തവനാണ് അവിടുന്ന്. എന്നാൽ എല്ലാം കേൾക്കുന്നവനും, കാണുന്നവനും, എടുക്കുന്നവനും, നടക്കുന്നവനും, അങ്ങുതന്നെ. അന്നമയകോശമാകുന്ന ശരീരം, പ്രാണൻ അപാനൻ വ്യാനൻ സമാനൻ ഉദാനൻ എന്നീ പ്രാണങ്ങളും, വാക്ക് കൈയ് കാല് പായു ഉപസ്ഥം എന്നീ കർമ്മേന്ദ്രിയങ്ങളും, കൂടിച്ചേർന്ന പ്രാണമയകോശം, കാത് ത്വക്ക് കണ്ണ് നാവ് മൂക്ക് എന്നീ ജ്ഞാനേന്ദ്രിയങ്ങളും മനസ്സും കൂടിചേർന്ന മനോമയകോശം, ബുദ്ധിയാകുന്ന വിജ്ഞാനമയകോശം, അവിദ്യയാകുന്ന ആനന്ദമയകോശം ഇവയ്ക്ക് അതീതനാണ് അവിടുന്ന്. സത്വം രജസ്സ് തമസ്സ് എന്നീ മൂന്നുഗുണങ്ങളുമില്ലാത്തവനും, ഒന്നിനേയും ആശ്രയിക്കാത്തവനുമാണ് അങ്ങ്. ഭേദഭാവനയോ വികാരങ്ങളോ ആകൃതിയോ ഇല്ലാത്തവനും, നിയന്താവില്ലാത്തവനുമാണ്. ഉണ്ടാവുക, നിലനിൽക്കുക, വളരുക, മാറുക, ക്ഷയിക്കുക, നശിക്കുക എന്നീ ആറുവിധ വികാരങ്ങളുമില്ലാത്തവനാണ്. ആദിയില്ലാത്തവനാണ്. പ്രകൃതിക്കതീതനായ പരമപുരുഷനാണ്. മായയിൽക്കൂടെ പ്രകടമായിത്തീരുമ്പോളാണ് അവിടുന്ന് മനുഷ്യനായി തോന്നപ്പെടുന്നത്. നിർഗുണനും ജനനമില്ലാത്തവനുമായി നിന്തിരുവടിയെ ബോധിക്കാൻ കഴിഞ്ഞാൽ സംസാരരബന്ധത്തിൽനിന്ന് മുക്തനാവും. ഭഗവാനേ! ഞാൻ നിന്തിരുവടിയുടെ പാദാരവിന്ദങ്ങളിലെ ഭക്തിയാകുന്ന കോണിയിലൂടെ ജ്ഞാനയോഗമാകുന്ന മാളികയിലേക്ക് കയറാൻ ശ്രമിക്കുന്നവനാണ്. സീതാവല്ലഭനും, കാരുണ്യത്തിന്റെ ഉറവിടവുമായ അങ്ങയെ ഞാൻ നമസ്കരിക്കുന്നു. എന്നെ സംസാരസമുദ്രത്തിൽനിന്ന് ഉദ്ധരിക്കാൻ കനിയണേ."

വിഭീഷണന്റെ സ്തുതികേട്ട് സന്തോഷിച്ച് ഭക്തവത്സലനായ രാമൻ അരുളിച്ചെയ്തു. "അങ്ങയ്ക്ക് എന്തു വരമാണ് വേണ്ടത്? ചോദിക്കൂ. അത് നിശ്ചയമായും ഞാൻ സാധിപ്പിക്കാം." വിഭീഷണൻ മറുപടി പറഞ്ഞു. "ഞാൻ ധന്യധന്യനും കൃതാർത്ഥനും കൃത

കൃത്യനുമായിത്തീർന്നിരിക്കുന്നു. അവിടുത്തെ തൃപ്പാദദർശന ത്താൽത്തന്നെ ഞാൻ ജീവന്മുക്തനായിക്കഴിഞ്ഞിരിക്കുന്നു. കർമ്മ ബന്ധം നശിക്കാനായി ഭക്തിയോടുകൂടിയ ജ്ഞാനത്തേയും, എപ്പോഴും അങ്ങയുടെ വാസ്തവസ്വരൂപത്തെ ധ്യാനിക്കാൻ തക്ക മനഃസ്ഥിതിയേയും തന്ന് അനുഗ്രഹിച്ചാൽ മതി. രാമ! ഞാൻ വിഷ യസുഖങ്ങളൊന്നുമാഗ്രഹിക്കുന്നില്ല. അവിടുത്തെ ചരണകമലങ്ങ ളിൽ നിശ്ചലമായ ഭക്തി എനിക്ക് എപ്പോഴും ഉണ്ടായാൽ മതി." വിഭീ ഷണന്റെ നിഷ്കാമഭക്തികണ്ട് രാമന് അത്യന്തം സന്തോഷമായി. "അങ്ങ് ആഗ്രഹിച്ചതുപോലെ സംഭവിക്കട്ടെ" എന്നനുഗ്രഹിച്ചു. രാമൻ വീണ്ടും അരുളിച്ചെയ്തു. "വിഭീഷണ! അങ്ങയ്ക്ക് മംഗളമു ണ്ടാവട്ടെ. ഞാൻ അതിരഹസ്യമായ ഒരു സംഗതി പറഞ്ഞുതരാം. എന്നിൽ ഭക്തിയുള്ളവരും ശാന്തന്മാരും ആഗ്രഹമെല്ലാം ഉപേക്ഷി ച്ചവരും മനസ്സിനെ അടക്കാൻ എപ്പോഴും പരിശ്രമിക്കുന്നവരുമായ യോഗികളുടെ ഹൃദയത്തിൽ ഞാൻ സദാസമയവും സീതാസമേത നായി വിളങ്ങിക്കൊണ്ടിരിക്കും. അങ്ങ് പരമശാന്തനാണ്. ഒരുവിധ പാപങ്ങളും ഇല്ലാത്തവനാണ്. എന്നെ എപ്പോഴും ധ്യാനിച്ച് അങ്ങ് സംസാരസാഗരത്തിൽനിന്നും മുക്തനായിത്തീരും. അങ്ങ് സ്തുതിച്ച ഈ സ്തോത്രത്തെ ദിവസേന ഭക്തിയോടെ പഠിക്കുകയോ എഴുതു കയോ കേൾക്കുകയോ ചെയ്താൽ, എന്റെ പ്രീതിക്കുപാത്രീഭൂത നായി അവൻ സാരൂപ്യമുക്തിയെ പ്രാപിക്കും."

ഇങ്ങനെ വിഭീഷണനെ അനുഗ്രഹിച്ചശേഷം ഭക്തവത്സലനായ ശ്രീരാമൻ ലക്ഷ്മണനോട് പറഞ്ഞു. "വിഭീഷണന് എന്റെ ദർശന ഫലം കിട്ടുന്നത് സർവ്വലോകരും കാണട്ടെ. അദ്ദേഹത്തെ ഞാൻ ലങ്കയിലെ രാജാവായി അഭിഷേകം ചെയ്യുന്നുണ്ട്. സമുദ്രത്തിൽനിന്ന് അഭിഷേകത്തിനുള്ള ജലം കൊണ്ടുവരു. സൂര്യനും ചന്ദ്രനും ഭൂമിയും എന്റെ കഥയും നിലനിൽക്കുന്ന കാലത്തോളം ഇദ്ദേഹം ലങ്കാരാജ്യം ഭരിക്കട്ടെ." ഇപ്രകാരം അരുളിച്ചെയ്ത് സമുദ്രജലത്താൽ വിഭീഷണനെ ലങ്കാചക്രവർത്തിയായി അഭിഷേകം ചെയ്യിപ്പിച്ചു. വിഭീ ഷണന്റെ മന്ത്രിമാരുടെ സാന്നിദ്ധ്യത്തിൽ ലക്ഷ്മണനാണ് അഭി ഷേകം ചെയ്തത്. അതുകണ്ട് വാനരന്മാരെല്ലാം നന്നായി നന്നായി എന്ന് പ്രശംസിച്ചു. സുഗ്രീവൻ വിഭീണനെ ആലിംഗനം ചെയ്തു കൊണ്ട് പറഞ്ഞു. "വിഭീഷണ! നമ്മളെല്ലാം പരമാത്മാവായ രാമന്റെ

കിങ്കരന്മാരാണ്. അവരിൽ അങ്ങ് പ്രധാനിയാണ്. അങ്ങയുടെ ഭക്തി കൊണ്ട് സന്തോഷിച്ച് രാമൻ അങ്ങയെ സ്വന്തം ആളായി അംഗീകരിച്ചുവല്ലോ. രാവണവധത്തിനായ് അങ്ങ് ഞങ്ങളെ സഹായിക്കണം." വിഭീഷണൻ മറുപടി പറഞ്ഞു. "പരമാത്മാവായ ഭഗവാൻ രാമന് സഹായം ചെയ്യാൻ എനിക്കെന്തു കഴിവാണുള്ളത്? എങ്കിലും യഥാശക്തി ഞാൻ നിഷ്കപടമായി രാമന്റെ ദാസ്യം എന്നെന്നും ചെയ്തുകൊള്ളാം."

ഈ സന്ദർഭത്തിൽ രാവണൻ പറഞ്ഞയച്ച ശുകൻ എന്ന രാക്ഷസൻ ആകാശത്തിൽ നിന്നുകൊണ്ട് സുഗ്രീവനോട് പറഞ്ഞു. "സുഗ്രീവ! രാക്ഷസചക്രവർത്തിയായ രാവണൻ അങ്ങയെ സ്വന്തം അനുജനായിട്ടാണ് കണക്കാക്കുന്നത്. അദ്ദേഹം അങ്ങയെ അറിയിക്കാൻ ഏല്പിച്ച സന്ദേശം ഞാൻ കേൾപ്പിക്കാം. അങ്ങ് നല്ല കുലത്തിൽ ജനിച്ചവനാണ്. വാനരചക്രവർത്തിയാണ്. ഞാൻ അങ്ങയെ സഹോദരതുല്യം സ്നേഹിക്കുന്നു. ഞാൻ രാമന്റെ ഭാര്യയെ അപഹരിച്ചതുകൊണ്ട് അങ്ങയ്ക്ക് നഷ്ടമൊന്നും വരാനില്ല. അങ്ങ് വാനരന്മാരോടൊന്നിച്ച് കിഷ്കിന്ധയിലേക്ക് മടങ്ങിപോയ്ക്കൊള്ളൂ. ലങ്കയിലേക്ക് കടക്കാൻ ദേവന്മാർക്കുപോലും സാധ്യമല്ല. ആ സ്ഥിതിക്ക് നിസ്സാരന്മാരായ മനുഷ്യർക്കോ പാവങ്ങളായ വാനരന്മാർക്കോ എങ്ങനെ സാധിക്കും?" രാവണന്റെ സന്ദേശം കേൾപ്പിച്ച ശുകനെ വാനരന്മാർ ചാടിപ്പിടിച്ച് മുഷ്ടിചുരുട്ടി ഇടിക്കാൻ തുടങ്ങി. മർദ്ദനമേറ്റ് അവശനായ ശുകൻ രാമനെ വിളിച്ചുപറഞ്ഞു. "രാജേന്ദ്ര! ദൂതന്മാരെ കൊല്ലുക പതിവില്ല. വാനരന്മാരെ തടുത്താലും." ശുകന്റെ നിലവിളികേട്ട് രാമൻ 'കൊല്ലരുത്' എന്ന് വാനരന്മാരോട് പറഞ്ഞു. വീണ്ടും ആകാശത്തേക്ക് ഉയർന്ന് ശുകൻ സുഗ്രീവനോട് ചോദിച്ചു. "വാനരരാജാവേ! ഞാൻ പോകുന്നു. രാവണനോട് ഞാൻ എന്ത് മറുപടിയാണ് പറയേണ്ടത്?" സുഗ്രീവൻ പറഞ്ഞു. "അങ്ങയെ പുത്രന്മാരോടും ബന്ധുക്കളോടും സൈന്യങ്ങളോടുംകൂടി സംഹരിച്ചേതീരൂ. രാമചന്ദ്രന്റെ ഭാര്യയെ അപഹരിച്ചിട്ട് അങ്ങ് എവിടെപ്പോയിട്ടാണ് രക്ഷപ്പെടാൻ പോകുന്നത്?"

അനന്തരം രാമൻ പറഞ്ഞതനുസരിച്ച് വാനരന്മാർ ശുകനെ ബന്ധിച്ച് അധീനത്തിൽവെച്ചു. രാവണൻ പിന്നീട് ശാർദ്ദൂലൻ എന്നു പേരായ ഒരു രാക്ഷസനെ ചാരനായി പറഞ്ഞയച്ചു. അവൻ വാനര

സൈന്യത്തിന്റെ ശക്തിയെ രാവണനെ അറിയിച്ചു. വിവരം അറിഞ്ഞ് രാവണൻ ചിന്താവിഷ്ടനായിത്തീർന്നു.

ശ്രീരാമൻ മൂന്നുദിവസമായി സമുദ്രദേവതയായ വരുണനെ ഉപാസിക്കുകയായിരുന്നു. വരുണന്റെ അനുവാദം വാങ്ങി വേണം സമുദ്രം കടക്കാൻ എന്നായിരുന്നു രാമന്റെ വിചാരം. മൂന്നുദിവസം കഴിഞ്ഞിട്ടും വരുണൻ പ്രത്യക്ഷനായി വന്നില്ല. അതോടെ രാമൻ കോപിച്ചു. ലക്ഷ്മണനോട് പറഞ്ഞു. "അനുജ! നോക്കൂ. മൂന്നുദിവസമായി ഞാൻ നിരാഹാരനായി വരുണനെ ഉപാസിച്ചുവരുന്നു. എന്നിട്ടും വരുണൻ എനിക്ക് ദർശനം തരുന്നില്ല. മനുഷ്യമാത്രനായ രാമൻ വാനരന്മാരോടൊന്നിച്ച് എന്നെ എന്തുചെയ്യും എന്നായിരിക്കും വരുണന്റെ വിചാരമ്. അതിപ്പോൾ ഞാൻ കാണിച്ചുകൊടുക്കാം. സമുദ്രത്തെ ഞാൻ ശരങ്ങളെക്കൊണ്ട് വറ്റിക്കും. വാനരന്മാർ കാൽനടയായിത്തന്നെ ലങ്കയിലേക്ക് പോകട്ടെ." ഇങ്ങനെ പറഞ്ഞ് കോപംകൊണ്ട് കണ്ണുകൾ ചുവന്ന രാമൻ ലക്ഷ്മണനോട് വില്ലുവാങ്ങി. അതിൽ പ്രളയാഗ്നിപോലെ അതിഘോരമായ ഒരു ശരം തൊടുത്തുകൊണ്ട് പറഞ്ഞു. "ഇപ്പോൾ സകലജീവജാലങ്ങളും രാമന്റെ ശരപ്രഭാവം കാണട്ടെ. ഞാൻ ഇതാ സമുദ്രത്തെ ഭസ്മമാക്കിത്തീർക്കുന്നുണ്ട്." ഇങ്ങനെ ശ്രീരാമൻ പറഞ്ഞപ്പോൾ പർവ്വതങ്ങളോടും വനങ്ങളോടുംകൂടിയ ഭൂമി കുലുങ്ങി. സമുദ്രം കലങ്ങി മറിഞ്ഞ് ഒരു യോജന ഉള്ളിലോട്ട് വലിഞ്ഞു. കടലിലെ വെള്ളം തിളച്ചുമറിയാൻ തുടങ്ങി. തിമിംഗിലം മുതല മത്സ്യം മുതലായ ജലജീവികൾ വല്ലാതെ കഷ്ടപ്പെട്ടു.

അപ്പോഴേക്കും ദിവ്യരൂപം ധരിച്ച വരുണൻ ദിവ്യാഭരണങ്ങൾ അണിഞ്ഞ്, തന്റെ ഉള്ളിലുള്ള രത്നങ്ങൾ കാഴ്ചയായിക്കൊണ്ടുവന്ന് സമർപ്പിച്ച്, രാമന്റെ കാൽക്കൽ ദണ്ഡനമസ്കാരം ചെയ്തു. വരുണൻ സ്തുതിക്കാൻ തുടങ്ങി. "മൂന്നുലോകങ്ങളുടേയും രക്ഷിതാവായ രാമ! എന്നെ രക്ഷിക്കണേ! രക്ഷിക്കണേ! അവിടുന്നാണ് ഈ പ്രപഞ്ചത്തെ സൃഷ്ടിച്ചത്. ജലം തമോഗുണവികാരമാണ്. ജഡതയാണ് ജന്മനാ ഉള്ള സ്വഭാവം. അത് മാറ്റിത്തീർക്കാൻ കഴിയില്ല എന്ന് അവിടുത്തേക്ക് അറിയാം. ആകാശം വായു അഗ്നി ജലം ഭൂമി എന്നിവ സ്വഭാവേന ജഡങ്ങളാണ്. അവയെ ജഡങ്ങളായി സൃഷ്ടിച്ചത് നിന്തിരുവടിയാണ്. അവിടുത്തെ കല്പനയെ ആർ

ക്കാണ് അതിക്രമിക്കാൻ കഴിയുക? രാമ! തമോഗുണാഹങ്കാര ത്തിൽനിന്നാണ് പഞ്ചഭൂതങ്ങളുടെ ഉല്പത്തി. കാരണമായ തമോ ഗുണം അവയിലെല്ലാം വ്യാപിച്ചിരിക്കുന്നുണ്ട്. ജലത്തിന്റെ ദേവത യായ എന്നിലും തമോഗുണത്തിന്റെ വ്യാപ്തിയുണ്ട്. അതാണ് അങ്ങ് മൂന്നുദിവസം ഉപാസിച്ചിട്ടും ഞാൻ അറിയാതെ പോയത്. നിന്തിരു വടി നിർഗുണനാണ്. സ്വരൂപം ഇല്ലാത്തവനാണ്. അപ്രകാരമുള്ള അങ്ങ് പ്രപഞ്ചസൃഷ്ടിക്കുവേണ്ടി മായയെ സ്വീകരിക്കുമ്പോൾ വിരാ ട്പുരുഷൻ എന്നപേരിൽ അറിയപ്പെടുന്നു. വിരാട്പുരുഷനായ അങ്ങ യുടെ സത്വഗുണത്തിൽനിന്ന് ദേവന്മാരും, രജോഗുണത്തിൽനിന്ന് പ്രജാപതികളും തമോഗുണത്തിൽനിന്ന് ഭൂതനാഥനായ രുദ്രനും ഉണ്ടാകുന്നു. മായകൊണ്ട് മറയപ്പെട്ടവനും, വെറും വിനോദത്തി നുവേണ്ടി മനുഷ്യനായി അവതരിച്ചവനും, നിർഗുണനുമായ അങ്ങയെ തമോഗുണപ്രധാനമായ ബുദ്ധിയോടുകൂടിയ ഞാൻ എങ്ങനെ അറിയാനാണ്? തമോഗുണപ്രധാനികളെ ശിക്ഷിച്ചാലേ അവർ നേർവഴിക്കു വരികയുള്ളൂ. ദുഷ്ടമൃഗങ്ങളെ അടിച്ച് നേർവ ഴിക്കു നടത്തുന്നതുപോലെയാണ് അത്. അതിനാലാണ് എനിക്കു നേരെ ഉഗ്രശരം തൊടുത്തത്. ഭക്തവത്സലനായ അങ്ങയെ ഞാൻ ശരണം പ്രാപിക്കുന്നു. എനിക്ക് അഭയംതന്ന് അനുഗ്രഹിക്കണം. ഞാൻ ലങ്കയിലേക്ക് വഴിതരാം."

ശ്രീരാമൻ അരുളിച്ചെയ്തു. "ഈ ബാണം പാഴാവാത്തതാണ്. ഇത് എങ്ങോട്ടാണ് പ്രയോഗിക്കേണ്ടത്? ലക്ഷ്യം കാണിച്ചുതരൂ." വരു ണൻ പറഞ്ഞു. "ഇവിടെനിന്ന് വടക്കുഭാഗത്തായി 'ദ്രുമകുല്യ' എന്നൊരു പ്രദേശമുണ്ട്. പരമദുഷ്ടന്മാരായ അസംഖ്യം പാപികൾ അവിടെ താമസിച്ചുവരുന്നു. ശരം അവിടേക്ക് പ്രയോഗിച്ചാലും." ശ്രീരാമൻ ശരം അങ്ങോട്ട് പ്രയോഗിച്ചു. ആ ബാണം ക്ഷണനേരം കൊണ്ട് ദ്രുമകുല്യയേയും അവിടത്തെ ദുഷ്ടന്മാരേയും ഭസ്മമാക്കി, രാമന്റെ ആവനാഴിയിൽ വന്നുവീണു. അതിനുശേഷം വരുണൻ രാമനോട് വിനയത്തോടെ പറഞ്ഞു. "വിശ്വകർമ്മാവിന്റെ മകനായ ഈ നളൻ സമുദ്രത്തിൽ ഒരു സേതു ബന്ധിക്കട്ടെ. ഈ വാനരൻ ബുദ്ധിമാനാണ്. സമർത്ഥനാണ്. സേതുബന്ധനത്തിന് കഴിവുള്ള വനായിത്തീരും എന്ന് വരംവാങ്ങിയവനാണ്. ആ സേതു നില നിൽക്കുന്ന കാലത്തോളം സകലപാപങ്ങളേയും നശിപ്പിക്കുന്ന

അങ്ങയുടെ കീർത്തിയും ലോകത്തിൽ നിലനിൽക്കും." ഇങ്ങനെ പറഞ്ഞ് വരുണൻ സമുദ്രത്തിൽ മറഞ്ഞുപോയി. അനന്തരം രാമൻ സുഗ്രീവന്റെ സമ്മതത്തോടെ സേതു ബന്ധിക്കാൻ നളനോട് നിർദ്ദേശിച്ചു. അതുകേട്ട് സന്തോഷിച്ച നളൻ പർവ്വതാകാരന്മാരായ വാനരശ്രേഷ്ഠന്മാരുടെ സഹായത്തോടെ മരത്തടികൾ പാറക്കല്ലുകൾ എന്നിവകൊണ്ട് നൂറുയോജന നീളം വരുന്ന സേതു ബന്ധിക്കാൻ ആരംഭിച്ചു.



## നാലാം സർഗം
## ശുക-രാവണ-സംവാദം

സേതുബന്ധനത്തിനു മുൻപ് സമുദ്രക്കരയിൽ രാമൻ ശിവനെ രാമേശ്വരനായി പ്രതിഷ്ഠിച്ച് പൂജിച്ചു. അനന്തരം ലോകഹിതത്തി നായി പറഞ്ഞു. "ഇവിടെ സേതുബന്ധതീർത്ഥത്തിൽ സ്നാനം ചെയ്ത് രാമേശ്വരനെ ദർശിക്കുകയും അതിനുശേഷം കാശി യിൽച്ചെന്ന് വിശ്വനാഥനെ ദർശിക്കുകയും ചെയ്യുക. അവിടെനിന്ന് ഗംഗാജലംകൊണ്ടുവന്ന് രാമേശ്വരന് അഭിഷേകം ചെയ്യുക. അതി നുശേഷം ഇവിടെ സമുദ്രസ്നാനം ചെയ്യുന്നവൻ സകലപാപങ്ങളും തീർന്ന് മുക്തനാവും. സംശയമില്ല."

പിന്നീട് നളന്റെ മേൽനോട്ടത്തിൽ സേതുബന്ധനം ആരംഭിച്ചു. ഒന്നാംദിവസം പതിന്നാലു യോജനദൂരം സേതു ബന്ധിച്ചു. രണ്ടാം ദിവസം ഇരുപതു യോജനയും മൂന്നാംദിവസം ഇരുപത്തൊന്നും, നാലാം ദിവസം ഇരുപത്തിരണ്ടും, അഞ്ചാംദിവസം ഇരുപത്തിമൂന്നും യോജനകൾ വീതവും നിർമ്മിച്ച് വാനരന്മാർ അഞ്ചുദിവസംകൊണ്ട് സേതുബന്ധനം പൂർത്തിയാക്കി. പത്തുയോജന വീതിയിലും നൂറു യോജന നീളത്തിലും രാമേശ്വരം മുതൽ ലങ്കവരെ നീണ്ടുകിടക്കുന്ന ആ സേതു ശോഭിച്ചു. അതിലൂടെ വാനരന്മാർ ലങ്കയിലേക്ക് കട ക്കാൻ ആരംഭിച്ചു. ഹനുമാന്റെ ചുമലിൽ ഇരുന്നുകൊണ്ട് രാമനും, അംഗദന്റെ തോളിലേറി ലക്ഷ്മണനും യാത്ര ചെയ്തു. വാനരന്മാർ അതിവേഗത്തിൽ സഞ്ചരിച്ച് സുവേലപർവ്വതത്തിലെത്തിച്ചേർന്നു. ശ്രീരാമനും ലക്ഷ്മണനും താഴെ ഇറങ്ങി. ലങ്കാപട്ടണത്തെ നോക്കി ക്കാണാനായി ശ്രീരാമൻ സുവേലപർവ്വതത്തിനു മുകളിലേക്ക് കയ റി. അസംഖ്യം കൊടിക്കൂറകൾ പാറിപ്പറക്കുന്ന കൊടിമരങ്ങളോ ടും, കൊത്തുപണികളാൽ ശോഭിക്കുന്ന മണിമാളികകളോടും, പല വിധ ആയുധങ്ങളും ഘടിപ്പിച്ച കോട്ടമതിലുകളോടും, അഗാധമായ കിടങ്ങുകളോടുംകൂടിയ ലങ്കാപുരിയെ രാമൻ നോക്കിക്കണ്ടു. മാളി കയുടെ മുകളിൽ സർവ്വാഭരണഭൂഷിതനായി, രത്നകിരീടങ്ങൾ അണി ഞ്ഞ്, വെൺകൊറ്റകുട വെൺചാമരങ്ങൾ എന്നീ രാജകീയ ചിഹ്നങ്ങ

ളോടെ, മേഘവർണ്ണനായ രാവണൻ ഇരിക്കുന്നത് രാമൻ കണ്ടു. രാവ ണന്റെ മുൻപിൽ മന്ത്രിമാർ വിനയത്തോടെ നിൽക്കുന്നുണ്ടായിരു ന്നു. മാളികമുകളിലിരുന്ന രാവണൻ വാനരപ്പടയെ നോക്കിക്കാ ണുകയായിരുന്നു.

ഈ സന്ദർഭത്തിൽ രാമൻ പറഞ്ഞതനുസരിച്ച് വാനരന്മാർ ശുകനെ മോചിപ്പിച്ച് പറഞ്ഞയച്ചു. ശുകൻ രാവണന്റെ മുൻപിൽ വന്ന് തൊഴുതുകൊണ്ട് നിന്നു. "ശുക! ശത്രുക്കൾ നിന്നെ വല്ലാതെ പീഡിപ്പിച്ചുവോ?" എന്ന് രാവണൻ ചിരിച്ചുകൊണ്ട് ചോദിച്ചു. ശുകൻ മറുപടി പറഞ്ഞു. "സമുദ്രത്തിന്റെ വടക്കെ കരയിലെത്തി ആകാശത്തിൽനിന്നുകൊണ്ട് ഞാൻ അങ്ങയുടെ സന്ദേശം സുഗ്രീ വനെ കേൾപ്പിച്ചു. ഉടനെ വാനരന്മാർ എന്നെ ചാടിപ്പിടിച്ച് മുഷ്ടി ചുരുട്ടി ഇടിക്കാനും, നഖങ്ങളെക്കൊണ്ട് മാന്തിപ്പറിക്കാനും, പല്ലുക ളെകൊണ്ട് കടിച്ചുപൊളിക്കാനും തുടങ്ങി. 'രാമ! രക്ഷിക്കണേ' എന്ന് ഞാൻ ഉറക്കെ വിളിച്ചുപറഞ്ഞു. 'ഉപദ്രവിക്കരുത്, വിട്ടയക്കൂ' എന്ന് രാമൻ പറഞ്ഞു. അതനുസരിച്ച് വാനരന്മാർ എന്നെ മോചി പ്പിച്ചു. വാനരസൈന്യത്തിന്റെ ശക്തികണ്ട് ഭയവിവശനായിട്ടാണ് ഞാനിങ്ങോട്ട് വന്നിരിക്കുന്നത്. വാനരസൈന്യങ്ങൾ രാക്ഷസസൈ ന്യത്തേക്കാൾ എത്രയോ അധികം ശക്തരാണ്. അവർ തമ്മിൽ താര തമ്യം ഇല്ല. അതിശക്തരായ വാനരവീരന്മാർ ലങ്കയുടെ ഗോപുരത്തി ലേക്ക് ഇതാ വന്നുകൊണ്ടിരിക്കുന്നു. അങ്ങ് വേഗത്തിൽ ഒരു തീരു മാനം എടുക്കൂ. ഒന്നുകിൽ സീതയെ രാമന് മടക്കിക്കൊടുക്കൂ. അല്ലെങ്കിൽ രാമനോട് യുദ്ധത്തിനു തയ്യാറാവൂ.

രാമൻ എന്നോട് പറഞ്ഞു. "ശുക! ഞാൻ പറഞ്ഞതായി രാവ ണനെ അറിയിക്കൂ. യാതൊരു ശക്തിയെ അവലംബിച്ചാണോ അങ്ങ് സീതയെ അപഹരിച്ചത്, ആ ശക്തി ബന്ധുക്കളോടും സൈന്യത്തോ ടുമൊന്നിച്ച് എനിക്ക് കാണിച്ചുതരൂ. ഞാൻ നാളെ രാവിലെ കോട്ടമ തിലുകളോടും തോരണങ്ങളോടും രാക്ഷസസൈന്യത്തോടുംകൂടിയ ലങ്കയെ ശരവർഷങ്ങളെക്കൊണ്ട് മൂടുന്നുണ്ട്. ഞാൻ അത്യുഗ്രമായ കോപമാണ് അങ്ങയ്ക്കെതിരെ പ്രയോഗിക്കാൻ പോകുന്നത്. ധൈര്യ ത്തോടെ നേരിടാൻ തയ്യാറായിക്കൊള്ളൂ." ഇത്രയും പറഞ്ഞ് രാമൻ വിരമിച്ചു. ശ്രീരാമൻ ലക്ഷ്മണൻ സുഗ്രീവൻ വിഭീഷണൻ ഈ നാലു പുരുഷശ്രേഷ്ഠന്മാർ അങ്ങയ്ക്ക് എതിരായി അണിനിരന്നിരിക്കുക

യാണ്. ഈ നാലുപേരിൽ ആരെങ്കിലും ഒരാൾ മതി ലങ്കയെ ഭസ്മമാക്കിത്തീർക്കാൻ. മറ്റുള്ളവരെല്ലാം കാണികളായി നോക്കിനിൽക്കട്ടെ. വാനരസൈന്യങ്ങൾ ലങ്ക മുഴുവൻ നിറഞ്ഞത് നോക്കൂ. പർവ്വതംപോലെ വലിയ ശരീരങ്ങളോടുകൂടിയ വാനരശ്രേഷ്ഠന്മാർ മുഴക്കുന്ന സിംഹനാദത്തെ കേൾക്കൂ. വാനരന്മാർ എല്ലാവരേയും മുഴുവൻ വർണ്ണിച്ചു പറയാൻ സാധിക്കില്ല. എങ്കിലും ഞാൻ പ്രധാനികളെപ്പറ്റി മാത്രം ചിലത് പറയാം. ശ്രദ്ധിച്ചുകേൾക്കൂ.

"ലങ്കയെ നോക്കി ഉച്ചത്തിൽ അട്ടഹസിച്ചുകൊണ്ടു നിൽക്കുന്ന വാനരനെ നോക്കൂ. ലക്ഷം വാനരന്മാരുടെ അധിപനായ അവൻ നീലനാണ്. അഗ്നിയുടെ മകനാണ്. സുഗ്രീവന്റെ സേനാപതിയാണ്. പർവ്വതംപോലെ വലിയ ശരീരത്തോടും താമരയല്ലിയുടെ നിറത്തോടും കൂടിയവനും, കൂടെക്കൂടെ വാൽകൊണ്ട് നിലത്തടിച്ചുകൊണ്ട് നിൽക്കുന്നവനുമാണ് യുവരാജാവായ അംഗദൻ. ബാലിയുടെ മകനാണ്. അത്യന്തം ശക്തനാണ്. ഇവിടെവന്ന് സീതയെ ക്കണ്ട് തിരിച്ചുപോയ ഹനുമാനാണ് അതാ നിൽക്കുന്നത്. അങ്ങയുടെ മകനായ അക്ഷകുമാരൻ കൊല്ലപ്പെട്ടത് ഇവനാലാണ്. വെളുത്ത ശരീരത്തോടുകൂടിയ ആ വാനരൻ ശ്വേതനാണ്. സുഗ്രീവന്റെ അടുക്കൽപോയി തിരിച്ചുവരുന്നത് നോക്കൂ. ശ്വേതൻ മഹബുദ്ധിമാനും പരാക്രമശാലിയുമാണ്. സിംഹത്തെപ്പോലെയുള്ള ആകൃതിയോടുകൂടിയ ആ വാനരൻ രംഭനാണ്. അവൻ ലങ്കയെത്തന്നെ നോക്കിനിൽക്കുന്നു. മഹാശക്തനായ അവൻ ലങ്കയെ നശിപ്പിക്കാൻ ശക്തനാണ്. ലങ്കയെ ദഹിപ്പിക്കത്തക്കവിധത്തിൽ കോപത്തോടെ നോക്കിനിൽക്കുന്നവൻ ശരഭൻ എന്ന വാനരശ്രേഷ്ഠനാണ്. കോടിവാനരന്മാരുടെ അധിപനാണ്. അടുത്തുനിൽക്കുന്ന വാനരന്റെ പേർ പനസൻ എന്നാണ്. അവന്റെ ഇടത്തും വലത്തും നിൽക്കുന്നവർ അതിശക്തരായ മൈന്ദനും ദ്വിവിദനുമാണ്. വിശ്വകർമ്മാവിന്റെ മകനും സമുദ്രത്തിൽ സേതുബന്ധിച്ചവനുമായ നളൻ എന്ന വാനരനാണ് ആ നിൽക്കുന്നത്. വാനരന്മാരുടെ എണ്ണത്തേയോ ശക്തിയേയോ വർണ്ണിച്ചുതീർക്കാൻ ആർക്കും കഴിയില്ല. എല്ലാവരും വലിയ ശരീരത്തോടുകൂടിയവരാണ്. പരാക്രമശാലികളാണ്. എല്ലാവരും യുദ്ധംചെയ്യാൻ ആഗ്രഹിക്കുന്നവരാണ്. ഇവരെല്ലാവരും ലങ്കയെ തകർത്ത് പൊടിയാക്കാൻ സമർത്ഥരാണ്. ഇവരുടെ എണ്ണം

കോടിയും മഹാകോടിയും മഹാമഹാകോടിയും അതിലധികവും വരും. സുഗ്രീവന്റെ സൈന്യങ്ങളുടെ കണക്കാണ് ഞാൻ പറഞ്ഞത്. മറ്റുള്ളവരുടെ ശക്തി വർണ്ണിക്കാൻ എനിക്ക് ശക്തിപോര.

"രാമൻ മനുഷ്യനല്ല. ആദിനാരായണനാണ്. സീത പ്രപഞ്ചത്തിനു കാരണഭൂതയായ മായാശക്തിയാണ്. പരമപുരുഷനായ രാമന്റേയും മായാശക്തിയായ സീതയുടേയും സാന്നിദ്ധ്യംകൊണ്ടാണ് ചരാചരാത്മകമായ ഈ പ്രപഞ്ചം ഉണ്ടാവുന്നത്. അതിനാൽ രാമനും സീതയും പ്രപഞ്ചത്തിലെ എല്ലാവരുടേയും അച്ഛനും അമ്മയുമാണ്. ആ സ്ഥിതിക്ക് ആർക്കാണ് അവരെ ശത്രുക്കളായി കാണാൻ കഴിയുക? അറിവില്ലായ്മകൊണ്ടാണ് അങ്ങ് ജഗന്മാതാവായ സീതയെ അപഹരിച്ചുകൊണ്ടുവന്നത്. ഈ പ്രപഞ്ചം എപ്പോഴും മാറിക്കൊണ്ടിരിക്കുന്നു. ഏതു നിമിഷത്തിലും നശിക്കുന്നതാണ് ഈ ശരീരം. ആകാശാദിപഞ്ചഭൂതങ്ങളാൽ നിർമ്മിക്കപ്പെട്ടതാണ്. ഇരുപത്തിനാലു തത്വങ്ങൾ കൂടിച്ചേർന്നുണ്ടായതാണ്. (ആകാശം വായു അഗ്നി ജലം ഭൂമി എന്നീ പഞ്ചഭൂതങ്ങൾ, ശബ്ദസ്പർശരൂപരസഗന്ധങ്ങളാകുന്ന വിഷയങ്ങൾ, കാത് ത്വക്ക് കണ്ണ് നാവ് മൂക്ക് എന്നീ ജ്ഞാനേന്ദ്രിയങ്ങൾ, വാക്ക് കയ്യ് കാല് പായു ഉപസ്ഥം എന്നീ കർമ്മേന്ദ്രിയങ്ങൾ, മനസ്സ് ബുദ്ധി അഹങ്കാരം ചിത്തം ഇവയാണ് ഇരുപത്തിനാലു തത്വങ്ങൾ). മലം മാംസം എല്ല് മുതലായ മലിനപദാർത്ഥങ്ങളോടു കൂടിയതും, ദുർഗന്ധപൂർണ്ണവും, അഹങ്കാരത്തിന് ആസ്പദവും, ജഡവുമല്ലേ ഈ ശരീരം? ശരീരത്തെ ഞാൻ എന്നഭിമാനിക്കുന്ന അങ്ങ് ശരീരത്തിൽനിന്ന് വേറെയല്ലേ? ശരീരത്തെ താനായി വിചാരിക്കുന്നതിനാലല്ലേ അങ്ങ് ബ്രഹ്മഹത്യ മുതലായ അസംഖ്യം പാപങ്ങൾ ചെയ്തത്? സുഖം അനുഭവിക്കുന്ന ശരീരം ഒരുദിവസം ചൈതന്യമറ്റ് ഭൂമിയിൽ മരിച്ചുവീഴില്ലേ? പുണ്യപാപകർമ്മങ്ങളുടെ ഫലങ്ങളായ സുഖത്തേയും ദുഃഖത്തേയും അനുഭവിക്കാനാണ് ജീവൻ ശരീരത്തെ സ്വീകരിക്കുന്നത്. ശരീരമാണ് ഞാനെന്നും ശരീരത്തിന്റെ കർമ്മങ്ങൾ എന്റേത് എന്നുമുള്ള അഭിമാനം നിലനിൽക്കുന്ന കാലത്തോളം ജനനവും മരണവും ആവർത്തിച്ച് അനുഭവിക്കേണ്ടിവരും.

"അതിനാൽ ബുദ്ധിമാനായ അങ്ങ് ശരീരേന്ദ്രിയമനോബുദ്ധികളിൽ താനെന്ന അഭിമാനം ഉപേക്ഷിക്കൂ. അങ്ങ് ആത്മാവാണ്. ആത്മാവ് നിർമ്മലനാണ്. ശുദ്ധനാണ്. ചലനമില്ലാത്തവനാണ്. ക്ഷയമില്ലാ

ത്തവനാണ്. ആത്മവിസ്മൃതിയാകുന്ന അജ്ഞാനത്താലാണ് ഓരോ ജീവനും ബദ്ധനായി കുഴങ്ങുന്നത്. അങ്ങ് ശുദ്ധമായ മനസ്സുകൊണ്ട് എപ്പോഴും ആത്മതത്വത്തെ സ്മരിക്കൂ. പുത്രൻ ഭാര്യ ഗൃഹം ധനം മുതലായ സംസാരവസ്തുക്കളിൽനിന്ന് മനസ്സിനെ പിൻതിരിപ്പിക്കൂ. നരകതുല്യമായ ജീവിതമാണ് നായ്ക്കൾ പന്നികൾ മുതലായവയുടേത്. തുച്ഛമായ ശാരീരികസുഖം അവയ്ക്കും ഉണ്ട്. മനുഷ്യശരീരം വിവേകത്തോടുകൂടിയതാണ്. മൃഗങ്ങൾക്കുപോലും സുലഭങ്ങളായ വിഷയങ്ങളെ അനുഭവിച്ചു നശിപ്പിക്കാനല്ല അതിനെ ഉപയോഗിക്കേണ്ടത്. മനുഷ്യജന്മംതന്നെ എത്രയോ ദുർല്ലഭമാണ്. ഭാരതഭൂമിയിൽ ബ്രാഹ്മണനായി ജനിക്കാൻ കഴിയുക എന്നത് ഭാഗ്യം കൊണ്ടുമാത്രം കിട്ടുന്നതാണ്. അത്രയും ശ്രേഷ്ഠമായ ജന്മംകിട്ടിയിട്ടും വിവേകിയായ ഏതൊരുവനാണ് തുച്ഛങ്ങളായ വിഷയസുഖങ്ങളിൽ മുഴുകി കഴിയുക?

"അങ്ങ് പുലസ്ത്യമഹർഷിയുടെ പൗത്രനല്ലേ? അതിനാൽ ബ്രാഹ്മണനല്ലേ? അറിവുള്ളവനായ അങ്ങ് എന്താണ് അജ്ഞരെപ്പോലെ വിഷയസുഖങ്ങളുടെ പിന്നാലെ ഓടിക്കൊണ്ടിരിക്കുന്നത്? ഇനിയെങ്കിലും അങ്ങ് സകലവിധ ആസക്തികളേയും ഉപേക്ഷിക്കൂ. പരമാത്മാവും, എല്ലാവരുടേയും തന്റേയും ഹൃദയത്തിൽ വിളങ്ങുന്നവനും, അന്തര്യാമിയുമായ രാമനെ ഭക്തിയോടെ ആശ്രയിക്കൂ. സീതയെ രാമന് സമർപ്പിച്ച് അദ്ദേഹത്തിന്റെ പാദസേവകനായിത്തീരൂ. അങ്ങനെയാണെങ്കിൽ അങ്ങ് സകലവിധ പാപങ്ങളിൽനിന്നും മുക്തനായി വിഷ്ണുലോകത്തെ പ്രാപിക്കും. ഞാൻ പറഞ്ഞത് അനുസരിക്കാൻ തയ്യാറില്ലെങ്കിൽ അങ്ങ് അനുനിമിഷം അധഃപതനത്തിന്റെ അടിത്തട്ടിലേക്ക് ആണ്ടുകൊണ്ടിരിക്കും. ഞാൻ പറഞ്ഞത് അംഗീകരിക്കൂ. ഞാൻ അങ്ങയ്ക്ക് ഹിതമായതാണ് പറയുന്നത്. സജ്ജനസംസർഗം ചെയ്യൂ. എല്ലാവർക്കും ശരണം പ്രാപിക്കാൻ അർഹനാണ് ശ്രീരാമൻ. മരതകരത്നംപോലെ നീലനിറത്തോടുകൂടിയവനും, സീതാസമേതനും, വില്ലും ശരങ്ങളും ധരിച്ചവനും ലക്ഷ്മണൻ സുഗ്രീവൻ വിഭീഷണൻ എന്നിവരാൽ സേവിക്കപ്പെടുന്ന പാദാരവിന്ദങ്ങളോടുകൂടിയവനുമായ രാമനെ അങ്ങ് സർവ്വാത്മനാ ശരണം പ്രാപിക്കൂ."



## അഞ്ചാം സർഗം
## ശുകന്റെ പൂർവ്വവൃത്താന്തം

അജ്ഞാനത്തെ നശിപ്പിക്കത്തക്കവിധത്തിലുള്ള ശുകന്റെ ഉപദേശം രാവണൻ സ്വീകരിച്ചില്ല. ഇരുപതുകണ്ണുകളും ഉരുട്ടിമിഴിച്ച് ദഹിപ്പിക്കത്തക്കവിധം ശുകനെ നോക്കി. കഠിനമായി ശകാരിച്ചുകൊണ്ട് പറഞ്ഞു. "ബുദ്ധി ദുഷിച്ചവനേ! എന്റെ ദാസനായി ജീവിക്കുന്ന നീ എന്നോട് ഗുരുവിനെപ്പോലെ ഉപദേശിക്കുന്നുവല്ലോ. ഞാൻ മൂന്നുലോകങ്ങളേയും ശാസിക്കുന്നവനാണ്. അങ്ങനെയുള്ള എന്നെ ശാസിക്കാൻ നിനക്ക് ലജ്ജ തോന്നാത്തതാണ് അത്ഭുതം. നിന്റെ ഉപദേശത്തിന് ഞാൻ ഇപ്പോൾത്തന്നെ നിന്നെ കൊല്ലുമായിരുന്നു. പക്ഷെ മുൻപ് നീ ചെയ്ത സേവനങ്ങൾ എനിക്ക് മറക്കാൻ കഴിയുന്നില്ല. അതിനാൽ ഞാൻ തല്ക്കാലം നിന്നെ കൊല്ലുന്നില്ല. മൂഢനായ നിന്നെ ഇനി എന്റെ മുൻപിൽ കാണരുത്. നിന്റെ വാക്കുകൾ തുടർന്ന് കേൾക്കുവാൻ എനിക്ക് ക്ഷമയില്ല." "വലിയ ഉപകാരം" എന്നുപറഞ്ഞ് ഭയപ്പെട്ട് വിറച്ച ശുകൻ തന്റെ ഗൃഹത്തിലേക്ക് പോയി.

ശുകൻ പണ്ട് ഒരു ബ്രാഹ്മണനായിരുന്നു. വൈദികകർമ്മങ്ങൾ അനുഷ്ഠിക്കുന്നവനായിരുന്നു. വേദം പഠിച്ചവനായിരുന്നു. കുറച്ചു കാലത്തെ ഗൃഹസ്ഥജീവിതത്തിനുശേഷം അദ്ദേഹം വാനപ്രസ്ഥാശ്രമം സ്വീകരിച്ച് ഭാര്യയോടൊന്നിച്ച് തപസ്സിനായി കാട്ടിലേക്ക് പോയി. ദേവന്മാരുടെ അഭിവൃദ്ധിക്കും, അസുരന്മാരുടേയും രാക്ഷസന്മാരുടേയും നാശത്തിനുമായി ശുകൻ കാട്ടിൽവെച്ച് വലിയൊരു യാഗം ചെയ്തു. അതിനാൽ അസുരന്മാർക്കും രാക്ഷസന്മാർക്കും ശുകനോട് വിരോധമായി. വജ്രദംഷ്ട്രൻ എന്ന രാക്ഷസൻ എങ്ങനെയെങ്കിലും ശുകനെ ചതിക്കണമെന്നു കരുതി തക്കം പാർത്തിരുന്നു. ഒരു ദിവസം അഗസ്ത്യമഹർഷി ശുകന്റെ ആശ്രമത്തിൽവന്നു. ശുകൻ അദ്ദേഹത്തെ ഭക്ഷണത്തിന് ക്ഷണിച്ചു. കുളിച്ചുവരാമെന്നു പറഞ്ഞ് അഗസ്ത്യൻ നദിയിലേക്കുപോയി. ഈ സന്ദർഭത്തിൽ വജ്രദംഷ്ട്രൻ അഗസ്ത്യമഹർഷിയുടെ രൂപം സ്വീകരിച്ച് ശുകന്റെ സമീ

പത്തേക്ക് വന്നു. കുളിക്കാൻപോയി തിരിച്ചുവരുന്നപോലെയാണ് വന്നത്. ശുകനോട് പറഞ്ഞു. "ബ്രാഹ്മണ! അങ്ങ് എനിക്ക് ഭക്ഷണം നൽകുകയാണെങ്കിൽ ആട്ടിന്റെ മാംസം ചേർത്ത ആഹാരം തരണം. ഞാൻ മാംസം കഴിച്ചിട്ട് മാസങ്ങളായി." അങ്ങനെ ആവാം എന്ന് ശുകൻ സമ്മതിച്ചു. രാക്ഷസൻ പോയി. അഗസ്ത്യമഹർഷി കുളിച്ചുവന്ന് ആഹാരം കഴിക്കാൻ ഇരുന്നു. ഇതിനിടയിൽ വജ്രദംഷ്ട്രൻ ശുകന്റെ ഭാര്യയെ അകത്ത് മായകൊണ്ടു മയക്കികിടത്തി, ആ സ്ത്രീയുടെ രൂപത്തിൽ പുറത്തുവന്ന് അഗസ്ത്യമഹർഷിക്ക് വേവിച്ച മനുഷ്യമാംസം വിളമ്പി. അവൻ ഉടനെ അന്തർധാനം ചെയ്തു. മനുഷ്യമാംസം മനുഷ്യർക്ക് കഴിക്കാൻ കൊള്ളാത്തതാണ്. അതു കണ്ട് അഗസ്ത്യമഹർഷിക്ക് കോപംവന്നു. "എനിക്ക് മനുഷ്യമാംസം തന്ന നീ മനുഷ്യരെ തിന്നുന്ന രാക്ഷസനായിത്തീരട്ടെ" എന്ന് അഗസ്ത്യമഹർഷി ശുകനെ ശപിച്ചു.

ശുകൻ സങ്കടത്തോടെ പറഞ്ഞു. "മഹർഷേ! അങ്ങല്ലേ അല്പസമയംമുൻപ് എന്നോട് മാംസാഹാരം ആവശ്യപ്പെട്ടത്? എന്നിട്ട് എന്നെ ഇപ്പോൾ ശപിക്കുന്നുവല്ലോ. കഷ്ടംതന്നെ." ഇതുകേട്ട് അഗസ്ത്യമഹർഷി അല്പസമയം ധ്യാനത്തിലിരുന്നു. ജ്ഞാനദൃഷ്ടികൊണ്ട് അദ്ദേഹത്തിന് കാര്യം മനസ്സിലായി. പശ്ചാത്താപത്തോടെ ശുകനോട് പറഞ്ഞു. "അങ്ങയെ ദ്രോഹിക്കാൻ അവസരം കാത്തിരുന്ന രാക്ഷസന്റെ വേലയാണിത്. അതിനെപ്പറ്റി ആലോചിക്കാതെ ഞാൻ അങ്ങയെ ശപിക്കുകയും ചെയ്തു. എങ്കിലും എന്റെ വാക്ക് ഫലിക്കാതെ വയ്യ. അങ്ങ് രാക്ഷസനായിത്തീർന്ന് രാവണന്റെ അനുചരനായി കുറച്ചുകാലം ലങ്കയിൽച്ചെന്ന് താമസിക്കു. ഭാവിയിൽ വിഷ്ണുഭഗവാൻ രാമനായി അവതരിക്കും. അവിടുന്ന് വാനരന്മാരോടൊന്നിച്ച് ലങ്കയ്ക്കുസമീപം വരും. രാവണൻ അങ്ങയെ ദൂതനായി രാമന്റെ സമീപത്തേക്കയക്കും. രാമനെക്കണ്ട് മടങ്ങിവന്ന് രാവണന് തത്വോപദേശം ചെയ്യുന്നതോടെ അങ്ങ് ശാപത്തിൽനിന്ന് മുക്തനായിത്തീരും. വീണ്ടും ഇവിടെവന്ന് തപസ്സുതുടരണം." ഇങ്ങനെ പറഞ്ഞ് അഗസ്ത്യമഹർഷി പോയി. ശുകൻ രാക്ഷസനായി കുറേക്കാലം രാവണനെ സേവിച്ചുകൊണ്ട് കഴിഞ്ഞു. ഇപ്പോൾ രാവണന്റെ നിർദ്ദേശപ്രകാരം സുഗ്രീവന് സന്ദേശവുമായി രാമനെ സമീപിക്കുകയും, മടങ്ങിവന്ന് രാവണന് തത്വോപദേശം ചെയ്ത

ശേഷം ശാപത്തിൽനിന്ന് മോചിതനായിത്തീരുകയും ചെയ്തു. കാട്ടിൽവന്ന് പഴയപോലെ വാനപ്രസ്ഥരൊന്നിച്ച് തപസ്സുചെയ്തു കൊണ്ട് കഴിഞ്ഞു.

ശുകൻ പോയതിനുശേഷം മാല്യവാൻ രാവണന്റെ സമീപത്തേക്ക് വന്നു. രാവണന്റെ അമ്മയാണ് കൈകസി. കൈകസിയുടെ അച്ഛൻ സുമാലി. അദ്ദേഹത്തിന്റെ ജ്യേഷ്ഠനാണ് മാല്യവാൻ. രാവണന്റെ അമ്മയുടെ വലിയച്ഛൻ. അദ്ദേഹം ബുദ്ധിമാനും നീതിശാലിയുമാണ്. മാല്യവാൻ ശാന്തമായ മനസ്സോടെ രാവണനോട് പറഞ്ഞു. "രാജാവേ! ഞാൻ ചില കാര്യങ്ങൾ പറയാം. അതുകേട്ട് യുക്തം പോലെ ചെയ്യൂ. രാമന്റെ ഭാര്യയായ സീത ലങ്കയിലെത്തിയതുമുതൽ ഇവിടെ പല ദുർനിമിത്തങ്ങളും കണ്ടുവരുന്നു. ഭയങ്കരമായ ഇടിവെട്ടോടെ മേഘങ്ങൾ ലങ്കയിൽ മഴയ്ക്കുപകരം ചോര വർഷിച്ചുകൊണ്ടിരിക്കുന്നു. ക്ഷേത്രങ്ങളിലെ വിഗ്രഹങ്ങളിൽ കണ്ണീരും വിയർപ്പും കാണപ്പെടുന്നു. വിഗ്രഹങ്ങൾ കൂടെകൂടെ ഇളകുന്നു. കാളി ഘോരസ്വരൂപിണിയായി വെളുത്ത ദംഷ്ട്രകൾ കാട്ടിച്ചിരിച്ചുകൊണ്ട് മുൻപിൽ കാണപ്പെടുന്നു. പശുക്കൾക്ക് കഴുതക്കുട്ടികൾ പിറക്കുന്നു. എലികൾ കീരികളോടും പൂച്ചകളോടും വഴക്കിടുന്നു. സർപ്പങ്ങൾ ഗരുഡനോട് എതൃക്കുന്നു. ഭയങ്കരനും വികൃതസ്വരൂപിയും പൊക്കം കുറഞ്ഞവനും തലമുണ്ഡനം ചെയ്തവനുമായ കാലൻ, രാക്ഷസന്മാർ ഓരോരുത്തരേയും കൂടെക്കൂടെ വന്നു നോക്കുന്നു. ഇവയും മറ്റു പലതുമായ അനിഷ്ടങ്ങൾ തുടർച്ചയായി കാണപ്പെട്ടുവരുന്നു. ഇവയെല്ലാം നമുക്ക് വലിയ നാശത്തെ സൂചിപ്പിക്കുന്നവയാണ്. അതിനാൽ കുലത്തിന്റെ രക്ഷയ്ക്കുവേണ്ടത് അങ്ങ് ഉടനെ ചെയ്യണം. സീതയെ സൽക്കരിച്ച് രാമന്റെ സമീപത്തേക്ക് പറഞ്ഞയക്കൂ. രാമൻ സാക്ഷാൽ നാരായണനാണ്. അദ്ദേഹത്തോടുള്ള വിരോധം ഉപേക്ഷിക്കൂ. രാമന്റെ പാദാരവിന്ദങ്ങളാകുന്ന തോണിയിലേറിയാണ് ജ്ഞാനികൾ സംസാരസമുദ്രത്തെ കടക്കുന്നത്. എല്ലാവരുടേയും ഹൃദയത്തിൽ അന്തര്യാമിസ്വരൂപേണ വിളങ്ങുന്ന രാമനെ ഭക്തിപൂർവ്വം ഭജിക്കൂ. അങ്ങ് തികച്ചും ദുരാചാരിയാണെങ്കിലും ഭക്തികൊണ്ട് പാപമെല്ലാം നശിച്ച് ശുദ്ധനായിത്തീരും. കുലത്തിന്റെ നിലനില്പിന് ഞാൻ പറഞ്ഞത് അംഗീകരിക്കൂ."

മാല്യവാൻ പറഞ്ഞ ഹിതകരമായ കാര്യം, മരണത്തിന്നടിമപ്പെട്ട

രാവണൻ സ്വീകരിച്ചില്ല. മാല്യവാനോട് പറഞ്ഞു. "വെറും മനുഷ്യ മാത്രനും, ദീനനും, വാനരന്മാരുടെ സഹായത്തോടുകൂടിയവനും, അച്ഛനാൽ പരിത്യക്തനും, മുനിമാർക്ക് മാത്രം ഇഷ്ടപ്പെട്ടവനുമായ രാമനെ എന്നേക്കാൾ സമർത്ഥനായി അങ്ങ് എന്തുകൊണ്ടാണ് കാണുന്നത്? രാമന്റെ പ്രേരണയനുസരിച്ചാണ് അങ്ങ് എന്നോട് ഇങ്ങനെ ഇടവിടാതെ സംസാരിക്കുന്നത്. അങ്ങ് എന്റെ മുൻപിൽ നിന്ന് പോകൂ. അങ്ങ് വൃദ്ധനും എന്റെ ബന്ധുവുമായിപ്പോയില്ലേ? അതിനാൽ അങ്ങ് പറഞ്ഞതെല്ലാം ഞാൻ ക്ഷമിച്ചിരിക്കുന്നു. അങ്ങ യുടെ വാക്കുകൾ എന്നെ ചുട്ടെരിക്കുന്നു." ഇങ്ങനെ പറഞ്ഞ് രാവ ണൻ മന്ത്രിമാരോടൊന്നിച്ച് ഗോപുരമാളികയിലേറി വാനരസൈന്യ ങ്ങളെ നോക്കിക്കാണാൻ തുടങ്ങി.

രാവണനെക്കണ്ട് കോപിഷ്ഠനായിത്തീർന്ന രാമൻ ലക്ഷ്മണന്റെ കയ്യിൽനിന്ന് വില്ലുവാങ്ങി. അർദ്ധചന്ദ്രാകാരമായ ഒരു ശരമെടുത്ത് രാവണന്റെ പത്തുകിരീടങ്ങളും വെൺകൊറ്റകുടയും അരനിമിഷം കൊണ്ട് മുറിച്ചുവീഴ്ത്തി. രാവണൻ ലജ്ജിച്ച് തന്റെ അരമനയിലേക്ക് പോയി. പ്രഹസ്തൻ മുതലായ രാക്ഷസപ്രമാണികളെ വിളിച്ച് രാമ നോടു വാനരന്മാരോടും യുദ്ധത്തിനായി പറഞ്ഞയച്ചു. ഉടനെ ത്തന്നെ പെരുമ്പറ, മൃദംഗം, പണവം, ആനകം മുതലായ വാദ്യങ്ങൾ മുഴക്കികൊണ്ട് രാക്ഷസസൈന്യം യുദ്ധത്തിന് പുറപ്പെട്ടു. പോത്തു കൾ ഒട്ടകങ്ങൾ കഴുതകൾ സിംഹങ്ങൾ പുലികൾ മുതലായ വാഹ നങ്ങളിൽക്കയറി, വാൾ ശൂലം വില്ല് പാശം തോമരം വേൽ മുത ലായ ആയുധങ്ങൾ ധരിച്ച് രാക്ഷസന്മാർ വാനരന്മാരോട് യുദ്ധത്തിനു വന്നു. രാമന്റെ നിർദ്ദേശപ്രകാരം വാനരന്മാർ പർവ്വതകൊടുമുടി കൾ അടർത്തിയെടുത്തും വൃക്ഷങ്ങൾ പറിച്ചെടുത്തും, രാക്ഷസന്മാ രോടെതൃക്കാൻ ഒരുങ്ങിനിന്നു. രാമന്റെ ഇംഗിതം അറിഞ്ഞ കോടി ക്കണക്കിനു വാനരന്മാർ കോട്ടമതിൽ കയറിക്കടന്ന് രാക്ഷസന്മാരോട് യുദ്ധം ആരംഭിച്ചു. "അതിശക്തനായ രാമൻ ജയിക്കുന്നു. ബലവാ ന്മാരായ ലക്ഷ്മണനും സുഗ്രീവനും ജയിക്കുന്നു." ഇങ്ങനെ ഘോഷിച്ചുകൊണ്ട് വാനരന്മാർ ശത്രുക്കളോടേറ്റുമുട്ടി യുദ്ധംചെയ്തു. ഹനുമാൻ അംഗദൻ കുമുദൻ നീലൻ നളൻ ശരഭൻ മൈന്ദൻ ദ്വിവി ദൻ ജാംബവാൻ ദധിമുഖൻ കേസരി താരൻ എന്നീ വാനരശ്രേഷ്ഠ ന്മാരും മറ്റുള്ളവരും ഗോപുരം ചാടിക്കടന്ന് എല്ലാദിക്കിലും ലങ്കയെ

നിരോധിച്ചു. അനന്തരം വൃക്ഷങ്ങൾ പർവ്വതങ്ങൾ നഖങ്ങൾ പല്ലുകൾ ഇവകൊണ്ട് വാനരന്മാർ രാക്ഷസന്മാരെ ആക്രമിച്ചു. അതു കണ്ട് കോപിച്ച രാക്ഷസന്മാർ നാലുഗോപുരങ്ങളിലൂടെയും പുറമേക്കു വന്ന് വാൾ ശൂലം വെൺമഴു ഗദ ശരങ്ങൾ കുന്തം മുതലായ ആയുധങ്ങളെക്കൊണ്ട് വാനരന്മാരെ കൊന്നൊടുക്കി. വാനരന്മാർ രാക്ഷസന്മാരേയും രാക്ഷസന്മാർ വാനരന്മാരേയും പരസ്പരം സംഹരിച്ചു. യുദ്ധം അതിഭയങ്കരമായിത്തീർന്നു. രാക്ഷസന്മാർ ആനപ്പുറത്തും കുതിരപ്പുറത്തും തേരിലും കയറിവന്ന് പലവിധ ആയുധങ്ങളും വാനരന്മാർക്കുനേരെ പ്രയോഗിച്ചു. ദേവാംശസംഭവരാണല്ലോ വാനരന്മാർ. മാത്രമല്ല അവർ ധർമ്മത്തിനുവേണ്ടിയാണ് യുദ്ധംചെയ്യുന്നത്. രാമന്റെ കടാക്ഷംകൊണ്ട് അവർ കൂടുതൽ ബലവാന്മാരായിത്തീർന്ന് രാക്ഷസന്മാരെ വധിച്ചു. സീതാദേവിയെ അപഹരിച്ച പാപത്താൽ ശക്തി ക്ഷയിച്ച രാവണന്റെ സൈന്യങ്ങളെ വാനരന്മാർക്ക് നിഷ്പ്രയാസം കൊല്ലാൻ കഴിഞ്ഞു.

രാക്ഷസസൈന്യത്തിന്റെ നാശംകണ്ട് രാവണന്റെ പുത്രനായ മേഘനാദൻ യുദ്ധക്കളത്തിലേക്ക് വന്നു. അവൻ ബ്രഹ്മാവിൽനിന്ന് പല വരങ്ങളും വാങ്ങിയവനാണ്. മായായുദ്ധത്തിൽ നിപുണനാണ്. ഇന്ദ്രനെ യുദ്ധത്തിൽ ജയിച്ചതിനാൽ ഇന്ദ്രജിത്ത് എന്നപേരിൽ പ്രസിദ്ധനാണ്. സകലദിവ്യാസ്ത്രങ്ങളിലും വിദഗ്ദനാണ്. അവൻ മറഞ്ഞുനിന്ന് ബ്രഹ്മാസ്ത്രം പ്രയോഗിച്ച്, വാനരന്മാരെയെല്ലാം മോഹാലസ്യപ്പെടുത്തിവീഴ്ത്തി. ബ്രഹ്മാസ്ത്രത്തെ മാനിച്ച് രാമനും ലക്ഷ്മണനും അല്പസമയം ബോധമറ്റുകിടന്നു. അല്പസമയം കഴിഞ്ഞ് ബോധംതെളിഞ്ഞ രാമൻ, വാനരന്മാരെല്ലാം ബോധംകെട്ട് വീണുകിടക്കുന്നതുകണ്ട് കോപിഷ്ഠനായിത്തീർന്നു. അനുജനോട് പറഞ്ഞു. "ലക്ഷ്മണ! വില്ലും ശരങ്ങളും കൊണ്ടുവരൂ. ബ്രഹ്മാസ്ത്രംകൊണ്ട് ഞാൻ ഈ രാക്ഷസനെ ഉടനെ ഭസ്മമാക്കുന്നുണ്ട്." ശ്രീരാമൻ പറഞ്ഞതുകേട്ട് ഭയപ്പെട്ട ഇന്ദ്രജിത്ത് അരമനയിലേക്ക് ഓടിപ്പോയി. വാനരന്മാർ പ്രജ്ഞയറ്റു കിടക്കുന്നത് കണ്ട്, ദുഃഖിതനായ രാമൻ ഹനുമാനോട് പറഞ്ഞു. "അങ്ങ് വേഗം പാലാഴിയിലേക്ക് പോകൂ. അവിടെ ദിവ്യൗഷധങ്ങൾ നിൽക്കുന്ന ദ്രോണപർവ്വതമുണ്ട്. അതിൽനിന്ന് 'മൃതസഞ്ജീവനി' ഔഷധച്ചെടി കൊണ്ടുവന്ന് വാനരന്മാരെ ജീവിപ്പിക്കൂ. അതുകൊണ്ട് അങ്ങയുടെ കീർത്തി ശാശ്വ

തമായിത്തീരും." കല്പനപോലെ എന്നുപറഞ്ഞ് ഹനുമാൻ അതി വേഗത്തിൽച്ചെന്ന് ദ്രോണപർവ്വതംതന്നെ പുഴക്കിയെടുത്തുകൊണ്ടു വന്നു. അതിൽത്തട്ടിവരുന്ന ഓഷധികളുടെ കാറ്റേറ്റ ഉടനെ വാനര ന്മാരെല്ലാവരും ജീവിച്ചെഴുന്നേറ്റു. ഹനുമാൻ പർവ്വതത്തെ പഴയ സ്ഥലത്തുതന്നെ കൊണ്ടുവയ്ക്കുകയും ചെയ്തു.

ബോധംതെളിഞ്ഞെഴുന്നേറ്റ വാനരന്മാർ ഉച്ചത്തിൽ സിംഹനാദം മുഴക്കി. ഇന്ദ്രജിത്ത് ബ്രഹ്മാസ്ത്രംകൊണ്ട് രാമലക്ഷ്മണന്മാരേയും വാനരന്മാരേയും കൊന്നു എന്നാണ് രാവണൻ വിചാരിച്ചിരുന്നത്. വാനരന്മാരുടെ അട്ടഹാസം കേട്ട് അദ്ദേഹം ആശ്ചര്യപ്പെട്ടു. രാവ ണൻ പറഞ്ഞു. "ദേവന്മാർ എന്നെ കൊല്ലാനായി സൃഷ്ടിച്ചുവിട്ട വലിയ ശത്രുവാണ് രാമൻ. എനിക്കിഷ്ടംചെയ്യുന്ന എന്റെ പുത്ര ന്മാരും മന്ത്രിമാരും സ്നേഹിതന്മാരും ബന്ധുക്കളും രാമനോട് ഉടനെ യുദ്ധത്തിനു പോകട്ടെ. ഭയപ്പെട്ട് യുദ്ധത്തിനുപോകാത്തവരെ ഞാൻ തന്നെ സംഹരിക്കും." രാവണൻ പറഞ്ഞതുകേട്ട് യുദ്ധവിശാരദ ന്മാരായ അതികായൻ പ്രഹസ്തൻ മഹാനാദൻ മഹോദരൻ ദേവ ശത്രു നികുംഭൻ ദേവാന്തകൻ നരാന്തകൻ മുതലായ രാക്ഷസന്മാർ വലിയ സൈന്യത്തോടൊന്നിച്ച് യുദ്ധത്തിനു പുറപ്പെട്ടു. അവർ വാന രസൈന്യത്തെ പലവിധത്തിൽ മർദ്ദിച്ചു. വാനരന്മാരുടെ നേരെ പല വിധ ആയുധങ്ങളും പ്രയോഗിച്ചു. വാനരന്മാർ വൃക്ഷങ്ങൾ പറി ച്ചെടുത്തും പർവ്വതക്കൊടുമുടികൾ അടർത്തിയെടുത്തും രാക്ഷസ ന്മാരോട് യുദ്ധം ചെയ്തു. ചില രാക്ഷസപ്രമാണികളെ രാമൻ കൊന്നു. ലക്ഷ്മണൻ സുഗ്രീവൻ ഹനുമാൻ അംഗദൻ എന്നിവരും പ്രധാനപ്പെട്ട പല രാക്ഷസന്മാരേയും സംഹരിച്ചു. രാമന്റെ തേജസ്സി നാൽ വാനരന്മാർ പൂർവ്വാധികം ശക്തരായിത്തീർന്നു. ധർമ്മം ശ്രീരാ മന്റെ ഭാഗത്തായിരുന്നു. അതിനാൽ രാക്ഷസന്മാർ ആയുധങ്ങ ളോടും വാഹനങ്ങളോടും കൂടിയവരും ബലശാലികളുമായിരുന്നെ ങ്കിലും വാനരന്മാർക്ക് അവരെ കൊല്ലാൻ കഴിഞ്ഞു. സർവ്വേശ്വരനും എല്ലാത്തിന്റേയും സൃഷ്ടികർത്താവും ജ്ഞാനസ്വരൂപനും ആനന്ദ സ്വരൂപനുമാണ് രാമൻ. അവിടുന്ന് മായകൊണ്ട് മനുഷ്യനായി അവ തരിച്ച് യുദ്ധാദിലീലകൾ നടത്തുന്നവനെപ്പോലെ തോന്നപ്പെടുക യാണ്.



## ആറാം സർഗം
## രാവണ-കാലനേമി-സംവാദം

അതികായൻ മുതലായ മഹാരഥന്മാരും അവരെ അനുഗമിച്ച അസംഖ്യം രാക്ഷസന്മാരും മരിച്ചവിവരം അറിഞ്ഞ്, രാവണൻ ദുഃഖവും കോപവും നിയന്ത്രിക്കാൻ കഴിയാത്തവനായിത്തീർന്നു. തൽക്കാലം ലങ്കയെ രക്ഷിക്കാൻ ഇന്ദ്രജിത്തിനെ ചുമതലപ്പെടുത്തി, രാവണൻ രാമനോട് യുദ്ധത്തിനു പുറപ്പെട്ടു. സകലവിധ ആയുധങ്ങളോടുംകൂടിയ ദിവ്യമായ തേരിലേറി, രാവണൻ യുദ്ധത്തിനായി രാമന്റെ നേരെ പാഞ്ഞുചെന്നു. അനേകം വാനരന്മാരെ കൊന്നു. സുഗ്രീവൻ മുതലായ പ്രധാന വാനരശ്രേഷ്ഠന്മാരെ യുദ്ധക്കളത്തിൽ വീഴ്ത്തി. ഗദയും ധരിച്ചുകൊണ്ട് നിൽക്കുന്ന വിഭീഷണനെക്കണ്ട് കോപാവിഷ്ടനായി, അദ്ദേഹത്തെ കൊല്ലാൻ ഒരു ശക്ത്യായുധം പ്രയോഗിച്ചു. മയനെന്ന അസുരൻ വിവാഹാവസരത്തിൽ രാവണന് നൽകിയതായിരുന്നു ആ ദിവ്യായുധം. അത് ഒരിക്കലും പാഴായിത്തീരില്ല. വിഭീഷണന്റെ നേരെ ജ്വലിച്ചുകൊണ്ടുവരുന്ന വേലിനെക്കണ്ട് ഉടൻ ലക്ഷ്മണൻ വില്ലുമായി അദ്ദേഹത്തിന്റെ മുൻപിൽനിന്നു. ജ്യേഷ്ഠൻ അഭയംകൊടുത്തവനാണ് വിഭീഷണൻ. അദ്ദേഹം മരിക്കാൻ പാടില്ല എന്ന ചിന്താഗതിയാണ് ലക്ഷ്മണനെ അതിനു പ്രേരിപ്പിച്ചത്. ആ ശക്ത്യായുധം ലക്ഷ്മണന്റെ മാറിടത്തെ പിളർന്നു.

ലോകത്തിലുള്ള സകലമായാശക്തികൾക്കും ആധാരഭൂതനാണ് ആദിശേഷൻ. അദ്ദേഹത്തിന്റെ അംശമാണ് ലക്ഷ്മണൻ. അദ്ദേഹത്തെ കൊല്ലാൻ ഒരായുധത്തിനും കഴിയില്ല. എങ്കിലും മനുഷ്യഭാവത്തെ അവലംബിച്ച് ലക്ഷ്മണൻ ബോധംകെട്ടുവീണു. രാവണൻ ലക്ഷ്മണനെ എടുത്തുകൊണ്ട് ലങ്കയിലേക്ക് പോകാൻ ഒരുങ്ങി. പക്ഷെ തന്റെ മുഴുവൻ കഴിവും ഉപയോഗിച്ചിട്ടും രാവണന് ലക്ഷ്മണനെ ഒന്നനക്കാൻപോലും കഴിഞ്ഞില്ല. വിഷ്ണുഭഗവാന്റെ അംശമല്ലേ ലക്ഷ്മണൻ? അദ്ദേഹത്തെ നിസ്സാരനായ രാവണന് എങ്ങനെ എടുക്കാൻ കഴിയും? രാവണൻ ലക്ഷ്മണനെ എടുക്കാൻ ശ്രമിക്കുന്നതു കണ്ട ഹനുമാൻ ഓടിവന്ന് അദ്ദേഹത്തിന്റെ മാറിൽ

മുഷ്ടിചുരുട്ടി ഒരിടികൊടുത്തു. അതോടെ രാവണൻ മൂക്കിലൂടെയും കാതിലൂടെയും ചോര വമിച്ച് തേരിൽ ബോധംകെട്ടുവീണു. ഹനൂമാൻ നിഷ്പ്രയാസം ലക്ഷ്മണനെ എടുത്ത് ശ്രീരാമന്റെ മുൻപിൽ കൊണ്ടുകിടത്തി. ഹനൂമാന്റെ ഭക്തിക്ക് വശംവദനായിത്തീർന്നതിനാലാണ് അദ്ദേഹത്തിന് ലക്ഷ്മണന്റെ ശരീരം കനംകുറഞ്ഞതായി അനുഭവപ്പെട്ടത്. ശ്രീനാരായണന്റെ അംശമാണെന്ന് മനസ്സിലായതോടെ ആ ശക്തി ലക്ഷ്മണനെ വിട്ട് രാവണന്റെ തേരിൽത്തന്നെ എത്തിച്ചേർന്നു.

രാവണൻ അല്പസമയംകഴിഞ്ഞ് ബോധംതെളിഞ്ഞ് എഴുന്നേറ്റു. വില്ലും ശരങ്ങളുമെടുത്ത് രാമനോട് യുദ്ധത്തിനുചെന്നു. ലക്ഷ്മണന്റെ മോഹാലസ്യം ശ്രീരാമനെ വല്ലാതെ ദുഃഖിപ്പിച്ചിരുന്നു. അതിനു കാരണക്കാരനായ രാവണനെക്കണ്ട്, രാമൻ ഹനൂമാന്റെ തോളിൽക്കയറിയിരുന്ന് ഇടിനാദംപോലെ ചെറുഞാണൊലി മുഴക്കി. രാമൻ രാവണനോട് പറഞ്ഞു. "രാക്ഷസാധമ! എന്റെ മുൻപിൽ അല്പസമയം നിൽക്കൂ. എല്ലാവരേയും സമമായി കാണുന്ന എനിക്ക് ഇത്ര വലിയ ദ്രോഹം ചെയ്തിട്ട് ഇനി എങ്ങോട്ടുപോയിട്ടാണ് രക്ഷപ്പെടാൻ പോകുന്നത്? ജനസ്ഥാനത്തെ രാക്ഷസന്മാരെ കൊന്ന അതേ ശരങ്ങളെക്കൊണ്ട് അങ്ങയേയും ഞാനിപ്പോൾ കൊല്ലുന്നുണ്ട്."

ശ്രീരാമൻ ഇങ്ങനെ പറഞ്ഞപ്പോൾ രാവണൻ രാമനെ ചുമലിൽ വഹിക്കുന്ന ഹനൂമാനെ ശരങ്ങളെകൊണ്ട് എയ്തുപിളർന്നു. ശരങ്ങൾ ഏറ്റിട്ടും ഹനൂമാന് കുലുക്കമുണ്ടായില്ല. തേജസ്സ് വർദ്ധിക്കുകയാണ് ചെയ്തത്. അദ്ദേഹം ഉച്ചത്തിൽ സിംഹനാദം മുഴക്കി. ഹനൂമാന് മുറിവേറ്റതറിഞ്ഞ് ശ്രീരാമൻ പ്രളയകാലരുദ്രനെപ്പോലെ ക്രുദ്ധനായിത്തീർന്നു. രാവണന്റെ കുതിരകൾ കൊടിമരം തേര് വില്ല് ശരങ്ങൾ ആയുധങ്ങൾ ഇവയെ നിമിഷനേരംകൊണ്ട് തകർത്തു. സൂതനെ കൊന്നുവീഴ്ത്തി. അതിതീക്ഷ്ണമായ ഒരു ശരം കൊണ്ട് രാവണന്റെ മാറിടം പിളർന്നു. രാമബാണമേറ്റ് രാവണൻ തേരിൽവീണു. അപ്പോൾ അർദ്ധചന്ദ്രാകാരത്തിലുള്ള ഒരുശരംകൊണ്ട് രാവണന്റെ കിരീടവും മുറിച്ചുവീഴ്ത്തി. രാവണനോട് രാമൻ അരുളിച്ചെയ്തു. "ഞാൻ അനുവാദം തരുന്നു. അങ്ങ് വല്ലാതെ ക്ഷീണിച്ചിരിക്കുന്നു. ഇപ്പോൾ അരമനയിലേക്ക് പൊയ്ക്കൊള്ളൂ. വിശ്രമിച്ച്

ക്ഷീണം തീർത്ത് നാളെ യുദ്ധത്തിനു വരൂ. അപ്പോൾ എന്റെ പരാക്രമം അങ്ങയ്ക്ക് കാണാം." ലജ്ജിതനായ രാവണൻ കൊട്ടാരത്തിലേക്ക് മടങ്ങിപ്പോവുകയും ചെയ്തു.

ലക്ഷ്മണൻ മോഹാലസ്യപ്പെട്ടു കിടക്കുന്നതു കണ്ട് രാമൻ വല്ലാതെ ദുഃഖിച്ചു. ദിവ്യൗഷധികൾ കൊണ്ടുവന്ന് ലക്ഷ്മണനെ ജീവിപ്പിക്കൂ എന്ന് ഹനുമാനോട് പറഞ്ഞു. അങ്ങനെയാവാം എന്നു പറഞ്ഞ് ഹനുമാൻ സമുദ്രം ചാടിക്കടന്ന് പാലാഴീതീരത്തിലേക്ക് അതിവേഗം പുറപ്പെട്ടു. ഔഷധികൾ കൊണ്ടുവന്ന് ലക്ഷ്മണനെ ജീവിപ്പിക്കാനായി ഹനുമാൻ ദ്രോണപർവ്വതത്തിലേക്കുപോയ വിവരം ചാരന്മാർ രാവണനെ അറിയിച്ചു. ചിന്താകുലനായ രാവണൻ അപ്പോൾതന്നെ ഒറ്റയ്ക്ക് കാലനേമിയുടെ ഗൃഹത്തിലേക്ക് ചെന്നു. മായാപ്രയോഗത്തിൽ അതിവിദഗ്ധനാണ് കാലനേമി. രാവണനെക്കണ്ട് ഭയവിഹ്വലനായ കാലനേമി, അദ്ദേഹത്തെ അർഘ്യം പാദ്യം മുതലായവയാൽ പൂജിച്ചശേഷം തൊഴുതുകൊണ്ട് ചോദിച്ചു. "രാജേന്ദ്ര! ഞാൻ അങ്ങയ്ക്ക് എന്താണ് ചെയ്യേണ്ടത്? അങ്ങ് വന്നത് എന്തിനാണ്?" രാവണൻ ദുഃഖത്തോടെ പറഞ്ഞു. "കാലത്തിന്റെ വിപരീതംകൊണ്ട് എനിക്ക് വല്ലാതെ കഷ്ടംവന്നിരിക്കുന്നു. ഞാൻ പ്രയോഗിച്ച ശക്ത്യായുധത്താൽ ലക്ഷ്മണൻ യുദ്ധക്കളത്തിൽ മൂർച്ഛിച്ചു വീണിരിക്കുന്നു. അവനെ ജീവിപ്പിക്കാനായി, ഔഷധങ്ങൾ കൊണ്ടുവരുവാൻ ഹനുമാൻ ദ്രോണപർവ്വതത്തിലേക്ക് പോയിരിക്കുന്നു. അങ്ങ് ഹനുമാന് കുറച്ചുകാലതാമസം ഉണ്ടാക്കണം. ഒരു മുനിയുടെ വേഷം ധരിച്ച് ഹനുമാനെ മയക്കി കുറച്ചു കാലതാമസം വരുത്തൂ. മൂന്നേമുക്കാൽ നാഴിക (ഒന്നര മണിക്കൂർ) സമയത്തിനുള്ളിൽ ഔഷധം പ്രയോഗിച്ചാലേ ലക്ഷ്മണൻ ജീവിക്കൂ. ഹനുമാനെ കുറേനേരം താമസിപ്പിച്ചശേഷം, മടങ്ങിവന്ന് അങ്ങ് ഗൃഹത്തിൽ സുഖമായി താമസിച്ചുകൊള്ളൂ."

രാവണനോട് കാലനേമി പറഞ്ഞു. "രാവണേശ്വര! ഞാൻ പറയുന്നത് അങ്ങ് സദയം കേൾക്കൂ. അങ്ങയ്ക്ക് പ്രിയമായതിനെ ഞാൻ ചെയ്യാം. എന്റെ പ്രാണനെപ്പോലും അങ്ങയ്ക്കുവേണ്ടി ഞാൻ ഉപേക്ഷിക്കാം. അന്ന് മാനിന്റെ വേഷംധരിച്ച മാരീചന്റെ ഗതിതന്നെയാണ് എനിക്കും വരാൻ പോകുന്നത്. അങ്ങയുടെ പുത്രന്മാരും ബന്ധുക്കളുമായ അസംഖ്യം രാക്ഷസന്മാർ മരിച്ചുകഴിഞ്ഞു. രാക്ഷ

സവംശത്തെ മുഴുവൻ നശിപ്പിച്ചശേഷം അങ്ങയ്ക്ക് ജീവിതം രാജ്യം സീത ഇവയെക്കൊണ്ടെല്ലാം എന്താണ് പ്രയോജനം? ജഡമായ ശരീരംകൊണ്ടും എന്തു പ്രയോജനം? സീതയെ രാമന് തിരിച്ചുകൊടുക്കൂ. രാജ്യം വിഭീഷണനെ ഏല്പിക്കൂ. അതിനുശേഷം അങ്ങ് മുനിമാർ താമസിക്കുന്ന കാട്ടിലേക്ക് പോകൂ. ബ്രാഹ്മമുഹൂർത്തത്തിൽ എഴുന്നേറ്റ് ശുദ്ധജലത്തിൽ സ്നാനം ചെയ്യൂ. സന്ധ്യാവന്ദനാദികൾ കഴിക്കൂ. പിന്നീട് ഏകാന്തമായ ഒരു സ്ഥലത്തുചെന്ന് പത്മാസനം സിദ്ധാസനം സുഖാസനം മുതലായ ഏതെങ്കിലും ഒരു യോഗാസനത്തിൽ നീണ്ടു നിവർന്നിരിക്കൂ. ശബ്ദസ്പർശരൂപരസഗന്ധങ്ങളിലുള്ള ആസക്തിയെ നിശ്ശേഷം ഉപേക്ഷിച്ചശേഷം, കാത് ത്വക്ക് കണ്ണ് നാവ് മൂക്ക് എന്നീ ഇന്ദ്രിയങ്ങളെ മനസ്സിൽ അടക്കൂ. അനന്തരം മനസ്സിനെ അന്തർമുഖമാക്കിത്തീർത്ത് പ്രകൃതിക്കതീതമായ ആത്മാവിൽ നിശ്ചലമായി ഉറപ്പിക്കൂ.

"സഞ്ചരിക്കാത്തവയും സഞ്ചരിക്കുന്നവയുമായ ഈ പ്രപഞ്ചം മുഴുവനും, ശരീരം ഇന്ദ്രിയങ്ങൾ മനസ്സ് ബുദ്ധി എന്നിവയും, ബ്രഹ്മാവു മുതൽ പുൽക്കൊടി വരെ നമ്മൾ കാണുന്നതും കേൾക്കുന്നതുമായ സകലവസ്തുക്കളും കൂടിച്ചേർന്നതാണ് പ്രകൃതി. (നമ്മുടെ അറിവിനു വിഷയമായ സകലവസ്തുക്കളും പ്രകൃതിയും പ്രകൃതിയെ അറിയുന്ന ബോധം ആത്മാവുമാണ്). പ്രകൃതിയെ ത്തന്നെയാണ് മായ എന്നും പറയുന്നത്. പ്രപഞ്ചമാകുന്ന വൃക്ഷത്തിന്റെ ഉല്പത്തി നിലനില്പ് നാശം ഇവയ്ക്കു കാരണം പ്രകൃതിയാണ്. സാത്വികർ രാജസർ താമസർ എന്നീ പ്രജകളെ സൃഷ്ടിക്കുന്നതും പ്രകൃതിയാണ്. കാമം ക്രോധം മുതലായവ പ്രകൃതിയുടെ പുത്രന്മാരും, ഹിംസ തൃഷ്ണ മുതലായവ പുത്രിമാരുമാണ്. പ്രകൃതി ആത്മാവിനെ സത്വം രജസ്സ് തമസ്സ് എന്നീ മൂന്നുഗുണങ്ങളെക്കൊണ്ട് മോഹിപ്പിക്കുന്നു. ഞാൻ ചെയ്യുന്നു എന്ന തോന്നലാകുന്ന കർത്തൃത്വവും, ഞാൻ അനുഭവിക്കുന്നു എന്ന തോന്നലാകുന്ന ഭോക്തൃത്വവും പ്രകൃതിയുടേതാണ്. അവ തന്റേതാണെന്നു തെറ്റിദ്ധരിപ്പിച്ച് ജീവനെ പ്രകൃതി മയക്കികൊണ്ടിരിക്കുന്നു. ശുദ്ധനായ ആത്മാവ് പ്രകൃതിയോടുള്ള ചേർച്ചകൊണ്ട് തന്റെ വാസ്തവസ്വരൂപം മറന്ന് ശരീരത്തിനു പുറമെയുള്ള വിഷയങ്ങളിൽ സുഖത്തെ അന്വേഷിച്ചുകൊണ്ട് അലഞ്ഞുതിരിയുകയാണ്. ജ്ഞാനിയായ ഗുരുവിന്റെ

ഉപദേശംകൊണ്ട് താൻ ആത്മാവാണെന്നു ബോധിക്കാൻ കഴിഞ്ഞാൽ പ്രകൃതിയിൽനിന്ന് ബോധത്തെ പിൻവലിച്ച് ആത്മാരാമനായിത്തീരാൻ സാധിക്കും. അതോടെ പ്രകൃതിയുടെ മൂന്നു ഗുണങ്ങളിൽനിന്ന് വിട്ടുപോരികയും ചെയ്യും. അങ്ങും ഇന്ദ്രിയങ്ങളെ അടക്കി നിരന്തരം ആത്മസ്വരൂപത്തെ വിചാരംചെയ്തു ബോധിക്കൂ. പ്രകൃതിക്ക് അതീതനായ ആത്മാവാണ് താനെന്നു ബോധിക്കാൻ കഴിഞ്ഞാൽ അങ്ങ് ജീവന്മുക്തനായിത്തീരും.

"നിർഗുണമായ ആത്മതത്വത്തിൽ മനസ്സിനെ ഉറപ്പിക്കാൻ കഴിയുന്നില്ലെങ്കിൽ, അങ്ങ് ഈശ്വരന്റെ സഗുണസ്വരൂപത്തെ ധ്യാനിക്കൂ. സ്വന്തം ഹൃദയത്തെ ഒരു താമരപ്പൂവിന്റെ സ്വരൂപത്തിൽ ധ്യാനിക്കൂ. ആ പുഷ്പത്തിന്റെ കർണ്ണികയുടെ മദ്ധ്യത്തിൽ രത്നസിംഹാസനത്തിൽ സീതാസമേതനായി ഇരുന്നരുളുന്ന രാമനെ ഭക്തിയോടെ ധ്യാനിക്കൂ. വീരാസനത്തിൽ ഇരിക്കുന്നവനും, നീണ്ട കണ്ണുകളോടുകൂടിയവനും, മഴമിന്നൽപോലെയുള്ള പീതാംബരം അണിഞ്ഞവനും, കിരീടം മുത്തുമാലകൾ തോൾവളകൾ കൗസ്തുഭരത്നം വളകൾ തളകൾ വനമാല എന്നിവ അണിഞ്ഞവനും, വില്ലുധരിച്ച ലക്ഷ്മണനാൽ സേവിക്കപ്പെടുന്നവനുമായ രാമനെ സ്വന്തം ഹൃദയത്തിൽ ധ്യാനിക്കൂ. എല്ലാവരുടേയും ഹൃദയത്തിൽ ആത്മസ്വരൂപേണ വിളങ്ങുന്ന ഭഗവാനെ ഇങ്ങനെ രാമസ്വരൂപേണ ധ്യാനിച്ചാലും അങ്ങയുടെ മനസ്സിൽ സത്വഗുണം വളർന്നുവരും. അതോടെ ജ്ഞാനം പ്രകാശിച്ച് അങ്ങ് ജീവന്മുക്തനായിത്തീരും. ഭക്തന്മാരോടൊന്നിച്ച് രാമകഥകൾ ശ്രദ്ധയോടെ കേൾക്കൂ. അങ്ങനെയാണെങ്കിൽ ഭക്തി വളർന്ന് അങ്ങയുടെ പൂർവ്വപാപങ്ങളെല്ലാം, അഗ്നിയിൽ ഉണക്കപ്പുല്ലെന്നപോലെ, ഉടനെ നശിക്കും. രാമൻ ആത്മാവാണ്. എങ്ങും നിറഞ്ഞവനാണ്. ഏകനാണ്. നാമരൂപങ്ങൾക്ക് അതീതനാണ്. ധ്യാനിക്കുന്നവർക്ക് അതാതുസ്വരൂപത്തിൽ ദർശനം തന്നനുഗ്രഹിക്കുന്നവനാണ്. പരമപുരുഷനാണ്, സനാതനനാണ്. ആ ഭഗവാനെ അങ്ങ് നിരന്തരം ധ്യാനിക്കൂ."



## ഏഴാം സർഗം
# കുംഭകർണ്ണനീതിവാക്യം

കാലനേമിയുടെ അമൃതതുല്യമായ ഉപദേശം രാവണന് തീരെ ഇഷ്ടപ്പെട്ടില്ല. നെയ്യൊഴിച്ച അഗ്നിയെപ്പോലെ കോപംകൊണ്ട് ആളിക്കത്തി ജ്വലിച്ചവനായ രാവണൻ പറഞ്ഞു. "എന്റെ കല്പനയെ അനുസരിക്കാൻ ഒരുക്കമില്ലാത്ത നിന്നെ കൊന്നിട്ട് മറ്റൊരു കാര്യം. നീ ശത്രുക്കളിൽനിന്ന് സമ്മാനം സ്വീകരിച്ചുകൊണ്ടായിരിക്കും രാമന്റെ ദാസനായി സംസാരിക്കുന്നത്." കാലനേമി മറുപടി പറഞ്ഞു. "രാജാവേ! അങ്ങ് എന്തിനാണ് കോപിക്കുന്നത്? എന്റെ വാക്കുകൾ ഇഷ്ടപ്പെട്ടില്ലെങ്കിൽ ഞാൻ പോയി അങ്ങ് പറഞ്ഞപോലെ ചെയ്യാം." ഇങ്ങനെ പറഞ്ഞുകൊണ്ട് കാലനേമി ആകാശത്തിലൂടെ മിന്നലിന്റെ വേഗത്തിൽ ദ്രോണപർവ്വതത്തിലേക്ക് പുറപ്പെട്ടു. അദ്ദേഹം ഹിമവാന്റെ സമീപത്തെത്തി മായകൊണ്ട് ഒരാശ്രമം നിർമ്മിച്ച് മുനിയുടെ വേഷം ധരിച്ച് ശിഷ്യരോടൊന്നിച്ച് അവിടെ ഇരുന്നു. ഹനുമാൻ ദ്രോണപർവ്വതത്തിലേക്ക് പോകുന്ന വഴിയായിരുന്നു അത്. ഈ പുതിയ ആശ്രമം കണ്ട് ഹനുമാൻ വിചാരിച്ചു. "ഞാൻ കഴിഞ്ഞ പ്രാവശ്യം വന്നപ്പോൾ ഈ ആശ്രമം കണ്ടിരുന്നില്ലല്ലോ. എനിക്ക് വഴിതെറ്റിപ്പോയോ? അതോ എന്റെ മനസ്സിന്റെ ഭ്രമമായിരിക്കുമോ ഇത്? ഏതായാലും ഈ ആശ്രമത്തിൽച്ചെന്ന് കുറച്ചുവെള്ളം കുടിക്കാം. അതിനുശേഷം ദ്രോണപർവ്വതത്തിലേക്ക് പോകാം."

ഇങ്ങനെ നിശ്ചയിച്ചുകൊണ്ട് ഹനുമാൻ ഒരു യോജന വിസ്തീർണ്ണമുള്ള ആശ്രമത്തിലേക്ക് കയറിച്ചെന്നു. വാഴ മാവ് പിലാവ് മുതലായ അനേകം ഫലവൃക്ഷങ്ങൾ നിറഞ്ഞതായിരുന്നു ആശ്രമം. അവിടെ മൃഗങ്ങൾ ശത്രുഭാവം വെടിഞ്ഞ് ശാന്തരായി സഞ്ചരിച്ചിരുന്നു. മനോഹരമായ ആശ്രമത്തിൽ കാലനേമി പത്മാസനത്തിലിരുന്ന് ശിവപൂജ ചെയ്യുകയായിരുന്നു. ഹനുമാൻ അദ്ദേഹത്തെ നമസ്കരിച്ചു. വിനയത്തോടെ പറഞ്ഞു. "ഭഗവാനേ! ഞാൻ രാമന്റെ ദൂതനാണ്. ഹനുമാൻ എന്നാണ് പേര്. രാമന്റെ ആവശ്യത്തിനായി

പാലാഴിയിലേക്ക് പോവുകയാണ്. എനിക്ക് വല്ലാതെ ദാഹിക്കുന്നു. എവിടെയാണ് വെള്ളമുള്ളത്? ഇഷ്ടംപോലെ കുടിക്കാൻ ആഗ്ര ഹിക്കുന്നു. സദയം പറഞ്ഞുതന്നാലും." കാലനേമി മറുപടി പറ ഞ്ഞു. "നിനക്ക് എന്റെ കമണ്ഡലുവിലെ വെള്ളം വേണ്ടുവോളം കുടിക്കാം. ഇവിടെ ധാരാളം പഴങ്ങളും കിഴങ്ങുകളുമുണ്ട്. അവ മതിയാവോളം തിന്നാം. ഇന്ന് ഈ ആശ്രമത്തിൽ താമസിക്കാം. അല്പം ഉറങ്ങി ക്ഷീണംതീർക്കാം. ഇനി ബദ്ധപ്പെടേണ്ട. തപസ്സിന്റെ പ്രഭാവത്താൽ എനിക്ക് ഭൂതവർത്തമാനഭാവികളെല്ലാം അറിയാം. രാമന്റെ കടാക്ഷംകൊണ്ട് ലക്ഷ്മണനും മറ്റു വാനരന്മാരും ബോധം തെളിഞ്ഞ് എഴുന്നേറ്റിരിക്കുന്നു." ഹനുമാൻ പറഞ്ഞു. "എനിക്ക് ദാഹം അധികമുണ്ട്. കമണ്ഡലുവിലെ വെള്ളംകൊണ്ട് ദാഹം മാറി ല്ല. അതിനാൽ വിശാലമായ ഒരു ജലാശയം കാട്ടിത്തരാൻ ദയ ഉണ്ടാ കണം." അങ്ങനെ ആവാമെന്ന് പറഞ്ഞ് കാലനേമി മായകൊണ്ട് ഒരു ബ്രഹ്മചാരിയെ സൃഷ്ടിച്ച് അവനോട് ആജ്ഞാപിച്ചു. "വത്സ! ഹനുമാന് വിശാലമായ സരസ്സ് കാണിച്ചുകൊടുക്കൂ." അനന്തരം ഹനുമാനോട് പറഞ്ഞു. "സരസ്സിലിറങ്ങി കണ്ണടച്ചുകൊണ്ട് വെള്ളം കുടിക്കൂ. വേഗം മടങ്ങിവരൂ. ഔഷധികൾ കാണാൻ കഴിവുണ്ടാ ക്കുന്ന ഒരു മന്ത്രം ഞാൻ ഉപദേശിച്ചുതരാം."

അതു സമ്മതിച്ച് ഹനുമാൻ ബ്രഹ്മചാരി കാണിച്ചുകൊടുത്ത സര സ്സിനു സമീപത്തിലെത്തി. ബ്രഹ്മചാരി മടങ്ങി ആശ്രമത്തിലേക്ക് പോന്നു. ഹനുമാൻ സരസ്സിലിറങ്ങി കണ്ണുകളടച്ച് വെള്ളം കുടി ക്കാൻ തുടങ്ങി. ആ സമയത്ത് വളരെ വലിയ ഒരു മത്സ്യം വന്ന് ഹനുമാന്റെ കാലിൽ പിടികൂടി. കണ്ണുകൾ തുറന്ന ഹനുമാൻ മത്സ്യ ത്തെക്കണ്ടു. രണ്ടുകൈകളെക്കൊണ്ടും മത്സ്യത്തിന്റെ വായ പിടിച്ച് അതിനെ രണ്ടായി പിളർന്നു. ഉടനെതന്നെ അന്തരിക്ഷത്തിൽ അതിസുന്ദരിയായ ഒരു ദേവസ്ത്രീ പ്രത്യക്ഷപ്പെട്ടു. അവൾ ഹനു മാനോട് പറഞ്ഞു. "കപീശ്വര! ഞാൻ ധാന്യമാലി എന്നുപേരായ ഒരപ്സരസ്ത്രീയാണ്. ഒരു മുനി ശപിച്ചതിനാലാണ് ഞാൻ മത്സ്യ മായിത്തീർന്നത്. അങ്ങയുടെ പ്രസാദത്താൽ ഞാൻ ശാപത്തിൽ നിന്ന് മുക്തയായിത്തീർന്നിരിക്കുന്നു. ആശ്രമത്തിൽ അങ്ങ് കണ്ട ആൾ കാലനേമി എന്ന രാക്ഷസനാണ്. അങ്ങയ്ക്ക് വഴിയിൽ തട സ്സമുണ്ടാക്കാനായി രാവണൻ പറഞ്ഞയച്ചവനാണ്. മുനിവേഷധാ

ിയായ മുനിഹിംസകനാണ്. ആ ദുഷ്ടനെക്കൊന്ന് അങ്ങ് വേഗം ദ്രോണാചലത്തിലേക്ക് പോയ്ക്കൊള്ളൂ. അങ്ങയുടെ സ്പർശത്താൽ പാപം നശിച്ച ഞാൻ ബ്രഹ്മലോകത്തേക്ക് പോകുന്നു." ഇങ്ങനെ പറഞ്ഞ് ആ അപ്സരസ്സ് ആകാശത്തിലൂടെ മേലോട്ട് ഉയർന്നുപോയി. ഹനുമാൻ ആശ്രമത്തിലേക്ക് മടങ്ങിവന്നു. ഹനുമാനോട് കാലനേമി ചോദിച്ചു. "വാനരശ്രേഷ്ഠ! നീ വരാൻ എന്താണ് താമസിച്ചത്? എന്നിൽ നിന്ന് മന്ത്രങ്ങളെ സ്വീകരിക്കൂ. എന്തെങ്കിലും ഒന്ന് ഗുരുദക്ഷിണയായും തരൂ." "ഇതാ എന്റെ ദക്ഷിണ സദയം സ്വീകരിച്ചാലും" എന്ന് പറഞ്ഞുകൊണ്ട് ഹനുമാൻ മുഷ്ടിചുരുട്ടി കാലനേമിയുടെ മാറിൽ ആഞ്ഞിടിച്ചു. കാലനേമി മുനിവേഷം ഉപേക്ഷിച്ച് പലവിധ മായാപ്രയോഗങ്ങളോടെ ഹനുമാനോട് യുദ്ധംചെയ്തു. എല്ലാ മായകളുടേയും നിയന്താവല്ലേ ഭഗവാൻ രാമൻ. അദ്ദേഹത്തിന്റെ ദൂതനായ ഹനുമാനെ കാലനേമിയുടെ നിസ്സാരമായകൾ എങ്ങനെ ബാധിക്കാനാണ്? ഹനുമാൻ മുഷ്ടിചുരുട്ടി രാക്ഷസന്റെ ശിരസ്സിൽ ഊക്കോടെ ഇടിച്ചു. അതോടെ തല തകർന്ന് കാലനേമി മരിച്ചുവീണു.

ഹനുമാൻ അതിവേഗത്തിൽ ദ്രോണപർവ്വതത്തിൽ എത്തിച്ചേർന്നു. ഔഷധച്ചെടികളെ ഹനുമാന് കാണാൻ കഴിഞ്ഞില്ല. ഹനുമാൻ ആ പർവ്വതം തന്നെ കുത്തിപ്പുഴക്കി എടുത്ത് ശ്രീരാമന്റെ മുൻപിൽ എത്തിച്ചേർന്നു. രാമനോട് പറഞ്ഞു. "ഞാനിതാ പർവ്വതം തന്നെ കൊണ്ടുവന്നിരിക്കുന്നു. വേണ്ടുന്നത് വേഗത്തിൽ ചെയ്താലും." സന്തുഷ്ടനായിത്തീർന്ന രാമൻ സുഷേണനെക്കൊണ്ട് ഔഷധികളെടുപ്പിച്ച് ലക്ഷ്മണനെ ചികിത്സിപ്പിച്ചു. ഉറങ്ങി എഴുന്നേറ്റ പോലെ ലക്ഷ്മണൻ എഴുന്നേറ്റു. "രാവണ! നിൽക്ക്, നിൽക്ക്. നീ എവിടെ പോകുന്നു? ഇപ്പോൾത്തന്നെ ഞാൻ നിന്നെ കൊല്ലുന്നുണ്ട്" എന്നു പറഞ്ഞുകൊണ്ടാണ് ലക്ഷ്മണൻ എഴുന്നേറ്റത്. രാമൻ ലക്ഷ്മണന്റെ ശിരസ്സിൽ വാത്സല്യത്തോടെ ഘ്രാണിച്ചു. ഹനുമാനോട് പറഞ്ഞു. "അങ്ങയുടെ പ്രസാദംകൊണ്ടാണ് ബോധംതെളിഞ്ഞ് സ്വസ്ഥനായി ലക്ഷ്മണനെ എനിക്ക് കാണാൻ കഴിഞ്ഞത്." ഇങ്ങനെ പറഞ്ഞശേഷം വിഭീഷണന്റെ അഭിപ്രായമനുസരിച്ച് രാമൻ സുഗ്രീവനോടും വാനരന്മാരോടുമൊന്നിച്ച് യുദ്ധത്തിനു തയ്യാറായി. കല്ലുകൾ മരങ്ങൾ പർവ്വതക്കൊടുമുടികൾ എന്നിവയെ ആയുധങ്ങ

ളായി എടുത്തുകൊണ്ട് വാനരന്മാർ യുദ്ധത്തിനു പുറപ്പെട്ടു.

രാവണൻ രാമനോട് തോറ്റു മടങ്ങിയശേഷം വല്ലാതെ വ്യസനിച്ചു. കാലനേമി കൊല്ലപ്പെട്ടു എന്നും ലക്ഷ്മണനും വാനരന്മാരും ജീവിച്ചെഴുന്നേറ്റു എന്നും അറിഞ്ഞതിൽ നിരാശനായി. സിംഹാസനത്തിൽ ഇരുന്നുകൊണ്ട് രാക്ഷസന്മാരോട് പറഞ്ഞു. "മനുഷ്യനാലാണ് എന്റെ മരണം എന്ന് പണ്ട് പിതാമഹൻ പറഞ്ഞിട്ടുണ്ട്. ഭൂമിയിൽ മനുഷ്യരാരും എന്നെ കൊല്ലാൻ ശക്തരല്ല. അതിനാൽ സാക്ഷാൽ നാരായണൻതന്നെ ദശരഥപുത്രനായി രാമനെന്നപേരിൽ അവതരിച്ച് എന്നെ കൊല്ലാൻ വന്നിരിക്കുകയാണ്. സൂര്യവംശരാജാവായ അനരണ്യൻ എന്നെ ശപിച്ചിരുന്നു. 'രാക്ഷസരാജാവേ! പരമാത്മാവായ ഭഗവാൻ എന്റെ വംശത്തിൽ ജനിക്കും. നീയും നിന്റെ ബന്ധുക്കളും അദ്ദേഹത്താൽ കൊല്ലപ്പെടും' എന്നാണ് ശാപം. ആ ഭഗവാൻ തന്നെയാണ് എന്നെ കൊല്ലാനായി രാമൻ എന്നപേരിൽ വന്നിരിക്കുന്നത്. കുംഭകർണ്ണൻ എപ്പോഴും ഉറക്കത്തിലാണ്. മഹാശക്തനായ അവനെ ഉണർത്തി വേഗം കൂട്ടികൊണ്ടുവരുവിൻ." രാവണൻ പറഞ്ഞതുകേട്ട രാക്ഷസന്മാർ വളരെ പണിപ്പെട്ട് കുംഭകർണ്ണനെ ഉണർത്തി, രാവണന്റെ സമീപത്തേക്ക് കൂട്ടിക്കൊണ്ടു വന്നു. കുംഭകർണ്ണൻ ജ്യേഷ്ഠനെ നമസ്കരിച്ച് ഒരു സിംഹാസനത്തിൽ ഇരുന്നു. ദയനീയസ്വരത്തിൽ രാവണൻ അനുജനോട് പറഞ്ഞു. "കുംഭകർണ്ണ! നമുക്ക് വലിയ ആപത്ത് വന്നിരിക്കുന്നു. എന്റെ പുത്രന്മാരും മന്ത്രിമാരും ബന്ധുക്കളും രാമനാൽ കൊല്ലപ്പെട്ടു. മരണം അടുത്ത ഈ സന്ദർഭത്തിൽ ഞാൻ എന്താണ് ചെയ്യേണ്ടത്? ശക്തനായ രാമൻ സുഗ്രീവനോടും വാനരന്മാരോടുമൊന്നിച്ച് സമുദ്രം കടന്നുവന്ന് നമ്മളെ ഉന്മൂലനാശം ചെയ്യുകയാണ്. പ്രധാനപ്പെട്ട രാക്ഷസന്മാരെല്ലാം വാനരന്മാരാൽ കൊല്ലപ്പെട്ടു. വാനരന്മാർക്ക് കാര്യമായ നാശമൊന്നും കാണുന്നില്ല. നീ എന്റെ ശത്രുക്കളെ എല്ലാം നശിപ്പിക്കൂ. അതിനുവേണ്ടിയാണ് ഞാൻ നിന്നെ ഉണർത്തിയത്. ജ്യേഷ്ഠനായ എനിക്കുവേണ്ടി മഹാശക്തനായ നീ മറ്റാർക്കും ചെയ്യാൻ കഴിയാത്ത കാര്യങ്ങൾ ചെയ്യൂ."

രാവണന്റെ ആവലാതി കേട്ട് കുംഭകർണ്ണൻ ഉറക്കെ ചിരിച്ചു. രാവണനോട് പറയുകയും ചെയ്തു. "മുൻപ് കാര്യവിചാരസഭയിൽവെച്ച് ഞാൻ പറഞ്ഞിരുന്നില്ലേ? അങ്ങ് ചെയ്ത പാപകർമ്മത്തിന്റെ ഫല

മാണ് ഇപ്പോൾ അനുഭവിച്ചുകൊണ്ടിരിക്കുന്നത്. അന്നുതന്നെ ഞാൻ പറഞ്ഞതാണ് രാമൻ സാക്ഷാൽ ശ്രീനാരായണനാണ്. സീത യോഗ മായാദേവിയാണ് എന്ന്. എന്നിട്ടും അങ്ങ് മനസ്സിലാക്കുന്നില്ലല്ലോ. ഞാൻ പണ്ടൊരിക്കൽ ഒരു രാത്രിയിൽ ഹിമാലയത്തിൽ ബദര്യാശ്ര മത്തിൽ ഒറ്റയ്ക്ക് നിൽക്കുകയായിരുന്നു. അവിടെവച്ച് എനിക്ക് നാര ദമഹർഷിയെ കാണാൻ കഴിഞ്ഞു. അങ്ങ് എവിടെ പോകുന്നു എന്ന് ഞാൻ വിനയത്തോടെ ചോദിച്ചു. അദ്ദേഹം മറുപടി പറഞ്ഞു. ഞാൻ ദേവന്മാരുടെ കാര്യാലോചനസഭയിൽ പങ്കെടുത്തശേഷം വരികയാ ണ്. നിങ്ങൾ രണ്ടുപേരുടേയും ഉപദ്രവം സഹിക്കവയ്യാതെ ദേവന്മാർ വിഷ്ണുഭഗവാനെ ശരണംപ്രാപിച്ചു. ദേവദേവനായ ഭഗവാനെ സ്തുതിച്ച് സന്തോഷിപ്പിച്ച് ദേവന്മാർ പറഞ്ഞു. "ഭഗവാനേ! മൂന്നു ലോകത്തിനും ഉപദ്രവകാരിയായ രാവണനെ അവിടുന്ന് വധിച്ചാ ലും. മനുഷ്യന്റെ കൈകൊണ്ടേ മരണം സംഭവിക്കൂ എന്ന് ബ്രഹ്മാവ് അവന് വരം കൊടുത്തിട്ടുണ്ട്. അതിനാൽ അവിടുന്ന് മനുഷ്യനായി അവതരിച്ച് രാവണനെ സംഹരിച്ചാലും." അങ്ങനെ ആവാമെന്ന് പറഞ്ഞ് ദേവന്മാരെ ആശ്വസിപ്പിച്ച് സത്യസങ്കല്പനായ ഭഗവാൻ രഘു വംശത്തിൽ രാമൻ എന്നപേരിൽ അവതരിച്ചിട്ടുണ്ട്. അദ്ദേഹം നിങ്ങ ളെയെല്ലാം കൊല്ലും എന്നു പറഞ്ഞ് നാരദമുനി പോയി.

"അതിനാൽ സനാതനനായ പരബ്രഹ്മമാണ് രാമൻ എന്ന് അങ്ങ് മനസ്സിലാക്കൂ. മായകൊണ്ട് മനുഷ്യനായി അവതരിച്ച ഭഗവാനിൽ വൈരം ഉപേക്ഷിക്കൂ. ഭഗവാനെ ഭക്തിയോടെ ഭജിക്കൂ. രഘൂത്തമ നായ രാമൻ ഭക്തിയോടെ ഭജിക്കുന്നവരോട് സന്തോഷിക്കും. ഭക്തി കൊണ്ട് മനസ്സ് ശുദ്ധമായിത്തീർന്നാൽ ജ്ഞാനം പ്രകാശിക്കും. ജ്ഞാനമുണ്ടായാൽ മുക്തനായിത്തീരാൻ കഴിയും. ഭക്തിയില്ലാതെ ചെയ്യുന്ന കർമ്മങ്ങളെല്ലാം നിഷ്ഫലമാണ്. വിഷ്ണുഭഗവാൻ പല വിധ ലീലകൾക്കായി അസംഖ്യം അവതാരങ്ങൾ സ്വീകരിച്ചിട്ടുണ്ട്. അവയിലെല്ലാറ്റിലും വെച്ച് അത്യുൽകൃഷ്ടമാണ് രാമാവതാരം. ജ്ഞാനസ്വരൂപനും മംഗളസ്വരൂപനുമാണ് രാമൻ. അദ്ദേഹത്തെ വാക്കുകൊണ്ടും മനസ്സുകൊണ്ടും നിരന്തരം ഭജിച്ചുകൊണ്ട് കഴിയു ന്നവർ നിഷ്പ്രയാസം സംസാരസമുദ്രം കടന്ന് പരമഗതിയെ പ്രാപി ക്കും. ശുദ്ധമായിത്തീർന്ന മനസ്സോടെ രാമനെ എപ്പോഴും ധ്യാനി ക്കുകയും, അദ്ദേഹത്തിന്റെ കഥകൾ കേൾക്കുകയും കീർത്തിക്കു

കയും ചെയ്യുന്നവൻ, സംസാരപാശത്തിൽനിന്ന് വിട്ട് ജീവന്മുക്തനായി ഭവിക്കും. മരണശേഷം അഖണ്ഡാനന്ദസ്വരൂപിയായ ഭഗവാനെ പ്രാപിച്ച് കൃതാർത്ഥനായിത്തീരുകയും ചെയ്യും."



## എട്ടാം സർഗം
## കുംഭകർണ്ണവധം

കുംഭകർണ്ണന്റെ വാക്കുകൾ രാവണനെ അത്യധികം കുപിതനാക്കിത്തീർത്തു. പുരികക്കൊടികൾ വളഞ്ഞ് ജ്വലിച്ചുകൊണ്ടിരിക്കുന്ന കണ്ണുകളോടുകൂടിയ ആ മുഖം നോക്കാൻ വയ്യാത്തവിധത്തിൽ ഭയങ്കരമായിത്തീർന്നു. സിംഹാസനത്തിൽനിന്ന് ചാടിയെഴുന്നേൽക്കും പോലെ രാവണൻ ഉറക്കെ പറഞ്ഞു. "എനിക്ക് ജ്ഞാനോപദേശം ചെയ്യാൻ ഒരു ഗുരുവിന്റെ അത്യാവശ്യം നേരിട്ടതുകൊണ്ടല്ല പരമബുദ്ധിമാനായ നിന്നെ ഉണർത്തിക്കൊണ്ടുവന്നത്. ഞാൻ ചെയ്തതിനെ അംഗീകരിച്ചുകൊണ്ട് ഇഷ്ടമുണ്ടെങ്കിൽ യുദ്ധംചെയ്യ്. അല്ലെങ്കിൽ ഉറങ്ങാൻ പൊയ്ക്കോ. നിന്നെ ഉറക്കം വല്ലാതെ ബാധിക്കുന്നുണ്ട്." രാവണൻ വല്ലാതെ കോപിച്ചിരിക്കുന്നു എന്ന് മനസ്സിലാക്കി കുംഭകർണ്ണൻ വേഗം യുദ്ധത്തിനു പുറപ്പെട്ടു. പർവ്വതാകാരനായ കുംഭകർണ്ണൻ കോട്ടമതിൽ കവച്ചുകടന്നുകൊണ്ട് വാനരന്മാരുടെ നേരെ പാഞ്ഞുചെന്നു. അദ്ദേഹം ഉച്ചത്തിൽ ഗർജ്ജിച്ചു. ആ ശബ്ദം സമുദ്രത്തിൽ മാറ്റൊലികൊണ്ടു. കുംഭകർണ്ണൻ വാനരന്മാരെ ചവിട്ടി അരച്ചുകൊണ്ടും അവരെ പിടിച്ചുതിന്നുകൊണ്ടും യുദ്ധക്കളത്തിൽ ഓടിനടന്നു. ചിറകുള്ള പർവ്വതത്തെപ്പോലെ സഞ്ചരിക്കുന്ന കുംഭകർണ്ണനെ കണ്ട് വാനരന്മാരെല്ലാവരും ഭയപ്പെട്ടോടി. കുംഭകർണ്ണൻ വലിയൊരു മുദ്ഗരംകൊണ്ട് വാനരന്മാരെ അടിച്ചുതകർത്തുകൊണ്ട് മുന്നോട്ട് നീങ്ങി.

വിഭീഷണൻ കുംഭകർണ്ണനെ സമീപിച്ച് നമസ്കരിച്ചുകൊണ്ട് പറഞ്ഞു. "ഞാൻ അനുജനായ വിഭീഷണനാണ്. എന്നിൽ ദയ ഉണ്ടാവണം. രാമൻ സാക്ഷാൽ വിഷ്ണുഭഗവാനാണ്. സീതയെ രാമന് തിരിച്ചുകൊടുക്കൂ എന്ന് ഞാൻ രാവണനോട് പലപ്രാവശ്യം പറഞ്ഞുനോക്കി. എന്റെ അപേക്ഷ സ്വീകരിച്ചില്ല എന്നുമാത്രമല്ല നിന്നെ ഞാൻ വെറുക്കുന്നു എന്നു പറഞ്ഞ് എന്നെ കാൽമടക്കി അടിച്ചു. ഇവിടെനിന്നും കടന്നുപോ. നിന്നെ ഇനി എന്റെ മുൻപിൽ കാണരുത് എന്നു പറഞ്ഞ് എന്നെ ആട്ടിപ്പായിച്ചു. അതിനാൽ ഞാൻ നാലു

മന്ത്രിമാരോടുകൂടി രാമനെ ശരണം പ്രാപിക്കുകയാണുണ്ടായത്." കുംഭകർണ്ണൻ വിഭീഷണനെ മാറോടുചേർത്ത് കെട്ടിപ്പിടിച്ചുകൊണ്ട് പറഞ്ഞു. "അനുജ! നീ രാമനെ ആശ്രയിച്ച് ദീർഘായുഷ്മാനായി വളരെക്കാലം ജീവിച്ചിരിക്കൂ. നമ്മുടെ കുലത്തിന്റെ രക്ഷയ്ക്കും രാക്ഷസന്മാരുടെ നന്മയ്ക്കും നീ ജീവിക്കേണ്ടത് അത്യാവശ്യമാണ്. നീ പരമഭക്തനാണ് എന്ന് പണ്ട് നാരദമഹർഷി എനിക്ക് പറഞ്ഞുതന്നിട്ടുണ്ട്. ഇനി നീ വേഗം എന്റെ മുൻപിൽനിന്നും പോകൂ. ഇപ്പോൾ എന്നെ യുദ്ധക്കലി ബാധിച്ചിരിക്കുകയാണ്. അതിനാൽ ബന്ധുക്കളേയും ശത്രുക്കളേയും എനിക്ക് തിരിച്ചറിയാൻ കഴിയുന്നില്ല." കുംഭകർണ്ണൻ ഇങ്ങനെ പറഞ്ഞപ്പോൾ വിഭീഷണൻ കണ്ണീരോടെ മടങ്ങിപ്പോന്നു രാമന്റെ സമീപത്തു വന്നുനിന്നു. നല്ലവനായ ഈ ജ്യേഷ്ഠൻ ഇപ്പോൾ മരിക്കുമല്ലോ എന്ന വിചാരം വിഭീഷണനെ ദുഃഖിതനാക്കിത്തീർത്തു.

കുംഭകർണ്ണൻ കൈകളെക്കൊണ്ടും കാലുകളെക്കൊണ്ടും വാനരസൈന്യത്തെ തകർത്തുകൊണ്ട് യുദ്ധക്കളത്തിൽ മുന്നേറിക്കൊണ്ടിരുന്നു. അതുകണ്ട് ശ്രീരാമൻ വായവ്യാസ്ത്രം പ്രയോഗിച്ച് കുംഭകർണ്ണന്റെ മുദ്ഗരത്തോടുകൂടിയ വലത്തെക്കൈ മുറിച്ചുവീഴ്ത്തി. ആ കയ്യിന്റെ അടിയിൽപ്പെട്ട് അനേകം വാനരന്മാർ ചതഞ്ഞ് മരിച്ചു. അതുകണ്ട് കുംഭകർണ്ണന്റെ അടുത്തുനിന്നിരുന്ന വാനരന്മാർ ഭയപ്പെട്ടു. കുംഭകർണ്ണൻ ഇടത്തുകൈകൊണ്ട് വലിയൊരു സാലമരം പറിച്ചെടുത്ത് രാമന്റെ നേരെ പാഞ്ഞുചെന്നു. ഇന്ദ്രാസ്ത്രംകൊണ്ട് ശ്രീരാമൻ കുംഭകർണ്ണന്റെ ഇടത്തെകയ്യും മുറിച്ചുവീഴ്ത്തി. രണ്ടു കൈകളും നഷ്ടപ്പെട്ടിട്ടും കൂട്ടാക്കാതെ കുംഭകർണ്ണൻ രാമനെ വിഴുങ്ങാനായി പാഞ്ഞടുത്തു. രണ്ട് അർദ്ധചന്ദ്രാകാരശരങ്ങളെകൊണ്ട് രാമൻ അവന്റെ രണ്ട് കാലുകളും മുറിച്ചുവീഴ്ത്തി. എന്നിട്ടും പിൻമാറാതെ കുംഭകർണ്ണൻ ഇഴഞ്ഞുകൊണ്ട് രാമന്റെ നേരെ വന്നു. ഉച്ചത്തിൽ ഗർജ്ജിക്കുന്ന അവന്റെ വായിൽ ശ്രീരാമൻ ശരങ്ങൾ നിറച്ചു. അതിനുശേഷം കുംഭകർണ്ണനെ കൊല്ലാനായി ഐന്ദ്രാസ്ത്രം പ്രയോഗിച്ചു. ആ ദിവ്യാസ്ത്രം കുംഭകർണ്ണന്റെ പർവ്വതാകാരമായ ശിരസ്സിനെ മുറിച്ചുവീഴ്ത്തി. കുംഭകർണ്ണന്റെ തല വഴിയടച്ചുകൊണ്ട് ലങ്കയുടെ ഗോപുരദ്വാരത്തിൽ ചെന്നുവീണു. ശരീരം സമുദ്രത്തിലും വീണു. ആ ശരീരത്തിന്റെ ഭാരംകൊണ്ട് സമുദ്രത്തിലെ അസംഖ്യം

മുതലകൾ പൊടിപൊടിയായിത്തീർന്നു. കുംഭകർണ്ണൻ മരിച്ചതോടെ ദേവന്മാർ ഋഷികൾ ഗന്ധർവ്വന്മാർ നാഗങ്ങൾ പക്ഷികൾ സിദ്ധന്മാർ യക്ഷന്മാർ അപ്സരസ്സുകൾ ഇവരെല്ലാം പുഷ്പവൃഷ്ടിചെയ്ത് രാമനെ വാഴ്ത്തിസ്തുതിച്ചു. അതിനുശേഷം രാമനെ കാണാനായി നാരദമഹർഷി ആകാശത്തിൽനിന്ന് ഇറങ്ങിവന്നു. നീലത്താമരപോലെ ശ്യാമളവർണ്ണനും, ഇടതുകയ്യിൽ വില്ലും വലതുകയ്യിൽ ഇന്ദ്രാസ്ത്രവും ധരിച്ചവനും, അല്പം ചുവന്ന കണ്ണുകളോടുകൂടിയവനും, പരിക്കേറ്റ വാനരന്മാരെ കാരുണ്യദൃഷ്ടിയോടെ നോക്കുന്നവനുമായ രാമനെ ഭക്തികൊണ്ട് തൊണ്ടയിടറിയവനായി നാരദമഹർഷി സ്തുതിക്കാൻ തുടങ്ങി.

"ദേവാധിദേവനും, പരമാത്മാവും, ജഗത്തിന്റെ മുഴുവൻ രക്ഷിതാവും, നാരായണനും, എല്ലാ ജീവജാലങ്ങൾക്കും ആധാരഭൂതനും, സർവ്വസാക്ഷിയുമായ ഭഗവാനേ! നിന്തിരുവടിക്കു നമസ്കാരം. ശുദ്ധജ്ഞാനസ്വരൂപനാണെങ്കിലും, അവിടുന്ന് മായകൊണ്ട് മനുഷ്യനായി അവതരിച്ച് സുഖദുഃഖങ്ങൾ അനുഭവിക്കുന്നവനെപ്പോലെ തോന്നപ്പെട്ടുകൊണ്ടിരിക്കുന്നു. മായയാൽ മറയപ്പെട്ടുകൊണ്ട് അങ്ങ് എല്ലാവരുടേയും ഹൃദയത്തിൽ വിളങ്ങുന്നു. സ്വയം പ്രകാശസ്വരൂപിയായ അവിടുന്ന് നിർമ്മലമനസ്സോടുകൂടിയവർക്ക് സ്വന്തം ഹൃദയത്തിൽ ആത്മസ്വരൂപേണ അനുഭവപ്പെടുന്നു. രാമ! അവിടുത്തെ കൺതുറക്കൽ പ്രപഞ്ചസൃഷ്ടിയും, കണ്ണടയ്ക്കൽ പ്രപഞ്ചസംഹാരവുമാണ്. ചരാചരാത്മകമായ പ്രപഞ്ചം മുഴുവൻ ഏതൊരു ഭഗവാനിലാണോ തോന്നപ്പെടുന്നത്, ഏതൊരു ഭഗവാനിൽനിന്ന് അന്യമായി ഈ ജഗത്തിൽ യാതൊന്നും തന്നെയില്ലയോ, പരബ്രഹ്മസ്വരൂപിയായ ആ ഭഗവാന് നമസ്കാരം. മുനിശ്രേഷ്ഠന്മാർ പ്രകൃതിയായും പുരുഷനായും കാലമായും വ്യക്തസ്വരൂപിയായും (സഗുണനായും) അവ്യക്തനായും (നിർഗുണനായും) യാതൊരുവനെ അറിയുന്നുവോ ആ ഭഗവാൻ രാമന് നമസ്കാരം. ഉണ്ടാവുക നിലനില്ക്കുക വളരുക മാറുക ക്ഷയിക്കുക നശിക്കുക എന്നീ ആറു വികാരങ്ങളില്ലാത്ത ജ്ഞാനസ്വരൂപനാണ് അവിടുന്ന് എന്ന് വേദങ്ങൾ പറയുന്നു. അതേ വേദംതന്നെ അങ്ങ് പ്രപഞ്ചാകാരേണ വിരാട്സ്വരൂപിയായി വിളങ്ങുന്നതായും പറയുന്നു. വെറുതെ വേദം പഠിക്കുകമാത്രം ചെയ്യുന്നവർക്ക് ഈ വേദവാക്യങ്ങളിൽ വൈരുദ്ധ്യം തോന്നാൻ സാധ്യതയു

ണ്ട്. നിന്തിരുവടിയുടെ കാരുണ്യംകൊണ്ടല്ലാതെ വേദത്തിന്റെ താല്പര്യം മനസ്സിലാക്കാൻ കഴിയില്ല. മായയിൽക്കൂടെ പ്രപഞ്ചത്തിന്റെ സൃഷ്ട്യാദിലീലകൾ നടത്തുമ്പോൾ അങ്ങയെ വിരാട് സ്വരൂപിയായും, പ്രളയകാലത്ത് എല്ലാം സംഹരിച്ച് ഏകനും അദ്വിതീയനുമായി വിളങ്ങുമ്പോൾ വികാരരഹിതനും ജ്ഞാനസ്വരൂപനുമായി വേദം വർണ്ണിക്കുന്നു എന്നുമാത്രമേ ഉള്ളൂ. മരുഭൂമിയിൽ പ്രതിഫലിക്കുന്ന സൂര്യരശ്മികളെ വെള്ളമായി തെറ്റിദ്ധരിക്കാറില്ലേ? അതുപോലെയാണ്, ഭ്രമംകൊണ്ട് പ്രപഞ്ചം ആത്മാവായ അങ്ങയിൽ തോന്നപ്പെടുന്നത്. ഭഗവാനേ! അവിടുത്തെ നിർഗുണസ്വരൂപം മനസ്സുകൊണ്ട് അറിയാൻ കഴിയില്ല. അറിയാൻ കഴിയാത്തതിനെ കാണാനും ഭജിക്കാനും എങ്ങനെ കഴിയും? അതിനാൽ നിർഗുണനായ അവിടുന്ന് മായയിലൂടെ അവതരിക്കുമ്പോൾ ബുദ്ധിമാന്മാർ ആ സഗുണസ്വരൂപത്തെ ഭജിക്കുന്നു. സഗുണഭക്തികൊണ്ട് മനസ്സ് ശുദ്ധമായിത്തീരും. ശുദ്ധമായ മനസ്സിൽ ജ്ഞാനം പ്രകാശിക്കും. ജ്ഞാനംകൊണ്ട് അജ്ഞാനം നശിച്ച് മുക്തനാവാനും കഴിയും.

"ഭക്തിക്കു തടസ്സമായി കാമം ക്രോധം മുതലായ അനേകം ചിത്തവൃത്തികളുണ്ട്. പൂച്ചകൾ എലിയെ എന്നപോലെ, ഈ ദുർവാസനകൾ സാധകനെ എപ്പോഴും ശല്യപ്പെടുത്തികൊണ്ടിരിക്കും. ഭഗവാനേ! രാമ! അങ്ങയുടെ തിരുനാമങ്ങൾ സ്മരിച്ചുകൊണ്ടും, മനസ്സിൽ അവിടുത്തെ രൂപം ധ്യാനിച്ചുകൊണ്ടും, നിന്തിരുവടിയുടെ പൂജയിൽ വ്യാപരിച്ചുകൊണ്ടും, അങ്ങയുടെ അമൃതസമാനങ്ങളായ കഥകൾ കേട്ടുകൊണ്ടും, ഭഗവൽഭക്തന്മാരോടുള്ള സത്സംഗം സാധിച്ചുകൊണ്ടും ജീവിക്കുന്നവർക്ക് കാമക്രോധങ്ങൾ നീങ്ങി, ഭക്തി വളർന്ന് മനസ്സ് ശുദ്ധമായിത്തീരും. അവർക്ക് സംസാരസമുദ്രത്തെ, പശുകുട്ടിയുടെ കുളമ്പുചാലിനെ എന്നപോലെ, നിഷ്പ്രയാസം കടക്കാൻ കഴിയുന്നു. (മനസ്സടങ്ങലാണ് സംസാരസമുദ്രത്തെ കടക്കൽ. ഭക്തികൊണ്ട് സത്വഗുണപ്രധാനമായിത്തീർന്ന മനസ്സിൽ ജ്ഞാനം പ്രകാശിക്കും. അതോടെ കർമ്മവാസനകൾ നശിച്ച് മനസ്സ് ആത്മാവിൽ അടങ്ങും). അതിനാൽ ഞാൻ നിന്തിരുവടിയുടെ ഈ സഗുണ(രാമ) സ്വരൂപത്തെ എപ്പോഴും ഹൃദയത്തിൽ ധ്യാനിച്ചുകൊണ്ട് ജീവന്മുക്തനായി എല്ലാ ലോകങ്ങളിലും സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. രാമ! അങ്ങ് ദേവന്മാരുടെ ക്ഷേമത്തിനുവേണ്ടി കുംഭകർണ്ണവ

ധത്തിലൂടെ വലിയൊരു കാര്യമാണ് ചെയ്തത്. നാളെ ലക്ഷ്മണൻ ഇന്ദ്രജിത്തിനേയും, മറ്റന്നാൾ അവിടുന്ന് രാവണനേയും കൊല്ലും. അത് ഞാൻ സിദ്ധന്മാരോടൊരുമിച്ച് ആകാശത്തിൽനിന്ന് കണ്ടുകൊള്ളാം. ഭഗവാനേ! അവിടുന്ന് എന്നെ അനുഗ്രഹിക്കണേ. ഞാൻ സത്യലോകത്തേക്ക് പോകുന്നു." ഇങ്ങനെ സ്തുതിച്ച് യാത്രപറഞ്ഞ് നാരദമഹർഷി ബ്രഹ്മലോകത്തേക്ക് പോയി.

കുംഭകർണ്ണൻ മരിച്ചവിവരം അറിഞ്ഞ് രാവണൻ ബോധംകെട്ടു വീണു. അല്പസമയം കഴിഞ്ഞ് ബോധം തെളിഞ്ഞപ്പോൾ പലതും പറഞ്ഞ് വിലപിക്കാൻ തുടങ്ങി. ചെറിയച്ഛൻ മരിച്ചതും അച്ഛൻ ദുഃഖസന്തപ്തനായി വിലപിക്കുന്നതും അറിഞ്ഞ ഇന്ദ്രജിത്ത്, രാവണനെ സമാശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു. "അച്ഛ! അങ്ങ് ദുഃഖം ഉപേക്ഷിക്കു. മേഘനാദനായ ഞാൻ ജീവിച്ചിരിക്കേ അങ്ങ് സങ്കടപ്പെടുന്നത് ശരിയല്ല. അങ്ങ് സമാധാനമായിരിക്കു. ഞാൻ എല്ലാം ശരിയാക്കാം. അങ്ങയുടെ ശത്രുക്കളെയെല്ലാം ഞാൻ കൊല്ലാം. ഞാനിതാ നികുംഭിലയിലേക്ക് പോകുന്നു. അവിടെ ഒരാഭിചാരഹോമം ചെയ്ത് അഗ്നിയിൽനിന്ന് തേരും ആയുധങ്ങളും സമ്പാദിച്ചു കഴിഞ്ഞാൽ പിന്നെ എന്നെ ആർക്കും ജയിക്കാൻ കഴിയില്ല." ഇങ്ങനെ രാവണനെ സമാധാനിപ്പിച്ചശേഷം ഇന്ദ്രജിത്ത് ഹോമശാലയിൽ പ്രവേശിച്ചു. ചുവപ്പ് വസ്ത്രം, ചുവന്ന മാല, രക്തചന്ദനം ഇവ ധരിച്ച്, മൗനവ്രതത്തോടെ നികുംഭില എന്ന ഗുഹയിൽ ഹോമം തുടങ്ങി.

വിവരം അറിഞ്ഞ് വിഭീഷണൻ രാമനോട് പറഞ്ഞു. "ദുർബുദ്ധിയായ മേഘനാദൻ ഹോമം ആരംഭിച്ചിരിക്കുന്നു. ഹോമം പൂർത്തിയായാൽ അവനെ ആർക്കും ജയിക്കാൻ കഴിയില്ല. അതിനാൽ അവിടുന്ന് കല്പന തന്നാൽ മതി. ഞാൻ ലക്ഷ്മണനോടുകൂടിപ്പോയി അവനെ വധിപ്പിക്കാം. അങ്ങയുടെ അനുജൻ മേഘനാദനെ വധിക്കും, സംശയമില്ല." ശ്രീരാമൻ പറഞ്ഞു. "ഇന്ദ്രജിത്തിനെ കൊല്ലാൻ ഞാൻ തന്നെ വരാം. ആഗ്നേയാസ്ത്രംകൊണ്ട് അവനെ നിഗ്രഹിക്കാം." വിഭീഷണൻ പറഞ്ഞു. "പന്ത്രണ്ടുകൊല്ലക്കാലം ആഹാരവും ഉറക്കവും ഉപേക്ഷിച്ച് ജീവിച്ചവനേ മേഘനാദനെ കൊല്ലാൻ കഴിയൂ. ബ്രഹ്മാവ് അവന് അങ്ങനെ വരംകൊടുത്തിട്ടുണ്ട്. അയോദ്ധ്യയിൽനിന്ന് പോന്നതു മുതൽക്ക് ലക്ഷ്മണൻ അങ്ങയുടെ സേവനതല്പരനായി ഊണും ഉറക്കവുമില്ലാതെയാണ് കഴി

ഞ്ഞുവരുന്നത്. ഈ വിവരം ഞാൻ മനസ്സിലാക്കിയിട്ടുണ്ട്. അതി നാൽ ലക്ഷ്മണനെ വേഗം എന്നോടൊന്നിച്ച് പറഞ്ഞയയ്ക്കൂ. ഭൂമിയെ ധരിക്കുന്ന ആദിശേഷനല്ലേ ലക്ഷ്മണൻ? അദ്ദേഹം നിശ്ച യമായും ഇന്ദ്രജിത്തിനെ കൊല്ലും. അങ്ങ് ജഗത്തിന്റെ മുഴുവൻ നിയന്താവായ നാരായണനാണ്. ലക്ഷ്മണൻ ആദിശേഷനാണ്. ഭൂമി യുടെ ഭാരം നശിപ്പിക്കാനായി അവതരിച്ചവരും, പ്രപഞ്ചവ്യവഹാര മാകുന്ന നാടകത്തിലെ സൂത്രധാരന്മാരുമാണ് നിങ്ങൾ രണ്ടുപേരും."



## ഒമ്പതാം സർഗം
## മേഘനാദവധം

വിഭീഷണന്റെ വാക്കുകൾക്ക് ശ്രീരാമൻ മറുപടി പറഞ്ഞു. "വിഭീഷണ! ക്രൂരനായ മേഘനാദന്റെ മായയെപ്പറ്റി എല്ലാം എനിക്ക് അറിയാം. അവൻ ബ്രഹ്മാസ്ത്രം അറിയുന്നവനാണ്. ശൂരനാണ്. മായാവിയാണ്. അതിശക്തനാണ്. ലക്ഷ്മണൻ എന്നെ സേവിക്കാനായി ഊണും ഉറക്കവും ഉപേക്ഷിച്ച് കഴിഞ്ഞുവരുന്നതും എനിക്ക് മനസ്സിലായിട്ടുണ്ട്. ഭാവിയിൽ ഇങ്ങനെ ഒരാവശ്യം വരുമെന്നറിഞ്ഞതിനാലാണ് ലക്ഷ്മണന്റെ വ്രതത്തിനുനേരെ ഞാൻ കണ്ണടച്ചിരുന്നത്." ഇങ്ങനെ വിഭീഷണനോട് അരുളിച്ചെയ്തശേഷം, രാമൻ ലക്ഷ്മണനോട് പറഞ്ഞു. "ലക്ഷ്മണ! ഹനുമാനോടും വലിയ വാനരപ്പടയോടുമൊരുമിച്ചുപോയി ഇന്ദ്രജിത്തിനെ കൊന്നുവരു. ജാംബവാൻ വലിയ സൈന്യത്തോടെ നിന്നെ അനുഗമിക്കും. വിഭീഷണൻ നാലു മന്ത്രിമാരോടുകൂടി നിന്റെ ഒരുമിച്ച് വരും. അദ്ദേഹം മേഘനാദന്റെ കാപട്യവും രഹസ്യങ്ങളും അറിയുന്നവനാണ്." ശ്രീരാമൻ ഇങ്ങനെ പറഞ്ഞപ്പോൾ ലക്ഷ്മണൻ ശ്രേഷ്ഠമായ വില്ലെടുത്തു. ജ്യേഷ്ഠന്റെ പാദങ്ങൾ തൊട്ടുവണങ്ങിക്കൊണ്ട് പറഞ്ഞു. "ഇന്ന് എന്റെ വില്ലിൽ നിന്ന് പുറപ്പെടുന്ന ശരങ്ങൾ ഇന്ദ്രജിത്തിനെക്കൊന്ന് ഭോഗവതീ നദിയിൽ സ്നാനം ചെയ്യാനായി പാതാളത്തിലേക്ക് പോകും."

ഇങ്ങനെ പറഞ്ഞ് രാമനെ പ്രദക്ഷിണംചെയ്ത് നമസ്കരിച്ച് ലക്ഷ്മണൻ ഇന്ദ്രജിത്തിനെ കൊല്ലാനായി പുറപ്പെട്ടു. അസംഖ്യം വാനരന്മാരോടൊന്നിച്ച് ഹനുമാൻ അദ്ദേഹത്തെ അനുഗമിച്ചു. ജാംബവാനും കരടിക്കൂരങ്ങന്മാരും പിന്നാലെ ചെന്നു. നികുംഭിലയുടെ മുൻഭാഗത്ത് എത്തിയ ലക്ഷ്മണൻ കാവൽനിൽക്കുന്ന വലിയ രാക്ഷസസൈന്യത്തെക്കണ്ടു. വില്ലുകുലച്ച് അദ്ദേഹം യുദ്ധത്തിനു തയ്യാറായി. വിഭീഷണൻ പറഞ്ഞു. "ലക്ഷ്മണ! ഇതാ പരന്നുകിടക്കുന്ന രാക്ഷസസൈന്യത്തെ നോക്കൂ. ഇവരെ ജയിച്ചാൽ മാത്രമേ മേഘനാദനെ കാണാൻ കഴിയുകയുള്ളൂ. വേഗം ഉത്സാഹിക്കണം. ഹോമം കഴിയുന്നതിനുമുൻപ് ഈ സൈന്യത്തെ മുഴുവൻ നശിപ്പിച്ച് അവനോട് എതൃക്കണം. ദുർബുദ്ധിയും ഹിംസാലുവും അധാർമ്മി

കനുമായ അവനെ കൊല്ലാൻ വേഗം പരിശ്രമിക്കണം." വിഭീഷണൻ പറഞ്ഞതനുസരിച്ച് ലക്ഷ്മണൻ മഴപോലെ ശരങ്ങൾ വർഷിച്ച് രാക്ഷസസൈന്യത്തെ മൂടി. വലിയ കല്ലുകൾ പർവ്വതങ്ങൾ കുറ്റൻമരങ്ങൾ ഇവകൊണ്ട് വാനരന്മാർ രാക്ഷസന്മാരെ കൊന്നു. രാക്ഷസന്മാർ പലവിധ ആയുധങ്ങളെക്കൊണ്ട് വാനരന്മാരേയും കൊന്നു. വാനരന്മാരും രാക്ഷസന്മാരും തമ്മിൽ നടന്ന യുദ്ധം അതിഭയങ്കരമായിത്തീർന്നു.

തന്റെ സൈന്യം നശിക്കുന്നതുകണ്ട് ഇന്ദ്രജിത്ത് ഹോമത്തേയും നികുംഭിലയേയും ഉപേക്ഷിച്ച്, തേരിലേറി വില്ലും കുലച്ചുകൊണ്ട്, അത്യന്തം കോപത്തോടെ ലക്ഷ്മണനെ പോരിനുവിളിച്ചു. "സൗമിത്രേ! ഞാൻ മേഘനാദനാണ്. എന്റെ മുൻപിൽനിന്ന് നീ ഇനി രക്ഷപ്പെടാൻ പോവുന്നില്ല" എന്ന് ലക്ഷ്മണനോട് പറഞ്ഞു. ലക്ഷ്മണന്റെ സമീപത്ത് വിഭീഷണനെക്കണ്ട് അധിക്ഷേപിച്ചുകൊണ്ട് പറഞ്ഞു. "അങ്ങ് ഇവിടെ ലങ്കയിൽ ജനിച്ചുവളർന്നവനാണ്. എന്റെ അച്ഛന്റെ അനുജനാണ്. ശത്രുക്കളുടെ ദാസനായിത്തീർന്ന് അങ്ങ് പുത്രതുല്യനായ എന്നെ ദ്രോഹിക്കുന്നുവല്ലോ. അങ്ങ് പരമപാപി തന്നെ." ഇങ്ങനെ വിഭീഷണനെ ശകാരിച്ചശേഷം ഹനുമാന്റെ തോളിൽ ഇരിക്കുന്ന ലക്ഷ്മണനെ കണ്ട് വാനരന്മാരോട് പറഞ്ഞു. "വാനരന്മാരേ! ഇന്ന് എന്റെ ശരങ്ങൾ നിങ്ങൾ എല്ലാവരുടേയും പ്രാണൻ അപഹരിക്കും." ഇന്ദ്രജിത്ത് പറഞ്ഞതു കേട്ട ലക്ഷ്മണൻ അത്യുഗ്രമായ ഒരു ബാണം അവന്റെ നേരെ പ്രയോഗിച്ചു. ഇന്ദ്രജിത്ത് കോപംകൊണ്ട് ജ്വലിക്കുന്ന കണ്ണുകളെക്കൊണ്ട് ലക്ഷ്മണനെ നോക്കി. ലക്ഷ്മണന്റെ വജ്രംപോലെ ഘോരങ്ങളായ ശരങ്ങളേറ്റ് മേഘനാദൻ അല്പം ഒരു ബോധക്ഷയത്തിൽപ്പെട്ടുപോയി. ഉടനെ തന്നെ ബോധം തെളിഞ്ഞു. വില്ലിൽ ശരംതൊടുത്തുകൊണ്ട് തേരിൽ ലക്ഷ്മണന്റെ നേരെ പാഞ്ഞുചെന്നു. ലക്ഷ്മണനോട് പറഞ്ഞു. "ആദ്യ ദിവസത്തെ യുദ്ധത്തിൽ എന്റെ പരാക്രമം നിനക്ക് കാണാൻ കഴിഞ്ഞിരുന്നില്ലെങ്കിൽ ഇന്ന് അത് ഞാൻ കാണിച്ചുതരാം. എന്റെ മുൻപിൽ ഉറച്ചുനിൽക്കൂ." ഇങ്ങനെ പറഞ്ഞ് ഏഴുബാണങ്ങളെക്കൊണ്ട് ലക്ഷ്മണനേയും പത്ത് ബാണങ്ങളേക്കൊണ്ട് ഹനുമാനേയും എയ്തുപിളർന്നു. അത്യന്തം കോപത്തോടുകൂടി ആയിരം ശരങ്ങൾ വിഭീഷണനുനേരെയും പ്രയോഗിച്ചു. ലക്ഷ്മണനും ഇന്ദ്രജിത്തിനെ ശരവർഷങ്ങൾകൊണ്ടുമൂടി. ലക്ഷ്മണന്റെ ബാണങ്ങ

ളേറ്റ് മേഘനാദന്റെ സ്വർണ്ണക്കവചം തകർന്ന് തേർത്തട്ടിൽവീണു. അതിൽ കോപിച്ച ഇന്ദ്രജിത്ത് ആയിരക്കണക്കിനു ശരങ്ങൾ ലക്ഷ്മണനുനേരെയും പ്രയോഗിച്ചു. ആ ബാണങ്ങളേറ്റ് ലക്ഷ്മണന്റെ കവചവും തകർന്നുവീണു. ചെയ്യുന്നതിനു ഒപ്പം മറുകൈ ചെയ്യുന്നവരായി, ലക്ഷ്മണനും മേഘനാദനും അത്യന്തം വാശിയോടെ പരസ്പരം യുദ്ധം ചെയ്തു. ശരങ്ങളെക്കൊണ്ട് ദേഹം മുഴുവൻ മുറിഞ്ഞ് ചോര ഒഴുകുന്നവരും, ദീർഘശ്വാസം വിടുന്നവരുമായി ലക്ഷ്മണനും മേഘനാദനും ഒപ്പത്തിനൊപ്പം യുദ്ധംചെയ്തു. കുറേ അധികം നേരത്തേക്ക് രണ്ടുപേർക്കും ജയപരാജയങ്ങളുണ്ടായില്ല.

ഇതിനിടയിൽ ലക്ഷ്മണൻ അഞ്ചുശരങ്ങളെക്കൊണ്ട് ഇന്ദ്രജിത്തിന്റെ കുതിരകളേയും സൂതനേയും കൊന്നു. തേരും തകർത്തു. നിമിഷനേരത്തിനുള്ളിൽ മേഘനാദന്റെ വില്ലുംമുറിച്ച് കൈവേഗം കാട്ടി. ഉടനെ ഇന്ദ്രജിത്ത് മറ്റൊരു വില്ലെടുത്ത് ഞാൺ കെട്ടി. ആ വില്ലും ലക്ഷ്മണൻ മുറിച്ചു. മറ്റൊരു വില്ലെടുത്ത് പരാക്രമശാലിയായ മേഘനാദൻ സൂര്യരശ്മികളെപ്പോലെയുള്ള ശരങ്ങളെക്കൊണ്ട് ലക്ഷ്മണനെ എയ്തുപിളർന്നു. വാനരന്മാരെയെല്ലാം എയ്തു മുറിവേല്പിച്ചു.

അനന്തരം ലക്ഷ്മണൻ ആവനാഴിയിൽനിന്ന് ഐന്ദ്രാസ്ത്രം എടുത്ത് മേഘനാദന്റെ നേരെ തൊടുത്തു. ശ്രീരാമപാദാരവിന്ദങ്ങളെ സ്മരിച്ചുകൊണ്ട് ലക്ഷ്മണൻ പറഞ്ഞു. "ദാശരഥിയായ രാമൻ ധർമ്മാത്മാവും സത്യസന്ധനും മൂന്നുലോകത്തിലും തുല്യനായ എതിരാളിയില്ലാത്തവനുമാണ്. ഈ സത്യത്തിന്റെ പ്രഭാവംകൊണ്ട് ഈ ശരം ഇന്ദ്രജിത്തിനെ കൊല്ലട്ടെ." ഇങ്ങനെ പ്രാർത്ഥിച്ച് ആ ദിവ്യാസ്ത്രം കാതുവരെ വലിച്ച് ഇന്ദ്രജിത്തിന്റെ നേരെ പ്രയോഗിച്ചു. ആ ശരം മേഘനാദന്റെ കിരീടകുണ്ഡലങ്ങളോടുകൂടിയ ശിരസ്സിനെ മുറിച്ചുവീഴ്ത്തി. സന്തുഷ്ടരായ ദേവന്മാർ ലക്ഷ്മണനെ വാഴ്ത്തിസ്തുതിച്ച് പുഷ്പവർഷം ചെയ്തു. ഇന്ദ്രൻ ദേവന്മാരോടും ഋഷികളോടുമൊന്നിച്ച് സന്തോഷിച്ചു. അന്തരിക്ഷത്തിൽ ദേവവാദ്യങ്ങൾ മുഴങ്ങി. ആകാശം നിർമ്മലമായിത്തീർന്നു. ദുഷ്ടനായ ഇന്ദ്രജിത്തിനെ കൊന്നതിൽ ഭൂമീദേവി സന്തോഷിച്ചു. യുദ്ധത്തിൽ ക്ഷീണിച്ച ലക്ഷ്മണൻ, ജയിച്ച സന്തോഷത്തോടെ ശംഖ് വിളിച്ചു. വാനരന്മാരോടൊന്നിച്ച് ശ്രീരാമന്റെ മുൻപിലെത്തി. ഹനുമാനോടും വിഭീഷണനോടുംകൂടി രാമന്റെ കാൽക്കൽ നമസ്കരിച്ചു. "രഘു

ശ്രേഷ്ഠ! അവിടുത്തെ അനുഗ്രഹത്താൽ ഇന്ദ്രജിത്ത് കൊല്ലപ്പെട്ടു" എന്നറിയിച്ചു. സന്തോഷിച്ച രാമൻ ലക്ഷ്മണനെ മാറോടുചേർത്ത് ആലിംഗനംചെയ്തുകൊണ്ട് സ്നേഹത്തോടെ അരുളിച്ചെയ്തു. "ലക്ഷ്മണ! നീ ചെയ്ത മേഘനാദവധംകൊണ്ട് ഞാൻ സന്തുഷ്ട നായിത്തീർന്നിരിക്കുന്നു. മറ്റാർക്കും ചെയ്യാൻ കഴിയാത്ത കാര്യ മാണ് നീ ചെയ്തത്. മേഘനാദനെ കൊന്നതോടെ നമ്മൾ എല്ലാവ രേയും ജയിച്ചുകഴിഞ്ഞിരിക്കുന്നു. പുത്രദുഃഖത്താൽ ആർത്തനായി ഇനി രാവണൻ യുദ്ധത്തിനു വരും. അപ്പോൾ എനിക്ക് രാവണ നേയും കൊല്ലാൻ കഴിയും." ഇങ്ങനെ പറഞ്ഞ് രാമൻ ലക്ഷ്മണനെ അഭിനന്ദിച്ചു.

പരമശക്തനായ മേഘനാദൻ ലക്ഷ്മണനാൽ കൊല്ലപ്പെട്ടു എന്ന റിഞ്ഞ രാവണൻ, ദുഃഖം താങ്ങാൻ കഴിയാതെ ബോധംകെട്ടുവീ ണു. കുറച്ചുസമയത്തിനുശേഷം ബോധം തെളിഞ്ഞ് മകന്റെ ഗുണ ങ്ങൾ ഓരോന്നും എണ്ണിയെണ്ണിപ്പറഞ്ഞ് ദീനദീനം വിലപിച്ചു. "ഇന്ദ്ര ജിത്ത് മരിച്ച വിവരം അറിഞ്ഞ് ഇന്ന് ദേവന്മാരും ഋഷികളും സമാ ധാനമായി ഉറങ്ങും." ഇങ്ങനെ പലതും പറഞ്ഞ് രാവണൻ വളരെ നേരം കരഞ്ഞു. സീതയാണല്ലോ തന്റെ ഈ ദുഃഖങ്ങൾക്കെല്ലാം കാരണം. അതിനാൽ അവളെ കൊല്ലുകതന്നെ എന്നു നിശ്ചയിച്ച് രാവണൻ വാളൂരി അശോകവനികയിലേക്ക് അതിവേഗത്തിൽ ചെന്നു. കോപത്താൽ ജ്വലിച്ചവനായി വാളൂരിക്കൊണ്ടു പാഞ്ഞുവ രുന്ന രാവണനെക്കണ്ട് രാക്ഷസസ്ത്രീകളുടെ മദ്ധ്യത്തിൽ ഇരുന്നി രുന്ന സീത വല്ലാതെ ഭയപരവശയായിത്തീർന്നു.

രാവണന്റെ ഒരു മന്ത്രിയാണ് സുപാർശ്വൻ. ബുദ്ധിമാനും ധാർമ്മി കനും നല്ലവനുമാണ്. അദ്ദേഹം രാവണനെ തടുത്തുകൊണ്ട് പറ ഞ്ഞു. "ദശഗ്രീവ! അങ്ങ് സാക്ഷാൽ വൈശ്രവണന്റെ അനുജ നല്ലേ? വേദങ്ങളും ശാസ്ത്രങ്ങളും പഠിച്ചവനല്ലേ? ധർമ്മത്തിൽ ഉറച്ചുനിൽക്കുന്നവനല്ലേ? അങ്ങനെ അനേകം സൽഗുണങ്ങളോടു കൂടിയ അങ്ങ് സ്ത്രീവധം ചെയ്യുന്നത് ശരിയാണോ? ഞങ്ങളോ ടൊന്നിച്ച് യുദ്ധം ചെയ്ത് രാമനേയും ലക്ഷ്മണനേയും കൊന്ന് അങ്ങയ്ക്ക് സീതയെ അനുഭവിക്കാമല്ലോ." സുപാർശ്വൻ ഇങ്ങനെ പറഞ്ഞപ്പോൾ രാവണൻ സീതാവധത്തിൽനിന്ന് പിന്മാറി. പിന്നീട് വേഗം അരമനയിലേക്കും അവിടെനിന്ന് രാജസഭയിലേക്കും പോവു കയും ചെയ്തു.



## പത്താം സർഗം
## രാവണ-മണ്ഡോദരീ-സംവാദം

രാവണൻ സഭയിൽച്ചെന്ന് മന്ത്രിമാരോട് ആലോചിച്ചശേഷം, ബാക്കിയായ രാക്ഷസസൈന്യത്തോടൊന്നിച്ച് ശ്രീരാമനോട് യുദ്ധത്തിനു പുറപ്പെട്ടു. ഒരു വലിയ പാറ്റ മറ്റു പാറ്റകളോടൊന്നിച്ച് അഗ്നിയോട് യുദ്ധത്തിനു പുറപ്പെടുന്നതുപോലെയായിരുന്നു രാവണന്റെ പുറപ്പാട്. രാവണന്റെ സൈന്യങ്ങളെയെല്ലാം രാമൻ നിഷ്പ്രയാസം കൊന്നു. രാമൻ പ്രയോഗിച്ച ഉഗ്രമായ ഒരു ശരം മാറിലേറ്റ് ദുഃഖത്തോടും നിരാശയോടും കൂടി രാവണൻ അരമനയിലേക്ക് പോയി. പലപ്രാവശ്യവും രാമന്റെ അമാനുഷപ്രഭാവവും ഹനുമാന്റെ പരാക്രമങ്ങളും കണ്ട രാവണൻ, അസുരഗുരുവായ ശുക്രമഹർഷിയുടെ സമീപത്തുചെന്നു. അദ്ദേഹത്തെ സാഷ്ടാംഗം നമസ്കരിച്ച് തൊഴുതുകൊണ്ട് പറഞ്ഞു. "ഭഗവാനേ! രാക്ഷസന്മാരോടുകൂടിയ ലങ്കാപട്ടണം രാമനാൽ നശിപ്പിക്കപ്പെട്ടു. എന്റെ പുത്രന്മാരും ബന്ധുക്കളും ബലവാന്മാരായ രാക്ഷസപ്രമാണിമാരുമെല്ലാം കൊല്ലപ്പെട്ടു. അവിടുന്ന് എന്റെ ഗുരുവായിരിക്കെ എനിക്ക് ഇങ്ങനെ സർവ്വനാശം സംഭവിക്കാൻ പാടുണ്ടോ?" ഇപ്രകാരം രാവണൻ സങ്കടമറിയിച്ചപ്പോൾ ശുക്രമഹർഷി പറഞ്ഞു. "രാവണ! ഏകാന്തത്തിൽവെച്ച് മറ്റാരും അറിയാതെ ഒരാഭിചാരഹോമം ചെയ്യൂ. വിഘ്നംകൂടാതെ അത് മുഴുമിപ്പിച്ചാൽ ഹോമാഗ്നിയിൽനിന്ന് തേരും വില്ലും ശരങ്ങളും മറ്റായുധങ്ങളും ഉയർന്നുവരും. അവയെ ലഭിച്ചാൽ പിന്നെ നിന്നെ ആർക്കും ജയിക്കാൻ കഴിയില്ല. ഹോമമന്ത്രം പറഞ്ഞുതരാം" എന്നുപറഞ്ഞ് ശുക്രമഹർഷി രാവണന് മന്ത്രോപദേശം ചെയ്തു.

രാവണൻ അതിവേഗത്തിൽ ലങ്കയിൽ തിരിച്ചെത്തി, തന്റെ അരമനയ്ക്കുള്ളിൽ പാതാളംപോലെ അഗാധമായ ഒരു ഗുഹ നിർമ്മിപ്പിച്ചു. ലങ്കയുടെ നാലുഗോപുരങ്ങളും അടച്ചു തഴുതിടുവിപ്പിച്ചു. ഹോമദ്രവ്യങ്ങൾ ഒരുക്കി ഗുഹയിലേക്ക് പ്രവേശിച്ച് ഹോമം ആരംഭിച്ചു. ഹോമത്തിന്റെ പുക കണ്ട് ഭയന്ന് വിഭീഷണൻ ശ്രീരാമനോട് ഉണർത്തിച്ചു. "രാമ! രാവണൻ ഹോമം തുടങ്ങിയിരിക്കുന്നു. ഹോമം

മുഴുമിപ്പിച്ചാൽപ്പിന്നെ അദ്ദേഹത്തെ ആർക്കും ജയിക്കാൻ കഴിയില്ല. അതിനാൽ ഹോമം മുടക്കാൻ ഉടനെ വാനരന്മാരെ നിയോഗിച്ചാലും." അങ്ങനെതന്നെ എന്നുപറഞ്ഞ് രാമൻ, സുഗ്രീവന്റെ സമ്മതത്തോടെ ഹനുമാൻ അംഗദൻ എന്നിവരുടെ നേതൃത്വത്തിൽ വലിയൊരു വാനരസൈന്യത്തെ രാവണന്റെ ഹോമം മുടക്കാൻ പറഞ്ഞയച്ചു. വാനരന്മാർ മതിൽച്ചാടിക്കടന്ന് ലങ്കയിലേക്ക് പ്രവേശിച്ചു. വിഭീഷണന്റെ ഭാര്യയായ സരമ ഹോമസ്ഥലം ചൂണ്ടിക്കാണിച്ചുകൊടുത്തു. ആന കുതിര തേര് കാലാൾ എന്നിങ്ങനെ വലിയൊരു രാക്ഷസസൈന്യം ഗുഹയ്ക്ക് കാവൽ നിന്നിരുന്നു. വാനരന്മാർ അവരെയെല്ലാം തോല്പിച്ചോടിച്ചു. ഗുഹയുടെ ദ്വാരം വലിയൊരു പാറക്കല്ലുകൊണ്ട് അടച്ചിരുന്നു. അംഗദൻ ആ കല്ലിനെ ചവുട്ടിത്തെറിപ്പിച്ചു. വാനരന്മാർ ഗുഹയിലേക്ക് ഇറങ്ങിച്ചെന്നു. പത്മാസനത്തിലിരുന്ന് മന്ത്രം ജപിച്ചുകൊണ്ടിരിക്കുന്ന രാവണനെക്കണ്ട് വാനരന്മാർ ഉച്ചത്തിൽ കോലാഹലം മുഴക്കി. രാവണന്റെ സേവകന്മാരെ അടിച്ചോടിച്ചു. ഹോമദ്രവ്യങ്ങൾ എടുത്ത് അഗ്നികുണ്ഡത്തിലേക്ക് എറിഞ്ഞു. രാവണന്റെ കൈയിൽനിന്ന് സ്രുവം തട്ടിപ്പറിച്ച് ഹനുമാൻ അതുകൊണ്ട് അദ്ദേഹത്തെ അടിച്ചു. വാനരന്മാർ രാവണനെ കടിച്ചും മാന്തിയും പലവിധത്തിലും ഉപദ്രവിച്ചു. എന്തുചെയ്തിട്ടും രാവണൻ അനങ്ങിയില്ല. അംഗദൻ ഓടിപ്പോയി അന്തഃപുരത്തിൽനിന്ന് രാവണന്റെ പട്ടമഹിഷിയായ മണ്ഡോദരിയെ പിടിച്ചുകൊണ്ടുവന്നു. രാവണന്റെ മുൻപിൽവച്ച് തലമുടി പിടിച്ച് വലിച്ചിഴച്ചു. (രാവണന്റെ ഹോമം മുടക്കാൻ പലവിധത്തിലും ശ്രമിച്ചിട്ടും സാധിക്കാത്തതിനാലാണ് അംഗദൻ അവസാനക്കയ്യെന്ന നിലയ്ക്ക് മണ്ഡോദരിയെ ഉപദ്രവിക്കാൻ തുടങ്ങിയത്. അത് വാനരചാപല്യമായും കണക്കാക്കാം). മറ്റു വാനരന്മാർ രാവണന്റെ മറ്റു പത്നിമാരേയും പിടിച്ചുകൊണ്ടുവന്ന് രാവണന്റെ മുൻപിൽവച്ച് ഉപദ്രവിക്കാൻ തുടങ്ങി. മണ്ഡോദരി ദീനദീനം കരഞ്ഞുകൊണ്ട് രാവണനോട് പറഞ്ഞു. "ഇനിയും ഇങ്ങനെ ഇരുന്ന് ഹോമിക്കാൻ അങ്ങയ്ക്ക് നാണമില്ലേ? അങ്ങയുടെ മുൻപിൽ വെച്ച് വാനരന്മാർ എന്റെ തലമുടി പിടിച്ച് വലിച്ചിഴക്കുന്നതുകണ്ടിട്ടും അനങ്ങാതിരിക്കുന്നുവല്ലോ. ഭാര്യയെ ശത്രുക്കൾ ഉപദ്രവിക്കുന്നതുകണ്ട് ജീവിച്ചിരിക്കുന്നതിനേക്കാൾ മരണം എത്രയോ അഭികാമ്യമാണ്. മകനെ! മേഘനാദ! നിന്റെ അമ്മയെ വാനരന്മാർ വല്ലാതെ ഉപദ്രവിക്കുന്നു. നീ ജീവിച്ചിരുന്നെങ്കിൽ എനിക്ക് ഇങ്ങനെ ഒരു ദുർഗതി

വരുമായിരുന്നുവോ? എന്റെ ഭർത്താവ് ജീവനിൽ കൊതികൊണ്ട് ഭാര്യയേയും ലജ്ജയേയും ഉപേക്ഷിച്ചിരിക്കുന്നു." മണ്ഡോദരി ഇങ്ങനെ വിലപിച്ചതു കേട്ട രാവണൻ ചാടി എഴുന്നേറ്റ് 'വിടടാ ദേവിയെ' എന്നുപറഞ്ഞ് അംഗദനെ വാൾകൊണ്ട് വെട്ടി. മണ്ഡോദരിയെ വിട്ട് അംഗദനും വാനരന്മാരും രാവണന്റെ ഹോമം മുടക്കിയ ചാരിതാർത്ഥ്യത്തോടെ, രാമന്റെ സമീപത്തേക്ക് മടങ്ങിപ്പോയി.

രാവണൻ മണ്ഡോദരിയെ സാമാശ്വസിപ്പിച്ചുകൊണ്ട് പറഞ്ഞു. "ഭദ്രേ! ഈ ലോകത്തിലെ അനുഭവങ്ങളെല്ലാം പ്രാരബ്ധമനുസരിച്ച് വന്നുചേരുന്നവയാണ്. അതിനാൽ ജ്ഞാനത്തെ അവലംബിച്ച് ദുഃഖത്തെ അകറ്റൂ. അജ്ഞാനത്തിൽ നിന്നാണ് ശോകമുണ്ടാവുന്നത്. ശോകം മാനസികദുഃഖമാണ്. അത് ജ്ഞാനത്തെ നശിപ്പിക്കും. അജ്ഞാനത്തിൽനിന്നാണ് ശരീരം ഇന്ദ്രിയങ്ങൾ മനസ്സ് ബുദ്ധി എന്നീ അനാത്മവസ്തുക്കളിൽ അവ താനാണെന്ന തോന്നലാകുന്ന അഹങ്കാരം ഉണ്ടാവുന്നത്. ശരീരാഭിമാനമാണ് പുത്രൻ ഭാര്യ ധനം മുതലായവയോടുള്ള സ്നേഹത്തിനും സംസാരബന്ധത്തിനും കാരണം. സന്തോഷം ദുഃഖം ഭയം ക്രോധം ലോഭം മോഹം (അവിവേകം) അത്യാസക്തി ഇവയും, ജനനം മരണം വാർദ്ധക്യം എന്നിവയും അജ്ഞാനത്തിൽനിന്നാണ് ഉണ്ടാവുന്നത്. ആത്മാവ് യാതൊന്നുകൊണ്ടും മറയാത്തവനാണ്. യാതൊരുവിധ മാലിന്യവും ബാധിക്കാത്തവനാണ്. നിത്യശുദ്ധനാണ്. ശരീരം ഇന്ദ്രിയങ്ങൾ മനസ്സ് ബുദ്ധി ഇവയിൽനിന്ന് വേറിട്ടുനിൽക്കുന്നവനാണ്. യാതൊന്നിനോടും പറ്റിച്ചേരാത്തവയാണ്. ആനന്ദവും ജ്ഞാനവുമാകുന്ന സ്വരൂപത്തോടു കൂടിയവനാണ്. ഉല്പത്തി നിലനില്പ് നാശം മുതലായ ഭാവങ്ങളൊന്നുമില്ലാത്തവനാണ്. ആത്മാവിന് ആരോടും ചേർച്ചയോ അകൽച്ചയോ ഇല്ല. ഇങ്ങനെയുള്ള ആത്മാവാണ് താനെന്നു ബോധിച്ച് ഭവതി ശോകം അകറ്റൂ. ഞാൻ ഇപ്പോൾത്തന്നെ യുദ്ധത്തിനു പോവുകയാണ്. രാമനേയും ലക്ഷ്മണനേയും കൊന്ന് ഞാൻ വേഗം വരുന്നുണ്ട്. അതിന് എനിക്ക് കഴിഞ്ഞില്ലെങ്കിൽ, വജ്രംപോലെ മൂർച്ചയേറിയ ശരങ്ങളെക്കൊണ്ട് രാമൻ എന്നെ കൊല്ലും. അങ്ങനെ സംഭവിക്കുകയാണെങ്കിൽ നീ എനിക്ക് ഒരു ഉപകാരം ചെയ്യണം. നീ ഉടനെ സീതയെക്കൊന്ന് എന്റെ ചിതയിൽച്ചാടി ശരീരം ഉപേക്ഷിക്കണം."

രാവണന്റെ വാക്കുകൾകേട്ട് അത്യന്തം ദുഃഖിതയായ മണ്ഡോദരി

പറഞ്ഞു. "നാഥ! ഞാൻ ഒന്നു പറയാം. സദയംകേട്ട് അതുപ്രകാരം പ്രവർത്തിക്കൂ. അങ്ങയ്ക്കോ മറ്റൊരാൾക്കോ ഒരിക്കലും രാമനെ ജയിക്കാൻ സാധിക്കില്ല. രാമൻ ദേവശ്രേഷ്ഠനും പ്രകൃതിപുരുഷന്മാർക്ക് അതീതനുമായ പുരുഷോത്തമനാണ്. പണ്ട് മത്സ്യരൂപേണ അവതരിച്ച് വൈവസ്വതമനുവിനെ പ്രളയജലത്തിൽ രക്ഷിച്ചത് ഭക്തവത്സലനായ രാമനാണ്. പാലാഴിമഥനത്തിൽ ലക്ഷം യോജന വലിപ്പമുള്ള കൂർമ്മമായി അവതരിച്ച് മന്ദരപർവ്വതത്തെ തന്റെ പുറത്ത് താങ്ങിനിർത്തിയതും ഈ രാമനാണ്. ഭൂമിയെ ഉയർത്തിക്കൊണ്ടുവരുമ്പോൾ യുദ്ധത്തിന്നുചെന്ന ദുഷ്ടനായ ഹിരണ്യാക്ഷനെ വരാഹരൂപേണ സംഹരിച്ചതും ഈ രാമൻ തന്നെ. നരസിംഹസ്വരൂപം സ്വീകരിച്ച് മൂന്നുലോകങ്ങൾക്കും ഉപദ്രവകാരിയായ ഹിരണ്യകശിപുവിനെ നിഗ്രഹിച്ചതും ഈ രാഘവൻ തന്നെയാണ്. മൂന്നടികളെക്കൊണ്ട് മൂന്നുലോകങ്ങളും അളന്നെടുത്ത് ഇന്ദ്രന് കൊടുത്തവനും, മഹാബലിയെ ബന്ധിച്ചവനുമായ വാമനനും ഈ രഘുനന്ദനൻ തന്നെയാണ്. അസുരന്മാർ ക്ഷത്രിയരായി ഭൂമിയിൽ ജനിച്ച് അധർമ്മത്താൽ ഭൂമിക്ക് ഭാരഭൂതന്മാരായിത്തീർന്നപ്പോൾ, പരശുരാമനായി അവതരിച്ച് ഇരുപത്തൊന്നുപ്രാവശ്യം അവരെ സംഹരിച്ച് ഭൂമി കാശ്യപന് ദാനം ചെയ്തവനും ഈ രാമൻ തന്നെ. സർവ്വോൽകൃഷ്ടനായ ആ ഭഗവാൻ തന്നെയാണ് അങ്ങയെ സംഹരിക്കാനായി ഇപ്പോൾ രഘുവംശത്തിൽ മനുഷ്യരൂപേണ അവതരിച്ചിരിക്കുന്നത്. അദ്ദേഹത്തിന്റെ ഭാര്യയായ സീതയെ അങ്ങ് എന്തിനാണ് വനത്തിൽനിന്ന് അപഹരിച്ചുകൊണ്ടുവന്നത്? എന്റെ രണ്ട് മക്കളും മരിക്കാൻ അതല്ലേ കാരണം? സ്വന്തം മരണത്തിലേക്ക് വഴിതെളിയിച്ചതും അങ്ങയുടെ ആ പ്രവൃത്തിയല്ലേ? ഇനിയെങ്കിലും സീതയെ രാമന്റെ സമീപത്തേക്ക് പറഞ്ഞയയ്ക്കൂ. രാജ്യം വിഭീഷണനു കൊടുക്കൂ. നമുക്ക് കാട്ടിൽപോയി തപസ്സുചെയ്യാം."

മന്ദോദരി ഇപ്രകാരം അപേക്ഷിച്ചപ്പോൾ രാവണൻ മറുപടി പറഞ്ഞു. "നല്ലവളേ! ഞാൻ പറയുന്നത് ശ്രദ്ധിക്കൂ. യുദ്ധത്തിൽ പുത്രന്മാരേയും സഹോദരനേയും ബന്ധുക്കളേയും മന്ത്രിമാരേയും മറ്റു രാക്ഷസന്മാരേയും കൊല്ലിപ്പിച്ചശേഷം, ഞാൻ എങ്ങനെയാണ് കാട്ടിൽപ്പോയി ജീവിക്കുക? ഞാൻ രാമനോട് യുദ്ധം ചെയ്യും. ഒരിക്കലും പാഴാവാത്ത രാമബാണങ്ങളേറ്റ് മരിച്ച് ഞാൻ വിഷ്ണു

വിന്റെ പരമപദത്തെ പ്രാപിക്കും. രാമൻ വിഷ്ണുഭഗവാനാണെന്നും, സീത ലക്ഷ്മീദേവിയാണെന്നും എനിക്കറിയാം. അത് അറിഞ്ഞു കൊണ്ടുതന്നെയാണ് ഞാൻ സീതയെ വനത്തിൽനിന്ന് ബലാൽക്കാരേണ അപഹരിച്ചുകൊണ്ടുവന്നത്. രാമന്റെ കൈകൊണ്ടു മരിച്ച് പരമപദത്തെ പ്രാപിക്കാനാണ് ഞാൻ ഇത് ചെയ്തത്. നിന്നേയും സംസാരബന്ധത്തേയും ഉപേക്ഷിച്ച് ഞാൻ പോവുകയാണ്. മുമുക്ഷുക്കൾ ആഗ്രഹിക്കുന്ന ആനന്ദമാത്രമായ പരമഗതിയെ ഞാനിതാ പ്രാപിക്കാൻ പോകുന്നു. അവിദ്യ അസ്മിത (ഞാനെന്ന തോന്നൽ) രാഗം ദ്വേഷം അഭിനിവേശം എന്നീ അഞ്ച് തിരമാലകളോടുകൂടിയതും, ഭ്രമംകൊണ്ട് വന്നുചേർന്നതും, ഭാര്യ പുത്രന്മാർ ധനം ബന്ധുക്കൾ മുതലായ വലിയ മത്സ്യങ്ങൾ നിറഞ്ഞതും, ബഡവാഗ്നിപോലെ അതിഭയങ്കരങ്ങളായ കാമക്രോധങ്ങളോടുകൂടിയതുമായ സംസാര സമുദ്രത്തെക്കടന്ന്, ഞാനിതാ സർവ്വേശ്വരനെ പ്രാപിക്കാൻ പോവുകയാണ്. ഭവതിയോട് ഞാൻ ഇതാ അവസാനമായി യാത്ര ചോദിക്കുന്നു."



## പതിനൊന്നാം സർഗം
## രാവണവധം

ഇങ്ങനെ സ്നേഹനിർഭരമായ വാക്കുകളെകൊണ്ട് മണ്ഡോദരിയെ സമാശ്വസിപ്പിച്ച്, രാവണൻ രാമനോട് യുദ്ധത്തിനു ചെന്നു. ഭയങ്കരന്മാരായ പതിനാറ് രാക്ഷസന്മാർ തേർച്ചക്രത്തെ രക്ഷിച്ചുകൊണ്ട് തേരിന്റെ പിന്നാലെ സഞ്ചരിച്ചിരുന്നു. പിശാചുക്കളുടേതുപോലെ ഉഗ്രമുഖങ്ങളോടുകൂടിയ കുതിരകൾ വലിക്കുന്നതും, സകലവിധ ആയുധങ്ങളോടുകൂടിയതുമായ തേരിലേറി യുദ്ധക്കളത്തിലേക്ക് വന്ന രാവണനെക്കണ്ട് വാനരസേന വല്ലാതെ ഭയപ്പെട്ടു. ഹനുമാൻ രാവണന്റെ മുൻപിൽ ചാടിയെത്തി മുഷ്ടിചുരുട്ടി അദ്ദേഹത്തിന്റെ മാറിൽ ആഞ്ഞിടിച്ചു. രാവണൻ മുട്ടുകുത്തി തേരിൽ ബോധമറ്റുവീണു. അല്പസമയം കഴിഞ്ഞ് ബോധം തെളിഞ്ഞു. “നീ ശൂരൻ തന്നെ. എനിക്ക് സമ്മതമായി” എന്ന് രാവണൻ ഹനുമാനോട് പറഞ്ഞു. ഹനുമാൻ മറുപടി പറഞ്ഞു. “എന്റെ ഇടിയേറ്റിട്ടും അങ്ങ് ജീവിക്കുന്നുവല്ലോ. അതിനാൽ എന്റെ ശക്തി മോശം തന്നെ. രാവണ! അങ്ങ് മുഷ്ടിചുരുട്ടി എന്റെ മാറിലൊന്ന് ഇടിക്കൂ. അങ്ങയുടെ ശക്തി ഞാനും ഒന്ന് കാണട്ടെ. അതിനുശേഷം വേണം എനിക്ക് അങ്ങയുടെ പ്രാണനെ കളയാൻ.” രാവണൻ ഹനുമാന്റെ മാറിൽ ഊക്കോടെ ഇടിച്ചു. ഹനുമാൻ കണ്ണുകൾ കറങ്ങി അല്പം മയക്കത്തിൽപ്പെട്ടുപോയി. ബോധം വീണ്ടുകിട്ടിയ ഹനുമാൻ രാവണനോട് എതൃക്കാൻ ചെന്നു. രാവണൻ ഒഴിഞ്ഞുമാറി യുദ്ധക്കളത്തിന്റെ മറ്റൊരു ഭാഗത്തേക്ക് പോവുകയാണുണ്ടായത്. ഹനുമാൻ അംഗദൻ നളൻ നീലൻ എന്നീ വാനരശ്രേഷ്ഠന്മാർ അഗ്നിവർണ്ണൻ സർപ്പരോമാവ് ഖഡ്ഗരോമാവ് വൃശ്ചികരോമാവ് എന്നീ നാലു പ്രധാന രാക്ഷസപ്രമാണികളെക്കൊന്ന് ശ്രീരാമന്റെ മുൻപിൽ ചെന്ന് സിംഹനാദം മുഴക്കി.

വാനരന്മാരുടെ ഈ പരാക്രമം രാവണനെ വല്ലാതെ ക്രുദ്ധനാക്കിത്തീർത്തു. ചുണ്ടുകൾ അമർത്തിക്കടിച്ചുകൊണ്ടും, കണ്ണുകൾ ഉരുട്ടിമിഴിച്ചുകൊണ്ടും രാവണൻ യുദ്ധത്തിനായി രാമന്റെ നേർക്ക് പാഞ്ഞു

ചെന്നു. തേരിലിരുന്ന രാവണൻ വജ്രതുല്യശരങ്ങളാൽ രാമനെ എയ്തു മുറിപ്പെടുത്തി. രാമന്റെ മുൻപിൽവെച്ചുതന്നെ വാനരന്മാരെ ശരവർഷംകൊണ്ടുമൂടി. രാവണൻ തേരിലിരുന്നും രാമൻ നിലത്തി നിന്നും ചെയ്യുന്ന യുദ്ധത്തിന് തുല്യത പോരാ എന്നു തോന്നിയ ഇന്ദ്രൻ തന്റെ സാരഥിയായ മാതലിയോട് പറഞ്ഞു. "അങ്ങ് വേഗം തേരുമായി ഭൂമിയിൽ ചെല്ലൂ. രാവണനുമായുള്ള യുദ്ധത്തിൽ രാമനെ സഹായിക്കൂ." മാതലി അത് സമ്മതിച്ച് തേരുമായി രാമന്റെ മുൻപിൽ ച്ചെന്ന് തൊഴുതുകൊണ്ട് പറഞ്ഞു. "രഘൂത്തമ! ഞാൻ മാതലിയാ ണ്. ഇന്ദ്രൻ പറഞ്ഞതനുസരിച്ച് വന്നവനാണ്. അങ്ങയുടെ വിജയ ത്തിനായി ഇന്ദ്രൻ ഈ തേര് തന്നയച്ചിരിക്കുന്നു. ഇതിൽ ഇന്ദ്രന്റെ ശ്രേഷ്ഠമായ വില്ലും അമ്പൊടുങ്ങാത്ത ആവനാഴികളും ആർക്കും മുറിക്കാൻ കഴിയാത്ത കവചവും അസംഖ്യം ദിവ്യാസ്ത്രങ്ങളുമു ണ്ട്. തേരുതെളിക്കാൻ ഞാനുമുണ്ട്. ഇതിൽക്കയറി അങ്ങ് രാവ ണനെ കൊന്നാലും." മാതലി ഇങ്ങനെ പറഞ്ഞപ്പോൾ ശ്രീരാമൻ തേരിനെ പ്രദക്ഷിണംവെച്ച് അതിൽക്കയറി. രാമൻ തേരിൽക്കയറി യതോടെ മൂന്നുലോകങ്ങളും പ്രകാശമാനങ്ങളായിത്തീർന്നു.

അനന്തരം കാണുന്നവർക്ക് രോമാഞ്ചമുണ്ടാവത്തക്കവിധത്തിൽ മഹാത്മാവായ രാമനും ധീരനായ രാവണനും തമ്മിൽ ഭയങ്കരമായ യുദ്ധം നടന്നു. രാവണൻ പ്രയോഗിച്ച ആഗ്നേയാസ്ത്രത്തേയും ദൈവാസ്ത്രത്തേയും രാമൻ അതേ അസ്ത്രങ്ങൾകൊണ്ടുതന്നെ തടു ത്തു. രാവണൻ പിന്നീട് പല ദിവ്യാസ്ത്രങ്ങളും അയച്ചു. അവയെ യെല്ലാം രാമൻ പ്രത്യസ്ത്രങ്ങളെക്കൊണ്ട് തടുത്തു. കോപംകൊണ്ട് മതിമറന്ന രാവണൻ പിന്നീട് രാമന്റെ നേരെ രാക്ഷസാസ്ത്രം പ്രയോ ഗിച്ചു. അതിൽനിന്ന് പുറപ്പെട്ട ശരങ്ങൾ അസംഖ്യം സർപ്പങ്ങളായി ത്തീർന്നു. വാനരസൈന്യങ്ങളെ നശിപ്പിക്കാൻ തുടങ്ങി. യുദ്ധക്കളം മുഴുവൻ സർപ്പങ്ങളെകൊണ്ട് നിറഞ്ഞു. ശ്രീരാമൻ അതിനു പ്രത്യ സ്ത്രമായി സുപർണാസ്ത്രത്തെ പ്രയോഗിച്ചു. രാമന്റെ ശരങ്ങൾ ഗരുഡന്മാരായിത്തീർന്ന് സർപ്പങ്ങളെ കൊന്നൊടുക്കി. തന്റെ ദിവ്യാസ്ത്രം പാഴായിത്തീർന്നപ്പോൾ ക്രുദ്ധനായ രാവണൻ രാമനെ ശരവർഷംകൊണ്ട് മൂടി. മാതലിയേയും തേർക്കുതിരകളേയും തീക്ഷ്ണശരങ്ങളെകൊണ്ട് പിളർന്നു. ഇന്ദ്രരഥത്തിന്റെ കൊടിമരം മുറിച്ചുവീഴ്ത്തി. രാവണന്റെ പരാക്രമവും രാമന്റെ ക്ഷീണവും കണ്ട്,

ദേവന്മാർ ഗന്ധർവ്വന്മാർ ചാരണന്മാർ പിതൃക്കൾ മഹർഷിമാർ വാന രന്മാർ വിഭീഷണൻ മുതലായ എല്ലാവരും ദുഃഖികളായിത്തീർന്നു. പത്തുകൈകളിൽ വില്ലുകളും പത്തുകൈകളിൽ ശരങ്ങളും ധരിച്ച് രാവണൻ യുദ്ധക്കളത്തിൽ മൈനാകപർവ്വതംപോലെ ശോഭിച്ചു.

രാമന്റെ കണ്ണുകൾ കോപംകൊണ്ട് ചുവന്നു. പുരികക്കൊടികൾ വളഞ്ഞു. രാവണനെ ദഹിപ്പിക്കത്തക്കവിധത്തിൽ നോക്കി. തേരിൽ നിന്ന് ഇന്ദ്രന്റെ വില്ലെടുത്ത് പ്രളയാഗ്നിയെപ്പോലെ ഘോരമായ ഒരു ശരം അതിൽ തൊടുത്തു. രാമൻ തേജസ്സിനാൽ ജ്വലിച്ചുകൊണ്ട് തന്റെ പരാക്രമം കാണിക്കാൻ ആരംഭിച്ചു. രാവണനോടെതൃക്കുന്ന രാമന്റെ കോപത്താൽ ജ്വലിക്കുന്ന മുഖം കണ്ട് സകല ജീവജാല ങ്ങളും ഭയപ്പെട്ടു. ആ സമയത്ത് ഭൂമിപോലും വിറച്ചു. രൗദ്രസ്വരൂ പിയായി രാമനെയും പല ദുർനിമിത്തങ്ങളെയും കണ്ട രാവണനെ ഭയം ബാധിച്ചു. ആകാശത്തിൽ വിമാനങ്ങളിലിരുന്നുകൊണ്ട് ദേവ ന്മാരും സിദ്ധന്മാരും ഗന്ധർവ്വന്മാരും ചാരണന്മാരും ആ യുദ്ധം നോക്കിക്കണ്ടു. പ്രളയത്തിലെന്നപോലെ സർവനാശം അടുത്തുവോ എന്ന് കാണികൾക്ക് തോന്നി.

ശ്രീരാമൻ ഐന്ദ്രാസ്ത്രംകൊണ്ട് രാവണന്റെ ഒരു തല മുറിച്ചു വീഴ്ത്തി. രാവണന്റെ ചോരപുരണ്ട അസംഖ്യം തലകൾ പനന്തേ ങ്ങകൾ എന്നപോലെ യുദ്ധക്കളത്തിൽ വീണു. മുറിക്കുംതോറും ശിരസ്സുകൾ വീണ്ടും മുളച്ചുവന്നു. രാമൻ രാവണന്റെ നൂറ്റൊന്നു ശിരസ്സുകൾ മുറിച്ചുവീഴ്ത്തി. അപ്പോഴും രാവണൻ പത്തുതലക ളോടുകൂടിയവനായി യുദ്ധക്കളത്തിൽ ശോഭിച്ചു. ഈ അത്ഭുതം കണ്ട് രാമൻ ആശ്ചര്യപ്പെട്ടു. അസംഖ്യം ദിവ്യാസ്ത്രങ്ങളുള്ള രാമൻ ചിന്താമഗ്നനായി. "മഹാപരാക്രമശാലികളായ അസംഖ്യം രാക്ഷ സന്മാരെക്കൊന്ന ദിവ്യാസ്ത്രങ്ങളെല്ലാം രാവണനിൽ നിഷ്ഫലങ്ങ ളായിത്തീർന്നിരിക്കുന്നുവല്ലോ." ഇങ്ങനെ വിഷാദിച്ചു നിൽക്കുന്ന രാമനോട് വിഭീഷണൻ പറഞ്ഞു. "രഘൂത്തമ! മുറിക്കുന്ന തലകളും കൈകളും വീണ്ടും മുളച്ചുവരുമെന്ന് രാവണന് ബ്രഹ്മാവ് വരം കൊടുത്തിട്ടുണ്ട്. ഇദ്ദേഹത്തിന്റെ നാഭീദേശത്ത് കുണ്ഡലാകൃതിയിൽ അമൃതം സ്ഥിതിചെയ്യുന്നുണ്ട്. ആഗ്നേയാസ്ത്രംകൊണ്ട് അതിനെ വറ്റിച്ചാലേ അദ്ദേഹത്തെ കൊല്ലാൻ കഴിയൂ."

വിഭീഷണൻ പറഞ്ഞതുകേട്ട രാമൻ അതിവേഗത്തിൽ ആഗ്നേ

യാസ്ത്രം പ്രയോഗിച്ച് രാവണന്റെ നാഭിയിലെ അമൃതിനെ വറ്റിച്ചു. തന്റെ രഹസ്യം പറഞ്ഞുകൊടുത്തതുകൊണ്ട് കോപിച്ച രാവണൻ ഉഗ്രമായ ഒരു ശക്ത്യായുധം വിഭീഷണന്റെ നേരെ പ്രയോഗിച്ചു. ശ്രീരാമൻ അതിനെ ശരങ്ങളെകൊണ്ട് മുറിച്ചുവീഴ്ത്തി. രാവണന്റെ പ്രധാന ശിരസ്സും രണ്ടുഭാഗത്തും ഓരോ കൈകളും ഒഴികെ മറ്റു തലകളും കൈകളും രാമൻ മുറിച്ചുവീഴ്ത്തി. അതോടെ രാവണന്റെ തേജസ്സ് ക്ഷയിക്കാൻ തുടങ്ങി. രാവണൻ കോപിഷ്ഠനായി അസംഖ്യം ശരങ്ങൾ രാമന്റെ നേരെ പ്രയോഗിച്ചു. രാമൻ രാവണന്റെ നേരെ ശരവർഷം ചെയ്തു. യുദ്ധം അത്യന്തം ഭയങ്കരവും കാണുന്നവർക്ക് രോമാഞ്ചജനകവുമായിത്തീർന്നു. പിന്നീട് മാതലി ശ്രീരാമനെ ഓർമ്മിപ്പിച്ചു. "രഘുശ്രേഷ്ഠ! രാവണനെ കൊല്ലാനായി അവിടുന്ന് ബ്രഹ്മാസ്ത്രം പ്രയോഗിച്ചാലും. രാവണന്റെ മരണസമയം അടുത്തിരിക്കുന്നു. രാവണന്റെ തല മുറിച്ച് കൊല്ലാൻ പറ്റില്ല. ഹൃദയം പിളർന്നാണ് കൊല്ലേണ്ടത്."

മാതലി ഇപ്രകാരം പറഞ്ഞപ്പോൾ ശ്രീരാമൻ സർപ്പത്തെപ്പോലെ ചീറ്റുന്ന ഒരുഗ്രബാണം ആവനാഴിയിൽനിന്ന് എടുത്തു. ആ ശരത്തിന്റെ ഇടത്തും വലത്തും വശങ്ങളിൽ വായുവും, മുനയിൽ സൂര്യനും അഗ്നിയും സന്നിധാനം ചെയ്തിരുന്നു. മേരു മന്ദരം എന്നീ പർവ്വതങ്ങളെപ്പോലെ ഭാരവത്തായിരുന്നു ആ ദിവ്യാസ്ത്രം. ലോകങ്ങളുടെ ഭയത്തെ നീക്കി അനുഗ്രഹിക്കാനായി ശ്രീരാമൻ ബ്രഹ്മാസ്ത്രമന്ത്രത്തെ ജപിച്ച് ആ ശരത്തെ ഞാണിൽത്തൊടുത്തു. ഞാൺ കാതുവരെ വലിച്ച് ആ ശരം രാവണന്റെ മാറിടത്തെ ലക്ഷ്യമാക്കി പ്രയോഗിച്ചു. ഇന്ദ്രൻ പ്രയോഗിച്ച വജ്രം എന്നപോലെ ആ ദിവ്യാസ്ത്രം രാവണന്റെ ഹൃദയം പിളർന്നു. രാവണൻ ഹൃദയം തകർന്ന് മരിച്ചുവീണു. ആ ശരം രാവണന്റെ ഹൃദയം പിളർന്ന ശേഷം, ഭൂമി പിളർന്ന് പാതാളത്തിൽപ്പോയി മന്ദാകിനിയിൽ സ്നാനം ചെയ്ത് വീണ്ടും രാമന്റെ ആവനാഴിയിൽ വന്നുവീണു. രാവണൻ മരിച്ചുവീണതോടെ ശേഷിച്ച രാക്ഷസന്മാരെല്ലാം യുദ്ധക്കളത്തിൽനിന്ന് ഓടിപ്പോയി. രാവണവധത്തേയും രാമന്റെ വിജയത്തേയും കണ്ട് വാനരന്മാർ സന്തോഷത്തോടെ ആർത്തുവിളിച്ചു. അന്തരിക്ഷത്തിൽ ദേവവാദ്യങ്ങൾ മുഴങ്ങി. രാമന്റെ ശിരസ്സിൽ ആകാശത്തിൽനിന്ന് പുഷ്പവൃഷ്ടിയുണ്ടായി. മഹർഷിമാർ സിദ്ധന്മാർ

ചാരണന്മാർ ദേവന്മാർ മുതലായവർ ശ്രീരാമനെ സ്തുതിച്ചു. അപ്സരസ്ത്രീകൾ അന്തരിക്ഷത്തിൽ നൃത്തംചെയ്തു.

രാവണന്റെ ദേഹത്തിൽനിന്ന് പുറപ്പെട്ട ജീവചൈതന്യം ദേവന്മാർ നോക്കിനിൽക്കെ രാമനിൽ വന്നുലയിച്ചു. അതു കണ്ട് ആശ്ചര്യപ്പെട്ട ദേവന്മാർ പരസ്പരം പറഞ്ഞു. "നോക്കൂ, മഹാത്മാവായ രാവണന്റെ ഭാഗ്യം. നമ്മൾ സത്വഗുണപ്രധാനികളാണ്. വിഷ്ണുഭഗവാന്റെ കാരുണ്യത്തിന് പാത്രീഭൂതരായവരാണ്. എന്നിട്ടും ഭയം ദുഃഖം മുതലായ വികാരങ്ങൾ ബാധിച്ച് സംസാരത്തിൽ ചുറ്റിത്തിരിഞ്ഞുകൊണ്ടിരിക്കുന്നു. ഈ രാവണൻ ജന്മനാ തമോഗുണപ്രധാനിയായ രാക്ഷസനാണ്. പരമക്രൂരനാണ്. ബ്രഹ്മഹത്യക്കാരനാണ്. പരപത്നിമാരെ പ്രാപിച്ചവനാണ്. എന്നിട്ടും അദ്ദേഹം നമ്മളെല്ലാവരും നോക്കിനിൽക്കെ രാമനിൽ ലയിച്ച് മുക്തനായിത്തീർന്നുവല്ലോ."

ദേവന്മാർ ഇങ്ങനെ പറഞ്ഞുകൊണ്ട് നിൽക്കെ നാരദമഹർഷി പുഞ്ചിരിതൂകികൊണ്ട് പറഞ്ഞു. "ദേവന്മാരേ! നിങ്ങൾ ധർമ്മതത്വത്തെ അറിയാവുന്നവരാണല്ലോ. ഞാൻ പറയുന്നതിനെ ശ്രദ്ധിച്ചു കേൾക്കൂ. രാവണൻ ദ്വേഷംകൊണ്ട് എപ്പോഴും രാമനെ തന്നെയാണ് ചിന്തിച്ചിരുന്നത്. തന്റെ ഭൃത്യന്മാരോടൊന്നിച്ച് കോപത്തോടെയാണ് രാമനെപ്പറ്റി സംസാരിച്ചിരുന്നത്. രാമന്റെ കൈകൊണ്ടാണ് തനിക്ക് മരണം സംഭവിക്കുക എന്നറിഞ്ഞ് ഭയത്തോടെ എപ്പോഴും എല്ലാ ദിക്കിലും രാമനെ കണ്ടുകൊണ്ടാണ് ജീവിച്ചിരുന്നത്. രാവണൻ സ്വപ്നത്തിൽപ്പോലും രാമനെയാണ് കണ്ടിരുന്നത്. രാമനോടുള്ള വിദ്വേഷം രാവണന്റെ മനസ്സിനെ രാമസ്മരണകൊണ്ട് നിറച്ചു. രാവണന്റെ മനസ്സ് രാമമയമായിത്തീർന്നു. അവസാനം രാമനെക്കണ്ട് മരിക്കാനും കഴിഞ്ഞു. അതാണ് രാവണൻ ബന്ധമെല്ലാം നശിച്ച് രാമസായുജ്യത്തെ പ്രാപിച്ചത്. പരമപാപിയും, മനസ്സ് ദുഷിച്ചവനും, മറ്റുള്ളവരുടെ ധനത്തേയും ഭാര്യമാരേയും അപഹരിക്കുന്നവനും ആണെങ്കിൽപോലും, സ്നേഹത്താലോ ദ്വേഷത്താലോ ഭയത്താലോ നിരന്തരം രഘുകുലതിലകനായ രാമനെ സ്മരിക്കുകയാണെങ്കിൽ, മനസ്സിലെ പാപവാസനകൾ നശിച്ച് ഭഗവാന്റെ പരമപദമാകുന്ന വൈകുണ്ഠത്തെ പ്രാപിക്കുമെന്നതിൽ സംശയമില്ല." ഇങ്ങനെ നാരദമഹർഷി പറഞ്ഞതു കേട്ട് ദേവന്മാരുടെ സംശയംതീർന്നു. ഇനി രാവ

ണവധാനന്തരം യുദ്ധക്കളത്തിൽ നിൽക്കുന്ന രാമനെ സ്മരിച്ച് നമസ്കരിക്കുന്നു. "മൂന്നുലോകങ്ങൾക്കും ഉപദ്രവകാരിയായ രാവണനെ സംഹരിച്ചശേഷം ഇടതുകയ്യിലെ വില്ല് നിലത്ത് ഊന്നിപ്പിടിച്ചവനും, വലത്തുകയ്യിലെ ദിവ്യാസ്ത്രം ചുഴറ്റുന്നവനും, ലേശം ചുവപ്പുനിറം കലർന്ന കണ്ണുകളോടുകൂടിയവനും, ശരങ്ങളേറ്റ് മുറിപ്പെട്ട ശരീരത്തോടുകൂടിയവനും, കോടിസൂര്യന്മാർ ഒന്നിച്ചുദിച്ചുയർന്നാലെന്നപോലെയുള്ള ശോഭയോടുകൂടിയവനും, ദേവന്മാരാൽ നമസ്കരിക്കപ്പെട്ടവനും, വീരശ്രീലാളിതനുമായ ഭഗവാൻ ശ്രീരാമൻ നമ്മളെയെല്ലാവരേയും അനുഗ്രഹിച്ചരുളുമാറാകട്ടെ."



## പന്ത്രണ്ടാം സർഗം
## വിഭീഷണപട്ടാഭിഷേകം

വിഭീഷണൻ ഹനുമാൻ അംഗദൻ ലക്ഷ്മണൻ സുഗ്രീവൻ ജാംബവാൻ എന്നിവരേയും മറ്റു വാനരന്മാരേയും നോക്കി സന്തോഷത്തോടെ ശ്രീരാമൻ പറഞ്ഞു. "നിങ്ങൾ എല്ലാവരുടേയും കയ്യൂക്കുകൊണ്ടാണ് രാവണൻ കൊല്ലപ്പെട്ടത്. നിങ്ങളുടെ കീർത്തി ലോകമുള്ള കാലത്തോളം നിലനിൽക്കും. നിങ്ങളുടെ പരാക്രമത്തെ പ്രകാശിപ്പിക്കുന്ന ഈ കഥ കലികാലദോഷങ്ങളെ നശിപ്പിക്കുന്നതായിത്തീരും. ഈ രാമായണം ഭക്തിയോടെ കീർത്തിക്കുന്നവർ പരമഗതിയെ പ്രാപിക്കും."

രാവണൻ മരിച്ച വിവരം അറിഞ്ഞ് മന്ദോദരിയും മറ്റു പത്നിമാരും യുദ്ധക്കളത്തിലേക്ക് ഓടിവന്നു. രാവണന്റെ ശരീരത്തിന്റെ കാൽക്കൽവീണ് ദീനദീനം വിലപിക്കാൻ തുടങ്ങി. താങ്ങാൻ സാധിക്കാത്ത ദുഃഖത്തോടെ വിഭീഷണനും രാവണന്റെ കാൽക്കൽവീണ് പലതും പറഞ്ഞ് കരഞ്ഞു. ശ്രീരാമൻ ലക്ഷ്മണനോടു പറഞ്ഞു. "വിഭീഷണനെ സമാധാനിപ്പിക്കൂ. അദ്ദേഹം രാവണന്റെ ശേഷക്രിയ ചെയ്യട്ടെ. ഇനി താമസിക്കുന്നത് ശരിയല്ല. രാവണപത്നിമാരെ സമാശ്വസിപ്പിച്ച് അന്തഃപുരത്തിലേക്ക് അയയ്ക്കാൻ പറയൂ." ലക്ഷ്മണൻ വിഭീഷണന്റെ സമീപത്തെത്തി. മരിച്ചുകിടക്കുന്ന രാവണന്റെ സമീപത്ത് ബോധംകെട്ട് കിടക്കുന്ന വിഭീഷണനെ ഉണർത്തിക്കൊണ്ട് ലക്ഷ്മണൻ പറഞ്ഞു. "വിഭീഷണ! അങ്ങ് ഇപ്പോൾ വല്ലാതെ ദുഃഖിക്കുന്നുവല്ലോ. ഈ രാവണൻ കഴിഞ്ഞ ജന്മത്തിൽ അങ്ങയുടെ ആരായിരുന്നു? അടുത്ത ജന്മത്തിൽ ആരായിത്തീരും? നമ്മളാരും തമ്മിൽ ജനനത്തിനുമുൻപും മരണശേഷവും യാതൊരു ബന്ധവുമില്ല. നദിയിൽ ഒഴുകിവരുന്ന മണൽത്തരികൾ തമ്മിൽത്തമ്മിൽ കൂടിച്ചേരുകയും അകന്നുപോവുകയും ചെയ്യുന്നില്ലേ? അതുപോലെയാണ് കാലംകൊണ്ട് ജീവജാലങ്ങൾ ബന്ധപ്പെടുന്നതും അകന്നുപോകുന്നതും. വിത്തിൽനിന്ന് ധാന്യങ്ങളും ധാന്യങ്ങളിൽനിന്ന് വീണ്ടും വിത്തുകളും ഉണ്ടാകുന്നില്ലേ? അതുപോലെയാണ് അച്ഛ

നിൽനിന്ന് മകനും മകനിൽനിന്ന് മകന്റെ മകനും ഉണ്ടാവുന്നത്. ഈശ്വരപ്രേരണയാൽ വികസിക്കുന്ന മായകൊണ്ടാണ് ജനനവും മരണവും സംഭവിക്കുന്നത്. അങ്ങും ഞാനും നമ്മുടെ കാലത്തുള്ള ചരാചരജീവികളും ജനിക്കേണ്ട സമയത്ത് ജനിക്കുകയും മരിക്കേണ്ട സമയമായാൽ മരിക്കുകയും ചെയ്യുന്നു. ജനനമില്ലാത്ത ഈശ്വര നാണ് മായകൊണ്ട് ജീവജാലങ്ങളെ സൃഷ്ടിക്കുകയും രക്ഷിക്കു കയും സംഹരിക്കുകയും ചെയ്യുന്നത്. ആഗ്രഹമൊന്നുമില്ലെങ്കിലും കുട്ടിക്കളിപോലെയാണ് ഈശ്വരന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ. ശരീരങ്ങൾക്കാണ് കൂടെക്കൂടെ മാറ്റമുണ്ടാവുന്നത്. അവയിലെ ജീവൻ ഒന്നാണ്. നാശരഹിതനാണ്. ശരീരം എന്നും ജീവൻ എന്നു മുള്ള ഭേദം അവിവേകം (തന്റെ വാസ്തവസ്വരൂപം അറിയായ്മ) കൊണ്ടാണ് തോന്നപ്പെടുന്നത്. ജനനം വർദ്ധന ക്ഷയം മരണം ഇവ യെല്ലാം കർമ്മഫലമാണ്. വിറകിന്റെ വലുപ്പചെറുപ്പങ്ങൾ അഗ്നി ക്കുള്ളതായി തോന്നുന്നപോലെയാണ് ശരീരത്തിന്റെ ജനനമരണ ങ്ങൾ ജീവന്റേതായി തോന്നപ്പെടുന്നത്.

ശരീരത്തെ താനായി അഭിമാനിക്കുമ്പോളാണ് ശരീരത്തിന്റെ അനുഭവങ്ങൾ തന്റേതായി തോന്നുന്നത്. ഉറക്കത്തിൽ ഞാനെന്ന തോന്നലാകുന്ന അഹങ്കാരം ലയിക്കുമ്പോൾ സംസാരാനുഭവമില്ല ല്ലോ. അതിൽനിന്ന് പ്രപഞ്ചാനുഭവങ്ങളെല്ലാം അഹങ്കാരത്തിൽ നി ന്നുണ്ടാവുന്നവയാണെന്നു മനസ്സിലാക്കാൻ കഴിയും. അഹങ്കാരത്തെ അകറ്റാൻ കഴിഞ്ഞാൽ ഉണർന്നിരിക്കുന്ന സമയത്തും സംസാര ബന്ധം കൂടാതിരിക്കാൻ സാധിക്കും. അതിനാൽ മായകൊണ്ട് തോന്നുന്ന അഹങ്കാരത്തേയും, മനസ്സിന്റെ വെറും ഭ്രമമാകുന്ന സംസാരാനുഭവങ്ങളേയും അകറ്റി, മനസ്സിനെ തന്നിൽത്തന്നെ ആത്മ സ്വരൂപനായി വിളങ്ങുന്ന രാമനിൽ ഉറപ്പിക്കൂ. പരമാത്മാവായ ഭഗവാൻ തന്നെയാണ് തന്റെ യോഗമായകൊണ്ട് രാമനായി മനുഷ്യ സ്വരൂപേണ അവതരിച്ചിരിക്കുന്നത്. ഇന്ദ്രിയങ്ങളുടെ വിഷയങ്ങളാ കുന്ന ശബ്ദസ്പർശരൂപരസഗന്ധങ്ങളിലുള്ള ആഗ്രഹത്തെ അകറ്റി, മനസ്സിനെ ആനന്ദസ്വരൂപനായ ആത്മാവിൽ ഉറപ്പിക്കൂ. ശരീരമാണ് താനെന്ന ദൃഷ്ടിയിലൂടെ നോക്കുമ്പോളാണ് ജ്യേഷ്ഠൻ അമ്മ അച്ഛൻ സുഹൃത്ത് എന്നിവരോടുള്ള സ്നേഹം നിലനിൽക്കുന്നത്. ആത്മ വിസ്മൃതിയാകുന്ന അജ്ഞാനംകൊണ്ടാണ് ശരീരമാണ് താനെന്ന്

അഭിമാനിക്കുന്നത്. അങ്ങനെയുള്ള അഭിമാനത്തിൽനിന്നാണ് ഭാര്യ ഗൃഹം ശബ്ദാദിവിഷയങ്ങൾ പലവിധ സമ്പത്തുക്കൾ സൈന്യം ഭണ്ഡാരം ഭൃത്യന്മാർ രാജ്യം ഭൂമി പുത്രന്മാർ ഇവരിലെല്ലാം സ്നേഹ മുണ്ടാവുന്നത്. ഇവയെല്ലാം ഏതു നിമിഷത്തിലും നശിക്കുന്നവ യാണ്. അവയോടുള്ള ബന്ധം വെറും താൽക്കാലികം മാത്രമാണ്. അതിനാൽ എഴുന്നേൽക്കൂ. രാമനെ ഭക്തിയോടെ ഹൃദയത്തിൽ ധ്യാനിച്ച് ശരീരത്തിൽ ഞാനെന്ന തോന്നലാകുന്ന അഹങ്കാരത്തെ അകറ്റി ആത്മജ്ഞാനിയായിത്തീരൂ. പ്രാരബ്ധം അനുസരിച്ച് വന്നു ചേരുന്ന രാജ്യം മുതലായവയെ നിസ്സംഗനായി അനുഭവിച്ചുകൊണ്ട് ജീവിക്കൂ. കഴിഞ്ഞതിനെപ്പറ്റി ചിന്തിക്കാതിരിക്കുക. വരാൻ പോകു ന്നതിനെപ്പറ്റി മനോരാജ്യം വിചാരിക്കാതിരിക്കുക. വർത്തമാനകാ ലത്ത് മാത്രം മനസ്സിനെ ഉറപ്പിച്ച് അതാതു സമയത്ത് ചെയ്യേണ്ട കർത്തവ്യങ്ങളെ അനുഷ്ഠിക്കുക ഇവയാണ് വിവേകിയായ ഒരുവൻ ചെയ്യേണ്ടത്. അങ്ങയോട് ജ്യേഷ്ഠന്റെ സംസ്കാരാദിക്രിയകളെ ചെയ്യാൻ രാമൻ നിർദ്ദേശിക്കുന്നു. കരയുന്ന രാവണപത്നിമാരെ സമാധാനിപ്പിച്ച് അന്തഃപുരത്തിലേക്ക് പറഞ്ഞയയ്ക്കൂ." ലക്ഷ്മ ണന്റെ ഉപദേശം കേട്ട് ശോകമോഹങ്ങൾ അകന്ന വിഭീഷണൻ രാമന്റെ സമീപത്തുചെന്നുനിന്നു. ധർമ്മത്തിനും അർത്ഥത്തിനും യോജിച്ചവിധത്തിൽ പറഞ്ഞു. "രാവണൻ ക്രൂരനും അസത്യം പറ യുകയും പ്രവർത്തിക്കുകയും ചെയ്യുന്നവനും, ധർമ്മം ഉപേക്ഷിച്ച വനും, പരസ്ത്രീകളെ ദുഷിപ്പിച്ചവനുമായ നീചനല്ലേ? അങ്ങനെ യുള്ള ഒരാളുടെ ശേഷക്രിയ ചെയ്യാൻ ഞാൻ ഇഷ്ടപ്പെടുന്നില്ല." ശ്രീരാമൻ പറഞ്ഞു. "മരണംവരെ മാത്രമേ വിരോധത്തിനു സ്ഥാന മുള്ളൂ. സീതയെ വീണ്ടെടുക്കലാകുന്ന നമ്മുടെ കാര്യം സാധിച്ചു കഴിഞ്ഞിരിക്കുന്നു. അതിനാൽ ഇനി രാവണൻ അങ്ങെക്കെന്ന പോലെ എനിക്കും സഹോദരനാണ്. അദ്ദേഹത്തിന്റെ ശേഷക്രിയ വിധിപോലെ ചെയ്യൂ."

ശ്രീരാമൻ ഇങ്ങനെ അരുളിച്ചെയ്യുന്നതുകേട്ട വിഭീഷണൻ മണ്ഡോ ദരീരാജ്ഞിയെ നല്ലവാക്കുകളെകൊണ്ട് സാന്ത്വനം ചെയ്തു. വള രെവേഗം ജ്യേഷ്ഠന്റെ ശരീരം ദഹിപ്പിക്കാനുള്ള ഏർപ്പാടുകൾ ചെയ്തു. വലിയ ഒരു ചിത തയ്യാറാക്കി രാവണന്റെ ശരീരത്തെ ബന്ധുക്കളോടൊന്നിച്ച് അതിൽ എടുത്തുവച്ച് തീ കൊളുത്തി. മുങ്ങി

ക്കുളിച്ച് ഈറൻവസ്ത്രത്തോടെ വന്ന് വിഭീഷണൻ ദർഭ വിരിച്ച് അതിൽ അരി തുളസിയില എള്ള് എന്നിവ സമർപ്പിച്ച് ശേഷക്രിയ ചെയ്തു. മരിച്ച ജ്യേഷ്ഠന്റെ ജീവന് ഗതിവരണമെന്ന് പ്രാർത്ഥിച്ച് ചിതയെ പ്രദക്ഷിണംവെച്ച് നമസ്കരിച്ചു. രാവണന്റെ പത്നിമാരെ വീണ്ടുംവീണ്ടും നല്ലവാക്കുകൾ പറഞ്ഞ് സമാശ്വസിപ്പിച്ച് അന്തഃപുരത്തിലേക്ക് അയച്ചു. അതിനുശേഷം വിഭീഷണൻ ശ്രീരാമന്റെ മുൻപിൽ വന്ന് വിനയത്തോടെ നിന്നു. ശത്രുവിനെ കൊല്ലാൻ കഴിഞ്ഞതിൽ സുഗ്രീവനോടും ലക്ഷ്മണനോടും വാനരന്മാരോടുംകൂടി രാമൻ സന്തോഷിച്ചു. മാതലി രാമനെ പ്രദക്ഷിണംചെയ്ത് നമസ്കരിച്ച് യാത്രാനുവാദം വാങ്ങി, തേരോടുകൂടി സ്വർഗത്തിലേക്ക് പോയി. അനന്തരം രാമൻ ലക്ഷ്മണനോട് പറഞ്ഞു. "വിഭീഷണന് ഞാൻ മുൻപുതന്നെ ലങ്കാരാജ്യം കൊടുത്തിരുന്നു. നീ ഇപ്പോൾ രാജധാനിയിൽച്ചെന്ന് വിഭീഷണനെ വിധിയാംവണ്ണം അഭിഷേകം ചെയ്യിച്ചിട്ട് വരൂ." ശ്രീരാമൻ പറഞ്ഞപ്രകാരം ലക്ഷ്മണൻ അരമനയിൽച്ചെന്ന് നാലു സമുദ്രത്തിൽനിന്നും സ്വർണ്ണക്കുടങ്ങളിൽക്കൊണ്ടുവന്ന വെള്ളംകൊണ്ട്, മന്ത്രിമാരുടെ സാന്നിധ്യത്തിൽ, വിഭീഷണനെ ലങ്കാചക്രവർത്തിയായി അഭിഷേകം ചെയ്യിപ്പിച്ചു. അതിനുശേഷം പൗരന്മാരോടും മന്ത്രിമാരോടും പലവിധ കാഴ്ചദ്രവ്യങ്ങളോടുകൂടി വിഭീഷണൻ ശ്രീരാമന്റെ കാൽക്കൽവന്ന് നമസ്കരിച്ചു. വിഭീഷണനെ ലങ്കാരാജാവായി കണ്ടതിൽ ശ്രീരാമൻ സന്തോഷിച്ചു. സുഗ്രീവനെ ആലിംഗനം ചെയ്തുകൊണ്ട് രാമൻ പറഞ്ഞു. "അങ്ങയുടെ സഹായംകൊണ്ടാണ് എനിക്ക് രാവണനെ കൊല്ലാനും വിഭീഷണനെ ലങ്കയിലെ രാജാവാക്കി വാഴിക്കാനും കഴിഞ്ഞത്."

അനന്തരം വിനയാന്വിതനായി സമീപത്തു നിൽക്കുന്ന ഹനുമാനോട് ശ്രീരാമൻ പറഞ്ഞു. "വിഭീഷണന്റെ സമ്മതം വാങ്ങി അങ്ങ് വേഗം അശോകവനികയിലേക്ക് ചെല്ലൂ. രാവണവധം ഉൾപ്പടെയുള്ള സകലവിവരങ്ങളും സീതയെ അറിയിക്കൂ. സീതയുടെ മറുപടി എന്താണെന്ന് വേഗം മടങ്ങിവന്ന് എന്നോട് പറയൂ." രാമന്റെ ആജ്ഞയനുസരിച്ച് ഹനുമാൻ അതിവേഗത്തിൽ അശോകവനികയിൽ എത്തി. രാക്ഷസിമാരുടെ മദ്ധ്യത്തിൽ രാമനെത്തന്നെ ചിന്തിച്ച് ദുഃഖിതയായിരിക്കുന്ന സീതയെ കണ്ടു. ഹനുമാൻ സീതയെ നമസ്കരിച്ച് തൊഴുതുകൊണ്ട് നിന്നു. ഹനുമാനെ അല്പസമയം കഴി

ഞ്ഞാണ് സീത തിരിച്ചറിഞ്ഞത്. അതോടെ ദേവി പ്രസന്നയായി ത്തീർന്നു. അപ്പോൾ ഹനൂമാൻ ശ്രീരാമന്റെ വാക്കുകളെ സീതയെ കേൾപ്പിച്ചു. "ദേവി! രാമൻ, സുഗ്രീവൻ വാനരന്മാർ വിഭീഷണൻ എന്നിവരുടെ സഹായത്തോടെ, പുത്രന്മാരോടും സൈന്യത്തോടും കൂടി രാവണനെ സംഹരിച്ചു. ലക്ഷ്മണസമേതനായ രാമൻ ഭവതി യോട് ക്ഷേമാന്വേഷണം പറയുന്നു." പ്രാണാധികപ്രിയനായ രാമന്റെ വാക്കുകൾ ഹനുമാനിലൂടെ കേൾക്കാൻ കഴിഞ്ഞ സീത സന്തോഷ ത്താൽ മതിമറന്ന് ഗൽഗദസ്വരത്തിൽ പറഞ്ഞു. "എനിക്ക് ഇത്രയുമ ധികം പ്രിയപ്പെട്ട വർത്തമാനം വന്ന് അറിയിച്ചുവല്ലോ. അതിന് എന്ത് സമ്മാനമാണ് ഞാൻ അങ്ങയ്ക്ക് തരേണ്ടത്? ഇതിനുതക്ക ഒരു പ്രതി ഫലം മൂന്നുലോകങ്ങളിലും നോക്കിയിട്ട് ഞാൻ കാണുന്നില്ല. ലോക ത്തിലെ എല്ലാ രത്നങ്ങളും ആഭരണങ്ങളും തന്നാൽപ്പോലും ഈ പ്രിയവാക്കിനു പ്രതിഫലമാകില്ല." ഹനുമാൻ സീതാദേവിയോട് മറു പടി പറഞ്ഞു. "ശത്രുവിനെ ജയിച്ച് യുദ്ധക്കളത്തിൽ നിന്നരുളുന്ന രാമനെ കാണാൻ കഴിഞ്ഞ സന്തോഷത്തിനു മുൻപിൽ എനിക്ക് ലോകത്തിലെ എല്ലാ രത്നങ്ങളും സകലസമ്പത്തും എത്രയോ തുച്ഛ മാണ്." സീത പറഞ്ഞു. "മാരുതേ! സകലഗുണങ്ങളുടേയും വിളനി ലമാണ് അങ്ങ്. എനിക്ക് രാമനെ കാണാൻ ധൃതിയായി. അതിന് അവിടുന്ന് വേഗം അനുജ്ഞ നൽകണമെന്ന് പറയൂ." "അങ്ങനെ യാവാം" എന്നുപറഞ്ഞ് സീതയെ നമസ്കരിച്ച് ഹനുമാൻ വേഗം ശ്രീരാമന്റെ മുൻപിലെത്തി. സീതാദേവി പറഞ്ഞതെല്ലാം കേൾപ്പി ച്ചു. "സീതാദേവിയെ വീണ്ടെടുക്കാനാണല്ലോ ഈ പരിശ്രമമെല്ലാം ചെയ്തത്. ആ ദേവിയെ ദർശിക്കാൻ ദയ ചെയ്യണം." ഹനുമാൻ പറഞ്ഞതുകേട്ട് രാമൻ വിഭീഷണനോട് പറഞ്ഞു. "സീത കുളിച്ച് വസ്ത്രാഭരണങ്ങൾ അണിഞ്ഞ് വേഗം എന്റെ മുൻപിൽ വരാൻ ഏർപ്പാട് ചെയ്യൂ." വിഭീഷണൻ ഉടൻതന്നെ അശോകവനിക യിൽച്ചെന്ന് രാക്ഷസസ്ത്രീകളെക്കൊണ്ട് സീതാദേവിയെ സ്നാനം ചെയ്യിപ്പിച്ചു. ദിവ്യങ്ങളായ വസ്ത്രാഭരണങ്ങളെക്കൊണ്ട് അലങ്കരി പ്പിച്ചു. പല്ലക്കിൽക്കയറ്റി അകമ്പടിക്കാരോടുകൂടി ശ്രീരാമന്റെ സമീപത്തേക്ക് പുറപ്പെട്ടു. വാനരന്മാർ സീതയെ ഒരുനോക്കു കാണാ നായി പല്ലക്കിനുചുറ്റും തടിച്ചുകൂടി. രാക്ഷസന്മാർ വാനരന്മാരെ തടുത്തു. അതു കണ്ട് രാമൻ പറഞ്ഞു. "വിഭീഷണ! എന്തിനാണ്

വാനരന്മാരെ തടുക്കുന്നത്? സീത കാൽനടയായിത്തന്നെ എന്റെ സമീപത്തേക്ക് വരട്ടെ. വാനരന്മാർ സ്വന്തം മാതാവിനെ എന്നപോലെ സീതയെ കണ്ടുകൊള്ളട്ടെ" എന്നുപറഞ്ഞു. അതുകേട്ട സീത പല്ല ക്കിൽ നിന്നിറങ്ങി തലതാഴ്ത്തിക്കൊണ്ട് മെല്ലെമെല്ലെ നടന്ന് രാമന്റെ മുൻപിൽവന്നുനിന്നു.

സീതയോട് ശ്രീരാമൻ പറഞ്ഞു. "ഞാൻ എന്റെ പൗരുഷത്തിനു സംഭവിച്ച ഹാനിയെ തീർക്കാനാണ് രാവണനേയും രാക്ഷസന്മാ രേയും സംഹരിച്ച് ഭവതിയെ മോചിപ്പിച്ചത്. അല്ലാതെ ഭവതിയിലുള്ള സ്നേഹാധിക്യംകൊണ്ടല്ല. രാവണന്റെ അധീനത്തിൽ ഒരുകൊല്ലം താമസിച്ച ഭവതിയെ ഞാൻ സ്വീകരിക്കാൻ ഉദ്ദേശിക്കുന്നില്ല. ഭവ തിക്ക് ഇനി എവിടെ വേണമെങ്കിലും പോകാം. ആരെ വേണമെ ങ്കിൽ സ്വീകരിക്കാം. കണ്ണിൽ അസുഖം ബാധിച്ചവന് വിളക്കിലേക്ക് നോക്കുമ്പോൾ തോന്നുന്നപോലെയുള്ള അസഹ്യതയാണ് എനിക്ക് ഭവതിയെ കാണുമ്പോൾ അനുഭവപ്പെടുന്നത്." രാമന്റെ ഇപ്രകാര മുള്ള വാക്കുകൾ കേട്ട് ലക്ഷ്മണനും വിഭീഷണനും ഹനുമാനും സുഗ്രീവനും മറ്റുള്ള വാനരന്മാരും ഞെട്ടിത്തരിച്ചുപോയി. ശ്രീരാ മന്റെ പരുഷവാക്കുകൾ സീതയ്ക്ക് താങ്ങാൻ കഴിയുന്നതിലും എത്രയോ അധികമായിരുന്നു. ധാരധാരയായൊഴുകുന്ന കണ്ണീരോടെ സീത ലക്ഷ്മണനോട് പറഞ്ഞു. "അനുജ! എനിക്ക് ഒരഗ്നികുണ്ഡം തയ്യാറാക്കിത്തരൂ. ഭർത്താവിനാൽ ഉപേക്ഷിക്കപ്പെട്ട ഞാനിനി ജീവി ച്ചിരിക്കാൻ ഉദ്ദേശിക്കുന്നില്ല." ശ്രീരാമന്റെ അഭിപ്രായം മനസ്സിലാ ക്കിയ ലക്ഷ്മണൻ, മനസ്സില്ലാമനസ്സോടെ, അഗ്നികുണ്ഡം തയ്യാറാക്കി ഒരു ജീവച്ഛവമെന്നപോലെ ജ്യേഷ്ഠന്റെ പിന്നിൽ വന്നുനിന്നു. സീത രാമനെ പ്രദക്ഷിണം വെച്ചു. അഗ്നികുണ്ഡത്തിനു മുൻപിൽ കൂപ്പു കയ്യോടെ നിന്നു പ്രാർത്ഥിച്ചു. "രാമനെവിട്ട് എന്റെ മനസ്സ് മറ്റൊന്നി ലേക്കും പോയിട്ടില്ലെന്നതിനു വിശ്വസാക്ഷിയായ അഗ്നിദേവൻ തന്നെ പ്രമാണം." ഇങ്ങനെ പറഞ്ഞ് അഗ്നികുണ്ഡത്തെ പ്രദക്ഷിണംവെച്ച് സീത തീയിലേക്ക് എടുത്തുചാടി. അതുകണ്ട സകലജീവജാലങ്ങളും ദുഃഖപരവശരായി പൊട്ടിക്കരഞ്ഞു. ദേവന്മാർ പരസ്പരം പറഞ്ഞു. "എല്ലാം അറിയുന്ന രാമൻ എന്താണ് ലക്ഷ്മീഭഗവതിയായ സീത യെ ഇങ്ങനെ ഉപേക്ഷിച്ചത്?"



## പതിമൂന്നാം സർഗം
## സീതാസ്വീകാരം

അനന്തരം ഇന്ദ്രൻ യമൻ വരുണൻ കുബേരൻ മുതലായ ദിക്പാലന്മാരും പരമശിവൻ ബ്രഹ്മാവ് മുതലായ ദേവശ്രേഷ്ഠന്മാരും ലങ്കയിലേക്ക് വന്നു. മഹർഷിമാർ സിദ്ധന്മാർ ചാരണന്മാർ സാദ്ധ്യന്മാർ ഗന്ധർവ്വന്മാർ അപ്സരസ്ത്രീകൾ ഇവരെല്ലാം വിമാനത്തിൽ ശ്രീരാമന്റെ മുന്നിൽ വന്നിറങ്ങി. അവർ രാമനെ തൊഴുതുകൊണ്ട് പറഞ്ഞു. "അവിടുന്ന് പതിന്നാലുലോകങ്ങളുടേയും സൃഷ്ടികർത്താവാണ്. എല്ലാം സാക്ഷിഭാവത്തിൽ അറിയുന്നവനാണ്. ജ്ഞാനസ്വരൂപനാണ്. വസുക്കളിൽ എട്ടാമനായ അഗ്നിയാണ്. ഏകാദശരുദ്രന്മാരിൽ അവിടുന്ന് ശങ്കരനാണ്. ലോകത്തിന്റെ സൃഷ്ടികർത്താവായ ബ്രഹ്മാവും അവിടുന്നുതന്നെ. വിരാട്സ്വരൂപിയായ അങ്ങയുടെ നാസികകൾ അശ്വിനീദേവന്മാരാണ്. കണ്ണുകൾ സൂര്യചന്ദ്രന്മാരാണ്. ലോകത്തിന്റെ ആദിയിൽ ഉള്ളവനും അവസാനത്തിൽ ശേഷിക്കുന്നവനുമാണ് അങ്ങ്. നിത്യനും ഏകനും എപ്പോഴും വിളങ്ങുന്നവനുമാണ്. സദാ ശുദ്ധനും നിത്യമുക്തനും സത്വാദിമൂന്നു ഗുണങ്ങളും ഇല്ലാത്തവനും അദ്വിതീയസ്വരൂപിയുമാണ്. മായകൊണ്ട് ജ്ഞാനം മറയപ്പെട്ട അജ്ഞരുടെ ദൃഷ്ടിയിൽ അവിടുന്ന് വെറും മനുഷ്യനായി തോന്നപ്പെടുകയാണ്. നിന്തിരുവടിയുടെ തിരുനാമത്തെ സദാ സ്മരിക്കുന്ന ഭക്തന്മാരുടെ ഹൃദയത്തിൽ അവിടുന്ന് എപ്പോഴും ജ്ഞാനസ്വരൂപനായി പ്രകാശിച്ചുകൊണ്ടിരിക്കുന്നു. രാവണൻ ലോകപാലന്മാരായ ഞങ്ങളുടെ സ്ഥാനങ്ങളെല്ലാം അപഹരിച്ചിരുന്നു. ദുഷ്ടനായ അവനെ അങ്ങ് സംഹരിച്ചതോടെ ഞങ്ങൾക്ക് ഞങ്ങളുടെ സ്ഥാനങ്ങൾ തിരിച്ചുകിട്ടിയിരിക്കുന്നു." ഇങ്ങനെ ദേവന്മാരെല്ലാം സ്തുതിച്ചുകഴിഞ്ഞപ്പോൾ സത്യമാർഗ്ഗത്തിൽമാത്രം നിൽക്കുന്ന രാമനെ ബ്രഹ്മദേവൻ സ്തുതിക്കാൻ ആരംഭിച്ചു.

"സർവ്വവ്യാപിയും, എല്ലാറ്റിന്റേയും നിലനിൽപിന് കാരണഭൂതനും, ആത്മജ്ഞാനികളാൽ ഹൃദയത്തിൽ ധ്യാനിക്കപ്പെടുന്നവനും, ഉപേക്ഷിക്കുക സ്വീകരിക്കുക എന്നീ രണ്ടു ഭാവങ്ങൾ ഇല്ലാത്തവനും,

സർവോൽകൃഷ്ടനും ഏകനും എല്ലാത്തിലും ഉണ്മയായി സ്ഥിതി ചെയ്യുന്നവനും, എല്ലാവരുടേയും ഹൃദയത്തിൽ ആത്മസ്വരൂപേണ വിളങ്ങുന്നവനും, അറിവാകുന്ന സ്വരൂപത്തോടുകൂടിയവനുമായ അങ്ങയെ ഞാൻ നമസ്കരിക്കുന്നു. പ്രാണായാമംകൊണ്ട് പ്രാണനേയും അപാനനേയും ഹൃദയത്തിൽ അടക്കി നിശ്ചലമായി നിർത്തി, സകല സംശയങ്ങളേയും ശബ്ദാദിവിഷയങ്ങളോടുള്ള ബന്ധത്തേയും അകറ്റി അജ്ഞാനത്തെ നശിപ്പിച്ച സാധകന്മാർ, യാതൊരുവനെ ആത്മസ്വരൂപേണ എപ്പോഴും ഹൃദയത്തിൽ കണ്ടുകൊണ്ടിരിക്കുന്നുവോ, രത്നകിരീടം അണിഞ്ഞവനും, സൂര്യനുതുല്യം പ്രകാശിക്കുന്നവനുമായ രാമനെ ഞാൻ നമസ്കരിക്കുന്നു. മായയ്ക്ക് അതീതനും, ലക്ഷ്മീവല്ലഭനും, ആദിയിലുള്ളവനും, ജഗത്തിന് കാരണഭൂതനും, ആർക്കും അളന്നു കണക്കാക്കാൻ കഴിയാത്ത മഹിമയോടുകൂടിയവനും, അജ്ഞാനത്തെ നശിപ്പിക്കുന്നവനും, മുനികളാൽ വന്ദിക്കപ്പെടുന്നവനും, യോഗികളാൽ ധ്യാനിക്കപ്പെടുന്നവനും, യോഗത്തെ ഉപദേശിച്ചവനും, എങ്ങും നിറഞ്ഞവനും, ലോകരെ മുഴുവൻ സന്തോഷിപ്പിക്കുന്നവനും, അത്യന്ത സുന്ദരനുമായ രാമനെ ഞാൻ നമസ്കരിക്കുന്നു. ഉണ്ടാവുക ഇല്ലാതാവുക എന്നീ രണ്ടനുഭവങ്ങളും ഇല്ലാത്തവനും, പരമശിവൻ മുതലായ ദേവശ്രേഷ്ഠന്മാരാൽപോലും പൂജ്യനും, നിത്യനും ശുദ്ധനും എല്ലാത്തേയും അറിയുന്നവനും, അവസാനമില്ലാത്തവനും, സകല ദുഷ്ടരാക്ഷസന്മാരേയും നശിപ്പിച്ചവനുമായ രാമനെ ഞാൻ നമസ്കരിക്കുന്നു.

"അവിടുന്ന് എന്റെ നാഥനാണ്. ദേവന്മാരായ ഞങ്ങൾ ആവശ്യപ്പെട്ടതായ രാവണവധത്തെ സാധിപ്പിച്ചവനാണ്. അഭിമാനമില്ലാത്തവനും, ലക്ഷ്മീപതിയും, എല്ലാ പ്രപഞ്ചവസ്തുക്കളേയും തന്നിൽ ധരിക്കുന്നവനും, ഭക്തികൊണ്ട് പ്രാപിക്കാൻ കഴിയുന്നവനും, ഭക്തന്മാർ ധ്യാനിക്കുന്ന സ്വരൂപത്തിൽ അവർക്ക് ദർശനംകൊടുത്ത് അനുഗ്രഹിക്കുന്നവനും, സംസാരവാസനകളെ നശിപ്പിക്കുന്നവനും, യോഗാനുഷ്ഠാനംകൊണ്ട് ശുദ്ധമായ മനസ്സോടുകൂടിയവർക്ക് എപ്പോഴും ഹൃദയത്തിൽ പ്രകാശിക്കുന്നവനുമായ അവിടുത്തേക്ക് നമസ്കാരം. ലോകവസ്തുക്കളുടെ ആദിയിലും അവസാനത്തിലും ഉള്ളവനും, പ്രമാണങ്ങളെക്കൊണ്ട് അറിയാൻ കഴിയാത്തവനും, ഭക്തി ശ്രദ്ധ എന്നിവയോടുകൂടിയവർക്ക് ഭജിക്കാൻ തക്കവനും, കരി

ക്കുവളപ്പൂപോലെ നീലനിറത്തോടുകൂടിയവനുമായ രാമനെ ഞാൻ നമസ്കരിക്കുന്നു. ഊഹിക്കാൻപോലും കഴിയാത്ത സ്വരൂപത്തോടു കൂടിയവനും, അഭിമാനത്തിന്റെ ലേശംപോലുമില്ലാത്തവനും, മുനിമാരാൽ ബഹുമാന്യനുമായ അങ്ങയെ മായയിൽ ആസക്തരായ ആർക്കാണ് അറിയാൻ കഴിയുക? ദേവന്മാരാൽ ആരാധിക്കപ്പെടുന്നവനും, പരമശിവൻ മുതലായ ദേവശ്രേഷ്ഠന്മാരാൽ വന്ദിക്കപ്പെടുന്നവനും, ആനന്ദത്തിന്റെ ഉത്ഭവസ്ഥാനവുമായ രാമനെ ഞാൻ നമസ്കരിക്കുന്നു. വേദങ്ങളാലും ശാസ്ത്രങ്ങളാലും പ്രതിപാദിക്കപ്പെടുന്നവനും, നിത്യാനന്ദസ്വരൂപനും, നിർവികല്പജ്ഞാനസ്വരൂപനും, അനാദിയുമാണ് അവിടുന്ന് എങ്കിലും, എന്നെപ്പോലെയുള്ള ഭക്തന്മാർക്ക് ഭജിക്കാനായി മനുഷ്യസ്വരൂപത്തെ സ്വീകരിച്ചവനും, മരതകരത്നത്തിന്റെ കാന്തിയോടുകൂടിയവനുമായ രാമനെ ഞാൻ നമസ്കരിക്കുന്നു. ബ്രഹ്മജ്ഞാനത്തെ പ്രകാശിപ്പിക്കുന്നതും, ബ്രഹ്മാവായ ഞാൻ സ്തുതിച്ചതുമായ ഈ സ്തോത്രംകൊണ്ട് സർവ്വാഭീഷ്ടപ്രദനും ശ്യാമളവർണ്ണനുമായ രാമനെ ശ്രദ്ധാഭക്തികളോടെ സ്തുതിക്കുകയും, ഹൃദയത്തിൽ അദ്ദേഹത്തെ ധ്യാനിക്കുകയും ചെയ്യുന്ന മനുഷ്യൻ, എല്ലാ പാപങ്ങളിൽനിന്നും മുക്തനായിത്തീരും."

ഇങ്ങനെ ബ്രഹ്മദേവൻ സ്തുതിച്ചുകഴിഞ്ഞപ്പോൾ അഗ്നിദേവൻ സീതയോടുകൂടി അവിടെ പ്രത്യക്ഷനായി വന്നു. അരുണവർണ്ണത്തോടുകൂടിയവളും, ചുവന്ന പട്ടുവസ്ത്രം ധരിച്ചവളും, ദിവ്യാഭരണഭൂഷിതയും, അത്യന്തം തേജസ്വിനിയുമായ സീതാദേവിയെ രാമന്റെ മുൻപിൽ നിർത്തികൊണ്ട് അഗ്നിദേവൻ പറഞ്ഞു. "രാമ! സീത പരമപവിത്രയാണ്. ദോഷത്തിന്റെ കണികപോലുമില്ലാത്തവളാണ്. പാതിവ്രത്യത്തിന്റെ മാതൃകാസ്വരൂപിണിയാണ്. ദേവിയെ സ്വീകരിച്ചാലും. ഇത് എന്റെ അപേക്ഷയല്ല, കല്പനയാണ്." സന്തുഷ്ടനായ രാമൻ അഗ്നിയെ പൂജിച്ച് സൽക്കരിച്ചശേഷം സീതയെ സ്വീകരിച്ചു. (രാമന് സീതയിൽ സംശയമുണ്ടായിട്ടല്ല, ജനമദ്ധ്യത്തിൽ സീതയുടെ ശുദ്ധി തെളിയിക്കാനാണ് ആദ്യം ചില അനിഷ്ടവാക്കുകൾ പറഞ്ഞത്). സീതാസമേതനായി വിരാജിച്ചരുളുന്ന രാമനെ ഇന്ദ്രൻ കൈകൂപ്പിതൊഴുത് ഭക്തികൊണ്ട് ഗദ്ഗദകണ്ഠത്തോടെ സ്തുതിച്ചു.

"നീലത്താമരപോലെയുള്ള നിറത്തോടുകൂടിയവനും, സംസാര

മാകുന്ന വനത്തിന് കാട്ടുതീപോലെ വിനാശകാരണനും, പാർവ്വതീ ദേവിയുടെ ഹൃദയത്തിൽ എപ്പോഴും ആനന്ദസ്വരൂപേണ വിള ങ്ങുന്നവനും, പ്രപഞ്ചത്തിന്റെ ഉൽപ്പത്തിക്കും നാശത്തിനും ഹേതു ഭൂതനും, പരമശിവൻ ബ്രഹ്മാവ് മുതലായ ദേവശ്രേഷ്ഠന്മാരാൽ പോലും ആരാധ്യനുമായ രാമനെ ഞാൻ ശരണം പ്രാപിക്കുന്നു. ദേവ ന്മാരുടെ ദുഃഖത്തെ നശിപ്പിക്കുന്നവനും, സ്വതേ സ്വരൂപമില്ലാത്തവ നെങ്കിലും, മനുഷ്യരൂപത്തിൽ അവതരിച്ചവനും, എല്ലാവരാലും സ്തുതിക്കപ്പെടുന്നവനും, ദേവശ്രേഷ്ഠന്മാരേക്കാൾ ശ്രേഷ്ഠനും, പര മാനന്ദസ്വരൂപനും, സർവോൽകൃഷ്ടനും, ഭൂമിയുടെ ഭാരത്തെ നശി പ്പിക്കാനായി അവതരിച്ചവനും, ശ്രീഹരിയും, എല്ലാവരുടേയും നിയ ന്താവുമായ രാമനെ ഞാൻ ഭജിക്കുന്നു. തന്നെ ഭജിക്കുന്നവരിൽ ആനന്ദത്തെ വർഷിക്കുന്നവനും, ശരണംപ്രാപിക്കുന്നവരുടെ സക ലവിധ ദുഃഖങ്ങളും നശിപ്പിക്കുന്ന തിരുനാമങ്ങളോടുകൂടിയവനും, തപസ്സ് യോഗം ഇവയാൽ നിർമ്മലമായിത്തീർന്ന മനസ്സുകൊണ്ട് യോഗികൾക്ക് പ്രാപിക്കാൻ കഴിയുന്നവനും, സുഗ്രീവന്റെ സുഹൃ ത്തുമായ രാമനെ ഞാൻ ഭജിക്കുന്നു. സദാസമയവും വിഷയാനു ഭൂതിയിൽ മുഴുകിക്കഴിയുന്നവർക്ക് വളരെവളരെ ദൂരത്തിലിരിക്കു ന്നവനും, എപ്പോഴും യോഗം അഭ്യസിക്കുന്നവർക്ക് സ്വന്തം ഹൃദയ ത്തിൽ ആത്മസ്വരൂപേണ അനുഭവപ്പെടുന്നവനും, ജ്ഞാനത്തി ന്റെയും ആനന്ദത്തിന്റെയും മൂലകാരണവും, വിദേഹരാജകുമാ രിയായ സീതയ്ക്ക് ആനന്ദദായകമായ സ്വരൂപത്തോടുകൂടിയവനു മായ രാഘവനെ ഞാൻ ഭജിക്കുന്നു.

"ഭഗവാനേ! മഹത്തായ യോഗമായയെ ഉപാധിയായി സ്വീകരി ച്ചാണ് അങ്ങ് വെറും വിനോദത്തിനായി മനുഷ്യരൂപേണ അവതരി ച്ചിരിക്കുന്നത്. അവിടുത്തെ ലീലകളെ കേട്ടുകേട്ട് കാതുകുളിർത്ത ഭക്തന്മാർ ലോകത്തിൽ എപ്പോഴും ആനന്ദസ്വരൂപരായി കാണപ്പെ ടുന്നു. ഞാൻ ഇന്ദ്രപദവിയിൽ അഭിമാനിക്കുന്നവനും, അമൃതപാന ത്താൽ മതിമറന്ന് സർവ്വേശ്വരനായ അങ്ങയെ അറിയാതെയും അറി യാൻപോലും ശ്രമിക്കാതെയും കഴിയുകയാണ്. ഇപ്പോൾ അവി ടുത്തെ പാദാരവിന്ദങ്ങളെ ആശ്രയിക്കാൻ കഴിഞ്ഞതിനാൽ ഞാൻ ത്രൈലോക്യചക്രവർത്തിയാണെന്നുള്ള അഹങ്കാരം നശിച്ചിരിക്കുന്നു. മിന്നിത്തിളങ്ങുന്ന രത്നങ്ങൾ പതിച്ച തോൾവളകൾ അണിഞ്ഞവ

നും, ഭൂമിക്ക് ഭാരഭൂതരായ അസുരന്മാരേയും രാക്ഷസന്മാരേയും സംഹരിച്ചവനും, ശരൽക്കാലചന്ദ്രനെപ്പോലെ സുന്ദരമായ മുഖത്തോടുകൂടിയവനും, ചെന്താമരയിതൾപോലെ മനോഹരമായ കണ്ണുകളോടുകൂടിയവനും, ആദിയും അവസാനവും ഇല്ലാത്തവനും ആർക്കും അറിയാൻ കഴിയാത്തവനുമായ രാമനെ ഞാൻ ഭജിക്കുന്നു. ഇന്ദ്രനീലക്കല്ല് മേഘം എന്നിവയെപ്പോലെ നീലനിറത്തോടുകൂടിയവനും, വിരാധൻ മുതലായ രാക്ഷസന്മാരെക്കൊന്ന് ലോകത്തിന് സമാധാനം നൽകിയവനും, കിരീടം മുതലായ അലങ്കാരങ്ങളാൽ ശോഭിക്കുന്നവനും, ശ്രീമഹാദേവന്റെ പരമധനവും, രഘുക്കളുടെ നാഥനുമായ രാമചന്ദ്രനെ ഞാൻ ഭജിക്കുന്നു. അസംഖ്യം ചന്ദ്രന്മാരുടെ പ്രകാശത്തോടുകൂടിയ രത്നസിംഹാസനത്തിൽ സ്വർണ്ണവർണ്ണത്തോടും മിന്നലിന്റെ പ്രകാശത്തോടുംകൂടിയ സീതാദേവിയോടൊന്നിച്ച് ഇരുന്നരുളുന്നവനും, ദുഃഖമോ അലസതയോ ഇല്ലാത്തവനുമായ രാമനെ ഞാൻ ഭജിക്കുന്നു."

ഇങ്ങനെ ഇന്ദ്രൻ സ്തുതിച്ചുകഴിഞ്ഞപ്പോൾ അന്തരിക്ഷത്തിൽനിന്നുകൊണ്ട് പാർവ്വതീസമേതനായ ശ്രീപരമേശ്വരൻ പറഞ്ഞു. "രാമ! അങ്ങയുടെ പട്ടാഭിഷേകം കാണാൻ ഞങ്ങൾ അയോദ്ധ്യയിലേക്ക് വരുന്നുണ്ട്. ഇതാ അങ്ങയുടെ അച്ഛനായ ദശരഥൻ. അദ്ദേഹത്തെ കണ്ടാലും." ശ്രീരാമൻ മേലോട്ട് നോക്കി. വിമാനത്തിൽ ഇരിക്കുന്ന അച്ഛനെ കണ്ടു. ദശരഥന്റെ വിമാനം താഴോട്ട് ഇറങ്ങിവന്നു. രാമനും ലക്ഷ്മണനും അച്ഛന്റെ കാൽക്കൽ നമസ്കരിച്ചു. ദശരഥൻ രാമനെ വാരിയെടുത്ത് ശിരസ്സിൽ ഘ്രാണിച്ചു. ഗാഢഗാഢം പുണർന്നുകൊണ്ട് പറഞ്ഞു. "മകനേ! നീ എന്നെ ഘോരമായ സംസാരത്തിൽനിന്ന് കരകയറ്റിയിരിക്കുന്നു." ഇങ്ങനെ പറഞ്ഞ് രാമനെ വീണ്ടും ആലിംഗനം ചെയ്ത് ദശരഥൻ സ്വർഗത്തിലേക്ക് പോയി. "എനിക്കുവേണ്ടി ജീവത്യാഗം ചെയ്ത വാനരന്മാരെ അമൃതവർഷം കൊണ്ട് ജീവിപ്പിക്കൂ" എന്ന് രാമൻ ഇന്ദ്രനോട് പറഞ്ഞു. അങ്ങനെ തന്നെ എന്നുപറഞ്ഞ് ഇന്ദ്രൻ അമൃത് വർഷിച്ചു. യുദ്ധത്തിൽ മരിച്ച വാനരന്മാരെല്ലാം, ഉറക്കത്തിൽനിന്ന് ഉണർന്നവരെപ്പോലെ, ജീവിച്ച് എഴുന്നേറ്റു. അമൃതവർഷം ഉണ്ടായെങ്കിലും മരിച്ച രാക്ഷസന്മാർ ആരും ജീവിച്ചെഴുന്നേറ്റില്ല. (മരിച്ച വാനരന്മാർ ജീവിച്ചെഴുന്നേറ്റത് രാമന്റെ സങ്കല്പം കൊണ്ടാണ്. അമൃതവർഷം അതിന് ഒരു നിമിത്തം

മാത്രം. രാക്ഷസന്മാർ ജീവിച്ചെഴുന്നേൽക്കണമെന്ന് രാമൻ സങ്കല്പിച്ചില്ല. അതാണ് അവർ ജീവിച്ചെഴുന്നേൽക്കാഞ്ഞത്).

വിഭീഷണൻ രാമനെ സാഷ്ടാംഗം നമസ്കരിച്ചുകൊണ്ട് പറഞ്ഞു. "ദേവ! എനിക്കെന്നെന്നും അവിടുത്തെ പാദകമലങ്ങളിൽ അചഞ്ചലമായ ഭക്തിയുണ്ടാവാൻ അനുഗ്രഹിക്കണം. സീതയോടുകൂടി അങ്ങ് മംഗളസ്നാനം ചെയ്ത് എന്റെ സൽക്കാരം സ്വീകരിച്ച് ഇന്ന് ലങ്കയിൽ താമസിക്കണം. നാളെ രാവിലെ നമുക്കെല്ലാവർക്കുംകൂടി അയോദ്ധ്യയിലേക്ക് പോകാം." ശ്രീരാമൻ മറുപടി പറഞ്ഞു. "എന്നെ ജീവനുതുല്യം സ്നേഹിക്കുന്നവനും, സുകുമാരശരീരിയുമായ ഭരതൻ ജടയും മരവുരിയും ധരിച്ച്, വേദമന്ത്രങ്ങൾ ജപിച്ചുകൊണ്ട് ഓരോ നിമിഷവും എന്റെ വരവിനെ പ്രതീക്ഷിച്ച്, ഒരു തപസ്വിയെപ്പോലെയാണ് അയോദ്ധ്യയിൽ കഴിഞ്ഞുവരുന്നത്. ഭരതനോടുകൂടിയല്ലാതെ എനിക്ക് മംഗളസ്നാനം ചെയ്യാനോ, ശരീരം അലങ്കരിക്കാനോ എങ്ങനെ സാധിക്കും? അതിനാൽ അങ്ങ് സുഗ്രീവൻ മുതലായ വാനരന്മാരെ സൽക്കരിക്കൂ. അവരെ സന്തോഷിപ്പിച്ചാൽ എന്നെ ആരാധിച്ചപോലെ ആയിത്തീരും." ഇങ്ങനെ ശ്രീരാമൻ അരുളിച്ചെയ്തപ്പോൾ വിഭീഷണൻ വാനരന്മാരെയെല്ലാം പട്ടുവസ്ത്രങ്ങൾ, രത്നാഭരണങ്ങൾ, സുഭിക്ഷമായ ആഹാരപദാർത്ഥങ്ങൾ എന്നിവ കൊണ്ട് സൽക്കരിച്ചു.

അനന്തരം ശ്രീരാമൻ, വിഭീഷണൻ കൊണ്ടുവന്ന പുഷ്പകവിമാനത്തിൽ സീതയോടും ലക്ഷ്മണനോടും ഒന്നിച്ചു കയറി. വിമാനത്തിലിരുന്നുകൊണ്ട് രാമൻ വിഭീഷണനോടും വാനരന്മാരോടുമായി പറഞ്ഞു. "നിങ്ങളെല്ലാം എനിക്കുവേണ്ടി കഴിവിന്റെ പരമാവധി പരിശ്രമിച്ചിരിക്കുന്നു. ഇനി ഞാൻ അനുവാദം തരുന്നു. നിങ്ങൾ ഓരോരുത്തർക്കും അവനവന് ഇഷ്ടപ്പെട്ട സ്ഥലങ്ങളിലേക്ക് പോകാം. സുഗ്രീവ! അങ്ങ് വാനരസൈന്യത്തോടൊന്നിച്ച് കിഷ്കിന്ധയിലേക്ക് പോയ്ക്കൊള്ളൂ. വിഭീഷണ! അങ്ങ് ഈ ലങ്കയിൽ രാജാവായി വാഴൂ. ഇന്ദ്രനുൾപ്പടെയുള്ള ദേവന്മാർപോലും അങ്ങയ്ക്ക് അഹിതമായി ഒന്നും ചെയ്യില്ല. ഞാൻ ഇനി എന്റെ അച്ഛന്റെ രാജധാനിയിലേക്ക് പോകാൻ ആഗ്രഹിക്കുന്നു. നിങ്ങളെല്ലാവരോടും യാത്രാനുമതി ചോദിക്കുന്നു?" ഇങ്ങനെ രാമൻ പറഞ്ഞപ്പോൾ വാനരന്മാരും വിഭീഷണനും തൊഴുതുകൊണ്ട് പറഞ്ഞു. "രഘൂത്തമ! അങ്ങയോടൊ

ന്നിച്ച് ഞങ്ങൾക്കും അയോദ്ധ്യയിലേക്ക് വന്നാൽക്കൊള്ളാമെന്നുണ്ട്. അങ്ങയുടെ പട്ടാഭിഷേകത്തിൽ പങ്കെടുത്ത് കൗസല്യാദേവിയെ നമസ്കരിച്ചശേഷം ഞങ്ങൾ മടങ്ങിപ്പോന്നുകൊള്ളാം." "അങ്ങനെത്തന്നെ. എല്ലാവരും വേഗം വിമാനത്തിൽ കയറുവിൻ" എന്ന് രാമൻ അരുളിച്ചെയ്തു. വാനരന്മാരും മന്ത്രിമാരോടൊത്ത് വിഭീഷണനും പുഷ്പകവിമാനത്തിൽക്കയറി. അതിനുശേഷം സങ്കല്പമനുസരിച്ച് സഞ്ചരിക്കുന്ന ആ വിമാനം, ശ്രീരാമന്റെ ആജ്ഞയനുസരിച്ച് ആകാശത്തിലേക്കുയർന്ന് വടക്കോട്ട് അയോദ്ധ്യക്കഭിമുഖമായി വേഗത്തിൽ സഞ്ചരിക്കാൻ തുടങ്ങി. കുബേരൻ വളരെക്കാലം ബ്രഹ്മാവിനെ തപസ്സുചെയ്ത് സന്തോഷിപ്പിച്ച് സമ്പാദിച്ചതാണ് പുഷ്പകവിമാനം. സൂര്യനെപ്പോലെ തേജസ്സോടുകൂടിയതുമാണ്. ശ്രീരാമൻ പുഷ്പകവിമാനത്തിൽ ബ്രഹ്മാവെന്നപോലെ ശോഭിച്ചു. ഈ വിമാനം ആദ്യം കുബേരനും, പിന്നീട് രാവണനും ഉപയോഗിച്ചിരുന്നതാണ്. എന്നാൽ സീതയോടും ലക്ഷ്മണനോടുംകൂടി രാമൻ അതിൽ യാത്രയായതോടെ, ആ വിമാനത്തിന്റെ ശോഭ ഒരു പ്രത്യേകതരത്തിലുള്ളതായിത്തീർന്നു.



## പതിന്നാലാം സർഗം
## അയോദ്ധ്യാഗമനം

ശ്രീരാമൻ വിമാനത്തിലിരുന്ന് നാലുഭാഗവും നോക്കിക്കൊണ്ട് സീതയോട് പറഞ്ഞു. "ദേവി! ത്രികൂടപർവ്വതത്തിന്റെ മുകളിൽ സ്ഥിതിചെയ്യുന്ന ലങ്കാനഗരത്തെ നോക്കൂ. വാനരന്മാരും രാക്ഷസന്മാരും തമ്മിൽ ഘോരയുദ്ധം നടന്ന യുദ്ധഭൂമി ഇതാ കാണുന്നു. ഈ സ്ഥലത്താണ് ഞാൻ രാവണനെ കൊന്നത്. കുംഭകർണ്ണൻ ഇന്ദ്രജിത്ത് മുതലായവരെ കൊന്ന സ്ഥലമാണിത്. ഞാൻ സമുദ്രത്തിൽ ബന്ധിപ്പിച്ച രാമസേതുവാണിത്. ഇതാണ് പുണ്യപ്രദമായ സേതുതീർത്ഥം. ഇതിനെ കണ്ടാൽത്തന്നെ പാപമെല്ലാം നശിക്കും. ഇതാ ഞാൻ പ്രതിഷ്ഠിച്ച രാമേശ്വരനായ ശിവന്റെ വിഗ്രഹം. വിഭീഷണൻ മന്ത്രിമാരോടുകൂടിവന്ന് എന്നെ ആശ്രയിച്ചത് ഈ സ്ഥലത്തുവെച്ചാണ്. ഇതാ താഴെ കാണുന്ന പ്രദേശമാണ് സുഗ്രീവന്റെ രാജ്യമാകുന്ന കിഷ്കിന്ധാനഗരം."

സീതയുടെ അഭിലാഷമനുസരിച്ച് ശ്രീരാമൻ വിമാനം അവിടെ ഇറങ്ങട്ടെ എന്ന് സങ്കല്പിച്ചു. പുഷ്പകവിമാനം താഴെ ഇറങ്ങി. സീതയുടെ പ്രീതിക്കായി വാനരപത്നിമാരെയും വിമാനത്തിൽക്കയറ്റി. വിമാനം ഉയർന്നു.

ശ്രീരാമൻ വീണ്ടും സീതയ്ക്ക് ഓരോ സ്ഥലങ്ങളായി കാണിച്ചുകൊടുക്കാൻ തുടങ്ങി. "സീതേ! നോക്കൂ. ബാലി കൊല്ലപ്പെട്ട സ്ഥലമാണിത്. ഖരദൂഷണത്രിശിരസ്സുകളും പതിന്നാലായിരം രാക്ഷസന്മാരും കൊല്ലപ്പെട്ട പഞ്ചവടിയാണിത്. ഇവിടെയാണ് നമ്മൾ കുറേക്കാലം വനവാസമായി താമസിച്ചത്. അഗസ്ത്യമഹർഷിയുടെയും സുതീക്ഷ്ണമഹർഷിയുടെയും ആശ്രമങ്ങളാണ് ഈ കാണുന്നത്. വിമാനത്തിൽ സഞ്ചരിക്കുന്ന നമ്മളെ മഹർഷിമാർ അത്ഭുതത്തോടെ നോക്കിനിൽക്കുന്നത് കണ്ടില്ലേ? ഇതാ ചിത്രകൂടപർവ്വതം താഴെ കാണപ്പെടുന്നു. ഭരതൻ എന്നെ പ്രീതിപ്പെടുത്തി അയോദ്ധ്യയിലേക്ക് മടക്കിക്കൊണ്ടുപോകുവാൻ വന്നത് ഇവിടെയാണ്. യമുനാതീരത്തിൽ ഭരദ്വാജമുനിയുടെ ആശ്രമം കാണപ്പെടുന്നു. ലോകത്തെ

മുഴുവൻ ശുദ്ധീകരിക്കുന്ന ഗംഗാനദി ഇതാ അല്പം അകലെ കാണാം. കുറച്ചുകൂടി അകലത്തായി സരയൂനദിയെ നോക്കൂ. അതിനപ്പുറത്തായി അയോദ്ധ്യയും കാണപ്പെടുന്നു. സീതേ! അയോദ്ധ്യയെ നമസ്കരിക്കൂ." ഇങ്ങനെ രാമൻ പലസ്ഥലങ്ങളും സീതയ്ക്ക് കാണിച്ചുകൊടുത്തുകൊണ്ട് സാവധാനത്തിൽ ഭരദ്വാജാശ്രമത്തിൽ എത്തി. പുഷ്പകവിമാനം അവിടെ ഇറങ്ങി. എല്ലാവരും വിമാനത്തിൽനിന്ന് ഇറങ്ങി. ഭരദ്വാജമുനിയെ നമസ്കരിച്ചു. അന്ന് വനവാസം പതിന്നാലു സംവത്സരം അവസാനിക്കുന്ന ദിവസമാണ്. പഞ്ചമിതിഥിയാണ്.

ശ്രീരാമൻ സീതയോടും ലക്ഷ്മണനോടും കൂടിച്ചെന്ന് ഭരദ്വാജമഹർഷിയെ നമസ്കരിച്ചു. വിനയത്തോടെ ചോദിച്ചു. "ഭരതനെപ്പറ്റി വല്ല വിവരവും ഉണ്ടോ? അവനും ശത്രുഘ്നനും ക്ഷേമം തന്നെയല്ലേ? അയോദ്ധ്യ സമ്പൽസമൃദ്ധമായിരിക്കുന്നുവോ? ഞങ്ങളുടെ അമ്മമാർ ജീവിച്ചിരിക്കുന്നില്ലേ?" ഭരദ്വാജമഹർഷി മറുപടി പറഞ്ഞു. "രാമ! അയോദ്ധ്യയിൽ എല്ലാവരും ക്ഷേമമായിരിക്കുന്നു. മഹാമനസ്കനായ ഭരതൻ ജടയും മരവുരിയും ധരിച്ച്, ഫലമൂലങ്ങൾമാത്രം ആഹരിച്ചുകൊണ്ട്, നന്ദിഗ്രാമത്തിൽ ഒരു തപസ്വിയെപ്പോലെ താമസിച്ചുവരുന്നു. രാജ്യകാര്യങ്ങളെല്ലാം അതാതുസമയത്ത് പാദുകങ്ങളെ അറിയിച്ചുകൊണ്ട് അങ്ങയുടെ വരവിനെ പ്രതീക്ഷിച്ച് ഓരോ നിമിഷവും എണ്ണിക്കൊണ്ടാണ് ഭരതൻ കഴിഞ്ഞുവരുന്നത്. രഘൂത്തമ! ദണ്ഡകാരണ്യത്തിൽ നടന്ന രാക്ഷസനിഗ്രഹവും, സീതാപഹരണവും, രാവണാദിരാക്ഷസസംഹാരവും എല്ലാം, തപസ്സിനാൽ സമ്പാദിക്കപ്പെട്ട ജ്ഞാനദൃഷ്ടികൊണ്ട്, എനിക്കറിയാൻ കഴിഞ്ഞിട്ടുണ്ട്.

"അവിടുന്ന് ആദിമദ്ധ്യാന്തങ്ങളില്ലാത്ത പരബ്രഹ്മമാണ്. ആദ്യത്തിൽ കാരണജലത്തെ സൃഷ്ടിച്ച് അതിൽ യോഗനിദ്ര ചെയ്തവനാണ്. എല്ലാത്തിന്റേയും സൃഷ്ടികർത്താവായ ആദിനാരായണനാണ്. വിശ്വത്തിന്റെ മുഴുവൻ ആത്മാവാണ്. എല്ലാവരുടേയും ഹൃദയത്തിൽ അന്തര്യാമിയായി വിളങ്ങുന്നവനാണ്. ലോകത്തിന്റെ പിതാമഹനായ ബ്രഹ്മദേവൻ അങ്ങയുടെ നാഭിയിലെ താമരയിൽനിന്നുണ്ടായവനാണ്. അതിനാൽ ലോകത്തിന്റെ മുഴുവൻ ഈശ്വരനാണ് അങ്ങ്. ലോകത്തിലുള്ള എല്ലാവരാലും നമസ്കരിക്കപ്പെടേ

ണ്ടവനാണ്. അങ്ങ് വിഷ്ണുവും സീത ലക്ഷ്മിയും ലക്ഷ്മണൻ ആദിശേഷനുമാണ്. അവിടുന്ന് സ്വന്തം മായകൊണ്ട് തന്നിൽത്തന്നെ ഈ പ്രപഞ്ചത്തെ സൃഷ്ടിക്കുന്നു. എങ്കിലും സൃഷ്ടിസ്ഥിതിസം ഹാരങ്ങളിൽ അവിടുന്ന് ബദ്ധനായിത്തീരുന്നില്ല. ജ്ഞാനശക്തി കൊണ്ട് എല്ലാത്തിനും സാക്ഷിയായി വിളങ്ങിക്കൊണ്ടിരിക്കുന്നു. രാഘവ! അങ്ങ് എല്ലാവരുടേയും അകവും പുറവും നിറഞ്ഞവനാ ണ്. എന്നാൽ അജ്ഞാനികളുടെ ദൃഷ്ടിയിൽ പരിച്ഛിന്നനായി തോന്നപ്പെടുകയാണ്.

"പ്രപഞ്ചസ്വരൂപനായി വിളങ്ങുന്നവനും, പ്രപഞ്ചത്തിന് ആശ്ര യീഭൂതനും, പ്രപഞ്ചത്തെ രക്ഷിക്കുന്നവനുമാണ് നിന്തിരുവടി. ജഗൽപ്പതിയായ അവിടുന്ന് എല്ലാ ജീവജാലങ്ങളുടേയും ഭോക്താ വും ഭോജ്യവുമാണ്. (അനുഭവിക്കുന്നവനും അനുഭവിക്കപ്പെടുന്ന പദാർത്ഥവും അങ്ങുതന്നെ). കാണപ്പെടുന്നതും കേൾക്കപ്പെടുന്നതും സ്മരിക്കപ്പെടുന്നതുമായ സകലവസ്തുക്കളും അവിടുന്നുതന്നെയാ ണ്. അങ്ങയിൽ നിന്നന്യമായി വസ്തുക്കൾ ഒന്നുംതന്നെയില്ല. മായ യാണ് തന്റെ മൂന്നുഗുണങ്ങളോടുകൂടിയ അഹങ്കാരംകൊണ്ട് ലോക ങ്ങളെ സൃഷ്ടിക്കുന്നത്. ഈശ്വരനായ അവിടുത്തെ പ്രേരണകൊ ണ്ടാണ് മായ സൃഷ്ടിക്കുന്നത്. അതിനാലാണ് സൃഷ്ടി അങ്ങയിൽ നടക്കുന്നതായി പറഞ്ഞത്. കാന്തത്തിന്റെ സാന്നിദ്ധ്യത്തിൽ ഇരുമ്പ് ചലിക്കുന്നതുപോലെ, പരമാത്മാവായ അങ്ങയുടെ സാന്നിദ്ധ്യത്തിൽ മായ പ്രപഞ്ചത്തെ സൃഷ്ടിക്കുന്നു. സ്വതേ ശരീരമില്ലാത്തവനായ അങ്ങയുടെ സ്ഥൂലവും സൂക്ഷ്മവുമായ ശരീരങ്ങളാണ് പ്രപഞ്ചരക്ഷ നിർവ്വഹിക്കുന്നത്. സ്ഥൂലശരീരവും സൂക്ഷ്മശരീരവും മായകൊണ്ട് പരമാത്മാവായ അങ്ങയിൽ ആരോപിതങ്ങളാണ്. സ്ഥൂലശരീരത്തെ വിരാട്പുരുഷനെന്നും സൂക്ഷ്മശരീരത്തെ സൂത്രാത്മാവെന്നും പറ യുന്നു. അങ്ങയുടെ വിരാട്സ്വരൂപത്തിൽ (പ്രപഞ്ചാകാരമായ ഭഗ വൽസ്വരൂപമാണ് വിരാട്ട്) നിന്നാണ് ആയിരക്കണക്കിന് അവതാര ങ്ങൾ സംഭവിക്കുന്നത്. അവതാരപ്രയോജനം സാധിച്ചുകഴിഞ്ഞാൽ ആ സ്വരൂപങ്ങൾ വിരാട്പുരുഷനായ അങ്ങയിൽ ലയിക്കുകയും ചെയ്യുന്നു. അങ്ങയുടെ അവതാരലീലകളെ ഏകാഗ്രമനസ്സോടെ കേൾക്കുകയും കീർത്തിക്കുകയും ചെയ്യുന്നവർ സംസാരബന്ധ ത്തിൽനിന്ന് മുക്തരായിത്തീരുന്നു. രാഘവ! പണ്ട് ഭൂമിയുടെ ഭാരം

നശിപ്പിക്കാനായി ബ്രഹ്മദേവൻ അപേക്ഷിച്ചതനുസരിച്ചാണല്ലോ അങ്ങ് രഘുവംശത്തിൽ അവതരിച്ചിരിക്കുന്നത്. മറ്റാർക്കും ചെയ്യാൻ കഴിയാത്ത ദേവകാര്യം മുഴുവൻ അങ്ങ് ചെയ്തു കഴിഞ്ഞിരിക്കുന്നു. ഇനിയും അനേകായിരം വർഷങ്ങൾ ഭൂമിയിൽ താമസിച്ച് ഭൂലോകത്തിനും സ്വർഗത്തിനും ക്ഷേമകരങ്ങളായ പ്രവൃത്തികൾ ചെയ്ത് പാപഹരമായ കീർത്തികൊണ്ട് അവിടുന്ന് ലോകത്തെ നിറച്ചാലും. ജഗത്തിന്റെ മുഴുവൻ നാഥനായ ഭഗവാനേ! എന്റെ പർണ്ണശാലയെ പവിത്രമാക്കിത്തീർത്താലും. പരിവാരങ്ങളോടൊന്നിച്ച് ഇന്നിവിടെ താമസിച്ച് നാളെ അയോദ്ധ്യയിലേക്ക് പോകാം."

അങ്ങനെയാവാം എന്നു സമ്മതിച്ച്, രാമൻ ലക്ഷ്മണനോടും സീതയോടും സുഗ്രീവൻ മുതലായ വാനരന്മാരോടും വിഭീഷണനോടും കൂടി, അന്ന് ഭരദ്വാജാശ്രമത്തിൽ താമസിച്ചു. ഭരദ്വാജമഹർഷി എല്ലാവരേയും അതിഥിസൽക്കാരംകൊണ്ട് പൂജിച്ചു. അനന്തരം ശ്രീരാമൻ അല്പം ആലോചിച്ചശേഷം ഹനുമാനോട് പറഞ്ഞു. "ഹനുമൻ! അങ്ങ് ഉടനെ അയോദ്ധ്യയിലേക്ക് പോകൂ. അവിടെ രാജധാനിയിൽ എല്ലാവർക്കും ക്ഷേമംതന്നെയല്ലേ എന്ന് അന്വേഷിക്കൂ. ആദ്യം ശൃംഗവേരപുരത്തിൽച്ചെന്ന് എന്റെ സുഹൃത്തായ ഗുഹനെ കാണണം. സീതയോടും ലക്ഷ്മണനോടുമൊന്നിച്ച് ഞാൻ വരുന്ന വിവരം ഗുഹനെ അറിയിക്കൂ. അതിനുശേഷം നന്ദിഗ്രാമത്തിൽച്ചെന്ന് ഭരതനെ കാണൂ. ശത്രുഘ്നസമേതനായ ഭരതനോട് എന്റെ കുശലം അറിയിക്കൂ. സീതാപഹരണം രാവണവധം മുതലായി നടന്ന വിവരങ്ങളെല്ലാം ഭരതനോട് പറയൂ. ശത്രുക്കളെയെല്ലാം കൊന്ന്, സീതയോടും ലക്ഷ്മണനോടും വാനരസൈന്യങ്ങളോടുംകൂടി ഞാൻ വരുന്ന വിവരം അറിയിക്കൂ. അപ്പോൾ ഭരതന്റെ ഭാവവും പ്രവൃത്തികളുമറിഞ്ഞ് വേഗം മടങ്ങിവന്ന് എന്നോട് വിവരങ്ങൾ പറയൂ. (ഭരതന് രാജ്യത്തിൽ താല്പര്യമുണ്ടെങ്കിൽ താൻ അയോദ്ധ്യയിലേക്ക് മടങ്ങിച്ചെല്ലുന്നില്ല എന്നാണ് രാമന്റെ വിചാരം). 'അങ്ങനെയാവാം' എന്നുപറഞ്ഞ് ഹനുമാൻ മനുഷ്യവേഷം സ്വീകരിച്ച് ഗരുഡനേപ്പോലെ വേഗത്തിൽ അയോദ്ധ്യയിലേക്ക് പുറപ്പെട്ടു. ആദ്യമായി ഹനുമാൻ ശൃംഗവേരപുരത്തിൽച്ചെന്ന് ഗുഹനെ കണ്ടു. സന്തോഷത്തോടെ ഗുഹനോട് പറഞ്ഞു. "അങ്ങയുടെ സ്നേഹിതനായ ദാശരഥിരാമൻ സീതയോടും ലക്ഷ്മണനോടുംകൂടി അങ്ങയോട്

ക്ഷേമാന്വേഷണം ചെയ്യുന്നു. ഇപ്പോൾ ഭരദ്വാജാശ്രമത്തിൽ എത്തിയിരിക്കുന്ന അദ്ദേഹം, മുനിയുടെ അനുവാദത്തോടെ നാളെ അയോദ്ധ്യയിലേക്ക് മടങ്ങിവരും. അങ്ങയ്ക്ക് സുഹൃത്തായ അദ്ദേഹത്തെ അയോദ്ധ്യയിൽച്ചെന്നു കാണാം." ഹനുമാൻ പറഞ്ഞതുകേട്ട് സന്തോഷത്താൽ രോമാഞ്ചമണിഞ്ഞ ഗുഹനോട് യാത്ര പറഞ്ഞ്, ഹനുമാൻ അതിവേഗത്തിൽ ആകാശമാർഗത്തിലൂടെ നന്ദിഗ്രാമത്തിലേക്ക് പുറപ്പെട്ടു. രാമതീർത്ഥത്തേയും സരയൂനദിയേയും കടന്ന് ഹനുമാൻ നന്ദിഗ്രാമത്തിൽ എത്തിച്ചേർന്നു.

അയോദ്ധ്യയിൽനിന്ന് കാൽയോജന ദൂരത്താണ് നന്ദിഗ്രാമം. അവിടെ ഒരു ചെറിയ പർണ്ണശാലയിൽ ഹനുമാൻ ഭരതനെ കണ്ടു. മരവുരിയും കൃഷ്ണമൃഗത്തോലും വസ്ത്രമായി ധരിച്ചവനും, വ്രതാനുഷ്ഠാനങ്ങളാൽ മെലിഞ്ഞവനും, ജട ധരിച്ചവനും, ശരീരാലങ്കാരമൊന്നുമില്ലാത്തവനും, ഫലമൂലങ്ങൾ മാത്രം ആഹരിക്കുന്നവനും, ശ്രീരാമചിന്തയിൽ മുഴുകിയവനുമായിരുന്നു ഭരതൻ. ശ്രീരാമപാദുകങ്ങളെ സാക്ഷിനിർത്തി രാജ്യഭാരം നിർവ്വഹിച്ചുകൊണ്ടിരിക്കുന്നവനും, കാഷായവസ്ത്രങ്ങൾ ധരിച്ച വിരക്തരായ മന്ത്രിമാരാൽ സേവിക്കപ്പെടുന്നവനും, ധർമ്മംതന്നെ സ്വരൂപം സ്വീകരിച്ചുവന്നപോലെ ഇരിക്കുന്നവനുമായ ഭരതനെക്കണ്ട ഹനുമാൻ തൊഴുകയ്യോടെ പറഞ്ഞു. "ഭരത! ദണ്ഡകാരണ്യത്തിൽ തപസ്വിയായി ജീവിക്കുന്ന ആരെയാണോ അങ്ങ് ദുഃഖപരവശനായി സദാ ചിന്തിച്ചുകൊണ്ടിരിക്കുന്നത്, ആ രാമൻ അങ്ങയോട് കുശലം പറയുന്നു. ഞാൻ അങ്ങയ്ക്ക് അത്യന്തം പ്രിയപ്പെട്ട കാര്യമാണ് പറയാൻ പോവുന്നത്. അങ്ങ് ദുഃഖം ഉപേക്ഷിക്കൂ. നാളെ രാവിലെ അങ്ങയ്ക്ക് ജ്യേഷ്ഠനായ രാമനെ കാണാൻ കഴിയും. സീതയെ അപഹരിച്ച രാവണനെ യുദ്ധത്തിൽ സംഹരിച്ച്, ദേവിയെ വീണ്ടെടുത്ത്, സീതാലക്ഷ്മണസമേതനായി പ്രഭു മടങ്ങിവന്നിരിക്കുന്നു." ഹനുമാൻ പറഞ്ഞതുകേട്ടപ്പോൾ, സന്തോഷം താങ്ങാൻ ശക്തിയില്ലാതെ, ഭരതൻ മോഹാലസ്യപ്പെട്ടുവീണു. അല്പസമയം കഴിഞ്ഞ് ബോധം തെളിഞ്ഞ് എഴുന്നേറ്റ ഭരതൻ, തനിക്ക് ഏറ്റവും പ്രിയപ്പെട്ട വർത്തമാനം അറിയിച്ച ഹനുമാനെ മാറോടുചേർത്ത് ഗാഢഗാഢം ആലിംഗനം ചെയ്തു. ആനന്ദക്കണ്ണീർകൊണ്ട് കുളിപ്പിച്ചു. "എന്റെ ദുഃഖം കണ്ട് മനസ്സലിഞ്ഞ് എന്നെ സമാധാനിപ്പിക്കാൻ വന്ന അങ്ങ് ആരാണ്? ദേവനോ?

മനുഷ്യനോ? ഈ പ്രിയവർത്തമാനം അറിയിച്ച അങ്ങയ്ക്ക് ലക്ഷം പശുക്കളേയും, നൂറ് ഗ്രാമങ്ങളേയും, സർവ്വാലങ്കാരഭൂഷിതകളായ പതിനാറു കന്യകമാരേയും ഞാൻ തരുന്നുണ്ട്." ഇങ്ങനെ പറഞ്ഞ ഭരതൻ ഹനുമാനോട് വീണ്ടും പറഞ്ഞു. "എന്റെ എല്ലാമെല്ലാമായ ജ്യേഷ്ഠൻ കാട്ടിലേക്ക് പോയിട്ട് അനേകം വർഷങ്ങളായി. ഇത്രയും കാലത്തിനുശേഷം ഇന്നാണ് ഞാൻ ജ്യേഷ്ഠനെപ്പറ്റി കേൾക്കുന്നത്. ലോകത്തിൽ ഇങ്ങനെ ഒരു പഴഞ്ചൊല്ലുണ്ട്. ദുഃഖം മാത്രം അനുഭവിച്ചുകഴിയുന്നവന് നൂറുസംവത്സരം കഴിഞ്ഞാലെങ്കിലും ചിലപ്പോൾ സുഖം വന്നുചേരാം. അത് ഇപ്പോൾ സത്യമായിത്തീർന്നിരിക്കുന്നു. ജ്യേഷ്ഠനും വാനരന്മാരും തമ്മിൽ ബന്ധമുണ്ടായതെങ്ങിനെ? എല്ലാം വിസ്തരിച്ച് പറയൂ. അങ്ങ് പറയുന്നത് എനിക്ക് തികച്ചും വിശ്വാസമാണ്."

ഇങ്ങനെ ഭരതൻ അപേക്ഷിച്ചപ്പോൾ ഹനുമാൻ ചിത്രകൂടത്തിൽ നിന്നും ഭരതൻ അയോദ്ധ്യയിലേക്ക് മടങ്ങിപ്പോന്നശേഷമുണ്ടായ വിവരങ്ങളെല്ലാം വിസ്തരിച്ചു പറഞ്ഞ് കേൾപ്പിച്ചു. അതുകേട്ട് സന്തോഷിച്ച ഭരതൻ ശത്രുഘ്നനോട് പറഞ്ഞു. "നാളെ അയോദ്ധ്യയിലെ എല്ലാ ക്ഷേത്രങ്ങളിലും പ്രത്യേകം പൂജകളും വഴിപാടുകളും നിവേദ്യങ്ങളും നടത്താൻ ഏർപ്പാടുചെയ്യണം. സൂതന്മാർ വൈതാളികന്മാർ വന്ദികൾ സ്തുതിപാഠകന്മാർ എന്നിവരും താലമേന്തിയ കന്യകമാരും ശ്രീരാമനെ എതിരേൽക്കാൻ ഒരുങ്ങി നിൽക്കണം. രാജാക്കന്മാരും മന്ത്രിമാരും രാജമാതാക്കളും ചതുരംഗസൈന്യവും ബ്രാഹ്മണരും പൗരന്മാരും നാളെ പുലർച്ചെതന്നെ ശ്രീരാമന്റെ മുഖാരവിന്ദത്തെ കാണാൻ തയ്യാറായി നിൽക്കണം." ഭരതൻ പറഞ്ഞതനുസരിച്ച് ശത്രുഘ്നൻ അയോദ്ധ്യാപട്ടണത്തെ കുലവാഴകൾ തോരണങ്ങൾ കൊടിക്കൂറകൾ എന്നിവകൊണ്ട് അലങ്കരിച്ചു. നാട്ടുകാർ ഓരോരുത്തരും അവരുടെ ഗൃഹങ്ങളും കമനീയമായി അലങ്കരിച്ചു. ജനങ്ങൾ രാമനെ കാണാനുള്ള അത്യാകാംക്ഷയോടെ കൂട്ടംകൂട്ടമായി നന്ദിഗ്രാമത്തിലേക്ക് വരാൻ തുടങ്ങി. ലക്ഷം കുതിരപ്പടയാളികളും, പതിനായിരം ആനപ്പടയാളികളും, പതിനായിരം തേരാളികളും രാമനെ സ്വീകരിക്കാൻ ഒരുങ്ങിനിന്നു. രാജമാതാക്കളും, ഭരതൻ ലക്ഷ്മണൻ ശത്രുഘ്നൻ എന്നിവരുടെ പത്നിമാരും, പല്ലക്കിൽ വന്നുചേർന്നു. ഭരതൻ ശ്രീരാമപാദുകങ്ങൾ ശിര

സ്സിൽ ധരിച്ച്, കൂപ്പുകൈയോടെ ശത്രുഘ്നനോടൊന്നിച്ച് ശ്രീരാമനെ എതിരേൽക്കാൻ കാൽനടയായി പുറപ്പെട്ടു.

അല്പസമയത്തിനുള്ളിൽ ആകാശത്തിൽ ചന്ദ്രബിംബമെന്നപോലെ, പുഷ്പകവിമാനം അന്തരിക്ഷത്തിൽ പ്രത്യക്ഷപ്പെട്ടു. സൂര്യനെപ്പോലെ തേജസ്സോടുകൂടിയതും, ബ്രഹ്മദേവൻ സങ്കല്പംകൊണ്ട് സൃഷ്ടിച്ചതുമാണ് ആ വിമാനം. "ഇതാ വിമാനത്തിൽ ശ്രീരാമനും സീതയും ലക്ഷ്മണനും സുഗ്രീവനും വാനരന്മാരും വിഭീഷണനും ഇരിക്കുന്നു. നോക്കൂ" എന്ന് ഹനുമാൻ പറഞ്ഞു. അതോടെ "ഇതാ രാമൻ" എന്ന് സ്ത്രീകളും കുട്ടികളും യുവാക്കളും വൃദ്ധന്മാരും സന്തോഷത്തോടെ കീർത്തിക്കുന്ന ശബ്ദം ആകാശം മുഴുവൻ മാറ്റൊലിക്കൊണ്ടു. തേര് കുതിര ആന എന്നീ വാഹനങ്ങളിൽ നിന്നിറങ്ങി പടയാളികളും, അയോദ്ധ്യയിലെ പൗരന്മാരും, ആകാശത്തിൽ ചന്ദ്രനെയെന്നപോലെ, വിമാനത്തിൽ രാമനെക്കണ്ടു. മേരുപർവ്വതത്തിലെ സൂര്യനെ എന്നപോലെ വിമാനത്തിലിരിക്കുന്ന രാമനെ ഭരതൻ കൈകൂപ്പി നമസ്കരിച്ചു. അനന്തരം രാമന്റെ ഇച്ഛയനുസരിച്ച് പുഷ്പകവിമാനം താഴോട്ട് ഇറങ്ങിവന്നു. ഭരതനേയും ശത്രുഘ്നനേയും രാമൻ വിമാനത്തിൽക്കയറ്റി. രാമനെ സമീപിച്ച് ഭരതശത്രുഘ്നന്മാർ വീണ്ടും അഭിവാദനം ചെയ്തു. വളരെക്കാലത്തിനുശേഷം കാണുന്ന ഭരതനെ വാരിയെടുത്ത് മടിയിലിരുത്തി, രാമൻ ഗാഢഗാഢം ആലിംഗനം ചെയ്തു. അനന്തരം ഭരതൻ സീതയെ നമസ്കരിച്ചു. ലക്ഷ്മണനോട് കുശലപ്രശ്നംചെയ്തു. സുഗ്രീവൻ ജാംബവാൻ അംഗദൻ മൈന്ദൻ ദ്വിവിദൻ നീലൻ ഋഷഭൻ സുഷേണൻ നളൻ ഗവയൻ ഗന്ധമാദനൻ ശരഭൻ പനസൻ എന്നീ വാനരന്മാരെ ഭരതൻ ആലിംഗനം ചെയ്തു. വാനരന്മാരെല്ലാം മനുഷ്യസ്വരൂപം സ്വീകരിച്ച് ഭരതനോട് ക്ഷേമാന്വേഷണം ചെയ്തു. അനന്തരം സുഗ്രീവനെ സ്നേഹപൂർവ്വം ആലിംഗനം ചെയ്ത് ഭരതൻ പറഞ്ഞു. "അങ്ങയുടെ സഹായത്താലാണ് രാമന് രാവണനെ കൊല്ലാനും യുദ്ധത്തിൽ ജയിക്കാനും കഴിഞ്ഞത്. സുഗ്രീവ! അങ്ങ് ഞങ്ങൾ നാലുസഹോദരന്മാരുടേയും സഹോദരനാണ്." ശത്രുഘ്നനും രാമനെ നമസ്കരിച്ചു. ലക്ഷ്മണനേയും സീതയേയും അഭിവാദനം ചെയ്തു.

ശ്രീരാമൻ അമ്മയെ നമസ്കരിച്ചു. കൗസല്യ, പതിന്നാലു കൊല്ലക്കാലത്തെ പുത്രവിരഹംകൊണ്ട് വിളറിയവളും, ദുഃഖസന്തപ്തയു

മായിരുന്നു. രാമൻ അമ്മയെ സമാശ്വസിപ്പിച്ചു. അനന്തരം കൈകേയിയേയും സുമിത്രയേയും നമസ്കരിച്ചു. പതിന്നാലു കൊല്ലക്കാലമായി താൻ പൂജിച്ചു വന്ന പാദുകങ്ങളെ ഭരതൻ ഭക്തിയോടെ രാമന്റെ കാലിൽ അണിയിപ്പിച്ചു. "എന്നെ സൂക്ഷിക്കാൻ ചുമതല ഏല്പിച്ച രാജ്യം ഇതാ ഞാൻ തിരികെ സമർപ്പിക്കുന്നു. ഇന്നാണ് എന്റെ ജന്മം സഫലമായത്. അങ്ങയെ അയോദ്ധ്യയിലേക്ക് തിരിച്ചുകൊണ്ടുവരണമെന്ന എന്റെ മനോരഥം ഇന്നാണ് സാധിച്ചത്. ധാന്യപ്പുരകൾ ഭണ്ഡാരങ്ങൾ സൈന്യങ്ങൾ എന്നിവയെ അങ്ങയുടെ അനുഗ്രഹത്താൽ പത്തിരട്ടി വർദ്ധിപ്പിക്കാൻ സാധിച്ചു. ഇനി സ്വന്തം രാജ്യത്തെ പാലിച്ചാലും." ഇങ്ങനെ പറയുന്ന ഭരതനെക്കണ്ട്, അദ്ദേഹത്തിന്റെ ഉദാരമനഃസ്ഥിതിയെപ്പറ്റി ചിന്തിച്ച്, വാനരന്മാരെല്ലാം കണ്ണീരൊഴുക്കി ഭരതനെ അത്യന്തം പ്രശംസിച്ചു. അനന്തരം രാമൻ ഭരതനോടും ശത്രുഘ്നനോടും ലക്ഷ്മണനോടും സീതയോടും വാനരന്മാരോടും വിഭീഷണനോടുംകൂടി വിമാനത്തിൽ ഭരതന്റെ ആശ്രമത്തിലേക്ക്ച്ചെന്നു. വിമാനത്തിൽ നിന്നിറങ്ങിയ രാമൻ പുഷ്പകത്തോട് പറഞ്ഞു. "ഞാൻ അനുജ്ഞ തരുന്നു. പോയി കുബേരനെ സേവിച്ചാലും." പിന്നീട് രാമൻ ഗുരുവായ വസിഷ്ഠമഹർഷിയെ നമസ്കരിച്ചു. അദ്ദേഹത്തെ ശ്രേഷ്ഠമായ ഒരു പീഠത്തിൽ ഇരുത്തി താനും സമീപത്ത് മറ്റൊരു പീഠത്തിൽ ഇരുന്നു.



## പതിനഞ്ചാം സർഗം
## ശ്രീരാമപട്ടാഭിഷേകം

അനന്തരം ഭരതൻ കൈകൂപ്പിത്തൊഴുതുകൊണ്ട് ജ്യേഷ്ഠനായ രാമനോട് പറഞ്ഞു. "എന്റെ അമ്മയുടെ ആവശ്യപ്രകാരം അങ്ങ് എന്നെ ഏല്പിച്ചുതന്ന രാജ്യത്തെ ഞാനിതാ തിരിച്ച് അങ്ങയ്ക്ക് സമർപ്പിക്കുന്നു. സദയം സ്വീകരിക്കണം." ഇങ്ങനെ പറഞ്ഞ് ഭരതൻ രാമന്റെ പാദങ്ങളിൽ സാഷ്ടാംഗം നമസ്കരിച്ചു. വസിഷ്ഠമഹർഷിയും കൈകേയിയും ഭരതന്റെ അപേക്ഷ സ്വീകരിക്കാൻ രാമനെ നിർബന്ധിച്ചു. "അങ്ങനെയാവാം" എന്നുപറഞ്ഞ് ഭരതൻ സമർപ്പിച്ച രാജ്യത്തെ സ്വീകരിക്കാമെന്ന് രാമൻ സമ്മതിച്ചു. മായയെ അവലംബിച്ച് മനുഷ്യനായി ജീവിക്കുന്നതിനാലാണ് അവിടുന്ന് രാജ്യം സ്വീകരിച്ചത്. ജ്ഞാനസ്വരൂപനും, ആനന്ദസ്വരൂപനും, എപ്പോഴും ബ്രഹ്മാനന്ദാനുഭൂതിയിൽ മുഴുകിക്കഴിയുന്നവനും, പരമാത്മാവുമായ രാമന്, മനുഷ്യർക്ക് വലുതായിത്തോന്നുന്ന രാജ്യം കൊണ്ടെന്തു പ്രയോജനം? ഭഗവാന്റെ പുരികക്കൊടിയുടെ നിസ്സാരമായ ഒരു ചലനംകൊണ്ട് മൂന്നുലോകങ്ങളും നശിക്കുന്നു. അവിടുത്തെ അനുഗ്രഹലേശംകൊണ്ട് സ്വർഗ്ഗീയ ഐശ്വര്യങ്ങൾ കൈവരുന്നു. അപ്രകാരമുള്ള ഭഗവാൻ മനുഷ്യനായി ജനിച്ച സ്ഥിതിക്ക് അതിനു യോജിച്ച ലീലകൾ ചെയ്യുന്നു എന്നുമാത്രം.

ശത്രുഘ്നന്റെ നിർദ്ദേശപ്രകാരം സമർത്ഥനായ ക്ഷുരകൻ രാമലക്ഷ്മണഭരതശത്രുഘ്നന്മാരുടെ ജടയും താടിമീശയും മുറിച്ചുമാറ്റി. ശ്രീരാമന്റെ അഭിഷേകത്തിനുവേണ്ട സാമഗ്രികളെല്ലാം തയ്യാറായി. ഭരതൻ ലക്ഷ്മണൻ സുഗ്രീവൻ വിഭീഷണൻ മുതലായവരെല്ലാം സ്നാനം ചെയ്തശേഷം ശ്രീരാമനും മംഗളസ്നാനം ചെയ്തു. കുറിക്കൂട്ട് പൂമാലകൾ വസ്ത്രാഭരണങ്ങൾ എന്നിവയാൽ അലങ്കരിക്കപ്പെട്ട രാമൻ അത്യുജ്ജ്വലതേജസ്സോടെ പ്രകാശിച്ചു. ലക്ഷ്മണനും ഭരതനും കൂടിയാണ് രാമനെ അലങ്കരിച്ച് ഒരുക്കിയത്. സീതയെ പട്ടുവസ്ത്രങ്ങളെക്കൊണ്ടും രത്നാഭരണങ്ങളെക്കൊണ്ടും കൗസല്യ അലങ്കരിച്ചു. താര മുതലായ വാനരപത്നിമാരെ കൗസല്യയുടെ നിർദ്ദേശമനുസരിച്ച് ദാസിമാർ അലങ്കരിച്ചു. അനന്തരം ശത്രുഘ്നന്റെ

നിർദ്ദേശാനുസരണം, സുമന്ത്രൻ തേര് തയ്യാറാക്കികൊണ്ടുവന്നു. ശ്രീരാമൻ തേരിൽക്കയറി. സുഗ്രീവൻ അംഗദൻ വിഭീഷണൻ ഹനുമാൻ എന്നിവർ സ്നാനംചെയ്ത് ദിവ്യവസ്ത്രാഭരണങ്ങൾ അണിഞ്ഞ് തേരിലും കുതിരപ്പുറത്തും ആനപ്പുറത്തും കയറി രാമനെ അനുഗമിച്ചു. സീതയും സുഗ്രീവന്റെ പത്നിമാരായ രുമ മുതലായവരും പല്ലക്കിലേറി ശ്രീരാമന്റെ തേരിനു പിന്നിൽ സഞ്ചരിച്ചു. ഇന്ദ്രൻ തന്റെ തേരിലെന്നപോലെ, ശ്രീരാമൻ ശ്രേഷ്ഠമായ തേരിലേറി, അയോദ്ധ്യയിലേക്ക് പുറപ്പെട്ടു. ശ്രീരാമന്റെ തേരുതെളിച്ചത് ഭരതനാണ്. ശത്രുഘ്നൻ വെൺകൊറ്റക്കുട പിടിച്ചു. ലക്ഷ്മണനും വിഭീഷണനും വെൺചാമരം വീശി. ദേവന്മാർ ഗന്ധർവ്വന്മാർ സിദ്ധന്മാർ മഹർഷിമാർ മുതലായവർ ശ്രീരാമനെ സ്തുതിക്കുന്ന മധുരധ്വനി അന്തരിക്ഷത്തിൽ മുഴങ്ങി. ഇങ്ങനെ പരിവാരസമേതനായി രാമൻ, ഭംഗിയായി അലങ്കരിക്കപ്പെട്ട അയോദ്ധ്യാനഗരിയിലേക്ക് പ്രവേശിച്ചു.

കറുകനാമ്പിനെപ്പോലെ നീലനിറത്തോടുകൂടിയവനും, ഉൽകൃഷ്ടമായ കിരീടം രത്നാഭരണങ്ങൾ ഇവയാൽ അലങ്കരിക്കപ്പെട്ടവനും, നീണ്ടു ചുവന്ന മനോഹരങ്ങളായ കണ്ണുകളോടുകൂടിയവനുമായ രാമനെ കാണാൻ കഴിഞ്ഞ അയോദ്ധ്യാവാസികൾ, തങ്ങളുടെ പുണ്യത്തെ ഓർത്ത് സന്തോഷിച്ചു. പലതരത്തിലുള്ള രത്നങ്ങൾ പതിച്ച അരഞ്ഞാണുകൊണ്ട് ശോഭിക്കുന്ന മഞ്ഞപ്പട്ടണിഞ്ഞവനും, നീണ്ടുരുണ്ട തൃക്കൈകളോടുകൂടിയവനും, വിലമതിക്കാൻ കഴിയാത്ത മുത്തുമാലകളെകൊണ്ട് ശോഭിക്കുന്ന മാറിടത്തോടുകൂടിയവനുമായ രഘുനന്ദനനെ പൗരന്മാർ കൺകുളിർക്കെ നോക്കികണ്ടു. സുഗ്രീവൻ മുതലായ വാനരന്മാരാൽ സേവിക്കപ്പെട്ടുകൊണ്ടിരിക്കുന്നവനും, സൂര്യനുതുല്യം പ്രകാശത്തോടുകൂടിയവനും, കസ്തൂരി ചേർത്തരച്ച കളഭം പൂശിയവനും, കല്പകവൃക്ഷപ്പൂമാല അണിഞ്ഞവനുമായ രാമൻ അയോദ്ധ്യയിലെ രാജപാതയിലെത്തിയ വിവരമറിഞ്ഞ പൗരസ്ത്രീകൾ, സന്തോഷപരവശകളായി, വീട്ടുജോലികൾ പകുതിക്കുവെച്ചുപേക്ഷിച്ച്, സ്വന്തം ഗൃഹങ്ങളുടെ മുകളിൽക്കയറി രാമനെ കൺകുളിർക്കേ നോക്കിക്കണ്ടു. അവർ പുഞ്ചിരിതൂകികൊണ്ട് രാമന്റെ ശിരസ്സിൽ പുഷ്പവൃഷ്ടി ചെയ്തു. രാമനെ ഹൃദയത്തിൽ ധ്യാനിച്ച് അവർ നിർവൃതിയടഞ്ഞു. സ്നേഹം നിറഞ്ഞൊഴുകുന്ന പുഞ്ചിരിയാൽ പ്രജകളെയെല്ലാം അനുഗ്രഹിച്ചുകൊണ്ട് രാമൻ സാവധാനത്തിൽ രാജകൊട്ടാരത്തിലേക്ക് ചെന്നു. ആദ്യ

മായി അമ്മയുടെ പാദങ്ങളെ വണങ്ങി. അച്ഛന്റെ മറ്റു പത്നിമാരേയും ഭക്തിയോടെ നമസ്കരിച്ചു.

അതിനുശേഷം രാമൻ ഭരതനോട് പറഞ്ഞു. "സർവ്വസമ്പൽസമൃദ്ധമായ എന്റെ കൊട്ടാരം സുഗ്രീവന് താമസിക്കാൻ കൊടുക്കൂ. വിഭീഷണനേയും വാനരന്മാരേയും സൗകര്യപൂർവ്വം താമസിപ്പിക്കൂ." ഭരതൻ എല്ലാവരേയും സൗകര്യപൂർവ്വം താമസിപ്പിച്ചു. "രാമന്റെ പട്ടാഭിഷേകത്തിന് സമുദ്രജലം കൊണ്ടുവരുവാൻ വാനരന്മാരെ നിയോഗിക്കൂ" എന്ന് ഭരതൻ സുഗ്രീവനോട് പറഞ്ഞു. ജാംബവാൻ ഹനുമാൻ അംഗദൻ സുഷേണൻ എന്നിവരെ സുഗ്രീവൻ സ്വർണ്ണക്കലശങ്ങളും കൊടുത്ത് പറഞ്ഞയച്ചു. അവർ നാലുപേരും അതിവേഗത്തിൽ നാലുസമുദ്രങ്ങളിലെ ജലം കൊണ്ടുവന്നു. ആ തീർത്ഥജലത്തെ രാമാഭിഷേകത്തിനായി ശത്രുഘ്നൻ വസിഷ്ഠമഹർഷിയെ ഏൽപ്പിച്ചു.

നല്ലൊരു മുഹൂർത്തത്തിൽ ശ്രീരാമനെ സീതയോടൊന്നിച്ച് ഒരു രത്നസിംഹാസനത്തിലിരുത്തി. വസിഷ്ഠൻ വാമദേവൻ ജാബാലി ഗൗതമൻ വാല്മീകി എന്നീ മഹർഷിമാരെല്ലാംകൂടി അഭിഷേകം ചെയ്തു. ദേവന്മാർ ആകാശത്തിൽനിന്ന് പുഷ്പവൃഷ്ടി ചെയ്തു. ഇന്ദ്രൻ യമൻ വരുണൻ കുബേരൻ എന്നീ ലോകപാലന്മാർ സ്തുതിച്ചു. അഭിഷേകം കഴിഞ്ഞ് സിംഹാസനത്തിൽ ഇരുന്നരുളുന്ന രാമന്, ശത്രുഘ്നൻ വെൺകൊറ്റക്കുട പിടിച്ചു. സുഗ്രീവനും വിഭീഷണനും വെഞ്ചാമരം വീശി. ഇന്ദ്രന്റെ നിർദ്ദേശമനുസരിച്ച് വായുഭഗവാൻ ശ്രീരാമന് ഒരു രത്നഹാരം സമർപ്പിച്ചു. ഇന്ദ്രൻ നേരിൽവന്ന് ശ്രേഷ്ഠമായ ഒരു മുത്തുമാല നൽകി. ദേവന്മാരും ഗന്ധർവ്വന്മാരും രാമനെ വാഴ്ത്തിവാഴ്ത്തി സ്തുതിച്ചു. അപ്സരസ്ത്രീകൾ സന്തോഷത്തോടെ നൃത്തം ചെയ്തു. ദേവദുന്ദുഭികൾ മുഴങ്ങി. ആകാശത്തിൽനിന്ന് പുഷ്പവൃഷ്ടിയുണ്ടായി. സൂര്യനെപ്പോലെ തേജസ്സോടുകൂടിയ കിരീടമണിഞ്ഞവനും, കാമദേവന്റെ സൗന്ദര്യത്തെ നിഷ്പ്രഭമാക്കിത്തീർക്കുന്ന സൗന്ദര്യത്തോടുകൂടിയവനും, മഞ്ഞപ്പട്ടണിഞ്ഞവനും, ദിവ്യകുറിക്കൂട്ടുകൾ പൂശിയവനും, ദിവ്യാഭരണങ്ങൾ അണിഞ്ഞവനും, കയ്യിൽ ചെന്താമരപ്പൂവോടെ ഇടതുഭാഗത്തിരിക്കുന്ന സീതാദേവിയോടുകൂടിയവനുമായ ശ്രീരാമനെക്കണ്ട് ഭക്തിപരവശനായ ശ്രീമഹാദേവൻ പാർവ്വതിയോടുകൂടി വന്ന് സ്തുതിക്കാൻ ആരംഭിച്ചു.

"നീലത്താമരപ്പൂപോലെ ശ്യാമളവർണ്ണനും, കിരീടം മുത്തുമാലകൾ തോൾവളകൾ മുതലായ ആഭരണങ്ങൾ അണിഞ്ഞവനും, സ്വന്തം മായാശക്തിയാകുന്ന സീതാദേവിയോടുകൂടിയവനും, സിംഹാസനത്തിൽ ഇരുന്നരുളുന്നവനും, മഹാതേജസ്വിയുമായ രാമന് നമസ്കാരം. അങ്ങ് ആദിമദ്ധ്യാവസാനങ്ങൾ ഇല്ലാത്തവനാണ്. എങ്കിലും സ്വന്തം മായകൊണ്ട് പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുന്നു. എന്നാൽ സൃഷ്ട്യാദികർമ്മങ്ങളാൽ അവിടുന്ന് ബദ്ധനായിത്തീരുന്നില്ല. ആത്മാനന്ദത്തിൽ എപ്പോഴും മുഴുകിക്കഴിയുന്നു. തന്നെ ശരണംപ്രാപിച്ച ഭക്തന്മാരെ അനുഗ്രഹിക്കാനായി, സത്വം രജസ്സ് തമസ്സ് എന്നീ മൂന്നുഗുണങ്ങളെ സ്വീകരിച്ച്, ദേവനായും മനുഷ്യനായും മൃഗമായും മറ്റു പലരൂപങ്ങളിലും അവതരിച്ച് അവിടുന്ന് അനേകം ലീലകൾ ചെയ്യുന്നു. എന്നാൽ ജ്ഞാനികൾക്കു മാത്രമേ അവിടുത്തെ വാസ്തവസ്വരൂപം അറിയാൻ കഴിയൂ. അങ്ങ് തന്റെ നേരിയ ഒരംശംകൊണ്ട് പതിന്നാലുലോകങ്ങളേയും സൃഷ്ടിച്ച്, എല്ലാത്തിനും താഴെ ആദിശേഷസ്വരൂപേണ അവയെ താങ്ങിനിർത്തികൊണ്ടിരിക്കുന്നു. പ്രപഞ്ചത്തിന് മേലെയും താഴെയും സൂര്യൻ വായു ചന്ദ്രൻ ഓഷധികൾ മഴ എന്നിങ്ങനെ പല സ്വരൂപങ്ങൾ സ്വീകരിച്ച് അങ്ങ് ലോകത്തെ രക്ഷിച്ചുകൊണ്ടിരിക്കുന്നു. എല്ലാവരുടേയും ശരീരത്തിന്റെ ഉള്ളിൽ ജഠരാഗ്നിയായിത്തീർന്ന് അവർ കഴിക്കുന്ന നാലുവിധ ആഹാരപദാർത്ഥങ്ങളെ ദഹിപ്പിക്കുന്നതും അവിടുന്നുതന്നെ. (പല്ലുകൊണ്ട് കടിച്ചുതിന്നേണ്ടവയായ അപ്പം കായ കിഴങ്ങ് എന്നീ ആഹാരപദാർത്ഥങ്ങൾ ഭക്ഷ്യം. നാവുകൊണ്ട് നുഴഞ്ഞ് വിഴുങ്ങേണ്ട പായസം മുതലായവ ഭോജ്യം. നാവിൽവച്ച് അലിയിച്ചിറക്കേണ്ട ശർക്കര മുതലായവ ലേഹ്യം. കടിച്ചുചവച്ച് നീരുമാത്രം കഴിക്കേണ്ട കരിമ്പ് മുതലായവ ചോഷ്യം. ഇവയാണ് നാലുവിധ ആഹാരപദാർത്ഥങ്ങൾ). പ്രാണൻ അപാനൻ വ്യാനൻ സമാനൻ ഉദാനൻ എന്നിങ്ങനെ അഞ്ചുവിധ വായുക്കളായിത്തീർന്ന് ജീവികളെ ധരിച്ചുകൊണ്ടിരിക്കുന്നതും അവിടുന്നുതന്നെ.

"ചന്ദ്രൻ സൂര്യൻ അഗ്നി ഇവയുടെ മദ്ധ്യത്തിൽ വിളങ്ങുന്ന തേജസ്സും എല്ലാവരിലും ജ്ഞാനസ്വരൂപനായി പ്രകാശിക്കുന്ന ആത്മാവും അങ്ങുതന്നെ. ജീവികൾക്ക് ധൈര്യം ശൗര്യം ആയുസ്സ് ഇവയെല്ലാം കിട്ടുന്നതും അങ്ങയിൽനിന്നുതന്നെ. അവിടുന്ന് വാസ്ത

വത്തിൽ ഏകനും അദ്വിതീയനുമാണ്. എങ്കിലും ബ്രഹ്മാവ് വിഷ്ണു ശിവൻ കാലം കർമ്മം ചന്ദ്രൻ സൂര്യൻ എന്നീ രൂപങ്ങളിലും, ഭക്തന്മാരുടെ സങ്കല്പമനുസരിച്ച് പലമാതിരി തോന്നപ്പെട്ടുകൊണ്ടിരിക്കുന്നു. ഏകനായ അവിടുന്നു തന്നെയാണ് മത്സ്യാദി അവതാരങ്ങൾ സ്വീകരിച്ച് ലോകത്തെ അനുഗ്രഹിക്കുന്നത്. സ്ഥൂലമായും സൂക്ഷ്മമായും കാണപ്പെടുന്നവയെല്ലാം അങ്ങയുടെ രൂപഭേദങ്ങൾ തന്നെ. ഈ ലോകത്തിൽ എന്തെല്ലാം ഇതിനുമുൻപ് ഉണ്ടായോ, ഇപ്പോൾ ഉണ്ടായിക്കൊണ്ടിരിക്കുന്നുവോ, ഭാവിയിൽ ഉണ്ടാകുമോ അവയെല്ലാം പരമാർത്ഥത്തിൽ അങ്ങുതന്നെ. ചരാചരങ്ങളായ ജീവജാലങ്ങളിൽ അങ്ങയിൽ നിന്നന്യമായി യാതൊന്നും തന്നെയില്ല. അതിനാൽ ശ്രേഷ്ഠരിലും ശ്രേഷ്ഠനാണ് അങ്ങ്. അങ്ങയുടെ മായകൊണ്ട് മയങ്ങിയ ജനങ്ങൾ അവിടുത്തെ വാസ്തവതത്വം അറിയുന്നില്ല. നിന്തിരുവടിയുടെ ഭക്തന്മാരോടുള്ള സത്സംഗത്താൽ മനസ്സ് ശുദ്ധമായിത്തീരുമ്പോൾ, ഏകനും അദ്വിതീയനുമായ അങ്ങയുടെ വാസ്തവസ്വരൂപം അനുഭവമായിത്തീരും. ബ്രഹ്മാദിദേവശ്രേഷ്ഠന്മാർ പോലും അവിടുത്തെ നിർഗുണസ്വരൂപത്തെ അറിയുന്നില്ല. കാരണം, അവരെല്ലാം ബഹിർമുഖദൃഷ്ടിയോടുകൂടിയവരാണ്. അതിനാലാണ് വിദ്വാന്മാർ അങ്ങയുടെ ഈ സഗുണസ്വരൂപത്തെ (ശ്രീരാമനെ) ഭക്തിയോടെ ഭജിച്ച് മനസ്സ് ശുദ്ധമാക്കി ജ്ഞാനം സമ്പാദിച്ച് മുക്തരായിത്തീരുന്നത്. ഞാൻ അങ്ങയുടെ 'രാമ'നാമം നിരന്തരം ജപിച്ചുകൊണ്ടാണ് കാശിയിൽ പാർവ്വതീസമേതനായി താമസിച്ചുവരുന്നത്. അവിടെ വെച്ച് മരിക്കുന്നവർക്ക് മോക്ഷപ്രാപ്തിക്കായി അവരുടെ ചെവിയിൽ ഞാൻ താരക(രാമ)മന്ത്രം ഉപദേശിച്ച് അനുഗ്രഹിച്ചുകൊണ്ടിരിക്കുന്നു. ഈ സ്തോത്രത്തെ ദിവസേന ഭക്തിയോടെ കേൾക്കുകയോ കീർത്തിക്കുകയോ എഴുതുകയോ ചെയ്യുന്നവർപോലും സുഖികളായി അങ്ങയുടെ പരമപദത്തെ പ്രാപിക്കുമാറാകണം."

പിന്നീട് ശ്രീരാമനെ ഇന്ദ്രൻ സ്തുതിച്ചു. "ബ്രഹ്മാവിൽനിന്ന് വരം വാങ്ങി ഗർവ്വിതനായ രാവണൻ ഞങ്ങളുടെ സ്ഥാനങ്ങളെല്ലാം അപഹരിച്ചിരുന്നു. അവിടുത്തെ അനുഗ്രഹത്താൽ ആ ദുഷ്ടൻ മരിക്കാനും, ഞങ്ങൾക്ക് സ്ഥാനം തിരിച്ചുകിട്ടാനും സാധിച്ചുവല്ലോ. ഭഗവാനേ! അവിടുത്തേക്ക് നമസ്കാരം." ദേവന്മാർ സ്തുതിച്ചു. "ഭൂമിയിൽ ബ്രാഹ്മണർ ചെയ്യുന്ന യാഗങ്ങളുടെ ഹവിർഭാഗങ്ങളെല്ലാം രാവണനാണ് അനുഭവിച്ചിരുന്നത്. അവനെ അവിടുന്ന് സംഹരിച്ച്

ഞങ്ങൾക്ക് പഴയതുപോലെ ഹവിർഭാഗം കിട്ടാറാക്കിത്തീർത്തുവല്ലോ. അങ്ങയ്ക്ക് നമസ്കാരം." പിതൃക്കൾ സ്തുതിച്ചു. "ഗയ മുതലായ പുണ്യസ്ഥലങ്ങളിൽ സമർപ്പിക്കപ്പെടുന്ന പിണ്ഡങ്ങളൊന്നും ഞങ്ങൾക്ക് കിട്ടാറില്ല. അവയെല്ലാം രാവണൻ ബലാൽ അപഹരിക്കുകയായിരുന്നു പതിവ്. അവ ഞങ്ങൾക്ക് വീണ്ടുകിട്ടാറാക്കിത്തീർത്ത അവിടുത്തേക്ക് നമസ്കാരം." യക്ഷന്മാർ സ്തുതിച്ചു. "രാവണൻ ഞങ്ങളെകൊണ്ട് അദ്ദേഹത്തിന്റെ അടിമപ്പണി ചെയ്യിക്കുകയായിരുന്നു. അദ്ദേഹത്തിന്റെ പല്ലക്ക് ചുമന്ന് ഞങ്ങൾ വല്ലാതെ കഷ്ടപ്പെട്ടിരുന്നു. ദുരാത്മാവായ രാവണനെക്കൊന്ന് ഞങ്ങളെ രക്ഷിച്ച രാഘവ! അങ്ങയ്ക്ക് നമസ്കാരം." ഗന്ധർവ്വന്മാർ സ്തുതിച്ചു. "ഞങ്ങൾ സംഗീതത്തിൽ പ്രവീണന്മാരാണ്. അങ്ങയുടെ കഥാമൃതത്തെ പാടിക്കൊണ്ട് ആനന്ദസമുദ്രത്തിൽ മുഴുകി സഞ്ചരിക്കുന്നവരായിരുന്നു. ദുഷ്ടനായ രാവണൻ അതെല്ലാം മുടക്കി. അദ്ദേഹത്തെ പാടിയും സ്തുതിച്ചും ഞങ്ങൾ ജീവിക്കേണ്ടിവന്നു. ആ ദുഷ്ടരാക്ഷസനെക്കൊന്ന് നിന്തിരുവടി ഞങ്ങളെ രക്ഷിച്ചുവല്ലോ. അവിടുത്തേക്ക് നമസ്കാരം."

ഇങ്ങനെ നാഗങ്ങൾ സിദ്ധന്മാർ കിന്നരന്മാർ മരുത്തുക്കൾ വസുക്കൾ മുനിമാർ യക്ഷന്മാർ പ്രജാപതികൾ അപ്സരസ്സുകൾ ഇവരെല്ലാം രാമനെ വേറെവേറെ സ്തുതിച്ച്, അനുവാദംവാങ്ങി അവരവരുടെ സ്ഥാനങ്ങളിലേക്ക് മടങ്ങിപ്പോയി. ബ്രഹ്മാവ് ശ്രീപരമേശ്വരൻ എന്നീ ദേവശ്രേഷ്ഠന്മാരും, രാമനെ സ്തുതിച്ച് പ്രശംസിച്ച് അവരവരുടെ ലോകങ്ങളിലേക്ക് പോയി. ആകാശത്തിൽ ദിവ്യവാദ്യങ്ങൾ മുഴങ്ങിക്കൊണ്ടിരിക്കേ, ദേവന്മാർ സ്തുതിച്ച് പുഷ്പവർഷം ചെയ്തുകൊണ്ടിരിക്കേ, മുനിമാർ അന്തരിക്ഷത്തിൽനിന്ന് സ്തുതിച്ചുകൊണ്ടുനിൽക്കേ, ശ്യാമളവർണ്ണനും പ്രസന്നമുഖനും, അസംഖ്യം സൂര്യന്മാർ ഒന്നിച്ചുദിച്ചുയർന്നാലെന്നപോലെയുള്ള തേജസ്സോടുകൂടിയവനും, സീത ലക്ഷ്മണൻ ഹനുമാൻ വാനരന്മാർ മുതലായവരാൽ സേവിക്കപ്പെടുന്നവനുമായി, പട്ടാഭിഷേകവേഷത്തോടെ സിംഹാസനത്തിൽ വിരാജിച്ചരുളുന്ന ഭഗവാൻ ശ്രീരാമചന്ദ്രൻ സർവ്വോൽക്കർഷേണ വിജയിക്കുമാറാകട്ടെ.



## പതിനാറാം സർഗം
## രാമരാജ്യം

സകലലോകങ്ങൾക്കും സുഖം നൽകി അനുഗ്രഹിക്കുന്ന രാമനെ പട്ടാഭിഷേകം ചെയ്തപ്പോൾ ഭൂമിയിൽ സസ്യസമ്പത്ത് നിറഞ്ഞു. വൃക്ഷങ്ങളിൽ ധാരാളം പഴങ്ങളുണ്ടായി. സ്വതേ സുഗന്ധമില്ലാത്ത പുഷ്പങ്ങൾപോലും നല്ല വാസനയുള്ളവയായിത്തീർന്നു. രാമൻ അസംഖ്യം കുതിരകളേയും പശുക്കളേയും കാളകളേയും ബ്രാഹ്മണർക്ക് ദാനം ചെയ്തു. കോടിക്കണക്കിന് സ്വർണ്ണനാണയങ്ങളും വസ്ത്രങ്ങളും ആഭരണങ്ങളും ദാനമായി കൊടുത്തു. സൂര്യനെപ്പോലെ പ്രകാശിക്കുന്ന ഒരു രത്നമാല സുഗ്രീവന് സമ്മാനമായി കൊടുത്തു. അംഗദന് ദിവ്യങ്ങളായ രണ്ട് തോൾവളകൾ സമ്മാനിച്ചു. രത്നങ്ങളെക്കൊണ്ട് ചന്ദ്രനെപ്പോലെ ശോഭിക്കുന്ന ഒരുൽകൃഷ്ട രത്നഹാരം ശ്രീരാമൻ പ്രീതിയോടെ സീതയുടെ കഴുത്തിൽ അണിയിപ്പിച്ചു. സീതാദേവി ആ മാല ഊരി കൈയിൽവച്ചുകൊണ്ട്, വാനരന്മാരേയും ശ്രീരാമനേയും മാറിമാറി നോക്കി. സീതയുടെ ചിന്താഗതി മനസ്സിലാക്കിയ രാമൻ "ആ മാല ഭവതിക്ക് ഇഷ്ടപ്പെട്ടവന് സമ്മാനിച്ചുകൊള്ളൂ" എന്ന് പറഞ്ഞു. സീത ആ ദിവ്യഹാരം ഹനുമാന് സമ്മാനിച്ചു. ആ മാല അണിഞ്ഞ് ഹനുമാൻ തേജസ്വിയായി പ്രകാശിച്ചു. ദേവീപ്രസാദമായിട്ടാണ് ഹനുമാൻ അതിനെ സ്വീകരിച്ചത്.

ഭക്തിയോടെ തൊഴുതുകൊണ്ടു നിൽക്കുന്ന മാരുതിയോട് ശ്രീരാമൻ പറഞ്ഞു. "ഹനുമൻ! ഞാൻ അങ്ങയോട് സന്തോഷിച്ചിരിക്കുന്നു. ആഗ്രഹിക്കുന്ന വരം എന്തായാലും ചോദിച്ചുകൊള്ളൂ. മൂന്നു ലോകങ്ങളിലുംവെച്ച് ദുർല്ലഭമാണെങ്കിൽപോലും ഞാൻ തരുന്നുണ്ട്."

സന്തുഷ്ടനായ ഹനുമാൻ ശ്രീരാമനെ നമസ്കരിച്ചുകൊണ്ട് പറഞ്ഞു. "രാമ! അവിടുത്തെ നാമം സ്മരിച്ച് എനിക്ക് മതിവരുന്നില്ല. അതിനാൽ അവിടുത്തെ നാമം ലോകത്തിൽ നിലനിൽക്കുന്ന കാലത്തോളം അതിനെ നിരന്തരം സ്മരിച്ചുകൊണ്ട് ജീവിച്ചിരിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. ഇതാണ് എനിക്കിഷ്ടപ്പെട്ട വരം." ശ്രീരാമൻ അരുളിച്ചെയ്തു. "ജീവന്മുക്തനായി പ്രളയകാലംവരെ ജീവി

ച്ചിരുന്നാലും. ഈ കല്പം അവസാനിക്കുമ്പോൾ എന്നോട് ഏകീഭാവമാകുന്ന സായുജ്യമുക്തിയെ പ്രാപിക്കുകയും ചെയ്യാം." സന്തുഷ്ടയായ സീതാദേവിയും ഹനുമാനോട് പറഞ്ഞു. "വാനരസത്തമ! അങ്ങ് എവിടെ ജീവിക്കുകയാണെങ്കിലും അങ്ങയ്ക്ക് ആവശ്യമായ ഭോഗപദാർത്ഥങ്ങൾ അങ്ങയെ തേടിവരും. ഇതെന്റെ പ്രത്യേക അനുഗ്രഹമാണ്." ഇങ്ങനെ ശ്രീരാമനും സീതയും അരുളിച്ചെയ്തതുകേട്ട് ആനന്ദാശ്രുക്കൾ ഒഴുക്കിക്കൊണ്ട്, അവരെ വീണ്ടുംവീണ്ടും നമസ്കരിച്ച്, ഹനുമാൻ തപസ്സുചെയ്യാനായി ഹിമാലയത്തിലേക്ക് പോയി.

അനന്തരം തൊഴുതുകൊണ്ട് നിൽക്കുന്ന ഗുഹനെ സമീപിച്ചുകൊണ്ട് രാമൻ പറഞ്ഞു. "സ്നേഹിത! അങ്ങ് ശൃംഗവേരപുരത്തേക്ക് മടങ്ങിപ്പോയാലും. എന്നെത്തന്നെ എപ്പോഴും സ്മരിക്കുന്നവനായി പ്രാരബ്ധം അനുസരിച്ച് വന്നുചേരുന്ന സുഖദുഃഖങ്ങളെ നിസ്സംഗനായി അനുഭവിച്ചുകൊണ്ട് ജീവിക്കൂ. ജീവിതാവസാനത്തിൽ എന്റെ സാരൂപ്യമുക്തിയെ പ്രാപിക്കും. സംശയമില്ല." ഇങ്ങനെ പറഞ്ഞ് ഗുഹന് ധാരാളം ആഭരണങ്ങളും പട്ടുവസ്ത്രങ്ങളും കൊടുത്തു. ജ്ഞാനത്തേയും ഉപദേശിച്ച് അനുഗ്രഹിച്ചു. അദ്ദേഹത്തെ മാറോടുചേർത്ത് ആലിംഗനം ചെയ്തു. ഗുഹൻ സന്തുഷ്ടനായി തന്റെ ഗൃഹത്തിലേക്ക് മടങ്ങിപ്പോയി. ശ്രീരാമൻ എല്ലാ വാനരന്മാരേയും വിലമതിക്കാൻ കഴിയാത്തവിധത്തിലുള്ള ആഭരണങ്ങളെക്കൊണ്ടും പട്ടുവസ്ത്രങ്ങളെക്കൊണ്ടും സൽക്കരിച്ചു. സുഗ്രീവനും വാനരന്മാരും വിഭീഷണനും പരമാത്മാവായ രാമന്റെ സൽക്കാരം സ്വീകരിച്ച് നിർവൃതരായി, അവരവരുടെ രാജ്യങ്ങളിലേക്ക് മടങ്ങിപ്പോയി. സുഗ്രീവൻ മുതലായ വാനരന്മാർ കിഷ്കിന്ധയിലേക്കും വിഭീഷണൻ ലങ്കയിലേക്കുമാണ് പോയത്.

പ്രജകളെയെല്ലാം അത്യന്തം സ്നേഹിക്കുന്ന രാമൻ രാജ്യഭാരം സ്വീകരിച്ചു. ആഗ്രഹലേശംപോലുമില്ലെങ്കിലും ലക്ഷ്മണനെ യുവരാജാവാക്കി വാഴിച്ചു. ലക്ഷ്മണൻ അത്യന്തഭക്തിയോടെ രാമനെ സേവിച്ചുവന്നു. രാമൻ പരമാത്മാവാണ്. എല്ലാ കർമ്മങ്ങളുടേയും അദ്ധ്യക്ഷനാണ്. ഞാൻ ചെയ്യുന്നു എന്ന അഭിമാനം ഇല്ലാത്തവനാണ്. യാതൊരുവിധ വികാരങ്ങളും (മാറ്റങ്ങൾ) ഇല്ലാത്തവനാണ്. ആത്മാനന്ദംകൊണ്ട് എപ്പോഴും സന്തുഷ്ടനാണ്. എങ്കിലും ലോകത്തിന് തന്റെ ജീവിതം മാതൃകയായിത്തീരാൻവേണ്ടി ധാർമ്മികനായ

ഒരുത്തമരാജാവായിട്ടാണ് രാജ്യം ഭരിച്ചുവന്നത്. ധാരാളം ദക്ഷിണ യോടുകൂടിയ അശ്വമേധം മുതലായ യാഗങ്ങളും മഹാപ്രഭുവായ അവിടുന്ന് ചെയ്തു.

ശ്രീരാമന്റെ രാജ്യഭരണകാലത്ത് സ്ത്രീകൾക്ക് വൈധവ്യദുഃഖം സഹിക്കേണ്ടി വന്നില്ല. (ഭർത്താക്കന്മാർ ഒരിക്കലും അകാലമരണം പ്രാപിച്ചിരുന്നില്ല). പാമ്പുകടിച്ച് മരിക്കുക മുതലായ ദുർമരണങ്ങളും ഉണ്ടായിരുന്നില്ല. ആർക്കും രോഗബാധയുണ്ടായിരുന്നില്ല. രാജ്യത്ത് കള്ളന്മാർ തീരെ ഉണ്ടായിരുന്നില്ല. വൃദ്ധന്മാർ ജീവിച്ചിരിക്കെ ബാല മരണവും സംഭവിച്ചിരുന്നില്ല. രാജാവും പ്രജകളും ധാർമ്മികന്മാരാ യിരുന്നതിനാൽ അനിഷ്ടാനുഭവങ്ങൾ ഒന്നുംതന്നെ രാമരാജ്യത്ത് ഉണ്ടായിരുന്നില്ല. പ്രജകളെല്ലാവരും രാമപൂജയോടും രാമചിന്ത യോടും കൂടിയവരായിരുന്നു. വേണ്ട സമയത്ത് ആവശ്യത്തിന് മഴ പെയ്തിരുന്നു. അതിവർഷമോ അനാവൃഷ്ടിയോ ഉണ്ടായിരുന്നി ല്ല. പ്രജകളെല്ലാം അവരവരുടെ വർണ്ണാശ്രമധർമ്മങ്ങൾ അനുഷ്ഠി ക്കുന്നതിൽ തല്പരരായിരുന്നു. സ്വന്തം പുത്രന്മാരെപ്പോലെയാണ് രാമൻ പ്രജകളെ രക്ഷിച്ചിരുന്നത്. സകലവിധ ലക്ഷണങ്ങളും തിക ഞ്ഞവനും, സകലവിധ ധർമ്മങ്ങളേയും ആശ്രയിച്ചവനുമായ രാമൻ പതിനൊന്നായിരം സംവത്സരക്കാലം രാജ്യം ഭരിച്ചു.

ഈ അദ്ധ്യാത്മരാമായണം അത്യന്തം രഹസ്യമാണ്. കേൾക്കു കയും കീർത്തിക്കുകയും ചെയ്യുന്നവർക്ക് ധനം ധാന്യം സമ്പത്ത് ദീർഘായുസ്സ് ആരോഗ്യം ഇവയെ നൽകുന്നതാണ്. പുണ്യത്തെ വളർത്തുന്നതാണ്. മനസ്സിനെ ശുദ്ധീകരിക്കുന്നതാണ്. പണ്ട് ശ്രീപ രമേശ്വരൻ പാർവ്വതീദേവിക്ക് ഉപദേശിച്ചുകൊടുത്തതാണ്. ഈ രാമാ യണത്തെ ഭക്തിയോടുകൂടി കേൾക്കുകയോ പഠിക്കുകയോ ചെയ്യു ന്ന മനുഷ്യന്റെ സർവ്വാഭീഷ്ടങ്ങളും സാധിക്കും. സകലവിധ പാപ ങ്ങളും നശിക്കും. ശ്രീരാമപട്ടാഭിഷേകം മനസ്സിരുത്തി കേൾക്കുന്ന വൻ, ധനത്തെ ആഗ്രഹിക്കുന്നവനാണെങ്കിൽ, വളരെയധികം ധന ത്തേയും, പുത്രനെ ആഗ്രഹിക്കുന്നവനാണെങ്കിൽ യോഗ്യനായ പുത്ര നേയും നേടും. അദ്ധ്യാത്മരാമായണത്തെ ശ്രദ്ധയോടെ കേൾക്കുന്ന രാജാവ് ഐശ്വര്യസമൃദ്ധമായ രാജ്യം നേടും. ശത്രുക്കളെ ജയി ക്കും. ആർക്കും അദ്ദേഹത്തെ ജയിക്കാൻ കഴിയില്ല. ദുഃഖം അകറ്റി സകലകർമ്മങ്ങളിലും വിജയിയായിത്തീരും. അദ്ധ്യാത്മരാമായ

ണത്തെ ശ്രദ്ധയോടെ കേൾക്കുന്ന സ്ത്രീകൾക്കുണ്ടാവുന്ന പുത്രന്മാർ ദീർഘായുഷ്മാരായിത്തീരും. വന്ധ്യയാണെങ്കിൽപ്പോലും ആ സ്ത്രീ സുന്ദരനും സുമുഖനുമായ പുത്രനെ പ്രസവിക്കും. (വന്ധ്യത്വദോഷം പാപംകൊണ്ടാണുണ്ടാവുന്നത്. രാമായണശ്രവണം കൊണ്ട് പാപം നശിക്കും എന്നുസാരം). കോപം മത്സരം മുതലായ മനോമാലിന്യങ്ങളകറ്റി നിത്യേന രാമായണം ശ്രദ്ധയോടെ കേൾക്കുന്ന മനുഷ്യൻ ജീവിതത്തിലെ എല്ലാ തടസ്സങ്ങളും നീങ്ങി ഭയരഹിതനും, സുഖിയും, രാമഭക്തനുമായിത്തീരും. ശ്രദ്ധയോടെ രാമായണം കേൾക്കുന്നവരോട് എല്ലാ ദേവന്മാരും സന്തോഷിക്കും. എല്ലാ വിഘ്നങ്ങളും താനെ അകലും. സകലവിധ സമ്പത്തുക്കളും ഉണ്ടാവും. രജസ്വലയായ സ്ത്രീ രാമായണം ആദ്യം മുതൽ പട്ടാഭിഷേകം വരെ കേൾക്കുകയാണെങ്കിൽ ശ്രേഷ്ഠനും ദീർഘായുഷ്മാനുമായ പുത്രനെ പ്രസവിക്കും. പതിവ്രതകളിൽ ഉത്തമയായി ലോകർക്കെല്ലാവർക്കും പൂജ്യയായിത്തീരും.

രാമായണത്തെ നിത്യേന പൂജിച്ചു നമസ്കരിക്കുന്നവർ എല്ലാ പാപങ്ങളും നീങ്ങി വിഷ്ണുഭഗവാന്റെ പരമപദത്തെ പ്രാപിക്കും. അദ്ധ്യാത്മരാമായണത്തെ ദിവസേന ശ്രദ്ധയോടെ കേൾക്കുകയോ പഠിക്കുകയോ ചെയ്യുന്നവരോട് രാമൻ സന്തോഷിക്കും. പരബ്രഹ്മം തന്നെയാണ് രാമൻ. സർവ്വാത്മാവായ അവിടുന്ന് സന്തോഷിച്ചാൽ ധർമ്മാർത്ഥകാമമോക്ഷങ്ങളിൽ എന്ത് ഇച്ഛിക്കുന്നുവോ അത് സാധിക്കും. അദ്ധ്യാത്മരാമായണം ശ്രദ്ധയോടെ ദിവസേന കേൾക്കേണ്ടതാണ്. അതുകൊണ്ട് ആരോഗ്യം ദീർഘായുസ്സ് എന്നിവ ഉണ്ടായിത്തീരും. കോടികല്പങ്ങളിൽച്ചെയ്ത പാപങ്ങൾപോലും നശിക്കും. രാമായണം ശ്രദ്ധയോടെ കേൾക്കുന്നവരോട് ദേവന്മാരും ഗ്രഹങ്ങളും മഹർഷിമാരും പിതൃക്കളും സന്തോഷിക്കും. ശ്രീപരമേശ്വരൻ വേദങ്ങളെ മുഴുവൻ പരിശോധിച്ചു നോക്കിയശേഷം, രാമൻ ജീവനെ സംസാരത്തിൽനിന്ന് മോചിപ്പിക്കുന്ന ബ്രഹ്മമാണെന്നു മനസ്സിലാക്കി. വേദങ്ങളുടെ സാരസർവ്വസ്വത്തെ അദ്ധ്യാത്മരാമായണമെന്നപേരിൽ സംഗ്രഹിച്ച് തനിക്ക് പ്രിയപ്പെട്ടവളായ പാർവ്വതിക്ക് ഉപദേശിച്ചുകൊടുത്തു. അതിനാൽ വേദത്തിന്റെ സാരസർവ്വസ്വമാണ് രാമായണം. അതിലൂടെ എല്ലാവരും ജന്മസാഫല്യം പ്രാപിക്കുമാറായിത്തീരട്ടെ.

## ഒന്നാം സർഗം
## അഗസ്ത്യാദിമുനിമാരുടെ ആഗമനം

രഘുവംശതിലകനും, കൗസല്യക്ക് ആനന്ദത്തെ വളർത്തുന്നവനും, രാവണനെ സംഹരിച്ചവനും, ദശരഥപുത്രനും, ചെന്താമരക്കണ്ണനുമായ ശ്രീരാമൻ വിരാജിച്ചരുളുന്നു. ശ്രീരാമപട്ടാഭിഷേകവും രാമന്റെ ഭരണത്തിലെ സമൃദ്ധിയും വിസ്തരിച്ചു കേട്ട പാർവ്വതീദേവി ചോദിച്ചു. "രാവണാദിരാക്ഷസന്മാരെക്കൊന്ന് അയോദ്ധ്യയിലെത്തി രാജ്യഭാരം ഏറ്റെടുത്ത രാമൻ പിന്നീട് എന്തെല്ലാം ലീലകളാണ് ചെയ്തത്? സീതാസമേതനായി രാമൻ എത്രകാലം ഭൂമിയിൽ താമസിച്ചു? പരമാത്മാവും സനാതനനുമായ രാമൻ അവസാനം എങ്ങനെയാണ് മനുഷ്യലോകം ഉപേക്ഷിച്ച് പോയത്? ശ്രദ്ധയോടെ കേൾക്കുന്ന എനിക്ക് ഇവയെല്ലാം വിസ്തരിച്ച് പറഞ്ഞുതരുവാൻ ദയ ചെയ്യണം. രാമചന്ദ്രന്റെ കഥാമൃതത്തെ ആസ്വദിക്കുംതോറും എനിക്ക് ഇനിയും കേൾക്കണമെന്ന ആഗ്രഹം വർദ്ധിച്ചുവരികയാണ്. അതിനാൽ രാമചരിതം വിസ്തരിച്ച് അരുളിച്ചെയ്താലും."

പരമശിവൻ പറഞ്ഞു. "രാക്ഷസവധം കഴിഞ്ഞ് രാജ്യപരിപാലനം ചെയ്തുകൊണ്ടിരിക്കുന്ന രാമനെ കാണാനായി ചില മഹർഷിമാർ അയോദ്ധ്യയിലേക്ക് വന്നുചേർന്നു. വിശ്വാമിത്രൻ അസിതൻ കണ്വൻ ദുർവ്വാസാവ് ഭൃഗു അംഗിരസ്സ് കശ്യപൻ വാമദേവൻ അത്രി സപ്തർഷികൾ അഗസ്ത്യൻ എന്നീ മഹർഷിമാരാണ് വന്നത്. അവർ ഗോപുരദ്വാരത്തിൽവന്ന് ദ്വാരപാലനോട് അറിയിച്ചു. "അഗസ്ത്യൻ മുതലായ മഹർഷിമാർ ആശീർവദിക്കാനായി വന്നുനിൽക്കുന്ന വിവരം രാമനെ അറിയിക്കൂ." ദ്വാരപാലൻ വേഗം അരമനയിൽച്ചെന്ന് വിവരം പറഞ്ഞു. 'മുനിമാരെ വേഗം പ്രവേശിപ്പിക്കൂ' എന്ന് രാമൻ അരുളിച്ചെയ്തു. ദ്വാരപാലനാൽ പൂജിക്കപ്പെട്ട മഹർഷിമാർ അരമനയിലേക്ക് വന്നു. ഉടനെ രാമൻ തൊഴുതുകൊണ്ട് എഴുന്നേറ്റു. പാദ്യം അർഘ്യം മുതലായവ സമർപ്പിച്ചുകൊണ്ട് അവരെ പൂജിച്ചു. മുനിമാർക്ക് പശുദാനം ചെയ്തു. എല്ലാവരേയും ശ്രേഷ്ഠങ്ങളായ പീഠങ്ങളിൽ ഇരുത്തി. മുനിമാരെ എല്ലാവരേയും നമസ്കരിച്ചു.

രാമൻ അവരോട് ക്ഷേമാന്വേഷണം ചെയ്തു. മഹർഷിമാർ പറഞ്ഞു. "രഘുനന്ദന! ഞങ്ങൾക്കെല്ലാം ക്ഷേമംതന്നെ. ശത്രുക്കളെയെല്ലാം സംഹരിച്ച അങ്ങയെ കാണാൻ കഴിഞ്ഞതിൽ ഞങ്ങൾക്ക് സന്തോഷമുണ്ട്. രാമ! രാവണവധം അങ്ങയ്ക്ക് ബുദ്ധിമുട്ടുള്ള കാര്യമൊന്നുമല്ല. വില്ലുധരിച്ചവനായ അങ്ങ് മൂന്നുലോകങ്ങളേയും ജയിക്കാൻ ശക്തനാണ്. ഭാഗ്യംകൊണ്ട് അങ്ങയ്ക്ക് രാവണൻ മുതലായ രാക്ഷസന്മാരെ കൊല്ലാൻ കഴിഞ്ഞു. രാവണവധം എങ്ങനേയും ഒപ്പിക്കാം. ഇന്ദ്രജിത്തിനെ കൊന്നതാണ് ഞങ്ങൾക്ക് ആശ്ചര്യകരമായി തോന്നുന്നത്. അന്തകനെപ്പോലെ ശക്തരായ കുംഭകർണ്ണൻ മുതലായ രാക്ഷസന്മാരെ അങ്ങ് സംഹരിച്ചുവല്ലോ. ജനസ്ഥാനത്തുവച്ച് അങ്ങ് ഞങ്ങൾക്ക് രാക്ഷസന്മാരിൽനിന്ന് അഭയം തന്നിരുന്നു. അതുപ്രകാരം രാക്ഷസനിഗ്രഹം സാധിച്ച അങ്ങ് ഇപ്പോൾ കൃതകൃത്യനായിത്തീർന്നിരിക്കുന്നു."

ഋഷികൾ ഇങ്ങനെ പറഞ്ഞപ്പോൾ രാമൻ അവരോട് ചോദിച്ചു. "കുംഭകർണ്ണൻ മുതലായ അതിശക്തരായ രാക്ഷസന്മാർ മൂന്നുലോകങ്ങളേയും ജയിച്ചവരാണ്. അവരേക്കാൾ ശക്തനായി എന്താണ് മേഘനാദനെ വാഴ്ത്തുന്നത്?" അഗസ്ത്യമഹർഷി മറുപടി പറഞ്ഞു. രാമ! രാവണന്റേയും മേഘനാദന്റേയും ജനനത്തേയും വരപ്രാപ്തിയേയും ചുരുക്കിപ്പറയാം. പണ്ട് കൃതയുഗത്തിൽ ബ്രഹ്മദേവന്റെ പുത്രനായി പുലസ്ത്യൻ എന്നൊരു മുനിയുണ്ടായിരുന്നു. അദ്ദേഹം മഹാമേരുപർവ്വതത്തിന്റെ താഴ്‌വരയിൽ തപസ്സുചെയ്തുകൊണ്ട് കഴിഞ്ഞു. തൃണബിന്ദു എന്നൊരു രാജർഷിയും അവിടെ സമീപത്തായി താമസിച്ചിരുന്നു. പുലസ്ത്യമഹർഷിയുടെ ആശ്രമത്തിനു സമീപത്ത് ദേവന്മാരുടേയും ഗന്ധർവ്വന്മാരുടേയും കന്യകമാർ വന്ന് പാട്ടുപാടിയും വാദ്യം മുഴക്കിയും നൃത്തംചെയ്തും വിനോദിച്ചുവന്നു. അവരുടെ വിനോദങ്ങൾ പുലസ്ത്യമഹർഷിക്ക് തപസ്സിന് വിഘ്നമായിത്തോന്നി. ഒരു ദിവസം ക്രുദ്ധനായി മുനി കന്യകമാരെ ശപിച്ചു. "ഇനി നിങ്ങൾ എന്റെ മുൻപിൽ വന്നാൽ ഉടൻ ഗർഭിണികളായിത്തീരും." ശാപംകേട്ട് ഭയന്ന കന്യകമാർ ഓടിപ്പോയി. പിന്നീട് അവരാരും പുലസ്ത്യമഹർഷിയുടെ മുൻപിൽ വരാൻ ധൈര്യപ്പെട്ടില്ല. തൃണബിന്ദുവിന്റെ മകളായി അതിസുന്ദരിയായ ഒരു രാജകുമാരി ഉണ്ടായിരുന്നു. അവൾ മഹർഷിയുടെ ശാപവിവരം അറിഞ്ഞി

രുന്നില്ല. ആ കന്യക ഒരു ദിവസം പുലസ്ത്യമഹർഷിയുടെ മുൻപിൽ ച്ചെന്നു. ഉടനെ ഗർഭിണിയായിത്തീർന്നു. പരിഭ്രമിച്ച കന്യക അച്ഛനെ സമീപിച്ച് ഈ വിവരം പറഞ്ഞു. ജ്ഞാനദൃഷ്ടികൊണ്ട് കാര്യം മനസ്സിലാക്കിയ തൃണബിന്ദു, മകളെ കൂട്ടിക്കൊണ്ടുപോയി പുലസ്ത്യ മഹർഷിക്ക് ഭാര്യയായി ദാനംചെയ്തു. തൃണബിന്ദു തന്റെ ആശ്രമ ത്തിലേക്ക് മടങ്ങിപ്പോന്നു. ആ രാജകന്യക വളരെ ഭക്തിബഹുമാന ങ്ങളോടെ പുലസ്ത്യനെ ശുശ്രൂഷിച്ചുവന്നു. അവളുടെ സ്വഭാവഗു ണംകൊണ്ടും ശുശ്രൂഷകൊണ്ടും സന്തോഷിച്ച മഹർഷി പറഞ്ഞു. "നമ്മൾ രണ്ടുപേരുടേയും വംശത്തിന് കീർത്തിവർദ്ധിപ്പിക്കുന്ന ഒരു പുത്രൻ നിനക്കുണ്ടാവും." കുറച്ചുകാലം കഴിഞ്ഞ് മുനിപത്നി ബ്രഹ്മ ജ്ഞാനിയും, വിശ്രവസ്സ് എന്ന് പ്രസിദ്ധനുമായ ഒരു മുനികുമാരനെ പ്രസവിച്ചു.

തപസ്വിയായ വിശ്രവസ്സുമഹർഷി യൗവ്വനയുക്തനായിത്തീർന്നു. അദ്ദേഹത്തിന്റെ സ്വഭാവഗുണം കണ്ടു സന്തോഷിച്ച ഭരദ്വാജമഹർഷി സ്വന്തം പുത്രിയെ വിശ്രവസ്സിന് വിവാഹംചെയ്തു കൊടുത്തു. അവ ളിൽ വിശ്രവസ്സുമഹർഷിയുടെ പുത്രനായി വൈശ്രവണൻ ജനിച്ചു. വൈശ്രവണൻ ബ്രഹ്മദേവനെ തീവ്രമായ തപസ്സുകൊണ്ട് സന്തോ ഷിപ്പിച്ചു. ബ്രഹ്മാവ് അദ്ദേഹത്തിന് വടക്കുദിക്കിന്റെ ആധിപത്യവും, ധനാധിപത്യവും, പുഷ്പകം എന്ന വിമാനവും കൊടുത്തു. അദ്ദേ ഹത്തിന് കുബേരൻ എന്നുകൂടി പേരുണ്ട്. കുബേരൻ മടങ്ങിവന്ന് അച്ഛനെക്കണ്ടു. ബ്രഹ്മദേവനിൽനിന്ന് വരങ്ങൾ ലഭിച്ച വിവരം പറ ഞ്ഞു. തനിക്ക് താമസിക്കാൻ തക്കസ്ഥലം നിർദ്ദേശിച്ചുതന്നാൽകൊ ള്ളാമെന്ന് അച്ഛനോട് അപേക്ഷിച്ചു. വിശ്രവസ്സുമഹർഷി പറഞ്ഞു. "സമുദ്രമദ്ധ്യത്തിൽ സുവേലപർവ്വതത്തിനു മുകളിലായി ലങ്ക എന്ന പേരിൽ അതിമനോഹരമായ ഒരു പട്ടണമുണ്ട്. രാക്ഷസന്മാർക്കു വേണ്ടി വിശ്വകർമ്മാവ് നിർമ്മിച്ചുകൊടുത്തതാണ് അത്. അതിൽ മാല്യവാൻ സുമാലി മാലി എന്നപേരിൽ പ്രസിദ്ധരായ മൂന്ന് രാക്ഷ സരാജാക്കന്മാരും, അവരുടെ അനുയായികളായ അസംഖ്യം രാക്ഷ സന്മാരും, താമസിച്ചിരുന്നു. അവർ ദേവന്മാരെ വല്ലാതെ ഉപദ്രവി ക്കാൻ തുടങ്ങി. ദേവന്മാരുടെ അപേക്ഷയനുസരിച്ച് വിഷ്ണുഭഗവാൻ അവരോട് യുദ്ധം ചെയ്തു. യുദ്ധത്തിൽ മാലിയും കുറെ അധികം രാക്ഷസന്മാരും മരിച്ചു. തോറ്റ മാല്യവാനും സുമാലിയും ശേഷിച്ച

രാക്ഷസന്മാരും രസാതലലോകത്തിലേക്ക് ഓടിപ്പോയി. ലങ്ക ഇപ്പോൾ ഒഴിഞ്ഞുകിടക്കുകയാണ്. അവിടെപ്പോയി താമസിച്ചുകൊള്ളൂ" എന്ന് വിശ്രവസ്സ് കുബേരനോട് പറഞ്ഞു. കുബേരൻ അനേകം യക്ഷന്മാരോടുകൂടി ലങ്കയിൽപ്പോയി താമസിച്ചുവന്നു. വിശ്രവസ്സുമഹർഷിക്കും പുലസ്ത്യമഹർഷിക്കും കുബേരനെ വളരെ ഇഷ്ടമായിരുന്നു.

കുറച്ചുകാലം കഴിഞ്ഞപ്പോൾ ഒരുദിവസം സുമാലി രസാതലലോകത്തിൽനിന്ന് ഭൂമിയിലേക്ക് വന്നു. അദ്ദേഹത്തിന്റെ ഒന്നിച്ച് പുത്രിയായ കൈകസിയും ഉണ്ടായിരുന്നു. ആ കന്യക അതിസുന്ദരിയായിരുന്നു. കുബേരൻ പുഷ്പകവിമാനത്തിൽ സഞ്ചരിക്കുന്നത് സുമാലി കണ്ടു. മകളോട് പറഞ്ഞു. "നിനക്ക് വിവാഹപ്രായമായിരിക്കുന്നു. നീ വിശ്രവസ്സുമഹർഷിയെ ഭർത്താവായി സ്വീകരിക്കൂ. എന്നാൽ ഈ വൈശ്രവണനെപ്പോലെ യോഗ്യരായ പുത്രന്മാർ നിനക്കും ഉണ്ടാകും." കൈകസി അച്ഛന്റെ നിർദ്ദേശമനുസരിച്ച് വിശ്രവസ്സുമഹർഷിയുടെ ആശ്രമത്തിൽ ചെന്നു. അദ്ദേഹത്തിന്റെ മുൻപിൽ വിനയത്തോടെ തലതാഴ്ത്തി നിന്നു. "നീ ആരാണ്? ആരുടെ മകളാണ്? എന്തിനാണ് ഇവിടെ വന്നത്?" എന്ന് വിശ്രവസ്സുമഹർഷി ചോദിച്ചു. "അങ്ങ് ധ്യാനംകൊണ്ട് അറിഞ്ഞാലും" എന്ന് കൈകസി ലജ്ജാസമേതം അറിയിച്ചു. ജ്ഞാനദൃഷ്ടികൊണ്ട് കാര്യം മനസ്സിലാക്കിയ മഹർഷി പറഞ്ഞു. "നീ എന്നിൽനിന്ന് പുത്രന്മാരെ ആഗ്രഹിക്കുന്നു. പക്ഷെ നീ എന്നെ സമീപിച്ചത് അത്യുഗ്രമായ മുഹൂർത്തത്തിലാണ്. അതിനാൽ സമയദോഷംകൊണ്ട് നിന്റെ പുത്രന്മാർ ദുഷ്ടന്മാരായ രാക്ഷസന്മാരായിത്തീരും." "അങ്ങയിൽ നിന്നുണ്ടാവുന്ന പുത്രന്മാർ ഈ തരക്കാരാവുന്നതു ശരിയാണോ?" എന്ന് കൈകസി ചോദിച്ചു. "നിന്റെ അവസാനത്തെ മകൻ അതിബുദ്ധിമാനും ധാർമ്മികനും പരമഭക്തനുമായിത്തീരും" എന്ന് മഹർഷി അനുഗ്രഹിച്ചു. കൈകസി യഥാകാലം ഭയങ്കരനായ ഒരു പുത്രനെ പ്രസവിച്ചു. അവന് പത്തുതലകളും ഇരുപതുകൈകളും ഉണ്ടായിരുന്നു. ദശാനനൻ എന്നും രാവണൻ എന്നും അവൻ പ്രസിദ്ധനായിത്തീർന്നു. അവന്റെ ജനനസമയത്ത് ഭൂമികുലുക്കം അനുഭവപ്പെട്ടു. ലോകത്തിന് നാശത്തെ സൂചിപ്പിക്കുന്ന പല ദുർനിമിത്തങ്ങളും ഉണ്ടായി. പർവ്വതംപോലെ വലിയ ശരീരത്തോടു കൂടിയ കുംഭകർണ്ണനാണ് പിന്നീട് ജനിച്ചത്. കൈകസിയുടെ പുത്രിയായി മൂന്നാ

മത് ശൂർപ്പണഖ ഉണ്ടായി. അത്യന്തം വിരൂപിയും പർവ്വതം പോലെയുള്ള ശരീരത്തോടുകൂടിയവളുമായിരുന്നു ശൂർപ്പണഖ. ഏറ്റവും ഒടുവിൽ വിഭീഷണൻ ജനിച്ചു. അദ്ദേഹം ശാന്തനും സുന്ദരനും സൗമ്യനും വേദപാരായണം ചെയ്യുന്നവനും പരമധാർമ്മികനുമായിരുന്നു. കുംഭകർണ്ണൻ വിശപ്പ് സഹിക്കവയ്യാതെ കാണുന്ന ജീവജാലങ്ങളെയെല്ലാം പിടിച്ചുതിന്നാൻ തുടങ്ങി. രാവണൻ ലോകത്തിനു മുഴുവൻ ഭയം ജനിപ്പിച്ചുകൊണ്ട്, ചികിത്സിക്കാത്ത രോഗം എന്നപോലെ, വളർന്നുവരാനും ആരംഭിച്ചു.

രാമ! അവിടുന്ന് എല്ലാവരുടേയും അന്തര്യാമിയാണ്. ജ്ഞാനസ്വരൂപനാണ്. എല്ലാവരുടേയും ഉള്ളിൽ ആത്മസ്വരൂപേണ പ്രകാശിച്ച് എല്ലാം അറിയുന്നവനാണ്. എല്ലാത്തിനും സാക്ഷിയാണ്. യാതൊരുവിധ മാലിന്യവും ബാധിക്കാത്തവനാണ്. വെറും വിനോദത്തിനുവേണ്ടി മനുഷ്യസ്വരൂപം സ്വീകരിച്ചവനാണ്. മായയുടെ ഗുണങ്ങൾ ബാധിക്കാത്തവനാണ്. എങ്കിലും അവിടുന്ന് മനുഷ്യഭാവം അഭിനയിച്ചുകൊണ്ടാണ് ചോദിക്കുന്നത് എന്നതിനാലാണ്, ഞാൻ രാക്ഷസോൽപ്പത്തിയെപ്പറ്റി വർണ്ണിച്ചു കേൾപ്പിച്ചത്. അവിടുന്ന് ബുദ്ധി മനസ്സ് ഇന്ദ്രിയങ്ങൾ എന്നീ ഉപാധികളാൽ മറയപ്പെടാത്തവനാണ്. ഊഹിക്കാൻപോലും കഴിയാത്ത അസംഖ്യം ശക്തികളോടുകൂടിയവനാണ്. ജ്ഞാനമാത്രസ്വരൂപനാണ്. നാശരഹിതനാണ്. ജനനമില്ലാത്തവനാണ്. എപ്പോഴും ആത്മസ്വരൂപത്തെ അറിഞ്ഞുകൊണ്ടിരിക്കുന്നവനാണ്. ഇതെല്ലാം എനിക്കറിയാം. ഞാൻ അജ്ഞനാണെങ്കിലും അവിടുത്തെ അനുഗ്രഹപ്രസാദത്താലാണ് ഇങ്ങനെ തപസ്വിയായി കഴിഞ്ഞുകൊണ്ടിരിക്കുന്നത്. ഇങ്ങനെ അഗസ്ത്യമഹർഷി പറഞ്ഞപ്പോൾ ശ്രീരാമൻ പുഞ്ചിരിച്ചുകൊണ്ട് അരുളിച്ചെയ്തു. ഈ പ്രപഞ്ചം മായാമയമാണ്. എങ്കിലും പരമാർത്ഥത്തിൽ എന്നിൽനിന്ന് ഭിന്നമല്ല. അതിനാൽ അങ്ങ് എന്റെ ഗുണകീർത്തനത്തിലൂടെ ലോകത്തിന്റെ പാപം മുഴുവൻ നശിപ്പിക്കുകയാണ് ചെയ്യുന്നത്.



## രണ്ടാം സർഗം
## രാവണരാജ്യസ്ഥാപനം

ശ്രീരാമൻ അരുളിച്ചെയ്തതു കേട്ട് സന്തോഷിച്ച അഗസ്ത്യമഹർഷി രാക്ഷസന്മാരുടെ കഥ തുടർന്നു പറയാൻ തുടങ്ങി. കൈകസി, പുത്രന്മാരോടും പുത്രിയോടുംകൂടി വിശ്രവസ്സുമഹർഷിയുടെ ആശ്രമത്തിനു സമീപത്തുള്ള വനത്തിൽ താമസിച്ചുവന്നു. ഒരു ദിവസം പുഷ്പകവിമാനത്തിൽ അച്ഛനെക്കണ്ട് വണങ്ങാൻ വരുന്ന വൈശ്രവണനെ കൈകസി കണ്ടു. അവൾ രാവണനെ സമീപിച്ച് പറഞ്ഞു. "മകനേ! തേജസ്സുകൊണ്ട് ജ്വലിക്കുന്ന ധനേശനെ നോക്കൂ. അദ്ദേഹം നിന്റെ ജ്യേഷ്ഠനാണ്. നീയും അതുപോലെ യോഗ്യനാവാൻ ശ്രമിക്കൂ." രാവണൻ പറഞ്ഞു. "അമ്മേ! വ്യസനിക്കേണ്ട. ഞാൻ കുബേരന് തുല്യനോ അദ്ദേഹത്തേക്കാൾ ശ്രേഷ്ഠനോ ആയിത്തീരുന്നുണ്ട്." ഇങ്ങനെ അമ്മയെ സമാധാനിപ്പിച്ച് രാവണൻ അനുജന്മാരോടൊന്നിച്ച് തപസ്സു ചെയ്യാൻ ഗോകർണ്ണത്തേക്ക് പുറപ്പെട്ടു. മൂന്നുപേരും ആ പുണ്യക്ഷേത്രത്തിൽച്ചെന്ന് തപസ്സുചെയ്യാനാരംഭിച്ചു.

പതിനായിരം സംവത്സരക്കാലം കുംഭകർണ്ണൻ ഉഗ്രമായ തപസ്സു ചെയ്തു. ധാർമ്മികനും സത്യനിഷ്ഠനുമായ വിഭീഷണൻ ഒറ്റക്കാലിൽ നിന്നുകൊണ്ട് അയ്യായിരം സംവത്സരം തപസ്സുചെയ്തു. രാവണൻ യാതൊരാഹാരവും കഴിക്കാതെ പതിനായിരം സംവത്സരം തപസ്സുചെയ്തു. ഓരോ ആയിരം സംവത്സരവും പൂർത്തിയാവുമ്പോൾ തന്റെ ഒരു തല അറുത്ത് അഗ്നിയിൽ ഹോമിക്കും. പതിനായിരം സംവത്സരം തികഞ്ഞ ദിവസം പത്താമത്തെ തലയും അറുക്കാൻ ആരംഭിച്ചപ്പോൾ, ബ്രഹ്മദേവൻ രാവണന്റെ മുൻപിൽ പ്രത്യക്ഷപ്പെട്ടു. "വത്സ! ദശഗ്രീവ! ഞാൻ സന്തോഷിച്ചിരിക്കുന്നു. ആഗ്രഹിക്കുന്ന വരം ചോദിച്ചുകൊള്ളൂ" എന്ന് പറഞ്ഞു. സന്തോഷിച്ച രാവണൻ പറഞ്ഞു. "ദേവന്മാർ അസുരന്മാർ യക്ഷന്മാർ കിന്നരന്മാർ ഗരുഡന്മാർ നാഗങ്ങൾ മുതലായവരിൽനിന്നൊന്നും എനിക്ക് മരണം സംഭവിക്കരുത്. മനുഷ്യനെ എനിക്ക് പുല്ലുവിലയാണ്." "അങ്ങനെതന്നെ. മനുഷ്യരൊഴികെ മറ്റാർക്കും നിന്നെ കൊല്ലാൻ

കഴിയില്ല. അഗ്നിയിൽ ഹോമിച്ച തലകൾ വീണ്ടും മുളച്ചുവരും." ഇങ്ങനെ രാവണന് വരം കൊടുത്തശേഷം ബ്രഹ്മാവ് വിഭീഷണനെ സമീപിച്ച് പറഞ്ഞു. "വിഭീഷണ! നിന്റെ ശാന്തമായ തപസ്സുകൊണ്ട് ഞാൻ സന്തോഷിച്ചിരിക്കുന്നു. ആവശ്യമുള്ള വരം സ്വീകരിക്കൂ." ബ്രഹ്മദേവനെ തൊഴുതു നമസ്കരിച്ചുകൊണ്ട് വിഭീഷണൻ പറഞ്ഞു. "ഭഗവാനേ! എന്റെ ബുദ്ധി എപ്പോഴും ധർമ്മത്തിൽ ഉറച്ചുനിൽക്കണം. എനിക്ക് ഒരിക്കലും അധർമ്മത്തിൽ താല്പര്യം തോന്നരുത്." ബ്രഹ്മാവ് സന്തോഷത്തോടെ പറഞ്ഞു. "മകനേ! നീ ഇപ്പോൾത്തന്നെ പരമധാർമ്മികനാണ്. ഞാൻ നിനക്ക് ദീർഘായുസ്സ് വരമായി തരുന്നു." പിന്നീട് ബ്രഹ്മാവ് കുംഭകർണ്ണനെ സമീപിച്ച് വരം വരിക്കാൻ പറഞ്ഞു. ദേവന്മാരുടെ അപേക്ഷപ്രകാരം സരസ്വതീദേവി കുംഭകർണ്ണന്റെ നാവിൽ സാന്നിധ്യം ചെയ്തിരുന്നു. ദേവിയുടെ പ്രേരണകൊണ്ട് കുംഭകർണ്ണൻ പറഞ്ഞു. "എനിക്ക് എപ്പോഴും സുഖമായി ഉറങ്ങണം. ആറുമാസത്തിൽ ഒരിക്കൽ ഒരുദിവസം മാത്രം ഉണർന്നിരുന്നാൽ മതി." "അങ്ങനെതന്നെ" എന്ന് പറഞ്ഞ് ബ്രഹ്മാവ് അന്തർദ്ധാനം ചെയ്തു. സരസ്വതീദേവിയും കുംഭകർണ്ണനെ ഉപേക്ഷിച്ച് ബ്രഹ്മലോകത്തേക്ക് പോയി. എന്താണ് തനിക്ക് ഇങ്ങനെ ഒരു വരം വരിക്കാൻ തോന്നിയത് എന്ന് വിചാരിച്ച് കുംഭകർണ്ണൻ ദുഃഖിച്ചു. വരങ്ങൾ വാങ്ങി മൂന്നുപേരും കൈകസിയുടെ സമീപത്തേക്ക് തിരിച്ചുവന്നു.

പുത്രിയുടെ മക്കൾ വരംവാങ്ങി അജയ്യരായി തിരിച്ചുവന്നിരിക്കുന്ന വിവരം അറിഞ്ഞ്, സുമാലി മാല്യവാനോടും പ്രഹസ്തനോടും മറ്റു രാക്ഷസന്മാരോടുംകൂടി, പൗത്രന്മാരുടെ സമീപത്തേക്ക് വന്നു. ദശഗ്രീവനെ ആലിംഗനം ചെയ്ത് സുമാലി പറഞ്ഞു. "കുഞ്ഞേ! ഞാൻ വളരെക്കാലമായി ആഗ്രഹിച്ച കാര്യം ഇപ്പോൾ സാധിച്ചിരിക്കുന്നു. ഞങ്ങൾ വിഷ്ണുവിനെ ഭയപ്പെട്ടാണ് ഇത്രയുംകാലം രസാതലലോകത്തിൽ താമസിച്ചിരുന്നത്. നീ പ്രബലനായിത്തീർന്നതോടെ എനിക്ക് വിഷ്ണുവിലുള്ള ഭയം നീങ്ങിയിരിക്കുന്നു. ലങ്കാനഗരം രാക്ഷസന്മാരായ നമ്മുടേതാണ്. വിഷ്ണുവാണ് ഞങ്ങളെ തോല്പിച്ച് അവിടെനിന്ന് ഓടിച്ചത്. ഇപ്പോൾ കുബേരനാണ് ലങ്കയിൽ താമസിച്ചുവരുന്നത്. നീ നല്ല വാക്കുകൊണ്ടോ ബലം പ്രയോഗിച്ചോ അത് വീണ്ടെടുക്കണം. രാജാവിന് ബന്ധുവും സുഹൃത്തു

മൊന്നുമില്ല." അതുകേട്ട് രാവണൻ പറഞ്ഞു. "മുത്തച്ഛാ! അങ്ങ് ഇങ്ങനെ പറയരുത്. കുബേരൻ എന്റെ ജ്യേഷ്ഠനാണ്. എനിക്ക് ബഹുമാന്യനാണ്." രാവണൻ പറഞ്ഞതു കേട്ട് പ്രഹസ്തൻ വിന യത്തോടെ പറഞ്ഞു. "രാവണ! അങ്ങ് പറഞ്ഞത് ശരിയല്ല. അങ്ങ് രാജധർമ്മങ്ങളും നീതിശാസ്ത്രവും പഠിച്ചിട്ടില്ല. ശൂരന്മാർക്ക് സഹോദരസ്നേഹമൊന്നും പാടില്ല. ദേവന്മാരും അസുരന്മാരും കശ്യപമഹർഷിയുടെ പുത്രന്മാരാണ്. അവർ സഹോദരസ്നേഹമു പേക്ഷിച്ച് സ്വർഗ്ഗത്തിനുവേണ്ടി വളരെക്കാലം യുദ്ധംചെയ്തു. അവർ തമ്മിലുള്ള വിരോധം ഇപ്പോഴും തീർന്നിട്ടില്ല. അതിനാൽ ലങ്ക വീണ്ടെ ടുക്കുന്നതിൽ അങ്ങയുടെ സഹോദരസ്നേഹം തടസ്സമാവരുത്."

പ്രഹസ്തന്റെ ഉപദേശം രാവണന് ഇഷ്ടപ്പെട്ടു. പ്രഹസ്തനെ ത്തന്നെ ദൂതനായി പറഞ്ഞയച്ച് രാവണൻ വൈശ്രവണനെ ലങ്ക യിൽനിന്ന് പുറത്താക്കി, ലങ്കയെ അധീനത്തിലാക്കിത്തീർത്തു. രാവ ണനെ രാക്ഷസന്മാർ അവരുടെ രാജാവായി അഭിഷേകം ചെയ്തു. രാവണൻ ലങ്കാരാജ്യം ഭരിക്കാൻ തുടങ്ങി. കുബേരൻ വിവരമെല്ലാം അച്ഛനോട് പറഞ്ഞു. അദ്ദേഹത്തിന്റെ ഉപദേശപ്രകാരം കൈലാസ ത്തിൽപോയി തപസ്സുചെയ്ത് പരമശിവനെ സന്തോഷിപ്പിച്ചു. കൈലാസപർവ്വതത്തിന്റെ താഴ്വരയിൽ വിശ്വകർമ്മാവിനെകൊണ്ട് 'അളക' എന്ന ഒരു പുരി നിർമ്മിപ്പിച്ചു. ശിവന്റെ രക്ഷയിൽ കീഴിൽ വടക്കുദിക്കിന്റെ അധിപനായി അവിടെ താമസിച്ചുവന്നു.

രാവണൻ ത്രൈലോക്യവാസികളെ പലവിധത്തിലും ഉപദ്രവി ക്കാൻ തുടങ്ങി. മഹാമായാവിയാണ് വിദ്യുജ്ജിഹ്വൻ എന്ന അസു രൻ. കാലകേയന്മാരിൽ ഒരാളാണ്. അദ്ദേഹത്തിന് സഹോദരിയായ ശൂർപ്പണഖയെ വിവാഹം ചെയ്തുകൊടുത്തു. മയൻ എന്ന അസു രൻ അസുരന്മാരുടെ ശില്പിയാണ്. അദ്ദേഹത്തിന്റെ മകൾ അതി സുന്ദരിയാണ്. മന്ദോദരി എന്നുപേരായ ആ കന്യകയെ മയൻ രാവ ണന് വിവാഹം ചെയ്തുകൊടുത്തു. ഒരിക്കലും പാഴാവാത്ത ഒരു ശക്ത്യായുധം സമ്മാനമായും കൊടുത്തു. വൈരോചനന്റെ പൗത്രി യായ വൃത്രജ്വാലയെ രാവണൻ കുംഭകർണ്ണന്റെ പത്നിയായി സ്വീക രിച്ച് കൂട്ടിക്കൊണ്ടുവന്നു. ശൈലൂഷൻ എന്ന ഗന്ധർവ്വന്റെ മകളാണ് സരമ. സുന്ദരിയും സുശീലയുമായ ആ കന്യകയെ രാവണൻ വിഭീ ഷണനെകൊണ്ട് വിവാഹം ചെയ്യിപ്പിച്ചു. മന്ദോദരി ഒരാൺകു

ഞ്ഞിനെ പ്രസവിച്ചു. ജനിച്ച ഉടനെ ആ കുട്ടി മേഘഗർജ്ജനംപോലെ കരഞ്ഞു. അതിനാൽ അവൻ മേഘനാദൻ എന്ന പേരിൽ പ്രസിദ്ധനായിത്തീർന്നു. തനിക്ക് വല്ലാതെ ഉറക്കം വരുന്നതായി കുംഭകർണ്ണൻ ജ്യേഷ്ഠനെ അറിയിച്ചു. രാവണൻ ഒരു യോജന നീളവും കാൽ യോജന വീതിയുമുള്ള ഒരു വലിയ ഗുഹാഗൃഹം പണിയിപ്പിച്ചുകൊടുത്തു. കുംഭകർണ്ണൻ അതിൽകിടന്ന് കൂർക്കംവലിച്ച് ഉറങ്ങാൻ തുടങ്ങി.

കുംഭകർണ്ണൻ ഉറക്കത്തിൽപ്പെട്ട് കിടക്കുന്ന അവസരത്തിൽ രാവണൻ ഋഷികളേയും ദേവന്മാരേയും ദാനവന്മാരേയും കിന്നരന്മാരേയും മനുഷ്യരേയും നാഗങ്ങളേയും, കൊല്ലാനും ദേവന്മാരുടെ ഐശ്വര്യത്തെ നശിപ്പിക്കാനും തുടങ്ങി. രാവണന്റെ ആ ക്രൂരപ്രവൃത്തികൾ കേട്ട് ദുഃഖിതനായ വൈശ്രവണൻ, ഒരു ദൂതൻ മുഖാന്തിരം, 'അധർമ്മം ചെയ്യരുത്' എന്ന് രാവണനെ ഉപദേശിച്ചു. ഇതു കേട്ട് കോപിച്ച രാവണൻ അളകാപുരിയിൽച്ചെന്ന് വൈശ്രവണനെ യുദ്ധത്തിൽ തോല്പിച്ച്, അദ്ദേഹത്തിന്റെ പുഷ്പകവിമാനം അപഹരിച്ചുകൊണ്ടുവന്നു. പിന്നീട് യമനേയും വരുണനേയും യുദ്ധത്തിൽ ജയിച്ച രാവണൻ, സ്വർഗ്ഗത്തിൽ ഇന്ദ്രനോട് യുദ്ധത്തിന് ചെന്നു. ഇന്ദ്രനോടും ദേവന്മാരോടും രാവണൻ ഭയങ്കരയുദ്ധം ചെയ്തു. യുദ്ധത്തിൽ ഇന്ദ്രൻ രാവണനെ ബന്ധിച്ച് തടവുകാരനാക്കി. ഈ വിവരം അറിഞ്ഞ് മേഘനാദൻ സ്വർഗ്ഗത്തിൽച്ചെന്ന് യുദ്ധത്തിൽ ഇന്ദ്രനെ തോല്പിച്ചു. രാവണനെ മോചിപ്പിച്ചു. ഇന്ദ്രനെ ബന്ധിച്ചു തടവുകാരനാക്കി ലങ്കയിൽകൊണ്ടുവന്നു താമസിപ്പിച്ചു. ബ്രഹ്മാവ് ലങ്കയിൽ വന്നു. മേഘനാദൻ ആവശ്യപ്പെട്ട വരങ്ങളെല്ലാം കൊടുത്ത് ഇന്ദ്രനെ മോചിപ്പിച്ചു. ഇന്ദ്രനെ ജയിച്ചതിനാൽ മേഘനാദൻ ഇന്ദ്രജിത്ത് എന്നപേരിൽ പ്രസിദ്ധനായിത്തീർന്നു.

എല്ലാ ലോകങ്ങളും ജയിച്ച രാവണൻ ഒരു ദിവസം കൈലാസത്തിലെത്തി. കൈലാസപർവ്വതം എടുത്ത് പൊക്കി. ശിവന്റെ വാസസ്ഥാനമാണ് കൈലാസം. പരമശിവനെ ശല്യപ്പെടുത്തരുത് എന്ന് പറഞ്ഞ നന്ദികേശ്വരനെ രാവണൻ പരിഹസിച്ചു. വാനരന്മാരുടേയും മനുഷ്യരുടേയും കൈകൊണ്ട് നിനക്ക് നാശം സംഭവിക്കും എന്ന് നന്ദികേശ്വരൻ രാവണനെ ശപിച്ചു. ശാപത്തെ അവഗണിച്ചുകൊണ്ട് രാവണൻ ഹൈഹയപുരത്തിൽ കാർത്തവീര്യാർജ്ജുനനോട് യുദ്ധ

ത്തിന് ചെന്നു. കാർത്തവീര്യൻ രാവണനെ തോല്പിച്ച് കാരാഗൃഹ ത്തിൽ അടച്ചു. പിന്നീട് പുലസ്ത്യമഹർഷി വന്ന് കാർത്തവീര്യനെ സന്തോഷിപ്പിച്ചാണ് രാവണനെ മോചിപ്പിച്ചത്. അഹങ്കാരത്തിന്റെ തള്ളിച്ചകൊണ്ട് പിന്നീടൊരുദിവസം രാവണൻ ബാലിയെ ജയിക്കാ നായി കിഷ്കിന്ധയിലെത്തി. ബാലി രാവണനെ കക്ഷത്തിൽ ഇറുക്കി നാലു സമുദ്രങ്ങളിലും സന്ധ്യാവന്ദനംചെയ്ത് മടങ്ങിവന്നശേഷം രാവണനെ മോചിപ്പിച്ചു. ബാലിയുടെ ശക്തികണ്ട് ആശ്ചര്യപ്പെട്ട രാവണൻ അദ്ദേഹത്തോട് സന്ധി ചെയ്തു. രാവണൻ കയ്യൂക്കു കൊണ്ട് മൂന്നുലോകങ്ങളും തനിക്കധീനമാക്കിത്തീർത്തു.

രാജേന്ദ്ര! ഇത്രയും പ്രഭാവശാലികളായിരുന്നു രാവണനും ഇന്ദ്ര ജിത്തും. ലോകത്തെ മുഴുവൻ കരയിപ്പിക്കുന്ന രാവണൻ യുദ്ധ ത്തിൽ അങ്ങയാൽ കൊല്ലപ്പെട്ടു. ഇന്ദ്രജിത്തിനെ ലക്ഷ്മണൻ കൊന്നു. പർവ്വതംപോലെ വലിയ ശരീരത്തോടുകൂടിയ കുംഭ കർണ്ണനെ അവിടുന്ന് വധിച്ചു. അങ്ങ് ജഗത്തിന്റെ ആദിസൃഷ്ടി കർത്താവായ സാക്ഷാൽ ശ്രീനാരായണനാണ്. സഞ്ചരിക്കുന്നവയും സഞ്ചരിക്കാത്തവയുമായ പ്രപഞ്ചവസ്തുക്കളായി പ്രതിഭാസിക്കു ന്നത് അങ്ങ് തന്നെയാണ്. ലോകപിതാമഹനായ ബ്രഹ്മാവ് നിന്തിരു വടിയുടെ നാഭികമലത്തിൽ നിന്നുണ്ടായവനാണ്. രഘൂത്തമ! വാഗി ന്ദ്രിയത്തോടുകൂടിയ അഗ്നി, വിരാട്പുരുഷനായ അങ്ങയുടെ മുഖ ത്തിൽനിന്നാണ് ഉണ്ടായത്. ലോകപാലന്മാർ അവിടുത്തെ കൈക ളിൽനിന്നും, ചന്ദ്രനും സൂര്യനും കണ്ണുകളിൽനിന്നും ഉണ്ടായി. ദിക്കു കളും വിദിക്കുകളും കാതുകളിൽനിന്നും ഉണ്ടായവയാണ്. അവി ടുത്തെ മൂക്കിൽനിന്ന് പ്രാണനും അശ്വിനീദേവന്മാരും ഉണ്ടായി. കണങ്കാലുകൾ കാൽമുട്ടുകൾ തുടകൾ അരക്കെട്ട് ഇവയിൽനിന്ന് ഭൂവർലോകം മുതലായ ലോകങ്ങളുണ്ടായി. അങ്ങയുടെ വയറ്റിൽനി ന്നാണ് നാലു സമുദ്രങ്ങൾ ഉണ്ടായത്. സ്തനങ്ങളിൽനിന്ന് ഇന്ദ്രനും വരുണനും ജനിച്ചു. അവിടുത്തെ രേതസ്സിൽനിന്ന് ബാലഖില്യന്മാർ എന്ന ഋഷികൾ ഉണ്ടായി. ശിശ്നേന്ദ്രിയത്തിൽനിന്ന് യമനും, ഗുദ ത്തിൽനിന്ന് മൃത്യുവും, കോപത്തിൽനിന്ന് രുദ്രനുമുണ്ടായി. നിന്തി രുവടിയുടെ അസ്ഥികളിൽനിന്ന് പർവ്വതങ്ങളും, തലമുടിയിൽനിന്ന് മേഘങ്ങളും, രോമങ്ങളിൽനിന്ന് സസ്യങ്ങളും, നഖങ്ങളിൽനിന്ന് കഴുത മുതലായ മൃഗങ്ങളും ഉണ്ടായി.

അവിടുന്ന് മായാശക്തിയോടുകൂടിയ വിശ്വപുരുഷനാണ്. സത്വം രജസ്സ് തമസ്സ് എന്നീ മൂന്നു ഗുണങ്ങളിലൂടെ അങ്ങ് പലരൂപത്തിൽ പ്രകാശിക്കുന്നു. അങ്ങയെ ആശ്രയിച്ചിട്ടാണ് ദേവന്മാർ യാഗത്തിൽ അമൃതപാനം ചെയ്ത് വരുന്നത്. സഞ്ചരിക്കുന്നതും സഞ്ചരിക്കാത്ത തുമായ ഈ പ്രപഞ്ചത്തെ സൃഷ്ടിച്ചത് അവിടുന്നാണ്. സകലജീവ ജാലങ്ങളും അങ്ങയെ ആശ്രയിച്ചാണ് ജീവിക്കുന്നത്. പാലിൽ സർവ്വത്ര നെയ്യ് അവ്യക്തമായി വ്യാപിച്ചിരിക്കുന്നതുപോലെ, വ്യവ ഹാരദശയിൽ അനുഭവപ്പെടുന്ന പ്രപഞ്ചവസ്തുക്കളെല്ലാം അങ്ങ യാൽ വ്യാപിക്കപ്പെട്ടിരിക്കുന്നു. സൂര്യൻ ചന്ദ്രൻ മുതലായവ പ്രകാ ശിക്കുന്നത് അങ്ങയുടെ പ്രകാശത്താലാണ്. എന്നാൽ അവയ്ക്ക് അങ്ങയെ പ്രകാശിപ്പിക്കാൻ സാധിക്കുകയുമില്ല. സർവ്വവ്യാപിയും നിത്യനും ഏകനുമായ നിന്തിരുവടിയെ ജ്ഞാനദൃഷ്ടിയുള്ളവർക്ക് അറിയാൻ കഴിയും. അജ്ഞാനികൾക്ക്, കുരുടന്മാർക്ക് സൂര്യനെ എന്നപോലെ, അങ്ങയെ കാണാൻ കഴിയില്ല.

പരമേശ്വരനായ അങ്ങയെ യോഗികൾ സ്വന്തം ഹൃദയത്തിലാണ് അന്വേഷിച്ചറിഞ്ഞ് സാക്ഷാൽക്കരിക്കുന്നത്. ആത്മാവല്ലാത്ത വസ്തു ക്കളെയെല്ലാം 'ഇതല്ല' എന്ന് പറഞ്ഞ് നിരസിക്കുന്ന വേദവാക്യങ്ങ ളുടെ സഹായത്തോടെയാണ് യോഗികൾ തന്നിൽ വിളങ്ങുന്ന ആത്മാവായ അങ്ങയെ സാക്ഷാൽക്കരിക്കുന്നത്. നിന്തിരുവടിയുടെ പാദാരവിന്ദങ്ങളിൽ ഭക്തിയുള്ളവർക്കു മാത്രമേ ജ്ഞാനമാത്രസ്വരൂ പനായ അങ്ങയെ അന്വേഷിച്ചറിഞ്ഞ് അനുഭവപ്പെടുത്താൻ കഴിയൂ. മറ്റൊരുവിധത്തിലും അങ്ങയെ അറിയാൻ കഴിയില്ല. സർവ്വജ്ഞ നായ നിന്തിരുവടിയുടെ മുൻപിൽ ഞാൻ എന്തെല്ലാമോ പ്രലപിച്ചു പോയി. ദേവേശനായ അവിടുന്ന് എന്റെ അവിവേകത്തെ ക്ഷമിക്ക ണം. അങ്ങയുടെ അനുഗ്രഹത്തെ എപ്പോഴും ആഗ്രഹിക്കുന്നവനാണ് ഞാൻ. ദിക്കുകൾ ദേശം കാലം ഇവകൊണ്ടൊന്നും മറയപ്പെടാത്ത വനും, ഏകനും, ജ്ഞാനമാത്രസ്വരൂപനും, നാശരഹിതനും, ജനന മില്ലാത്തവനും, ചലനമില്ലാത്തവനും, സർവ്വജ്ഞനും, എല്ലാവരു ടേയും നിയന്താവും, അവസാനമില്ലാത്ത ഗുണങ്ങളോടുകൂടിയവ നും, മായയെ തള്ളിക്കളഞ്ഞവനും, ഭജിക്കുന്നവന്റെ ആത്മാവായി വിളങ്ങുന്നവനുമായ രഘുപതിയെ ഞാൻ ശരണംപ്രാപിക്കുന്നു.



## മൂന്നാം സർഗം
## ബാലി-സുഗ്രീവ-ജനനം

ബാലിയുടേയും സുഗ്രീവന്റേയും ഉല്പത്തിയെപ്പറ്റി അറിഞ്ഞാൽകൊള്ളാം. ഇന്ദ്രനും സൂര്യനുമാണ് വാനരസ്വരൂപേണ ജനിച്ചതെന്ന് ഞാൻ കേട്ടിട്ടുണ്ട്. ഇപ്രകാരം ശ്രീരാമൻ അരുളിച്ചെയ്തപ്പോൾ അഗസ്ത്യമഹർഷി പറയാൻ തുടങ്ങി. മഹാമേരു പർവ്വതത്തിന്റെ ഏറ്റവും ഉയർന്ന കൊടുമുടിയിലാണ് ബ്രഹ്മദേവന്റെ സഭ. അതിന് നൂറു യോജന വിസ്താരമുണ്ട്. ഒരു ദിവസം ബ്രഹ്മാവ് ആ സഭയിൽ യോഗനിഷ്ഠനായി ഇരിക്കുകയായിരുന്നു. ആത്മചിന്തനത്താലുണ്ടായ ആനന്ദത്താൽ അദ്ദേഹത്തിന്റെ കണ്ണിൽ കണ്ണീർ നിറഞ്ഞു. ബ്രഹ്മദേവൻ ആ കണ്ണീരെടുത്ത് സങ്കല്പപൂർവ്വം മുൻപിൽ ഒഴിച്ചു. അതിൽനിന്ന് വലിയ ശരീരത്തോടുകൂടിയവനും പരമശക്തനുമായ ഒരു വാനരൻ ഉണ്ടായി. അവന് ഋക്ഷരജസ്സ് എന്നു പേരിട്ട് ബ്രഹ്മാവ് തന്റെ സമീപത്ത് താമസിക്കാൻ പറഞ്ഞു. അവൻ ദിവസേന ബ്രഹ്മദേവനെ വന്ന് വന്ദിച്ചശേഷം, മഹാമേരുപർവ്വതത്തിലെ വനങ്ങളിൽ ചുറ്റി സഞ്ചരിച്ചുവന്നു. ഒരു ദിവസം വാനരൻ വനമദ്ധ്യത്തിൽ വലിയൊരു സരസ്സ് കണ്ടു. വെള്ളം കുടിക്കാനായി സരസ്സിനെ സമീപിച്ചു. ആ സരസ്സിലെ നിർമ്മലജലത്തിൽ തന്റെ പ്രതിബിംബം കണ്ട വാനരൻ അത് മറ്റൊരു വാനരനാണെന്ന് കരുതി വെള്ളത്തിലേക്ക് ചാടി. സരസ്സിൽ ആരെയും കാണാഞ്ഞതിനാൽ അവൻ കരയ്ക്ക് കയറി. അതോടെ ആ വാനരൻ അതിസുന്ദരിയായ ഒരു സ്ത്രീയായിത്തീർന്നു.

ആ യുവതി സരസ്സിന്റെ തീരത്തിൽ നിൽക്കുമ്പോളാണ് ഇന്ദ്രൻ ബ്രഹ്മാവിനെ ഉപാസിച്ചതിനുശേഷം ആ വഴിക്ക് വന്നത്. അവളിൽ കാമപരവശനായിത്തീർന്ന ഇന്ദ്രന്റെ വീര്യം സ്രവിച്ചു. അതിൽനിന്ന് അതിപരാക്രമശാലിയായ ബാലിയുണ്ടായി. ആ കുമാരന് ദിവ്യമായ ഒരു രത്നമാല സമ്മാനിച്ച് ഇന്ദ്രൻ സ്വർഗ്ഗത്തിലേക്ക് പോയി. അധികം താമസിയാതെ സൂര്യനും ആ വഴിക്ക് വന്നു. സൂര്യനും ആ സുന്ദരിയിൽ ആകൃഷ്ടനായി. അദ്ദേഹത്തിന്റെയും വീര്യം സ്രവിച്ചു.

അതിൽനിന്ന് സുഗ്രീവനുണ്ടായി. സുഗ്രീവന് മന്ത്രിയായി ഹനുമാനെ കൊടുത്ത്, സൂര്യൻ ആകാശത്തിലേക്ക് പോയി. ആ യുവതി അന്ന് രാത്രി രണ്ട് പുത്രന്മാരോടുമൊന്നിച്ച് ആ കാട്ടിൽ കിടന്നുറങ്ങി. അടുത്ത ദിവസം പ്രഭാതത്തിൽ ഉണർന്നെഴുന്നേറ്റപ്പോൾ പഴയപോലെ വാനരനായിത്തീർന്നു. ഋക്ഷരജസ്സ് രണ്ടു പുത്രന്മാരോടുമൊന്നിച്ച് ബ്രഹ്മദേവനെ കണ്ട് വിവരമെല്ലാം പറഞ്ഞു. ബ്രഹ്മദേവൻ നല്ല വാക്കുകൾ പറഞ്ഞ് അവനെ ആശ്വസിപ്പിച്ചു. അതിനുശേഷം ബ്രഹ്മാവ് ഒരു ദേവദൂതനെ വിളിച്ച് പറഞ്ഞു. "നീ ഋക്ഷരജസ്സിനോടും രണ്ടു പുത്രന്മാരോടുംകൂടി കിഷ്കിന്ധയിൽച്ചെന്ന് ഈ വാനരനെ വാനരചക്രവർത്തിയായി അഭിഷേകം ചെയ്യൂ. ഏഴു ദ്വീപുകളിലുമുള്ള വാനരന്മാരെല്ലാം ഇവനെ രാജാവാക്കി അംഗീകരിക്കണം. ത്രേതായുഗത്തിൽ ഭഗവാൻ ശ്രീനാരായണൻ രാമൻ എന്ന പേരിൽ ഭൂമിയിൽ അവതരിക്കും. ഭൂമിക്ക് ഭാരഭൂതരായ ദുഷ്ടരാക്ഷസന്മാരെ സംഹരിക്കാനാണ് അവതാരം. അന്ന് വാനരന്മാരെല്ലാം രാമനെ സഹായിക്കട്ടെ." ദേവദൂതൻ കിഷ്കിന്ധയിൽച്ചെന്ന് ബ്രഹ്മകല്പന അനുസരിച്ച് ഋക്ഷരജസ്സിനെ വാനരരാജാവായി അഭിഷേകം ചെയ്തു. ബ്രഹ്മദേവൻ പറഞ്ഞത് വാനരന്മാരെ അറിയിച്ചു. മടങ്ങിവന്ന് ബ്രഹ്മാവിനോട് വിവരങ്ങൾ പറയുകയും ചെയ്തു. അന്നു മുതൽ കിഷ്കിന്ധ വാനരന്മാരുടെ രാജധാനിയായിത്തീർന്നു. ഋക്ഷരജസ്സിന്റെ മരണശേഷം ബാലി വാനരരാജാവും സുഗ്രീവൻ യുവരാജാവും ആയിത്തീർന്നു.

ബ്രഹ്മദേവന്റെ അപേക്ഷപ്രകാരം മനുഷ്യനായി ജനിച്ച സർവ്വേശ്വരനാണ് അവിടുന്ന്. ഭൂമിക്ക് ഭാരഭൂതരായ രാക്ഷസന്മാരെയെല്ലാം അങ്ങ് സംഹരിച്ച് കഴിഞ്ഞിരിക്കുന്നു. എല്ലാവരുടേയും ഉള്ളിൽ അന്തര്യാമിയായി വിളങ്ങുന്നവനും, നിത്യമുക്തനും, ജ്ഞാനസ്വരൂപനും, മുറിവില്ലാത്ത (അഖണ്ഡ) ആനന്ദസ്വരൂപനുമായ അവിടുത്തേക്ക് രാക്ഷസനിഗ്രഹമാകുന്ന പരാക്രമം എത്രയോ നിസ്സാരമാണ്. അങ്ങനെയാണെങ്കിലും സജ്ജനങ്ങൾ അങ്ങയുടെ മനുഷ്യലീലകൾ വർണ്ണിച്ചുകൊണ്ടിരിക്കുന്നു. നിന്തിരുവടിയുടെ ലീലാവർണ്ണനം എല്ലാവിധ പാപങ്ങളേയും നശിപ്പിക്കുന്നതാണ്. ശാശ്വതസുഖത്തെ നൽകുന്നതാണ്. ബാലി സുഗ്രീവന്മാരുടെ ജനനത്തെ സംബന്ധിച്ച ഈ കഥ അങ്ങയോട് ബന്ധപ്പെട്ടതാകയാൽ അതിന്റെ

കീർത്തനം സർവ്വപാപഹരമാണ്.

രാമ! ഞാൻ ഇനി മറ്റൊരു കഥ പറയാം. രാവണൻ സീതയെ അപഹരിക്കാനുണ്ടായ കാരണം അതിൽനിന്ന് വ്യക്തമാവും. കൃതയുഗത്തിൽ ഒരു ദിവസം രാവണൻ സനൽക്കുമാരമഹർഷിയെ ക്കണ്ടു. അദ്ദേഹം ഏകാന്തത്തിൽ ഇരിക്കുകയായിരുന്നു. രാവണൻ മഹർഷിയെ നമസ്കരിച്ച് വിനയപൂർവ്വം ചോദിച്ചു. "ഈ ലോകത്തിൽ ഏറ്റവും ശ്രേഷ്ഠൻ ആരാണ്? ദേവന്മാരിൽ ഏറ്റവും ശക്തൻ ആരാണ്? ആരെ ആശ്രയിച്ചാണ് ദേവന്മാർ യുദ്ധത്തിൽ ശത്രുക്കളെ ജയിക്കുന്നത്? ബ്രാഹ്മണർ യാഗംകൊണ്ട് നിത്യവും ആരാധിക്കുന്നത് ആരെയാണ്? യോഗികൾ ആരെയാണ് ധ്യാനിക്കുന്നത്? എന്റെ ഈ ചോദ്യങ്ങൾക്ക് മറുപടി പറയാൻ ദയചെയ്യണം."

രാവണന്റെ മനോഗതം മനസ്സിലാക്കിയ സനൽക്കുമാരമഹർഷി പറഞ്ഞു. "ലോകത്തെ ഭരിക്കുന്നവനും, ജനനമരണങ്ങൾ ഇല്ലാത്തവനും, ദേവന്മാരാലും അസുരന്മാരാലും നമസ്കരിക്കപ്പെടുന്നവനും, നാശരഹിതനും, ഭഗവാൻ ശ്രീനാരായണനാണ്. ലോകങ്ങളുടെ മുഴുവൻ സൃഷ്ടികർത്താവായ ബ്രഹ്മാവ് ഭഗവാൻ ശ്രീഹരിയുടെ നാഭികമലത്തിൽ നിന്നുണ്ടായവനാണ്. ചരാചരങ്ങളായ ജീവജാലങ്ങളെയെല്ലാം സൃഷ്ടിക്കുന്നത് ഭഗവാൻ നാരായണനാണ്. അദ്ദേഹത്തെ ആശ്രയിച്ചാണ് ദേവന്മാർ യുദ്ധത്തിൽ ശത്രുക്കളെ ജയിക്കുന്നത്. യോഗികൾ ധ്യാനിക്കുന്നതും അദ്ദേഹത്തെത്തന്നെയാണ്." സനൽക്കുമാരമഹർഷി പറഞ്ഞതു കേട്ട രാവണൻ വീണ്ടും ചോദിച്ചു. "ദൈത്യന്മാർ ദാനവന്മാർ രാക്ഷസന്മാർ ഇവരിൽ പലരേയും വിഷ്ണു കൊല്ലുന്നുണ്ടല്ലോ. അവർ മരിച്ചാൽ എന്തു ഗതിയാണ് പ്രാപിക്കുക?" സനൽക്കുമാരമുനി മറുപടി പറഞ്ഞു. "ദേവന്മാരാൽ കൊല്ലപ്പെട്ടവർ മരണശേഷം സ്വർഗ്ഗത്തിലെത്തി കുറേക്കാലം സ്വർഗ്ഗലോകസുഖം അനുഭവിക്കുന്നു. പുണ്യം ക്ഷയിച്ചാൽ വീണ്ടും ഭൂമിയിൽവന്ന് ജനിക്കുന്നു. പൂർവ്വജന്മപുണ്യത്തിന്റേയും പാപത്തിന്റേയും ഫലമായി അവർ വീണ്ടുംവീണ്ടും ജനിക്കുകയും മരിക്കുകയും ചെയ്യുന്നു. വിഷ്ണുവിനാൽ കൊല്ലപ്പെട്ടവർ പരമഗതിയായ മോക്ഷത്തെ പ്രാപിക്കുന്നു. അവർക്ക് ജനനമരണങ്ങൾ ഇല്ല." സനൽക്കുമാരമഹർഷിയിൽനിന്ന് ഈ വിവരം അറിഞ്ഞ രാവ

ണൻ വിചാരിച്ചു. "ഞാൻ വിഷ്ണുവിനോട് യുദ്ധംചെയ്ത് അദ്ദേഹത്തിന്റെ കൈകൊണ്ട് മരിക്കും" എന്ന്.

രാവണന്റെ ആഗ്രഹം മനസ്സിലാക്കിയ മഹർഷി പറഞ്ഞു. "വത്സ! നിന്റെ അഭീഷ്ടം സാധിക്കും. കുറച്ചുകാലം കാത്തിരിക്കൂ. ഭഗവാന് വാസ്തവത്തിൽ സ്വരൂപമില്ല. എങ്കിലും മായയെ അവലംബിച്ച് അവിടുന്ന് അവതരിക്കാറുണ്ട്. അങ്ങനെയുള്ള ഭഗവാന്റെ സ്വരൂപം ഞാൻ പറഞ്ഞുതരാം. സഞ്ചരിക്കുന്നവയും സഞ്ചരിക്കാത്തവയുമായ സകല ജീവജാലങ്ങളിലും ആത്മസ്വരൂപേണ വിളങ്ങുന്നവനാണ് ഭഗവാൻ. നദങ്ങളിലും നദികളിലും പ്രവാഹരൂപത്തിൽ വിളങ്ങുന്നത് അവിടുന്നുതന്നെയാണ്. (പടിഞ്ഞാറോട്ടൊഴുകുന്നവ നദങ്ങളും കിഴക്കോട്ടൊഴുകുന്നവ നദികളുമാണ്). ഓംകാരത്തിനും സത്യത്തിനും ഗായത്രീമന്ത്രത്തിനും ഭൂമിക്കും സകലജഗത്തിനും ആധാരഭൂതനായി ആദിശേഷസ്വരൂപേണ വിളങ്ങുന്നതും ഭഗവാൻ തന്നെ. എല്ലാ ദേവന്മാരും, സമുദ്രങ്ങളും, കാലവും, സൂര്യനും, ചന്ദ്രനും, സൂര്യോദയവും, അസ്തമയവും, പകലും, രാത്രിയും, യമൻ വായു അഗ്നി ഇന്ദ്രൻ മൃത്യു പർജന്യൻ വസുക്കൾ ബ്രഹ്മാവ് രുദ്രൻ മുതലായവരും, മറ്റുള്ള ദേവന്മാരും ദാനവന്മാരും വിഷ്ണുവിന്റെ രൂപഭേദങ്ങളാണ്. ഇടിമിന്നലായി പ്രകാശിക്കുന്നതും, അഗ്നിയായി ജ്വലിക്കുന്നതും, എല്ലാത്തേയും സംഹരിക്കുന്നതും, എല്ലാവരേയും സൃഷ്ടിക്കുന്നതും നാശരഹിതനായ ഭഗവാന്റെ വിവിധ ലീലകളാണ്. മൂന്നുലോകങ്ങളിലുമുള്ള ചരാചരവസ്തുക്കളിലെല്ലാം സനാതനനായ ഭഗവാൻ വ്യാപിച്ചിരിക്കുന്നു. നീലത്താമരപോലെ ശ്യാമളവർണ്ണനും, മിന്നൽ നിറത്തിലുള്ള മഞ്ഞപ്പട്ടുടുത്തവനും, സ്വർണ്ണവർണ്ണത്തോടുകൂടിയ ലക്ഷ്മീദേവിയോടുകൂടിയവനുമാണ് ഭഗവാൻ. അദ്ദേഹത്തെ ദേവന്മാർക്കോ അസുരന്മാർക്കോ നാഗങ്ങൾക്കോ കാണാൻ കഴിയില്ല. ഭഗവാന്റെ അനുഗ്രഹത്തിന് പാത്രീഭൂതനായിത്തീർന്നവന് മാത്രമേ അദ്ദേഹത്തെ കാണാൻ കഴിയൂ. യജ്ഞം ദാനം തപസ്സ് വേദാദ്ധ്യയനം മുതലായവകൊണ്ടൊന്നും ഭഗവാനെ കാണാൻ കിട്ടില്ല. ഭഗവാനിൽ നിഷ്കളങ്കഭക്തിയുള്ളവരും, ഓരോ പ്രാണചലനവും ഭഗവൽപ്രീതിക്കായി ചെയ്യുന്നവരും, എപ്പോഴും ഭഗവാനെ സ്മരിക്കുന്നവരും, പാപവാസനകൾ നശിച്ചവരുമായ സുകൃതികൾക്ക് വേദാന്തവാക്യങ്ങളിലൂടെ അവിടുത്തെ സാക്ഷാൽക്കരിക്കാൻ കഴി

യും. രാവണ! സർവ്വേശ്വരനായ ഭഗവാനെ നീ കാണാൻ ഇച്ഛിക്കുന്നു എങ്കിൽ ഞാനൊരു ഉപായം പറഞ്ഞുതരാം. ഭഗവാൻ ത്രേതായുഗത്തിൽ ഇക്ഷ്വാകുവിന്റെ വംശത്തിൽ രാമൻ എന്ന പേരിൽ അവതരിക്കും. അപാരശക്തിമാനും പരാക്രമശാലിയുമായിത്തീരും അവിടുന്ന്. അച്ഛൻ പറഞ്ഞതനുസരിച്ച് രാമൻ പത്നിയോടും അനുജനോടുമൊന്നിച്ച് ദണ്ഡകാരണ്യത്തിൽ സഞ്ചരിക്കും. ഇങ്ങനെ അങ്ങയുടെ ചോദ്യത്തിനെല്ലാം മറുപടി പറഞ്ഞു. സീതാസമേതനായ രാമനെ ഭക്തിപൂർവ്വം ഭജിക്കൂ."

സനൽക്കുമാരമഹർഷിയിൽനിന്ന് ഈ വിവരമെല്ലാം അറിഞ്ഞ രാവണൻ അവിടുത്തോട് യുദ്ധം ചെയ്യാമെന്ന് കരുതി സന്തോഷിച്ചു. യുദ്ധമാഗ്രഹിച്ചുകൊണ്ട് രാവണൻ എല്ലാ ലോകങ്ങളിലും ചുറ്റി സഞ്ചരിച്ചുവന്നു. ബുദ്ധിമാനായ രാവണൻ അങ്ങയുടെ കൈകൊണ്ട് മരിക്കാൻ ആഗ്രഹിച്ചാണ് സീതാദേവിയെ അപഹരിച്ചത്. ഈ കഥ പഠിക്കുകയോ കേൾക്കുകയോ കേൾപ്പിക്കുകയോ ചെയ്യുന്നവർക്കു പോലും ദീർഘായുസ്സും ധനവും ആരോഗ്യവും ശാശ്വതസുഖവും ലഭിക്കും.



## നാലാം സർഗം
## സീതാപരിത്യാഗം

ഒരു ദിവസം രാവണൻ ബ്രഹ്മലോകത്തിൽനിന്ന് വരുന്ന നാരദമഹർഷിയെ കണ്ടു. അദ്ദേഹത്തെ നമസ്കരിച്ച് ചോദിച്ചു. "മുനേ! എനിക്ക് യുദ്ധം ചെയ്യാൻ തക്ക വീരന്മാർ എവിടെയാണുള്ളത്? അങ്ങ് എല്ലാ ലോകങ്ങളിലും സഞ്ചരിക്കുന്നവനാണല്ലോ." നാരദമഹർഷി അല്പനേരം ആലോചിച്ചശേഷം മറുപടി പറഞ്ഞു. "രാവണ! ശ്വേതദ്വീപിൽ താമസിക്കുന്നവൻ മഹാശക്തന്മാരാണ്. വിഷ്ണുഭഗവാനെ ഭക്തിയോടെ ആരാധിക്കുന്നവരും, വിഷ്ണുവിനാൽ കൊല്ലപ്പെട്ട് സാരൂപ്യമുക്തിയെ പ്രാപിച്ചവരുമായ വിഷ്ണുപാർഷദന്മാരാണ് അവിടെ താമസം. അവരെ ദേവന്മാർക്കോ അസുരന്മാർക്കോ ജയിക്കാൻ കഴിയില്ല." നാരദമഹർഷി പറഞ്ഞതു കേട്ട രാവണൻ മന്ത്രിമാരോടൊന്നിച്ച് പുഷ്പകവിമാനത്തിൽക്കയറി ശ്വേതദ്വീപിലേക്ക് പുറപ്പെട്ടു. അതിന് സമീപത്തെത്തിയപ്പോഴേക്കും ആ ദ്വീപിന്റെ പ്രഭാവത്താൽ രാവണന്റെ വിമാനം മുന്നോട്ട് നീങ്ങാതായി. രാവണൻ വിമാനത്തേയും മന്ത്രിമാരേയും വിട്ട് കാൽനടയായി ശ്വേതദ്വീപിലേക്ക് ചെന്നു.

ആ ദ്വീപിൽ പ്രവേശിച്ച ഉടനെതന്നെ ഒരു യുവതി രാവണനെ കടന്നുപിടിച്ചു. "അങ്ങ് ആരാണ്? എവിടെനിന്ന് വരുന്നു? ആര് പറഞ്ഞയച്ചാണ് വരുന്നത്?" ഇങ്ങനെ ചോദിച്ച ആ സ്ത്രീ രാവണനെ മറ്റൊരു സ്ത്രീയുടെ കയ്യിലേക്ക് എറിഞ്ഞുകൊടുത്തു. ആ യുവതി മറ്റൊരുവളുടെ കയ്യിലേക്ക് എറിഞ്ഞു. സ്ത്രീകളുടെ കളിപ്പന്തുപോലെ കുറേ അധികംനേരം രാവണന് കറങ്ങേണ്ടിവന്നു. വളരെ വിഷമിച്ചാണ് രാവണൻ ആ സ്ത്രീകളുടെ കൈകളിൽനിന്ന് രക്ഷപ്പെട്ടത്. ഈ അനുഭവത്തിനുശേഷം രാവണൻ ആശ്ചര്യത്തോടെ ചിന്തിച്ചു. "വിഷ്ണുപാർഷദന്മാരാണ് സ്ത്രീരൂപത്തിൽ എന്നെ അമ്മാനമാടിക്കളിച്ചത്. ഞാനും വിഷ്ണുവിനാൽ കൊല്ലപ്പെട്ട് ഈ ലോകത്തിൽ എത്തിച്ചേരുന്നുണ്ട്." എങ്ങനെയായാൽ വിഷ്ണു തന്നോട് കോപിക്കും എന്നാലോചിച്ചാണ് രാവണൻ സീതയെ അപ

ഹരിച്ചത്. അങ്ങ് പരമാത്മാവാണെന്ന് മനസ്സിലാക്കി അങ്ങയുടെ കൈകൊണ്ട് മരിക്കാൻ ആഗ്രഹിച്ചുകൊണ്ടാണ് രാവണൻ ദേവിയെ കട്ടുകൊണ്ട് പോയത്. രാമ! അവിടുന്ന് പരമേശ്വരനാണ്. ജ്ഞാന സ്വരൂപനാണ്. ഭൂതവർത്തമാനഭാവികൾ അറിയുന്നവനാണ്. സർവ്വ സാക്ഷിയാണ്. നിർവികല്പസ്വരൂപിയാണ്. ഭക്താനുഗ്രഹത്തിനു വേണ്ടി അങ്ങ് എല്ലാ കർമ്മങ്ങളും ചെയ്യുന്നു. മനുഷ്യനായി അവ തരിച്ച് അങ്ങ് ലോകപൂജ്യനായി വിജയിച്ചരുളുന്നു.

അഗസ്ത്യമഹർഷി ഇപ്രകാരം രാമനെ സ്തുതിച്ചു. രാമൻ മുനിയെ വിധിപോലെ പൂജിച്ചു. അഗസ്ത്യനും മുനിമാരും ശ്രീരാമനോട് യാത്ര പറഞ്ഞ് അവരവരുടെ ആശ്രമങ്ങളിലേക്ക് മടങ്ങിപ്പോയി. ശ്രീരാമൻ സീതയോടും മന്ത്രിമാരോടുംകൂടി ഒരു സാധാരണ മനുഷ്യനെപ്പോലെ ജീവിതം നയിച്ചുവന്നു. നിസ്സംഗനാണെങ്കിലും ലൗകികഭോഗങ്ങൾ അനുഭവിച്ചുകൊണ്ടാണ് രാമൻ ജീവിതം നയിച്ചത്. ഒരു ദിവസം പുഷ്പകവിമാനം ശ്രീരാമനെ സമീപിച്ച് പറഞ്ഞു. "രാമ! വൈശ്രവണൻ എന്നെ അങ്ങയുടെ സമീപത്തേക്ക് പറഞ്ഞയച്ചിരിക്കുകയാണ്. അദ്ദേഹം എന്നോട് ആജ്ഞാപിച്ചു. 'പണ്ട് രാവണൻ എന്നെ തോല്പിച്ച് നിന്നെ സ്വന്തമാക്കി. ഇപ്പോൾ രാമൻ രാവണനെ കൊന്നതിനാൽ നിന്റെ അവകാശി അദ്ദേഹമായി ത്തീർന്നിരിക്കുന്നു. അതിനാൽ രാമൻ ഭൂമിയിൽ വസിക്കുന്ന കാലത്തോളം നീ അദ്ദേഹത്തെ സേവിക്കൂ. അദ്ദേഹം വൈകുണ്ഠത്തിലേക്ക് തിരിച്ചെഴുന്നള്ളിയശേഷം നീ എന്റെ സമീപത്തു വന്നാൽമതി.' ആ ആജ്ഞ അനുസരിച്ചാണ് ഞാൻ വന്നിരിക്കുന്നത്." ശ്രീരാമൻ പറഞ്ഞു. "സന്തോഷം. ഇപ്പോൾ പോയ്ക്കൊള്ളൂ. ഞാൻ സ്മരിക്കുമ്പോൾ വന്നാൽമതി." വിമാനം മറഞ്ഞുപോയി.

പിന്നീട് ശ്രീരാമൻ രാജ്യകാര്യങ്ങളിൽ വ്യാപൃതനായിത്തീർന്നു. മന്ത്രിമാരും സഹോദരന്മാരും ഭരണകാര്യങ്ങളിൽ രാമനെ സഹായിച്ചിരുന്നു. വളരെ ധർമ്മനിഷ്ഠയോടെയാണ് രാമൻ രാജ്യം ഭരിച്ചത്. രാമന്റെ ഭരണകാലത്ത് ഭൂമി സസ്യസമൃദ്ധമായിരുന്നു. ജനങ്ങളെല്ലാം ധാർമ്മികരായിരുന്നു. സ്ത്രീകൾ പതിവ്രതകളും ഭർത്താവിൽ ഉറച്ച ഭക്തിയുള്ളവരുമായിരുന്നു. ആർക്കും പുത്രൻ മരിച്ച ദുഃഖം അനുഭവിക്കേണ്ടിവന്നില്ല. ശ്രീരാമൻ പലപ്പോഴും സീതയോടും അനുജന്മാരോടും ഒന്നിച്ച് പുഷ്പകവിമാനത്തിലേറി ലോകവിവരങ്ങൾ അറി

യാൻ സഞ്ചരിച്ചിരുന്നു. മനുഷ്യർക്ക് ചെയ്യാൻ കഴിയാത്ത പല കർമ്മ ങ്ങളും അവിടുന്ന് ചെയ്തു. അക്കാലത്ത് ഒരു ബ്രാഹ്മണന്റെ മകൻ അകാലമരണം പ്രാപിച്ചു. അതിന് കാരണം ഒരു ശൂദ്രൻ ശരീര ത്തോടെ സ്വർഗ്ഗപ്രാപ്തി ആഗ്രഹിച്ച് തലകീഴായിനിന്ന് തപസ്സ് ചെയ്ത തിനാലാണ്. ശ്രീരാമൻ അവനെ കൊന്നു. അതോടെ അവൻ സ്വർഗ്ഗത്തെ പ്രാപിച്ചു. മരിച്ച ബ്രാഹ്മണകുമാരൻ ജീവിക്കുകയും ചെയ്തു. (സ്വർഗ്ഗപ്രാപ്തി മരണാനന്തരമേ സാധിക്കൂ. അതാണ് ശൂദ്രനെക്കൊന്ന് അവന് സ്വർഗ്ഗം കൊടുത്തത്). സീത സ്നേഹം സൽസ്വഭാവം പതിഭക്തി ഇവകൊണ്ട് രാമനെ സന്തോഷിപ്പിച്ചിരുന്നു. ഏകപത്നീവ്രതത്തോടെ ഋഷിതുല്യനായിട്ടാണ് രാമൻ ജീവിച്ചു വന്ന ത്. സീത ഗർഭിണിയായിത്തീർന്നു.

ഒരു ദിവസം രാമൻ രാജസഭയിൽ ഇരിക്കുകയായിരുന്നു. സഹോ ദരന്മാരും മന്ത്രിമാരും സന്നിഹിതരായിരുന്നു. തന്റെ ഭരണത്തെപ്പ റ്റിയും, സീത അമ്മമാർ അനുജന്മാർ ഇവരെപ്പറ്റിയും ജനങ്ങളുടെ ഇടയിലുള്ള അഭിപ്രായമെന്താണെന്ന് രാമൻ ചാരന്മാരിൽ പ്രധാനി യായ വിജയനോട് ചോദിച്ചു. "എല്ലാവരെപ്പറ്റിയും, പ്രത്യേകിച്ച് അവി ടുത്തെ ഭരണത്തെപ്പറ്റിയും, പൊതുവെ നല്ല അഭിപ്രായമാണ്. എങ്കിലും ചെറിയൊരു ലോകാപവാദം പരക്കുന്നുണ്ട്. രാവണന്റെ ഗൃഹത്തിൽ ഒരു കൊല്ലക്കാലം താമസിച്ച സീതയെ രാമൻ സ്വീകരി ച്ചത് ശരിയായില്ല എന്നാണ് ജനങ്ങൾ പൊതുവെ പറഞ്ഞുവരുന്ന ത്." ഈ വിവരം കേട്ട് വിഷണ്ണനായിത്തീർന്ന രാമൻ സഭ പിരിച്ചു വിട്ടു. പ്രജകളുടെ ഹിതമാണ് രാജാവിന് പ്രധാനം. അനുജന്മാ രോട് വിവരം പറഞ്ഞു. "സീതയെ നാളെ രാവിലെ തേരിൽക്കയറ്റി തമസാനദീതീരത്ത് കാട്ടിൽ ഉപേക്ഷിച്ച് വരണം. ഇത് രാജകല്പന യാണ്. മറുത്തൊരക്ഷരം പറയരുത്" എന്ന് ലക്ഷ്മണനോട് ആജ്ഞാ പിച്ചു. ലക്ഷ്മണനും ഭരതശത്രുഘ്നന്മാരും ഞെട്ടിത്തരിച്ചുപോയെ ങ്കിലും ആരും ഒന്നും മിണ്ടിയില്ല. മുനിമാരുടെ ആശ്രമം കണ്ടാൽ കൊള്ളാമെന്ന ഒരാഗ്രഹം സീത രണ്ടുദിവസംമുൻപ് രാമനെ അറി യിച്ചിരുന്നു. "ജ്യേഷ്ഠത്തിയെ വനത്തിലേക്ക് കൊണ്ടുപോകണമെന്ന് ജ്യേഷ്ഠൻ കല്പിച്ചിരിക്കുന്നു" എന്ന് ലക്ഷ്മണൻ സീതയോട് പറ ഞ്ഞു. മുനിമാരേയും മുനിപത്നിമാരേയും കാണാമെന്ന സന്തോഷ ത്തോടെ സീത പുറപ്പെട്ടു. സുമന്ത്രൻ തെളിക്കുന്ന തേരിൽ സീതയും

ലക്ഷ്മണനും കയറി വനത്തിലേക്ക് യാത്രയായി. തമസാതീരത്തെ ത്തിയ ലക്ഷ്മണൻ, ജ്യേഷ്ഠൻ സീതയെ ഉപേക്ഷിച്ചിരിക്കുന്ന വിവരം പൊട്ടിക്കരഞ്ഞുകൊണ്ട് അറിയിച്ചു. ദുഃഖപരവശനായി ലക്ഷ്മണൻ അയോദ്ധ്യയിലേക്ക് മടങ്ങിപ്പോന്നു. അനാഥയായി ദീനദീനം വില പിക്കുന്ന സീതയെ വാല്മീകിമഹർഷി ആശ്രമത്തിൽക്കൊണ്ടു പോയി താമസിപ്പിച്ചു. താപസിമാർ സീതയെ സ്നേഹാദരങ്ങളോടെ സ്വീകരിച്ചു. പരമാത്മാവായ രാമൻ സീതാപരിത്യാഗത്തോടെ വിര ക്തനായിത്തീർന്നു. എങ്കിലും നിസ്സംഗനായി രാജ്യകാര്യങ്ങൾ നോക്കിവന്നു.



## അഞ്ചാം സർഗം

## രാമഗീത

പതിവ്രതാരത്നവും, നിരപരാധിനിയും, ഗർഭിണിയുമായ സീതയെ ലോകാപവാദത്തിന്റെ പേരിൽ വനത്തിൽ ഉപേക്ഷിക്കേണ്ടിവന്നതിൽ ശ്രീരാമന്റെ ഹൃദയം തകർന്നു. നിരാശനായി ആരോടും മിണ്ടാതെ, ആഹാരപാനീയങ്ങൾപോലുമില്ലാതെ ഏകാന്തത്തിൽ നാലു ദിവസം കഴിച്ചുകൂട്ടി. "രാജ്യകാര്യങ്ങളൊന്നും ശ്രദ്ധിക്കാതെ ഇങ്ങനെ ദുഃഖിച്ചിരുന്നാൽ അത് പുതിയ ജനാപവാദത്തിനു കാരണമായിത്തീരും. അതിനാൽ ദുഃഖത്തെ അകറ്റി രാജ്യകാര്യങ്ങൾ നോക്കണം" - എന്ന് ലക്ഷ്മണൻ പറഞ്ഞു. ലക്ഷ്മണന്റെ അഭിപ്രായം ശ്രീരാമൻ പൂർണ്ണമായും അംഗീകരിച്ചു. "പ്രജകളുടെ ആവലാതി കേൾക്കലും സങ്കടനിവൃത്തി വരുത്തലും രാജാവിന്റെ കർത്തവ്യമാണ്. അതിന് കഴിയാഞ്ഞതിനാലാണ് നൃഗന് ശാപം ഏൽക്കേണ്ടിവന്നത്" എന്ന് പറഞ്ഞ് അതിനെ സമർത്ഥിക്കാനായി രാമൻ ലക്ഷ്മണന് നൃഗന്റെ കഥ പറഞ്ഞുകൊടുക്കാൻ ആരംഭിച്ചു.

നൃഗൻ ധാർമ്മികനും ദാനശീലനുമായ ഒരു രാജാവായിരുന്നു. ഒരിക്കൽ ഒരു ബ്രാഹ്മണന്റെ പശു കൂട്ടംതെറ്റി നൃഗൻ ദാനം ചെയ്യാൻ നിർത്തിയിരുന്ന പശുക്കളുടെ കൂട്ടത്തിൽ വന്നുചേർന്നു. ആ വിവരം മനസ്സിലാക്കാതെ, നൃഗൻ അടുത്ത ദിവസം മറ്റു പശുക്കളോടൊന്നിച്ച്, ഈ പശുവിനെയും മറ്റൊരു ബ്രാഹ്മണന് ദാനം ചെയ്തു. ദാനം വാങ്ങിയ ബ്രാഹ്മണൻ പശുവിനെ കൊണ്ടുപോകുമ്പോൾ ഉടമസ്ഥൻ കണ്ട് "ഇത് എന്റെ പശുവാണല്ലോ" എന്ന് പറഞ്ഞു. "ഇത് എനിക്ക് നൃഗൻ ദാനം ചെയ്തതാണ്" എന്ന് ദാനം വാങ്ങിയ ബ്രാഹ്മണനും പറഞ്ഞു. അവർ അതിന് ഒരൊത്തുതീർപ്പ് കൽപ്പിക്കാനായി നൃഗന്റെ അരമനയിൽച്ചെന്നു. രാജാവ് അത്യാവശ്യമായി ചില രാജ്യകാര്യങ്ങളിൽ വ്യാപൃതനായിരുന്നതിനാൽ ബ്രാഹ്മണർക്ക് അദ്ദേഹത്തെ കാണാൻ കഴിഞ്ഞില്ല. അവർ "നൃഗൻ ഓന്തായിത്തീരട്ടെ" എന്നു ശപിച്ചശേഷം അവിടെനിന്ന് പോയി. രാജാവിന്റെ അത്യന്താപേക്ഷിതമായ കർത്തവ്യമാണ് പ്രജകളുടെ കാര്യങ്ങൾ ശ്രദ്ധിക്കൽ

എന്നു ബോധിച്ച് രാമൻ പിന്നീട് മുമ്പത്തെപ്പോലെ രാജ്യകാര്യങ്ങൾ നടത്താൻ തുടങ്ങി. അങ്ങനെ കുറച്ചു ദിവസം കഴിഞ്ഞു.

ഒരു ദിവസം ഏകാന്തത്തിൽ ഇരുന്നിരുന്ന രാമനെ നമസ്കരിച്ച് ലക്ഷ്മണൻ വിനയത്തോടെ പറഞ്ഞു. "അങ്ങ് ശുദ്ധബോധസ്വരൂപനാണ്. എല്ലാവരുടേയും ഹൃദയത്തിൽ വിളങ്ങുന്നവനാണ്. സകല ജീവന്മാരുടേയും നിയന്താവാണ്. സ്വതേ സ്വരൂപമില്ലാത്തവനാണ്. സത്സംഗംകൊണ്ട് മനസ്സ് ശുദ്ധമായിത്തീർന്നവർക്കുമാത്രം ജ്ഞാനദൃഷ്ടിയിലൂടെ അറിയാൻ കഴിയുന്നവനാണ്. ജീവനെ സംസാരത്തിൽനിന്ന് മോചിപ്പിക്കുന്നവനായ അങ്ങയുടെ പാദാരവിന്ദങ്ങളെ ഞാൻ ശരണം പ്രാപിക്കുന്നു. യോഗികൾ എപ്പോഴും ധ്യാനിച്ചുകൊണ്ടിരിക്കുന്നവയാണല്ലോ ആ പാദപല്ലവങ്ങൾ. സമുദ്രംപോലെ അഗാധവും അപാരവുമാണ് അജ്ഞാനം. അതിനെ എനിക്ക് എളുപ്പത്തിൽ കടക്കാൻ പറ്റിയ അനുഷ്ഠാനം പറഞ്ഞുതരാൻ ദയ ഉണ്ടാകണം."

ലക്ഷ്മണൻ ഇപ്രകാരം അപേക്ഷിച്ചപ്പോൾ, ആശ്രയിക്കുന്നവരുടെ ദുഃഖം നശിപ്പിക്കുന്ന രാമന് സന്തോഷം തോന്നി. ഈ ചോദ്യത്തിന്റെ മറുപടി ലക്ഷ്മണനു മാത്രമല്ല, ലോകത്തിനു മുഴുവൻ ശ്രേയസ്കരമായിത്തീരുമെന്നതിനാലാണ് രാമൻ സന്തോഷിച്ചത്. അജ്ഞാനം ആത്മജ്ഞാനംകൊണ്ടേ നശിക്കൂ. വേദത്തിൽ ഉപദേശിച്ച ആ ജ്ഞാനത്തെ രാമൻ ലക്ഷ്മണന് ഉപദേശിക്കാൻ ആരംഭിച്ചു. ലക്ഷ്മണ! ആദ്യംതന്നെ കർമ്മയോഗാനുഷ്ഠാനത്തിലൂടെ മനസ്സിനെ ശുദ്ധമാക്കിത്തീർക്കുകയാണ് വേണ്ടത്. തമോഗുണരജോഗുണവാസനകളാണ് മനസ്സിന്റെ അശുദ്ധി. തമോഗുണവാസനകളെക്കൊണ്ട് ഉറക്കവും, രജോഗുണവാസനകളെക്കൊണ്ട് ചിന്തകളുമുണ്ടാവും. ഉറക്കവും ചിന്തയും അകന്ന് സത്വഗുണപ്രധാനമായ മനസ്സിലേ ജ്ഞാനോപദേശം ഉറയ്ക്കുകയുള്ളൂ. വർണ്ണാശ്രമധർമ്മങ്ങളെ ഫലകാംക്ഷകൂടാതെ ഈശ്വരപ്രീതിക്കുവേണ്ടി അനുഷ്ഠിക്കുന്നതാണ് കർമ്മയോഗം. ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ ഇവയാണ് നാല് വർണ്ണങ്ങൾ. മനസ്സിലെ സംസ്കാരമനുസരിച്ചാണ് വർണ്ണങ്ങളുണ്ടായത്. ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സംന്യാസം എന്നിവയാണ് നാല് ആശ്രമങ്ങൾ. താൻ ഏത് വർണ്ണത്തിലും ആശ്രമത്തിലും ഉൾപെട്ടവനാണ് എന്ന് അവനവനാണ് നിശ്ച

യിക്കേണ്ടത്. വർണ്ണാശ്രമധർമ്മം അനുഷ്ഠിക്കുന്നതുകൊണ്ട് മനസ്സ് സത്വഗുണപ്രധാനമായിത്തീരും. മനസ്സ് ശുദ്ധമായിത്തീർന്നു കഴിഞ്ഞാൽ ജ്ഞാനപ്രാപ്തിക്കുള്ള അനുഷ്ഠാനം മനസ്സിലാക്കാനായി ഗുരുവിനെ ആശ്രയിക്കണം. ഗുരു, വേദങ്ങളും ശാസ്ത്രങ്ങളും പഠിച്ചവനും, ആത്മജ്ഞാനിയുമായിരിക്കണം.

ശരീരമാണ് താനെന്ന തോന്നലിനു കാരണമായ ആത്മവിസ്മൃതിയാണ് അജ്ഞാനം. ശരീരമുണ്ടാവാൻ കാരണം കർമ്മമാണ്. കർമ്മം ചെയ്യുംതോറും കർമ്മവാസനകൾ വർദ്ധിക്കും. കർമ്മഫലമനുഭവിക്കാനായി വീണ്ടും വീണ്ടും ജനിക്കേണ്ടിവരും. ആത്മബോധമാകുന്ന ജ്ഞാനംകൊണ്ടേ ആത്മവിസ്മൃതിയാകുന്ന അജ്ഞാനം നശിക്കൂ. കർമ്മം അജ്ഞാനത്തിൽ നിന്നുണ്ടായതുകൊണ്ടും, കർമ്മംകൊണ്ട് അജ്ഞാനം വർദ്ധിക്കും എന്നതുകൊണ്ടും, ജ്ഞാനത്തെ ആഗ്രഹിക്കുന്നവൻ സകല കർമ്മങ്ങളേയും ഉപേക്ഷിക്കുകയാണ് വേണ്ടത്.

എല്ലാത്തിനും കുതർക്കം പറയുന്ന ചിലരുണ്ട്. അവരുടെ വാദഗതിയെ ആദ്യം പറഞ്ഞുതരാം. അതിനുശേഷം അതിന്റെ യുക്തിശൂന്യതയേയും പറയാം. "ജ്ഞാനത്തെ എന്നപോലെ, വേദം കർമ്മത്തേയും മോക്ഷപ്രാപ്തിക്കുള്ള സാധനയായി പറയുന്നില്ലേ? അതിനാൽ കർമ്മത്തെ ഉപേക്ഷിക്കാൻ പാടില്ല. ജീവിച്ചിരിക്കുന്ന കാലത്തോളം കർമ്മം അനുഷ്ഠിക്കണം. കർമ്മം വിദ്യക്ക് (ജ്ഞാനത്തിന്) സഹായിയാണ്. കർമ്മങ്ങൾ അനുഷ്ഠിക്കാതിരിക്കുന്നത് ദോഷമാണ് എന്നും വേദത്തിൽ പറയുന്നുണ്ട്. അതിനാൽ മോക്ഷത്തെ ആഗ്രഹിക്കുന്നവൻ കർമ്മവും ചെയ്യണം. 'വിദ്യ മോക്ഷത്തെ നേരിട്ട് സാധിപ്പിക്കുന്നതാണ്. അതിന് മറ്റൊന്നിന്റേയും അപേക്ഷയില്ല. അതിനാൽ വിദ്യ സ്വതന്ത്രമാണ്. കർമ്മം സ്വതന്ത്രമല്ല. അതിന് മറ്റു പലതിന്റേയും അപേക്ഷയുണ്ട്' എന്ന വാദവും സ്വീകാര്യമല്ല. വൈദികകർമ്മങ്ങൾക്ക് യജമാനൻ, പത്നി, ഋത്വിക്കുകൾ, അഗ്നി, മന്ത്രം, തന്ത്രം, ഹോമം മുതലായ പലതിന്റെയും അപേക്ഷയുണ്ട്. അതുപോലെ വിദ്യക്കും ഗുരു, ശിഷ്യൻ, ശ്രവണം, മനനം, നിദിദ്ധ്യാസം എന്നിവയുടെ അപേക്ഷയുണ്ട്. അതിനാൽ വിദ്യയും സ്വതന്ത്രയല്ല. ഈ വക കാരണങ്ങളാൽ കർമ്മം മോക്ഷത്തിന് സഹായകരമാണ്. അത് ഒരിക്കലും ഉപേക്ഷിക്കുന്നത് ശരിയല്ല." ഇതാണ് കുതർക്കവാദി

കളുടെ അഭിപ്രായം. അവർ പ്രപഞ്ചത്തെ സത്യമായി കണക്കാക്കുന്നവരാണ്. അവർക്ക് വിഷയങ്ങളിലുള്ള ആഗ്രഹം ഉപേക്ഷിക്കാൻ കഴിയില്ല. അതാണ് അവർ കർമ്മത്തെ ഉപേക്ഷിക്കരുത് എന്ന് പറയുന്നത്. കർമ്മവും ജ്ഞാനവും പരസ്പരം വിരോധികളാണ് എന്ന് വേദം യുക്തിയുക്തം പ്രതിപാദിക്കുന്നുണ്ട്. അനുഭവവും അതിനെ ന്യായീകരിക്കുന്നു. ശരീരാഭിമാനമുള്ളപ്പോഴേ കർമ്മമുള്ളൂ. ജ്ഞാനമാകട്ടെ ശരീരാഭിമാനത്തെ നിശ്ശേഷം നശിപ്പിക്കുന്നതുമാണ്. കർമ്മം വളരുംതോറും ശരീരാഭിമാനം വർദ്ധിക്കും. ജ്ഞാനം ദൃഢപ്പെടുംതോറും ശരീരത്തിൽ അഭിമാനം കുറയുകയും ചെയ്യും. പ്രപഞ്ചപ്രതീതിപോലുമില്ലാത്ത വിശുദ്ധവിജ്ഞാനത്തിൽനിന്നുണ്ടാകുന്ന ആത്മാകാരമായ (ഞാൻ ബ്രഹ്മം തന്നെ എന്നീ രൂപത്തിലുള്ള) ചിത്തവൃത്തിയെയാണ് വിദ്യ എന്ന് പറയുന്നത്. വിദ്യയും ജ്ഞാനവും ഒന്നുതന്നെ. യജമാനൻ, പത്നി മുതലായ പലവിധ ഘടകങ്ങൾ കൂടിച്ചേരുമ്പോഴാണ് കർമ്മമുണ്ടാവുന്നത്. വിദ്യയാകട്ടെ അഹങ്കാരത്തേയും അതിൽനിന്നുണ്ടാവുന്ന ബുദ്ധി, മനസ്സ്, പ്രാണൻ, ഇന്ദ്രിയങ്ങൾ, ശരീരം എന്നിവയുടെ പ്രതീതിയെപ്പോലും നശിപ്പിക്കുന്നതുമാണ്. ശരീരത്തെ ഓർക്കുമ്പോഴേ കർമ്മമുള്ളൂ. ശരീരം വിസ്മരിച്ചാൽ മാത്രമേ ജ്ഞാനത്തിനുവേണ്ടി പ്രവർത്തിക്കുവാൻപോലും കഴിയൂ. കർമ്മം ജ്ഞാനത്തിന് കടകവിരുദ്ധമായതുകൊണ്ട്, ജ്ഞാനപ്രാപ്തിയെ ആഗ്രഹിക്കുന്ന ബുദ്ധിമാൻ കർമ്മത്തെ നിശ്ശേഷം ഉപേക്ഷിക്കുക തന്നെ വേണം.

കർമ്മവും ജ്ഞാനവും ഒന്നിച്ച് അഭ്യസിക്കാനും പറ്റില്ല. കർമ്മം അജ്ഞാനത്തെ വർദ്ധിപ്പിക്കും. ജ്ഞാനം അജ്ഞാനത്തെ നിശ്ശേഷം നശിപ്പിക്കും. അതിനാൽ അജ്ഞാനത്തെ നശിപ്പിക്കുവാൻ ആഗ്രഹിക്കുന്നവൻ, ജ്ഞാനപ്രാപ്തിക്കായി എപ്പോഴും ആത്മവിചാരം ചെയ്തുകൊണ്ട് ജീവിക്കുകയാണ് വേണ്ടത്. മായകൊണ്ടാണ് ശരീരമാണ് താനെന്ന അഭിമാനം നിലനിൽക്കുന്നത്. ശരീരാഭിമാനം നിലനിൽക്കുന്ന കാലത്തോളം, മനഃശുദ്ധിക്കുവേണ്ടി വൈദികകർമ്മങ്ങൾ നിഷ്കാമമായി അനുഷ്ഠിച്ചുകൊണ്ടിരിക്കണം. മനഃശുദ്ധിയുണ്ടായിക്കഴിഞ്ഞാൽ പിന്നെ ശരീരം, ഇന്ദ്രിയങ്ങൾ, പ്രാണൻ, മനസ്സ്, ബുദ്ധി ഇവയെയെല്ലാം താനല്ല എന്ന് നിഷേധിച്ച്, പരമാത്മാവാണ് താനെന്ന് ബോധിച്ച് ലൗകികവും വൈദികവുമായ എല്ലാ കർമ്മങ്ങ

ളേയും ഉപേക്ഷിക്കുയാണ് വേണ്ടത്.

അവിദ്യ വ്യഷ്ടിയും മായ സമഷ്ടിയുമാണ്. അവിദ്യയിൽ പ്രതി ബിംബിക്കുന്ന പരമാത്മചൈതന്യം ജീവനും, മായയിൽ പ്രതി ബിംബിക്കുന്ന പരമാത്മചൈതന്യം ഈശ്വരനുമാണ്. അവിദ്യയും മായയും ഇല്ലാതായാൽ പരമാത്മതത്വം മാത്രം ശേഷിക്കുന്നു. പര മാത്മാവും ജീവനും ഒന്നുതന്നെ എന്ന അനുഭവമാണ് വിജ്ഞാനം. ആ വിജ്ഞാനം പ്രകാശിക്കുന്നതോടെ മായയും, അവിദ്യയും, ഈശ്വ രനും, ജീവനും, ജീവന്റെ ഉപാധികളായ ബുദ്ധി, മനസ്സ്, ഇന്ദ്രിയ ങ്ങൾ, പ്രാണങ്ങൾ, ശരീരം എന്നിവയും ലയിച്ചില്ലാതായിത്തീരുന്നു. ജീവന്റെ ഉപാധികളാണല്ലോ സംസാരാനുഭവത്തിനു കാരണം. പര മാർത്ഥബോധം പ്രകാശിക്കുമ്പോൾ സൂര്യോദയത്തിൽ ഇരുട്ടെന്ന പോലെ മായയും മായാകാര്യങ്ങളും ഇല്ലാതായിത്തീരും. പ്രപഞ്ചം കാര്യകാരണസ്വരൂപേണ വിളങ്ങുന്നു. എല്ലാ ശരീരങ്ങളും ആകാ ശം, വായു, അഗ്നി, ജലം, ഭൂമി എന്നീ പഞ്ചഭൂതങ്ങളാൽ ഉണ്ടാക്ക പ്പെട്ടവയാണ്. അതിനാൽ ശരീരങ്ങൾ കാര്യങ്ങളും പഞ്ചഭൂതങ്ങൾ കാരണങ്ങളുമാണ്. ശബ്ദ-സ്പർശ-രൂപ-രസ-ഗന്ധങ്ങളാകുന്ന വിഷയങ്ങളാണ് പഞ്ചഭൂതങ്ങൾക്ക് കാരണം. അതുകൊണ്ട് പഞ്ച ഭൂതങ്ങൾ കാര്യങ്ങളും ശബ്ദാദിവിഷയങ്ങൾ കാരണങ്ങളുമാണ്. ശബ്ദാദിവിഷയങ്ങൾക്ക് കാരണം മനസ്സാണ്. മനസ്സിന് കാരണം ബുദ്ധിയാണ്. ബുദ്ധിക്ക് കാരണം അവിദ്യ. അവിദ്യക്കു കാരണം ആത്മാവാണ്. കാരണത്തെ അറിയുന്നതോടെ കാര്യം ഇല്ലാതായി ത്തീരും. വേദത്തിൽ നിർദ്ദേശിച്ച 'തത്ത്വമസി' എന്ന മഹാവാക്യത്തെ ഗുരൂപദേശത്തിലൂടെ ശ്രവിച്ച്, മനനം ചെയ്ത്, നിദിദ്ധ്യാസത്തിലൂടെ സാക്ഷാൽക്കരിക്കുന്നതോടെ 'അഹം ബ്രഹ്മാസ്മി - ഞാൻ ബ്രഹ്മ മാകുന്നു' എന്ന അനുഭവം വരും. അതോടെ അവിദ്യ നിശ്ശേഷം നശിക്കും. ഒരിക്കൽ ഇല്ലാതായ അവിദ്യ പിന്നീട് വികസിക്കില്ല. അവിദ്യ ഇല്ലാതായിത്തീർന്നാൽ പിന്നെ ഞാനെന്ന തോന്നലാകുന്ന അഹങ്കാരവുമില്ല. അഹങ്കാരമില്ലാതായാൽ പിന്നീട് കർമ്മവും സാദ്ധ്യ മല്ല. വെളിച്ചം ഇരുട്ടിനെ എന്നപോലെ, വിദ്യ (ജ്ഞാനം) അവി ദ്യയെ നശിപ്പിക്കും. അതിനാൽ വിദ്യ സ്വതന്ത്രയാണ്. കർമ്മത്തിന്റെ അപേക്ഷയില്ലാത്തതാണ്.

"ന കർമ്മണാ ന പ്രജയാ ധനേന ത്യാഗേനൈകേ അമൃതത്വമാ

നശുഃ - കർമ്മംകൊണ്ടോ, സന്താനത്തെക്കൊണ്ടോ, ധനംകൊണ്ടോ അല്ല; ത്യാഗം ഒന്നുകൊണ്ട് മാത്രമാണ് മോക്ഷപ്രാപ്തി സാധിക്കുന്നത്" എന്നിങ്ങനെ തൈത്തരീയ ആരണ്യകം സകലവിധ കർമ്മങ്ങളേയും ഉപേക്ഷിക്കുകയാണ് മുമുക്ഷുക്കൾ ചെയ്യേണ്ടത് എന്ന് ആദരവോടെ ഉപദേശിച്ചിരിക്കുന്നു. വാജസനശ്രുതിയും (ബൃഹദാരണ്യ ഉപനിഷത്തും) "ഏതാവദരേ! ഖല്വമൃതത്വം - ജ്ഞാനം തന്നെ മോക്ഷത്തിന് ആവശ്യം; കർമ്മമല്ല" എന്ന് സ്പഷ്ടമായി പ്രതിപാദിച്ചിരിക്കുന്നു.

വിദ്യയും കർമ്മവും തുല്യമെന്ന് പറയുന്നവർ അതിനുതക്ക ദൃഷ്ടാന്തമൊന്നും ചൂണ്ടിക്കാണിക്കുന്നില്ല. വെറും അനുമാനംകൊണ്ട് അവ രണ്ടും തുല്യമാണെന്ന് അംഗീകരിക്കാൻ കഴിയില്ല. കർമ്മത്തിന് ശരീരാഭിമാനവും, ഋത്വിക്കുകളും, ഹോമദ്രവ്യങ്ങളും, യജമാനൻ, പത്നി എന്നിങ്ങനെ അനേകം ഘടകങ്ങളുടെ ആവശ്യമുണ്ട്. ജ്ഞാനത്തിന് മറ്റൊന്നിന്റേയും അപേക്ഷയില്ല. ജ്ഞാനം സ്വതേ ഉള്ളതാണ്. അതിനെ മറച്ചിരിക്കുന്ന അജ്ഞാനം നീങ്ങിയാൽ ജ്ഞാനം സ്വയം പ്രകാശിക്കും. അതിനാൽ ജ്ഞാനവും കർമ്മവും വിരുദ്ധങ്ങളാണ്. അവ ഒരുപോലെയുള്ളവയാണെന്ന് അംഗീകരിക്കാൻ വയ്യ. കർമ്മത്തിന്റെ ഫലം സകാമമാണെങ്കിൽ സ്വർഗ്ഗപ്രാപ്തിയും, നിഷ്കാമമാണെങ്കിൽ മനഃശുദ്ധിയുമാണ്. ജ്ഞാനത്തിന്റെ ഫലം, അവിദ്യാനാശവും മോക്ഷപ്രാപ്തിയുമാണ്. അതിനാൽ കർമ്മവും ജ്ഞാനവും ഒരിക്കലും ഒന്നിച്ചനുഷ്ഠിക്കൽ പ്രായോഗികമല്ല. പ്രത്യവായം (കർമ്മം ചെയ്തില്ലെങ്കിൽ പാപമുണ്ടെന്ന ധാരണ) ശരീരാഭിമാനിയായ അജ്ഞനെ അപേക്ഷിച്ചുള്ളതാണ്. തത്വത്തെ അറിയുന്ന ജ്ഞാനികൾക്കുള്ളതല്ല. അതിനാൽ വിവേകിയായ സാധകൻ മോക്ഷപ്രാപ്തിക്ക് സകലകർമ്മങ്ങളേയും ഉപേക്ഷിക്കുകയാണ് വേണ്ടത്. ഇത്രയും പറഞ്ഞതിൽനിന്ന് വേദത്തിൽ കർമ്മത്തെ വിധിച്ചിരിക്കുന്നത് മനഃശുദ്ധിക്കാണെന്നും, ജ്ഞാനത്തിന് അധികാരിയായിത്തീരുന്നതുവരെ മാത്രമേ കർമ്മം അനുഷ്ഠിക്കേണ്ടതുള്ളൂ എന്നും മനസ്സിലായിക്കാണുമല്ലോ.

വേദവാക്യങ്ങളിലും ഗുരൂപദേശത്തിലുമുള്ള വിശ്വാസമാണ് ശ്രദ്ധ. ജ്ഞാനപ്രാപ്തിക്ക് ശ്രദ്ധ അത്യന്താപേക്ഷിതമാണ്. ശ്രദ്ധയോടെ ഗുരുവിനെ ഉപാസിച്ചാൽ അദ്ദേഹം 'തത്ത്വമസി' എന്ന മഹാ

വാക്യം ഉപദേശിച്ചുതരും. യാതൊന്നിനെ അറിഞ്ഞാൽ എല്ലാ ത്തേയും അറിയാറായിത്തീരുമോ ആ ബ്രഹ്മം തന്നെ നീ എന്നാണ് ആ മഹാവാക്യത്തിന്റെ അർത്ഥം. ശുദ്ധമനസ്സോടുകൂടിയവന് ഗുരുവിന്റെ അനുഗ്രഹംകൊണ്ട് തത്ത്വമസി വാക്യത്തിന്റെ അർത്ഥം മനസ്സിലായി, ജീവനായ താനും സർവ്വത്ര വ്യാപ്തമായ ബ്രഹ്മവും ഒന്നാണെന്ന അനുഭവം വരും. ആ അനുഭവമുണ്ടായാൽ അജ്ഞാനം നശിച്ച് സുഖിയായിത്തീരുകയും ചെയ്യും. ആത്മാവാണ് താനെന്ന അനുഭവമുണ്ടാവാനായി ആദ്യം വേണ്ടത് തത്ത്വമസി മഹവാക്യത്തിന്റെ അർത്ഥം മനസ്സിലാക്കലാണ്. തത്ത്വമസി വാക്യത്തിൽ മൂന്ന് പദങ്ങളാണുള്ളത്. തത് - ത്വം - അസി എന്നിവയാണ് ആ മൂന്ന് പദങ്ങൾ. "അത് നീ ആകുന്നു" എന്നാണ് ആ വാക്യത്തിന്റെ അർത്ഥം. തത് (അത്) എന്നത് പരമാത്മാവിനേയും, ത്വം (നീ) എന്നത് ജീവാത്മാവിനേയും, അസി (ആകുന്നു) എന്നത് അവ രണ്ടും ഒന്നാണ് എന്നതിനേയും ബോധിപ്പിക്കുന്നു. പരമാത്മാവും ജീവനും ഒന്നാണെന്ന് പറയുന്നതിൽ വിരോധമുണ്ട്. പരമാത്മാവ് ജ്ഞാന സ്വരൂപനാണ്. ജീവാത്മാവ് അജ്ഞനാണ്. ജീവൻ താനാണെന്ന് നമുക്ക് പ്രത്യക്ഷമായി അറിയാൻ കഴിയും. പരമാത്മാവ് പരോക്ഷമാണ്. പക്ഷെ പരമാത്മാവിലും ജീവനിലും ജ്ഞാനമെന്ന അംശം മാറ്റമില്ലാതെ സമമായി വിളങ്ങുന്നു. ലക്ഷണാവൃത്തിയിലൂടെ വിചാരംചെയ്ത് പരമാത്മാവിലും ജീവനിലുമുള്ള വൈരുദ്ധ്യം അകറ്റിയാൽ, അവ രണ്ടും ഒന്നാണെന്ന അനുഭവം വരും.

ശബ്ദാർത്ഥംകൊണ്ട് അർത്ഥം മനസ്സിലാക്കാൻ വിഷമം വരുമ്പോൾ സ്വീകരിക്കപ്പെടുന്ന വൃത്തികളാണ് ലക്ഷണകൾ. അവ (1) ജഹല്ലക്ഷണ (2) അജഹല്ലക്ഷണ (3) ജഹദജഹല്ലക്ഷണ ഇങ്ങനെ മൂന്നുവിധത്തിലുണ്ട്. ഗംഗയിൽ ഗോകുലമുണ്ട് എന്ന വാക്യത്തിൽ വൈരുദ്ധ്യമുണ്ട്. ഗംഗാപ്രവാഹത്തിൽ ഗോകുലമുണ്ടാവാൻ സാദ്ധ്യതയില്ല. അതിനാൽ ഗംഗയിൽ എന്ന പ്രത്യക്ഷ അർത്ഥത്തെ ഉപേക്ഷിച്ച്, ഗംഗയുടെ തീരത്ത് എന്ന അർത്ഥം സ്വീകരിക്കുന്നത് ജഹല്ലക്ഷണയ്ക്ക് ഉദാഹരണമാണ്. ചുവപ്പ് ഓടുന്നു എന്നു പറഞ്ഞാൽ അർത്ഥം മനസ്സിലാക്കാൻ വിഷമമുണ്ട്. ചുവപ്പ് ഒരു നിറമാണ്. അതിന് ഓടാൻ കഴിയില്ല. അതിനാൽ ചുവപ്പുവർണ്ണത്തോടുകൂടി കുതിര എന്ന വാക്ക് കൂട്ടിച്ചേർത്ത് ചുവപ്പുനിറത്തിലുള്ള കുതിര

ഓടുന്നു എന്ന അർത്ഥം സ്വീകരിക്കുന്നതിനെ അജഹല്ലക്ഷണയ്ക്ക് ഉദാഹരണമാക്കാം. ഗുരുകുലത്തിൽ വിദ്യാഭ്യാസം ചെയ്തിരുന്ന പത്തുവയസ്സുപ്രായത്തിലുള്ള ദേവദത്തനെന്ന ബാലനെ ഇരുപതു കൊല്ലങ്ങൾക്കുശേഷം മറ്റൊരു സ്ഥലത്തുവച്ച് മഹാപണ്ഡിതനായ ഒരു ഗൃഹസ്ഥനായി കാണുമ്പോൾ, അന്നത്തെ ബാലനായിരുന്ന ദേവ ദത്തൻതന്നെ ഇന്നത്തെ യുവാവ് എന്ന് മനസ്സിലാക്കാറില്ലേ? അന്നത്തെ ബാല്യത്തേയും ഇന്നത്തെ യൗവനത്തേയും തള്ളിക്ക ളഞ്ഞ് ആ രണ്ടവസ്ഥകളിലും മാറ്റമില്ലാതിരുന്ന ദേവദത്തൻ എന്ന വ്യക്തിയെ തിരിച്ചറിയുന്നത് ജഹദജഹല്ലക്ഷണക്ക് ഉദാഹരണമാണ്. ജഹദജഹല്ലക്ഷണയെ ഭാഗ്യത്യാഗലക്ഷണ എന്നും പറയും.

തത്ത്വമസി മഹാവാക്യത്തിൽ ജഹല്ലക്ഷണ യോജിക്കില്ല. ശബ്ദാർത്ഥത്തെ വിട്ട് മറ്റൊരർത്ഥത്തെ സ്വീകരിക്കൽ അർത്ഥനിർണ്ണ യത്തിന് പ്രയോജനപ്പെടില്ല. കാരണം പരമാർത്ഥദൃഷ്ടിയിൽ പര മാത്മാവും ജീവനും ഒന്നുതന്നെ. അതിനാൽ തത്ത്വമസി വാക്യ ത്തിൽ ഉപേക്ഷിക്കത്തക്കതായിട്ടൊന്നുമില്ല. ഈ മഹാവാക്യത്തിന്റെ അർത്ഥം മനസ്സിലാക്കാൻ അജഹല്ലക്ഷണയും സഹായകരമായിത്തീ രില്ല. തത് ത്വം എന്ന പദങ്ങളോട് മറ്റൊന്നും കൂട്ടിച്ചേർക്കാനും പറ്റി ല്ല. എന്നാൽ ജഹദജഹല്ലക്ഷണ (ഭാഗ്യത്യാഗലക്ഷണ) കൊണ്ട് പര മാത്മാവും ജീവനും ഒന്നാണെന്ന് ബോധിക്കാൻ കഴിയും. പരമാ ത്മാവ് മായയിലൂടെ ഈശ്വരനായും അവിദ്യയിലൂടെ ജീവനായും തോന്നപ്പെടുന്നു. മായയേയും അവിദ്യയേയും തള്ളിക്കളഞ്ഞാൽ ഈശ്വരനും ജീവനും ഇല്ലാതായി പരമാത്മതത്വം മാത്രം ശേഷിക്കു ന്നു. ഇങ്ങനെ ഭാഗ്യത്യാഗലക്ഷണയിലൂടെ തത്ത്വമസി മഹാവാക്യ ത്തിന്റെ അർത്ഥം വിചാരംചെയ്ത് ബോധിക്കാൻ കഴിയും.

ഉണർന്നിരിക്കുക, സ്വപ്നം കാണുക, ഉറങ്ങുക ഇവ ജീവന്റെ മൂന്നവസ്ഥകളാണ്. ജീവന് സ്ഥൂലം, സൂക്ഷ്മം, കാരണം എന്നി ങ്ങനെ മൂന്ന് ശരീരങ്ങൾ ഉണ്ട്. സ്ഥൂലശരീരത്തെ താനായി അഭിമാ നിക്കുമ്പോൾ ഉണർന്നിരിക്കുന്നു. സൂക്ഷ്മശരീരത്തെ അഭിമാനി ക്കുമ്പോൾ സ്വപ്നം കാണുന്നു. കാരണശരീരത്തിൽ അഭിമാനി ക്കുമ്പോളാണ് ഉറങ്ങുന്നത്. ഈ മൂന്നുവിധ ശരീരങ്ങളെയും താനല്ല എന്നു വിചാരംചെയ്ത് തള്ളിക്കളഞ്ഞാൽ ജാഗ്രത്-സ്വപ്ന-സുഷു പ്തികളാകുന്ന മൂന്നവസ്ഥകളും ഇല്ലാതായിത്തീരും. അതോടെ

ജീവത്വം നീങ്ങി പരമാത്മതത്വം മാത്രം ശേഷിക്കുന്നു. മൂന്നുവിധ ശരീരങ്ങളേയും വിചാരം ചെയ്ത് താനല്ല എന്ന് തള്ളിക്കളയാനുള്ള അനുഷ്ഠാനത്തെ പറഞ്ഞുതരാം.

രസം, രക്തം, മാംസം, മേദസ്സ്, അസ്ഥി, മജ്ജ, ശുക്ലം എന്നീ ഏഴു ധാതുക്കളോടുകൂടിയതും, പഞ്ചീകരിക്കപ്പെട്ട ആകാശം, വായു, അഗ്നി, ജലം, ഭൂമി എന്നീ സ്ഥൂലഭൂതങ്ങളാൽ ഉണ്ടാക്കപ്പെട്ടതുമാണ് സ്ഥൂലശരീരം. സൂക്ഷ്മങ്ങളായ ആകാശാദി പഞ്ചഭൂതങ്ങൾ പഞ്ചീകരിക്കപ്പെടുമ്പോളാണ് സ്ഥൂലശരീരങ്ങളായിത്തീരുന്നത്. സൂക്ഷ്മങ്ങളായ ആകാശം, വായു, അഗ്നി, ജലം, ഭൂമി എന്നിവയെ രണ്ട് സമഭാഗങ്ങളായി വിഭജിക്കുക. അവയിൽ ഒരു പകുതി വീതം എടുത്ത് നന്നാലായി വിഭജിക്കുക. ഓരോ ഭൂതങ്ങളുടേയും ആദ്യത്തെ പകുതി അംശത്തോട് മറ്റു നാലു ഭൂതങ്ങളുടേയും നാലായി വിഭജിക്കപ്പെട്ടതിൽ കാലംശം വീതം കൂട്ടിച്ചേർക്കുക. ഇങ്ങനെയാണ് പഞ്ചീകരിക്കപ്പെട്ട പഞ്ചഭൂതങ്ങളുണ്ടാവുന്നത്. അതായത് പഞ്ചീകരിക്കപ്പെട്ട ആകാശത്തിൽ ആകാശത്തിന്റെ പകുതി അംശവും, വായു, അഗ്നി, ജലം, ഭൂമി എന്നിവയുടെ അരയ്ക്കാൽ അംശം വീതവും ഉണ്ടായിരിക്കും. പഞ്ചീകരിക്കപ്പെട്ട വായുവിൽ വായുവിന്റെ പകുതി അംശവും ആകാശം, അഗ്നി, ജലം, ഭൂമി എന്നിവയുടെ അരയ്ക്കാൽ അംശം വീതവും ഉണ്ടായിരിക്കും. പഞ്ചീകരിക്കപ്പെട്ട അഗ്നിയിൽ അഗ്നിയുടെ പകുതി അംശവും ആകാശം, വായു, ജലം, ഭൂമി എന്നിവയുടെ അരയ്ക്കാൽ അംശം വീതവും ഉണ്ടായിരിക്കും. പഞ്ചീകരിക്കപ്പെട്ട ജലത്തിൽ ജലത്തിന്റെ പകുതി അംശവും ആകാശം, വായു, അഗ്നി, ഭൂമി എന്നിവയുടെ അരയ്ക്കാൽ അംശം വീതവും ഉണ്ടായിരിക്കും. പഞ്ചീകരിക്കപ്പെട്ട ഭൂമിയിൽ ഭൂമിയുടെ പകുതി അംശവും ആകാശം, വായു, അഗ്നി, ജലം എന്നിവയുടെ അരയ്ക്കാൽ അംശം വീതവും ഉണ്ടായിരിക്കും. പഞ്ചീകരിക്കുന്നതോടെ സൂക്ഷ്മഭൂതങ്ങൾ സ്ഥൂലങ്ങളായിത്തീരുന്നു. അങ്ങനെ പഞ്ചീകരിക്കപ്പെട്ട സ്ഥൂലഭൂതങ്ങളാൽ ഉണ്ടാക്കപ്പെട്ടതാണ് സ്ഥൂലശരീരം. പുണ്യകർമ്മങ്ങളുടെ ഫലമായ സുഖവും, പാപകർമ്മങ്ങളുടെ ഫലമായ ദുഃഖവും അനുഭവിക്കുന്നത് സ്ഥൂലശരീരംകൊണ്ടാണ്. ജനനമാകുന്ന ആദിയോടും മരണമാകുന്ന അവസാനത്തോടും കൂടിയതാണ് സ്ഥൂലശരീരം. അത് മായകൊണ്ട് സൃഷ്ടിക്ക

പ്പെട്ടതാണ്. ഈ ശരീരമാണ് ജീവന്റെ സ്ഥൂലഉപാധി. സ്ഥൂലശരീരത്തെ താനായി അഭിമാനിക്കുമ്പോളാണ് ജാഗ്രദവസ്ഥ ഉണ്ടാകുന്നത്.

മനസ്സ്, ബുദ്ധി, പത്ത് ഇന്ദ്രിയങ്ങൾ, അഞ്ചു പ്രാണങ്ങൾ ഇവ കൂടിച്ചേർന്നതും, പഞ്ചീകരിക്കപ്പെടാത്ത ആകാശം, വായു, അഗ്നി, ജലം, ഭൂമി എന്നിവയിൽ നിന്നുണ്ടായതുമാണ് സൂക്ഷ്മശരീരം. കാതിൽ കേൾക്കാനും, ത്വക്കിൽ സ്പർശിക്കാനും, കണ്ണിൽ കാണാനും, നാവിൽ സ്വാദറിയാനും, മൂക്കിൽ വാസനിക്കാനുമുള്ള ശക്തിവിശേഷങ്ങളാണ് ജ്ഞാനേന്ദ്രിയങ്ങൾ. അവയെ കാത് ത്വക്ക് കണ്ണ് നാവ് മൂക്ക് എന്ന് പറയുന്നു. വാക്കിൽ സംസാരിക്കാനും, കയ്യിൽ എടുക്കാനും, കാലിൽ നടക്കാനും, പായുവിൽ വിസർജ്ജിക്കാനും, ഉപസ്ഥത്തിൽ ആനന്ദിക്കാനുമുള്ള ശക്തിവിശേഷങ്ങളെ കർമ്മേന്ദ്രിയങ്ങൾ എന്നുപറയുന്നു. അവ വാക്ക് കയ്യ് കാല് പായു ഉപസ്ഥം എന്ന പേരിൽ അറിയപ്പെടുന്നു. പ്രാണൻ അപാനൻ വ്യാനൻ സമാനൻ ഉദാനൻ എന്നീ പ്രാണവൃത്തികളെ പഞ്ചപ്രാണങ്ങൾ എന്നുപറയുന്നു. ആഹാരപദാർത്ഥങ്ങളെ ഉള്ളിലോട്ട് സ്വീകരിക്കുന്നത് പ്രാണൻ. ശരീരത്തിൽ ആവശ്യമില്ലാത്തവയെ പുറമേക്ക് തള്ളിക്കളയുന്നത് അപാനൻ. എല്ലാ നാഡിഞരമ്പുകളിലും വ്യാപിച്ചിരിക്കുന്നത് വ്യാനൻ. ആഹാരപദാർത്ഥങ്ങളുടെ രസത്തെ ശരീരത്തിൽ എല്ലായിടത്തും എത്തിക്കുന്നത് സമാനൻ. മേലോട്ട് സഞ്ചരിക്കുന്നത് ഉദാനൻ. ഇവയാണ് പ്രാണങ്ങളുടെ പ്രവൃത്തികൾ. ഇവയെല്ലാം കൂടിച്ചേർന്നതാണ് സൂക്ഷ്മശരീരം. ജീവൻ സുഖദുഃഖങ്ങൾ അനുഭവിക്കുന്നത് സൂക്ഷ്മശരീരത്തിലിരുന്നുകൊണ്ടാണ്. സൂക്ഷ്മശരീരത്തെ ജീവന്റെ സൂക്ഷ്മഉപാധിയായി അറിവുള്ളവർ പറയുന്നു. സൂക്ഷ്മശരീരത്തിലെ അനുഭവമാണ് സ്വപ്നം.

ആദിയില്ലാത്തതും, ഇന്നവിധത്തിലെന്ന് നിർവ്വചിക്കാൻ കഴിയാത്തതുമായ അവിദ്യയെ കാരണശരീരമെന്ന് പറയുന്നു. സൂക്ഷ്മശരീരത്തിനും സ്ഥൂലശരീരത്തിനും കാരണമായതിനാലാണ് അതിനെ കാരണശരീരം എന്നു പറയുന്നത്. കാരണശരീരത്തിലെ അനുഭവമാണ് സുഷുപ്തി. സുഷുപ്തിയിൽ ഇന്ദ്രിയങ്ങളും, മനസ്സും, ബുദ്ധിയും അവിദ്യയിൽ ലയിക്കുന്നു. അതാണ് അവിദ്യയെ നിർവ്വചിക്കാൻ കഴിയാത്തതെന്ന് പറയുന്നത്. സ്ഥൂലശരീരം, സൂക്ഷ്മശരീരം, കാരണശരീരം ഇവ മൂന്നും ജീവന്റെ ഉപാധികളാണ്. വാസ്ത

വസ്വരൂപത്തെ മറയ്ക്കുന്നവയാണ്. ഈ മൂന്നു ശരീരങ്ങൾക്കും അതീതനാണ് താനെന്ന് ബോധിക്കാൻ കഴിയണം. എന്നാൽ മാത്രമേ തത്ത്വമസി മഹാവാക്യത്തിന്റെ അർത്ഥമായ പരമാത്മാവ് തന്നെ താൻ എന്ന അനുഭവം ഉണ്ടാവുകയുള്ളൂ.

മൂന്നുവിധ ശരീരങ്ങളെ അഞ്ചുകോശങ്ങളായും വർണ്ണിക്കാറുണ്ട്. ആത്മസ്വരൂപത്തെ മറയ്ക്കുന്നതിനാലാണ് അവയെ കോശങ്ങൾ എന്നുപറയുന്നത്. സ്ഥൂലശരീരത്തെ അന്നമയകോശമെന്ന് പറയുന്നു. അഞ്ച് കർമ്മേന്ദ്രിയങ്ങളും അഞ്ച് പ്രാണങ്ങളും കൂടിച്ചേർന്നതാണ് പ്രാണമയകോശം. അഞ്ച് ജ്ഞാനേന്ദ്രിയങ്ങളും മനസ്സും കൂടിച്ചേർന്ന് മനോമയകോശമുണ്ടാകുന്നു. ബുദ്ധിയെ വിജ്ഞാനമയകോശമെന്നും, അവിദ്യയെ ആനന്ദമയകോശമെന്നും പറയുന്നു. അന്നമയകോശം സ്ഥൂലശരീരവും, പ്രാണമയ-മനോമയ-വിജ്ഞാനമയകോശങ്ങൾ സൂക്ഷ്മശരീരവും, ആനന്ദമയകോശം കാരണശരീരവുമാകുന്നു. അതാതു കോശങ്ങളോട് താദാത്മ്യം പ്രാപിക്കുന്നതിനാൽ ആത്മാവ് ശരീരമായും, പ്രാണനായും, ഇന്ദ്രിയങ്ങളായും, മനസ്സായും, ബുദ്ധിയായും, അവിദ്യയായും അഭിമാനിക്കുന്നു. സ്വതേ നിറമില്ലാത്ത സ്ഫടികം, അതിന്റെ മുമ്പിൽ വെയ്ക്കുന്ന വസ്തുക്കളുടെ പ്രതിബിംബംമൂലം, അതാതു നിറത്തോടുകൂടിയതായി കാണപ്പെടുന്നതുപോലെയാണ്, ആത്മാവ് പഞ്ചകോശങ്ങളോട് ബന്ധപ്പെട്ടവനെപ്പോലെ തോന്നപ്പെടുന്നത്. ആത്മാവ് നിസ്സംഗനാണ്. ജനനമില്ലാത്തവനാണ്. അദ്വിതീയനാണ്. അതിനാൽ പഞ്ചകോശങ്ങളോട് ബന്ധമില്ലാത്തവനാണ് എന്ന് വിചാരം ചെയ്താൽ അറിയാൻ കഴിയും.

ബുദ്ധിയുടെ മൂന്നുവിധ വൃത്തികളാണ് ജാഗ്രത്-സ്വപ്ന-സുഷുപ്തികൾ. സത്വം രജസ്സ് തമസ്സ് എന്നീ മൂന്നു ഗുണങ്ങൾ ബുദ്ധിയിൽ വികസിക്കുമ്പോളാണ് ഈ മൂന്നനുഭവങ്ങൾ ഉണ്ടാകുന്നത്. സ്വപ്നം എങ്ങനെ സത്യമല്ലയോ, അതേപോലെ മറ്റു രണ്ടവസ്ഥകളും സത്യമല്ല. ജാഗ്രത്തിൽ സ്വപ്നത്തിനും സുഷുപ്തിക്കും സത്യത്വമില്ല. സ്വപ്നത്തിൽ ജാഗ്രത്തും സുഷുപ്തിയും സത്യമല്ല. സുഷുപ്തിയിൽ ജാഗ്രത്തും സ്വപ്നവും അസത്യമായിത്തീരുന്നു. അതിനാൽ ഈ മൂന്നവസ്ഥകളും നിത്യനും മംഗളസ്വരൂപിയുമായ ബ്രഹ്മത്തിൽ ഇല്ല. പരബ്രഹ്മതത്വമാണ് താനെന്ന് അനുഭവം വരുന്നതോടെ

ജാഗ്രദാദി മൂന്നവസ്ഥകളും ഇല്ലാതായിത്തീരും. ദേഹം ഇന്ദ്രിയങ്ങൾ പ്രാണൻ മനസ്സ് ഇവയോടുള്ള ചേർച്ചകൊണ്ടാണ് ബുദ്ധിയിൽ ജാഗ്രത്-സ്വപ്ന-സുഷുപ്തികളാകുന്ന വൃത്തികൾ ഉണ്ടാവുന്നത്. ഈ ബുദ്ധിവൃത്തികൾക്കുള്ള കാരണം ആത്മവിസ്മൃതിയാകുന്ന അവിദ്യയാണ്. അവിദ്യ നിലനിൽക്കുന്ന കാലത്തോളം സംസാരാനുഭവങ്ങളും സത്യമായി തോന്നപ്പെട്ടുകൊണ്ടിരിക്കും. 'നേതി, നേതി (ഇതല്ല, ഇതല്ല)' എന്ന പ്രമാണമനുസരിച്ച് തത്വവിചാരംചെയ്ത്, പഞ്ചകോശങ്ങളേയും താനല്ലെന്നു ബോധിച്ച്, ജ്ഞാനാമൃതത്തെ ഹൃദയംകൊണ്ട് ആസ്വദിച്ച വിവേകി, വെള്ളം കുടിച്ചു കഴിഞ്ഞാൽ ഇളനീരിന്റെ തൊണ്ടിനെ എന്നപോലെ, പഞ്ചകോശങ്ങളേയും, ജാഗ്രദാദി മൂന്നവസ്ഥകളെയും തള്ളിക്കളയണം. ആത്മാവ് ഒരിക്കലും ജനിക്കുന്നില്ല. മരിക്കുന്നില്ല. ക്ഷയിക്കുന്നില്ല. വർദ്ധിക്കുന്നില്ല. പുരാതനനും സർവ്വശ്രേഷ്ഠനുമാണ്. സുഖസ്വരൂപനാണ്. സ്വയംപ്രകാശരൂപിയാണ്. സർവ്വവ്യാപിയും അദ്വിതീയനുമാണ്. ഇങ്ങനെ ജ്ഞാനസ്വരൂപനും സുഖസ്വരൂപനുമായ ആത്മാവിൽ ദുഃഖസ്വരൂപമായ പ്രപഞ്ചം എങ്ങനെ നിലനിൽക്കും? ജ്ഞാനത്തിനു വിരോധിയാണ് അജ്ഞാനം എന്നതിനാൽ, ജ്ഞാനമുണ്ടാവുന്നതോടെ അജ്ഞാനകാര്യമായ പ്രപഞ്ചവും ഇല്ലാതായിത്തീരും. ഈ ജഗത്ത് ആത്മാവിൽ അദ്ധ്യാസമാണ്. ഒന്നിനെ മറ്റൊന്നായി തെറ്റിദ്ധരിക്കലിനെയാണ് അദ്ധ്യാസമെന്ന് പറയുന്നത്. കയറിനെ ഇരുട്ടത്ത് പാമ്പായി തെറ്റിദ്ധരിക്കുന്നതുപോലെയാണ് അത്. കയറിനെ അറിഞ്ഞാൽ അതിൽ തോന്നപ്പെട്ട പാമ്പില്ലാതായിത്തീരുന്നപോലെ, ആത്മസ്വരൂപത്തെ അറിഞ്ഞാൽ അതിൽ ആരോപിക്കപ്പെട്ട ജഗത്ത് ഇല്ലാതായിത്തീരും.

ജ്ഞാനമാത്രസ്വരൂപനാണ് ആത്മാവ്. തന്നിൽ നിന്നന്യമായ ചില വസ്തുക്കളുടെ പ്രതീതിയാണ് വികല്പം. ജാഗ്രത്തിലും സ്വപ്നത്തിലും വികല്പമുണ്ട്. ഉറക്കത്തിൽ ഒന്നും അറിയായ്മയാകുന്ന അബോധാവസ്ഥയാണുള്ളത്. അത് അവിദ്യയാണ്. അവിദ്യയും മായയും ഒന്നുതന്നെ. ഓരോ വ്യക്തിയിലുമാവുമ്പോൾ അവിദ്യ എന്നും, പ്രപഞ്ചത്തിനു മുഴുവൻ കാരണമാവുമ്പോൾ അതിനെ മായ എന്നും പറയുന്നു. ആത്മാവിൽ വികല്പവുമില്ല, മായയുമില്ല. അപ്രകാരമുള്ള ആത്മാവിൽ ആദ്യമായി അദ്ധ്യസിക്കപ്പെടുന്നത് ഞാൻ

എന്ന തോന്നലാകുന്ന അഹങ്കാരമാണ്. എല്ലാത്തിനും കാരണഭൂതനും, നിരുപാധികനും, പരബ്രഹ്മവുമാകുന്ന ആത്മാവിൽ ആദ്യമായി, കയറിൽ പാമ്പെന്നപോലെ, അഹങ്കാരം ആരോപിക്കപ്പെടുന്നു. അഹങ്കാരത്തിൽ നിന്നാണ് ബുദ്ധി മനസ്സ് പ്രാണങ്ങൾ ഇന്ദ്രിയങ്ങൾ ശരീരം എന്നിവ ഉണ്ടാകുന്നത്. ഇച്ഛ രാഗം ദ്വേഷം സുഖം ദുഃഖം മുതലായ ബുദ്ധിവൃത്തികളാണ് സംസാരം. ബുദ്ധി വികസിക്കുന്നത് അഹങ്കാരത്തിൽനിന്നാണ്. ഉറക്കത്തിൽ അഹങ്കാരം ലയിക്കുന്നതിനാൽ പ്രപഞ്ചാനുഭവങ്ങളൊന്നുമില്ല. ഇതിൽനിന്ന് അഹങ്കാരം വികസിക്കുമ്പോൾ പ്രപഞ്ചപ്രതീതിയുണ്ടാകുന്നു എന്നും, അഹങ്കാരം ലയിക്കുമ്പോൾ പ്രപഞ്ചാനുഭവം ഇല്ലാതാകുമെന്നും ബോധിക്കാൻ കഴിയും. സുഷുപ്തിയിൽ പ്രപഞ്ചപ്രതീതിയില്ലാതാവുമ്പോൾ സുഖം അനുഭവപ്പെടുന്നു. ആത്മസ്വരൂപമായ സുഖമാണ് അത്. പക്ഷെ സുഷുപ്തിയിൽ ആ സുഖം അവിദ്യകൊണ്ട് മറയപ്പെട്ടിരിക്കുന്നു എന്നുമാത്രം. അനാദിയായ അവിദ്യയിൽനിന്നുണ്ടായ ബുദ്ധിയിലെ ആത്മപ്രതിബിംബത്തെയാണ് ജീവൻ എന്ന് പറയുന്നത്. ആത്മാവ്, ബുദ്ധിക്ക് സാക്ഷിയായി സ്ഥിതിചെയ്യുന്നു. ജീവന്റേയും ബുദ്ധിയുടേയും പരസ്പര അദ്ധ്യാസത്താൽ ബുദ്ധിയുടെ ജഡത്വം ജീവനിലും, ജീവന്റെ ജ്ഞാനം ബുദ്ധിയിലും ഉള്ളതായി തോന്നപ്പെടുകയാണ്. ചുട്ടുപഴുപ്പിച്ച ഇരുമ്പിൽ അഗ്നിയുടെ ചൂടും, ഇരുമ്പിൽ വ്യാപിച്ച അഗ്നിയിൽ ലോഹത്തിന്റെ ജഡത്വവും കാണപ്പെടുന്നതുപോലെയാണ് അത്. ജീവന്റെ ചേർച്ചകൊണ്ട് ബുദ്ധി ചൈതന്യവത്തായും, ബുദ്ധിയുടെ ചേർച്ചകൊണ്ട് ജീവൻ ജഡനായും തോന്നപ്പെടുന്നു.

വേദവാക്യങ്ങൾ ആത്മാവിന്റെ ബുദ്ധിയോടുള്ള നിസ്സംഗതയെ പ്രതിപാദിക്കുന്നവയാണ്. ഗുരുവിന്റെ ഉപദേശംകൊണ്ടും, വേദവാക്യങ്ങളുടെ മനനംകൊണ്ടും താൻ ആത്മാവാണെന്നും, ആത്മാവിന് ബുദ്ധിയോട് ചേർച്ചയില്ലെന്നും ബോദ്ധ്യം വരും. തന്നിൽത്തന്നെ ബുദ്ധിയോട് ബന്ധമില്ലാതെ വിളങ്ങുന്ന ആത്മാവിനെ അനുഭവസ്വരൂപേണ അറിഞ്ഞശേഷം, അറിവിനു വിഷയമായ അവിദ്യ, ബുദ്ധി മനസ്സ്, പ്രാണൻ, ഇന്ദ്രിയങ്ങൾ, ശരീരം ഇവയെ താനല്ലെന്ന് ബോധിച്ച് തള്ളിക്കളയണം. ഗുരുവിന്റെ ഉപദേശത്താലും വേദവാക്യങ്ങളുടെ മനനത്താലും ഉണ്ടാകുന്ന അനുഭൂതി ഇതാണ്. "ഞാൻ പ്രകാശസ്വ

രൂപിയാണ്. ജനനമില്ലാത്തവനാണ്. അദ്വിതീയനാണ്. എപ്പോഴും വിളങ്ങുന്നവനാണ്. അത്യന്തം നിർമ്മലനാണ്. ശുദ്ധനും ഇടതൂർന്ന വിജ്ഞാനസ്വരൂപനുമാണ്. അജ്ഞാനമില്ലാത്തവനാണ്. സദാ മുക്ത നാണ്. എങ്ങും നിറഞ്ഞവനാണ്. ആനന്ദസ്വരൂപനാണ്. യാതൊ രുവിധ കർമ്മവും ഇല്ലാത്തവനാണ്. ഊഹിക്കാൻ കഴിയാത്ത ശക്തി യോടുകൂടിയവനാണ്. ഇന്ദ്രിയങ്ങളുടെ അറിവിന് അതീതനാണ്. ഒരുവിധ വികാരങ്ങളും ബാധിക്കാത്തവനാണ്. അവസാനമില്ലാത്ത വനാണ്. വേദത്തിന്റെ താല്പര്യമറിയുന്നവരാൽ എപ്പോഴും ഹൃദ യത്തിൽ ധ്യാനിക്കപ്പെടുന്നവനാണ്." ഇങ്ങനെ സദാസമയവും ആത്മസ്വരൂപത്തെ വിചാരംചെയ്തുകൊണ്ട് ജീവിക്കുന്ന സാധകന്, അധികം താമസിയാതെ താനാത്മാവാണെന്ന അനുഭവജ്ഞാനമുണ്ടാ കുന്നു. രസായനം, രോഗത്തെ എന്നപോലെ, താനാത്മാവാണെന്ന അനുഭവജ്ഞാനം, ആത്മവിസ്മൃതിയാകുന്ന അവിദ്യയെ നിശ്ശേഷം നശിപ്പിക്കും. അതോടെ ജാഗ്രത്-സ്വപ്ന-സുഷുപ്തികളാകുന്ന മൂന്ന വസ്ഥകളും ഇല്ലാതായിത്തീരും. ഈ മൂന്നവസ്ഥകളുടെ ഉള്ളിലാ ണല്ലോ പ്രപഞ്ചാനുഭവം നിൽക്കുന്നത്. മൂന്നവസ്ഥകൾ ഇല്ലാതാ വുന്നതോടെ പ്രപഞ്ചപ്രതീതിയും ഇല്ലാതായിത്തീരും.

നിരന്തരമായ ധ്യാനംകൊണ്ടേ ആത്മാനുഭൂതി ദൃഢമായിത്തീരു കയുള്ളൂ. ധ്യാനസമ്പ്രദായം പറയാം. ആദ്യമായി വൈരാഗ്യം കൊണ്ട് കാത് ത്വക്ക് കണ്ണ് നാവ് മൂക്ക് എന്നീ ഇന്ദ്രിയങ്ങളെ മനസ്സി ലടക്കണം. അതിനുശേഷം ഏകാന്തമായ ഒരു സ്ഥലത്ത്, ഏതെ ങ്കിലും ഒരു യോഗാസനത്തിൽ, നീണ്ടുനിവർന്ന് ഇരിക്കുക. പത്മാ സനം സിദ്ധാസനം സുഖാസനം വീരാസനം ഇവയിൽ ഏതെങ്കിലും ഒന്ന് സൗകര്യംപോലെ തിരഞ്ഞെടുക്കാം. ആഗ്രഹങ്ങൾ അകറ്റി മനസ്സിനെ ബുദ്ധിയിൽ ലയിപ്പിക്കുക. അനന്തരം ബുദ്ധിക്കും ആശ്ര യമായ ആത്മാവിനെ നിരന്തരം ധ്യാനിക്കണം. കുറച്ചുകാലത്തെ ധ്യാനംകൊണ്ട് താൻ ആത്മാവാണെന്ന അനുഭവജ്ഞാനമുണ്ടാവും. അതോടെ ദൃശ്യങ്ങളുടെ പ്രതീതിയില്ലാതായി, ദൃക്കാകുന്ന ജ്ഞാന സ്വരൂപം മാത്രം ശേഷിക്കും. ആഭരണങ്ങളെ സ്വർണ്ണമായി കാണു ന്നതുപോലെ, ഈ വിശ്വത്തെ മുഴുവൻ പരമാത്മാവായി ബോധിക്ക ണം. അനന്തരം പ്രപഞ്ചപ്രതീതിയെ, എല്ലാത്തിനും കാരണമായ ആത്മാവിൽ വിലയിപ്പിക്കണം. അങ്ങനെ സാധിച്ചാൽ താൻ എങ്ങും

നിറഞ്ഞ ജ്ഞാനസ്വരൂപനും ആനന്ദസ്വരൂപനുമായ പരമാത്മാവായി ത്തീരും. ഈ നിലയിലെത്തിയ ജ്ഞാനി മനസ്സിലുള്ള സങ്കല്പങ്ങ ളെയോ, പുറമേയുള്ള ശബ്ദാദിവിഷയങ്ങളെയോ അറിയില്ല. ശബ്ദാ ദിവിഷയങ്ങളെ ഇന്ദ്രിയങ്ങളെക്കൊണ്ടും, സങ്കല്പങ്ങളെ മന സ്സുകൊണ്ടുമാണ് അറിയുന്നത്. ഇന്ദ്രിയങ്ങൾ മനസ്സിലും, മനസ്സ് ബുദ്ധിയിലും, ബുദ്ധി ആത്മാവിലും അടങ്ങിക്കഴിഞ്ഞാൽ പുറത്തുള്ള വിഷയങ്ങളുടേയും അകത്തുള്ള സങ്കല്പങ്ങളുടേയും അനുഭവമു ണ്ടാവില്ല.

സമാധിയിലെ അനുഭവമാണ് ഈ പറഞ്ഞത്. സമാധി കിട്ടുന്ന തുവരെ ചരാചരമായ ഈ പ്രപഞ്ചത്തെ ഓംകാരമായി ഭാവന ചെയ്യണം. വാച്യം (പറയപ്പെടുന്നത്) പ്രപഞ്ചവും, വാചകം (പറ യാൻ ഉപയോഗിക്കുന്ന വാക്ക്) പ്രണവവുമായിട്ടാണ് ഭാവന ചെയ്യേ ണ്ടത്. ഇത് അജ്ഞാനദശയിലെ വീക്ഷണമാണ്. ജ്ഞാനിയുടെ ദൃഷ്ടിയിൽ പ്രപഞ്ചമില്ലാത്തതിനാൽ വാച്യവും വാചകവും ഇല്ല. ഉണർന്നിരിക്കുന്ന അവസ്ഥയെ അനുഭവിക്കുന്ന ജീവനെ വിശ്വൻ എന്ന് പറയുന്നു. പ്രണവത്തിലെ അകാരമായി വിശ്വനേയും ജാഗ്ര ദവസ്ഥയേയും ഭാവനചെയ്യണം. ജാഗ്രദവസ്ഥയേയും വിശ്വനേയും അകാരത്തേയും, പ്രണവത്തിലെ ഉകാരത്തിൽ ലയിപ്പിക്കണം. സ്വപ്നാവസ്ഥയെ അഭിമാനിക്കുന്ന ജീവനാണ് തൈജസൻ. സ്വപ്ന ത്തേയും തൈജസനേയും ഉകാരത്തേയും, മകാരത്തിൽ ലയിപ്പിക്ക ണം. സുഷുപ്ത്യവസ്ഥയെ അഭിമാനിക്കുന്ന ജീവനെ പ്രാജ്ഞൻ എന്ന് പറയുന്നു. പ്രാജ്ഞനെ പ്രണവത്തിലെ മകാരമായി ഭാവിക്കു ക. സുഷുപ്ത്യവസ്ഥയേയും പ്രാജ്ഞനേയും മകാരത്തേയും ജാഗ്ര ത്-സ്വപ്ന-സുഷുപ്തികൾക്ക് സാക്ഷിയായ പരമാത്മാവിൽ ലയിപ്പി ക്കുക. അതോടെ താൻ ജാഗ്രത്-സ്വപ്ന-സുഷുപ്തികളാകുന്ന മൂന്ന വസ്ഥകൾക്കും അതീതനും വിജ്ഞാനമാത്രനുമായ പരമാത്മാവാ ണെന്ന് അനുഭവം വരും. ഇങ്ങനെ നിരന്തരമായ പരമാത്മഭാവന യാൽ, യോഗി പരമാനന്ദാനുഭൂതികൊണ്ട് സന്തുഷ്ടനായിത്തീരും. പ്രപഞ്ചത്തെ സമ്പൂർണ്ണമായി വിസ്മരിക്കും. പ്രകാശസ്വരൂപിയായ ആത്മാവായി സദാസമയവും സ്ഥിതിചെയ്യും. തിര അടങ്ങിയ കടൽപോലെ ശാന്തമായിരിക്കും ആ സമയത്തെ യോഗിയുടെ അനു ഭവം. ഇങ്ങനെ എപ്പോഴും സമാധി (ആത്മാവാണ് താനെന്ന

ദൃഢബോധം) അഭ്യസിക്കുന്നവനും, ഇന്ദ്രിയവൃത്തികളാകുന്ന ശബ്ദ-സ്പർശ-രൂപ-രസ-ഗന്ധങ്ങളിൽനിന്ന് നിവർത്തിച്ചവനും, കാമം ക്രോധം ലോഭം മോഹം മദം മത്സരം എന്നീ ശത്രുക്കളെ നിശ്ശേഷം ജയിച്ചവനും, ഇന്ദ്രിയങ്ങളും മനസ്സും അടങ്ങിയവനുമായ മഹാത്മാവിന്, പരമാത്മാവായ എന്നെ എപ്പോഴും തന്നിൽ താനായി അനുഭവിക്കാൻ കഴിയും. ആത്മസ്വരൂപത്തെ രാവും പകലും നിരന്തരം ധ്യാനിച്ചുകൊണ്ട് എല്ലാവിധ ബന്ധങ്ങളിൽനിന്നും നിവൃത്തനായി ജീവിക്കണം. അപ്രകാരമുള്ള ജ്ഞാനി, പ്രാരബ്ധമനുസരിച്ച് വന്നുചേരുന്ന അനുഭവങ്ങളെ ചിന്തയോ ആവലാതിയോ കൂടാതെ അനുഭവിക്കുകയും, പ്രാരബ്ധനാശത്തിൽ പരമാത്മാവിൽ ഏകീഭവിച്ച് മുക്തനായിത്തീരുകയും ചെയ്യുർ. പൂർവ്വജന്മകർമ്മഫലങ്ങളാണ് പ്രാരബ്ധം. ജീവന്മുക്തനായിത്തീർന്നാലും പ്രാരബ്ധം അനുഭവിക്കുകതന്നെ വേണം. പ്രാരബ്ധം അവസാനിച്ചാൽ ശരീരവും നശിക്കും. അതോടെ ജീവൻ ബ്രഹ്മത്തിൽ വിലയിച്ച് വിദേഹമുക്തിയെ പ്രാപിക്കുകയും ചെയ്യും.

ആദിയിലും മദ്ധ്യത്തിലും അവസാനത്തിലും സംസാരം ഭയത്തിനും ബന്ധത്തിനും ദുഃഖത്തിനും കാരണമാണെന്ന് മനസ്സിലാക്കി, സകലകർമ്മങ്ങളേയും - ധർമ്മാധർമ്മങ്ങളെപ്പോലും - ഉപേക്ഷിച്ചുകൊണ്ട് എല്ലാവരിലും തന്നിലും വിളങ്ങുന്ന ആത്മസ്വരൂപനായ ഈശ്വരനെ സർവ്വാത്മഭാവത്തോടെ ഭജിക്കുകയാണ് വേണ്ടത്. തിരമാല സമുദ്രത്തിൽനിന്ന് വേറെയല്ലല്ലോ. അതുപോലെ പ്രപഞ്ചത്തെ ആത്മാവിൽനിന്ന് അഭിന്നമായി ഭാവനചെയ്തുകൊണ്ട് ജീവിക്കണം. ക്രമേണ, സമുദ്രത്തിൽനിന്ന് ഭിന്നമായി തിരമാലയെ കാണാതായിത്തീരുന്നതുപോലെ, ആത്മാവിൽനിന്ന് വേറെയായി പ്രപഞ്ചപ്രതീതിയും ഇല്ലാതായിത്തീരും. നിരന്തരമായ ആത്മചിന്തനംകൊണ്ട് മനസ്സ് ആത്മസ്വരൂപമായിത്തീർന്നുകഴിഞ്ഞാൽ സമുദ്രത്തിൽ ജലമെന്നപോലെയും, പാലിൽ പാലെന്നപോലെയും, വായുവിൽ വായു എന്നപോലെയും, ഘടാകാശം കുടം ഉടയുമ്പോൾ മഹാകാശത്തിലെന്നപോലെയും, ജീവൻ ആത്മാവിൽ ലയിച്ചൊന്നായിത്തീരും. മനസ്സിലാണ് ജീവത്വം നിൽക്കുന്നത്. മനസ്സ് ആത്മാവിൽ ലയിച്ചാൽ, ജീവത്വവും ആത്മാവിൽ ലയിക്കും. കണ്ണിന്റെ ദോഷമാകുന്ന തിമിരംകൊണ്ട് ചന്ദ്രനെ രണ്ടായി കാണാറുണ്ട്. പരിചയമില്ലാത്ത

സ്ഥലത്തു ചെന്നാൽ കിഴക്കും പടിഞ്ഞാറും തെക്കും വടക്കും ഏതാണ് എന്നറിയാതെ ദിഗ്ഭ്രമം സംഭവിക്കാറുണ്ട്. അവയ്ക്കൊന്നും സത്യത്വമില്ല. അതേപോലെ, ആത്മാവിൽ അജ്ഞാനംകൊണ്ട് തോന്നപ്പെടുന്ന ജഗത്തിനും സത്യത്വമില്ല എന്ന് വേദവാക്യങ്ങളെ മനനം ചെയ്തുറപ്പിക്കുകയും, ആദ്ധ്യാത്മികസാധനകൊണ്ട് മനസ്സിനെ ആത്മാവിൽ അടക്കുകയും ചെയ്താൽ ബോദ്ധ്യം വരും. എല്ലാ വസ്തുക്കളേയും പരമാത്മസ്വരൂപേണ അറിഞ്ഞ് അനുഭവപ്പെടുന്നതുവരെ, നിഷ്കാമമായി ഈശ്വരാരാധന ചെയ്തുകൊണ്ട് ജീവിക്കണം. ശ്രദ്ധയോടെ ഭഗവാനെ ഭജിക്കുന്നതുകൊണ്ട് ഭക്തി വളർന്ന് മനസ്സ് സത്വഗുണപ്രധാനമായിത്തീരും. ശുദ്ധമായിത്തീർന്ന മനസ്സിൽ താൻ ആത്മാവാണെന്ന അനുഭവജ്ഞാനം പ്രകാശിക്കും. അതോടെ രാവും പകലും മുറിവില്ലാതെ ആത്മാനുഭവം ഉണ്ടാവുകയും ചെയ്യും.

പ്രിയ ലക്ഷ്മണ! ഞാൻ നിനക്ക് ഇപ്പോൾ ഉപദേശിച്ചത് വേദങ്ങളുടെ സാരസർവ്വസ്വമാണ്. ഇതിനെ നിരന്തരം വിചാരം ചെയ്യുന്ന ബുദ്ധിമാൻ എല്ലാവിധ പാപങ്ങളിൽനിന്നും മുക്തനായിത്തീരും. അനുജ! കാണപ്പെടുന്ന ഈ പ്രപഞ്ചം മായയാണെന്ന് ബോധിച്ച് ബുദ്ധികൊണ്ട് അതിനെ തള്ളിക്കളയുക. ഭഗവൽഭക്തികൊണ്ട് നിർമ്മലമായിത്തീർന്ന ബുദ്ധിയിൽ താനാത്മാവാണെന്ന് ബോധിച്ച് സദാ ആനന്ദമയനായി ജീവിക്കുകയും ചെയ്യുക. ഈശ്വരനായ എന്നെ നിർഗുണനായോ സഗുണനായോ നിരന്തരം ഭജിക്കുന്ന ഭക്തൻ തന്റെ പാദരേണുക്കളെകൊണ്ട് മൂന്നു ലോകങ്ങളേയും പവിത്രീകരിക്കുന്നവനായിത്തീരും. വേദാന്തത്തിന്റെ ലക്ഷ്യസ്വരൂപനായ ഞാൻ വേദസാരമാണ് രാമഗീതയിലൂടെ നിനക്ക് ഉപദേശിച്ചുതന്നത്. എന്റെ ഉപദേശത്തിലും ഗുരുവിലും ഭക്തിയുള്ളവൻ, ഈ ഉപദേശത്തെ പഠിക്കുകയാണെങ്കിൽ, പരമാത്മാവായ എന്നോട് ഏകീഭവിച്ച് മുക്തനായിത്തീരും.

## പഞ്ചഭൂതങ്ങളുടെ പഞ്ചീകരണം

പഞ്ചീകരിക്കപ്പെട്ട ആകാശം




പഞ്ചീകരിക്കപ്പെട്ട വായു




പഞ്ചീകരിക്കപ്പെട്ട അഗ്നി




പഞ്ചീകരിക്കപ്പെട്ട ജലം




പഞ്ചീകരിക്കപ്പെട്ട ഭൂമി



## ആറാം സർഗം
## ലവണാസുരവധം

യമുനാതീരവാസികളായ മുനിമാരെല്ലാംകൂടി ഒരു ദിവസം, ച്യവനമഹർഷിയോടൊന്നിച്ച്, ശ്രീരാമനെ കാണാൻ അയോദ്ധ്യയിലേക്ക് വന്നു. ശ്രീരാമൻ അവരെയെല്ലാം പൂജിച്ച് സൽക്കരിച്ചിരുത്തി. മുനിമാരെ സന്തോഷിപ്പിച്ചുകൊണ്ട് പറഞ്ഞു. "മഹർഷിശ്രേഷ്ഠന്മാരെ! നിങ്ങൾ എന്നെ കാണാൻ വന്നതിൽ ഞാൻ കൃതാർത്ഥനായി. വന്ന കാര്യമെന്താണ്? ഞാൻ എന്താണ് ചെയ്തുതരേണ്ടത്? അസാദ്ധ്യമായ കാര്യംപോലും ഞാൻ ചെയ്തുതരുന്നുണ്ട്. എനിക്ക് ബ്രാഹ്മണർ ഈശ്വരതുല്യരാണ്." രാമന്റെ വാക്കുകൾകേട്ട് സന്തോഷിച്ച ച്യവനമഹർഷി പറഞ്ഞു. "രാമ! കൃതയുഗത്തിൽ മധു എന്നു പേരായ ഒരസുരനുണ്ടായിരുന്നു. അദ്ദേഹം പരമധാർമ്മികനും, ദേവന്മാരേയും ബ്രാഹ്മണരേയും പൂജിക്കുന്നവനുമായിരുന്നു. ഭക്തനായ അദ്ദേഹത്തോട് സന്തോഷിച്ച് ശിവൻ ഒരു ശൂലം കൊടുത്തു. ഇത് ആരുടെ നേരെ പ്രയോഗിച്ചാലും അവൻ ആ നിമിഷത്തിൽ ഭസ്മമായിത്തീരും എന്ന വരവും കൊടുത്തു. ധാർമ്മികനായിരുന്നതിനാൽ മധു ആ ശൂലത്തെ ആരുടെ നേരെയും പ്രയോഗിച്ചില്ല. രാവണന്റെ സഹോദരിയായിരുന്ന കുംഭീനസിയായിരുന്നു മധുവിന്റെ ഭാര്യ. (രാവണന്റെ അമ്മയാകുന്ന കൈകസിയുടെ അച്ഛൻ സുമാലി. സുമാലിയുടെ ജ്യേഷ്ഠൻ മാല്യവാൻ. മാല്യവാന്റെ മകളാണ് അനല. അനലയുടെ പുത്രിയാണ് കുംഭീനസി). മധുവിന് കുംഭീനസിയിൽ ലവണൻ എന്ന അസുരൻ മകനായി പിറന്നു. അവൻ അതിശക്തനും പരമദുഷ്ടനുമാണ്. ദേവന്മാരേയും ബ്രാഹ്മണരേയും ഋഷികളേയും എപ്പോഴും ഉപദ്രവിക്കുന്നവനാണ്. അവന്റെ ഉപദ്രവം സഹിക്കവയ്യാതായതിനാലാണ് ഞങ്ങൾ അങ്ങയെ ശരണം പ്രാപിച്ചിരിക്കുന്നത്."

ശ്രീരാമൻ മുനിമാരെ സമാശ്വസിപ്പിച്ചുകൊണ്ട് പറഞ്ഞു. "നിങ്ങൾ ഒന്നുകൊണ്ടും ഭയപ്പെടേണ്ട. ലവണനെ ഞാൻ സംഹരിച്ചുകൊള്ളാം. നിങ്ങൾ നിർഭയരായി തിരിച്ചുപോയാലും." രാമൻ സഹോ

ദരന്മാരോട് ചോദിച്ചു. "നിങ്ങളിൽ ആർക്കാണ് ലവണനെക്കൊന്ന് മഹർഷിമാർക്ക് രക്ഷചെയ്യാൻ കഴിയുക?" എന്ന്. "ഞാൻ അവനെ സംഹരിക്കാം" എന്ന് ഭരതൻ പറഞ്ഞു. ശത്രുഘ്നൻ ശ്രീരാമനെ നമസ്കരിച്ചുകൊണ്ട് പറഞ്ഞു. "രാവണനോടുണ്ടായ യുദ്ധത്തിൽ ലക്ഷ്മണൻ വലിയ പരാക്രമം പ്രകാശിപ്പിച്ച് അങ്ങയെ സേവിച്ചിട്ടു ണ്ട്. ഭരതൻ പതിന്നാലുകൊല്ലം തപസ്വിയെപ്പോലെ ക്ലേശം സഹിച്ച് അങ്ങയുടെ ദാസനായി രാജ്യപരിപാലനം ചെയ്തിട്ടുണ്ട്. ഇതുവരെ അങ്ങയ്ക്കുവേണ്ടി എനിക്ക് ഒന്നും ചെയ്യാൻ കഴിഞ്ഞിട്ടില്ല. അതി നാൽ ലവണനെ കൊല്ലുന്ന ചുമതല എന്നെ ഏല്പിക്കാൻ ദയ ഉണ്ടാ വണം."

"അങ്ങനെതന്നെ" എന്ന് പറഞ്ഞ് രാമൻ ലക്ഷ്മണനോട് അഭി ഷേകത്തിന് ജലം കൊണ്ടുവരുവാൻ പറഞ്ഞു. ശത്രുഘ്നന്റെ പ്രതി ഷേധത്തെ വകവയ്ക്കാതെ, അദ്ദേഹത്തെ മധുരയിലെ രാജാവായി അഭിഷേകം ചെയ്തു. ലവണനെക്കൊന്ന് മധുവനത്തെ മധുരാപട്ട ണമാക്കിത്തീർത്ത് അവിടെ രാജ്യം ഭരിച്ചുകൊണ്ട് കഴിയൂ എന്ന് നിർദ്ദേശിച്ചു. ശത്രുഘ്നനെ ആലിംഗനംചെയ്ത് അഭിനന്ദിച്ചശേഷം ഒരു ദിവ്യാസ്ത്രം കൊടുത്തു. "ഇതുകൊണ്ട് ലവണനെ സംഹരി ച്ചാലും. അവൻ ദിവസേന തന്റെ ശൂലത്തെ പൂജിച്ചശേഷം, കാട്ടിൽ നായാട്ടിനുപോകും. അപ്പോൾ ശൂലം കൊണ്ടുപോകാറില്ല. അവൻ തിരിച്ചുവന്ന് ശൂലമെടുക്കുന്നതിനുമുൻപ്, ലവണനെ പോരിനു വിളിച്ച് കൊല്ലണം. പതിനായിരം കുതിരകൾ, ഏഴായിരത്തി അഞ്ഞൂറ് തേരുകൾ, അറുനൂറ് ആനകൾ, മുപ്പതിനായിരം കാലാൾപ്പ ടകൾ എന്നീ ചതുരംഗസൈന്യം നിന്നെ അനുഗമിച്ച് മധുരയിലേക്ക് വരും. അതിനുമുൻപ് അസുരനെ സംഹരിക്കൂ." ഇങ്ങനെ പറഞ്ഞ് ശത്രുഘ്നനെ യാത്രയാക്കി. ശത്രുഘ്നൻ മുനിമാരോടൊന്നിച്ച് പോയി മധുവനത്തിൽ ലവണനെക്കൊന്ന് മധുരാപട്ടണം സ്ഥാപിച്ച് അവിടെ രാജ്യം ഭരിച്ച് താമസിച്ചു.

സീത വാല്മീകിയുടെ ആശ്രമത്തിൽ രണ്ടാൺകുഞ്ഞുങ്ങളെ പ്രസവിച്ചു. അവർക്ക് ജാതകർമ്മം ചെയ്ത് കുശൻ ലവൻ എന്ന് പേർ വിളിച്ച് വാല്മീകിമഹർഷി അവരെ വളർത്തിവന്നു. അദ്ദേഹം അവരെ വേദങ്ങളും ശാസ്ത്രങ്ങളും ധനുർവേദവും പഠിപ്പിച്ചു. താൻ നിർമ്മിച്ച രാമായണകാവ്യവും പഠിപ്പിച്ചു. സീതയുടെ ആ രണ്ട് കുമാ

രന്മാരും വീണമീട്ടി രാമായണം മധുരസ്വരത്തിൽ പാടികൊണ്ട് വനത്തിൽ അങ്ങിങ്ങ് സഞ്ചരിച്ചുവന്നു. കുമാരന്മാരുടെ രാമായണഗാനം കേട്ട മുനിമാർ അത്യന്തം സന്തോഷിച്ചു. 'ഗന്ധർവ്വന്മാർ കിന്നരന്മാർ ദേവന്മാർ ഇവരുടെ ഇടയിലോ, പാതാളത്തിലോ സ്വർഗത്തിലോ ബ്രഹ്മലോകത്തിലോ പോലും ഇത്രയും ഹൃദ്യമായ സംഗീതവും മനോഹരമായ ഇതിഹാസവും കേട്ടിട്ടില്ല' എന്നു പറഞ്ഞ് മുനിമാർ കുശനേയും ലവനേയും അനുമോദിച്ചു. ഇങ്ങനെ എല്ലാവരാലും അഭിനന്ദിക്കപ്പെട്ടവരായി കുമാരന്മാർ ആശ്രമത്തിൽ വളർന്നുവന്നു. ലവനും കുശനും പന്ത്രണ്ട് വയസ്സായി.

രാമൻ സ്വർണ്ണംകൊണ്ട് സീതയുടെ പ്രതിമയുണ്ടാക്കി പത്നീസ്ഥാനത്തിരുത്തി, ധാരാളം ദക്ഷിണയോടുകൂടിയ അശ്വമേധം മുതലായ യാഗങ്ങൾ ചെയ്തു. അതിൽ പങ്കെടുക്കുവാൻ ബ്രഹ്മർഷിമാർ, രാജർഷിമാർ, ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രന്മാർ മുതലായവർ വന്നുചേർന്നു. വാല്മീകിമഹർഷിയും ശിഷ്യരായ കുശലവന്മാരോടൊന്നിച്ച് അശ്വമേധയാഗം നടക്കുന്നതിനു സമീപത്തുള്ള മുനിമാർക്കുള്ള ആശ്രമത്തിൽ വന്നുതാമസിച്ചു. ഒരു ദിവസം സമാധിയിൽ നിന്നുണർന്ന് ഏകാന്തത്തിൽ ശാന്തനായിരിക്കുന്ന വാല്മീകി മഹർഷിയെ നമസ്കരിച്ച്, കുശൻ ജ്ഞാനശാസ്ത്രത്തെപ്പറ്റി ചോദിക്കാൻ ആരംഭിച്ചു.

"ഭഗവാനേ! ജീവന് ബന്ധമുണ്ടാകുന്നത് എങ്ങനെയാണ്? അതിൽനിന്ന് എങ്ങനെ മുക്തനായിത്തീരാൻ കഴിയും? ഇത് ശിഷ്യനായ എനിക്ക് പറഞ്ഞ് തരുവാൻ കാരുണ്യമുണ്ടാവണം." വാല്മീകി മഹർഷി മറുപടി പറഞ്ഞു. "വത്സ! ശ്രദ്ധിച്ചുകേൾക്കൂ. ബന്ധത്തിന്റേയും മോക്ഷത്തിന്റേയും സ്വരൂപവും, ബന്ധനിവൃത്തിക്കുള്ള അനുഷ്ഠാനങ്ങളും പറഞ്ഞുതരാം. ഞാൻ പറയുന്നതുപോലെ ആചരിക്കൂ. എന്നാൽ നീ ജീവന്മുക്തനായിത്തീരും. ശരീരമില്ലാത്തവനും ജ്ഞാനസ്വരൂപനുമാണ് ആത്മാവ്. ആത്മാവിന്റെ ഗൃഹമാണ് ശരീരം. ആത്മാവാകുന്ന രാജാവ് തന്റെ മന്ത്രിയായി നിശ്ചയിച്ചിരിക്കുന്നത് അഹങ്കാരത്തെയാണ്. ശരീരത്തെ താനായും ഗൃഹം ധനം മുതലായവയെ തന്റേതായും അഭിമാനിക്കുന്നു അഹങ്കാരം. ഞാൻ എന്നും എന്റേത് എന്നുമുള്ള ഭാവത്തെ അഹങ്കാരം ജ്ഞാനസ്വരൂപനായ ആത്മാവിൽ ആരോപിക്കുന്നു. അഹങ്കാരത്തോട് തന്മയീഭവിച്ച

ആത്മാവ് ജീവനായിത്തീരുന്നു. ജീവൻ സങ്കല്പമാകുന്ന കൂട്ടിൽ ബദ്ധനായി ഭാര്യ പുത്രൻ ധനം മുതലായവയെപ്പറ്റി എപ്പോഴും സങ്ക ല്പിച്ചുകൊണ്ടിരിക്കുന്നു. പലവിധ സങ്കല്പങ്ങളിലും മുഴുകി ജീവൻ സദാ ദുഃഖിയായി കഴിയുന്നു. അഹങ്കാരത്തോട് താദാത്മ്യം പ്രാപിച്ച ജീവന് അധമം മദ്ധ്യമം ഉത്തമം എന്നിങ്ങനെ മൂന്നുവിധത്തിലുള്ള സങ്കല്പങ്ങൾ ഉണ്ടാകുന്നു. താമസം രാജസം സാത്വികം എന്നിവ യാണ് ആ മൂന്ന് സങ്കല്പങ്ങൾ. തമോരൂപമായ സങ്കല്പങ്ങളെ ക്കൊണ്ട് അധർമ്മം ചെയ്യുന്നു. അതിന്റെ ഫലമായിട്ട് കൃമികളോ കീടങ്ങളോ ആയി ജനിക്കുന്നു. രജോഗുണസങ്കല്പം ഹേതുവാ യിട്ട് മനുഷ്യരായി ജനിച്ച്, ഭാര്യ പുത്രന്മാർ ധനം മുതലായവയിൽ ആസക്തരായി, വീണ്ടും വീണ്ടും ജനിച്ചും മരിച്ചും ഈ ലോകത്തിൽ ചുറ്റിത്തിരിയുന്നു. സാത്വികസങ്കല്പത്തിന്റെ ഫലമായി ധർമ്മ ത്തേയും ജ്ഞാനത്തേയും ആശ്രയിച്ച് ക്രമേണ മോക്ഷപ്രാപ്തിക്കു വേണ്ടി പ്രവർത്തിക്കുന്നു. ഈ മൂന്നുവിധ സങ്കല്പങ്ങളേയും ഉപേ ക്ഷിക്കാൻ കഴിഞ്ഞാൽ ചിത്തത്തെ ആത്മാവിൽ ലയിപ്പിച്ച് മുക്ത നായിത്തീരാം. താമസം രാജസം സാത്വികം എന്നീ മൂന്നുവിധ സങ്ക ല്പങ്ങളിൽനിന്ന് ബോധത്തെ പിൻവലിച്ച്, പുറമെയുള്ള ശബ്ദാദി വിഷയങ്ങളേയും, അകത്തുള്ള വാസനകളേയും ക്ഷയിപ്പിക്കൂ.

"ഭൂമിയിലോ സ്വർഗ്ഗത്തിലോ പാതാളത്തിലോ താമസിച്ച്, ആയി രക്കണക്കിന് സംവത്സരങ്ങൾ തീവ്രമായ തപസ്സ് ചെയ്താൽപ്പോലും, സങ്കല്പങ്ങളടങ്ങാതെ മോക്ഷപ്രാപ്തി സാധിക്കില്ല. (സങ്കല്പങ്ങ ളാണ് ആഗ്രഹങ്ങളായി, കർമ്മങ്ങളായി വികസിക്കുന്നത്. കർമ്മംചെ യ്യുന്ന കാലത്തോളം കർമ്മഫലങ്ങൾ അനുഭവിക്കാനായി ജനനമര ണങ്ങളും വേണ്ടിവരും). സത്വം രജസ്സ് തമസ്സ് എന്നീ മൂന്നുഗുണ ങ്ങളുടെ ബാധയും വികാരവുമില്ലാത്തതും, സുഖസ്വരൂപവും, നിർമ്മ ലവുമായ ആത്മാവിൽ സങ്കല്പങ്ങളെയെല്ലാം അടക്കുവാൻ പൗരു ഷംകൊണ്ട് പരിശ്രമിക്കൂ. (താൻ ആത്മാവാണെന്നും, ആത്മാവിൽ സമുദ്രത്തിൽ തിരമാലകളെന്നപോലെയാണ് സങ്കല്പങ്ങളുണ്ടാവു ന്നതെന്നും ബോധിച്ചാൽ, ആത്മാവിൽ സങ്കല്പങ്ങളെയെല്ലാം വില യിപ്പിക്കാൻ കഴിയും). പ്രപഞ്ചവസ്തുക്കളെല്ലാം സങ്കല്പമാകുന്ന നൂലിലാണ് കോർക്കപ്പെട്ടിരിക്കുന്നത്. സങ്കല്പം അറ്റുപോയാൽ പ്രപഞ്ചം എങ്ങോട്ടുപോയി മറഞ്ഞു എന്നുപോലും അറിയില്ല.

സങ്കല്പത്തെ അകറ്റി, യാദൃച്ഛികമായി വന്നുചേരുന്ന പ്രപഞ്ചവ്യവഹാരങ്ങളെ ആചരിച്ചുകൊണ്ട് ജീവിക്കൂ. സങ്കല്പങ്ങൾ മുഴുവൻ നശിച്ചാൽ ജീവൻ ബ്രഹ്മമായിത്തീരും. ഭേദഭാവനയെ പൂർണ്ണമായി നിരസിച്ച്, പരമാർത്ഥതത്വത്തെ അറിഞ്ഞശേഷം, മനസ്സിനെ സങ്കല്പങ്ങളകറ്റി ആത്മാവിൽ വിലയിപ്പിക്കൂ. അതോടെ ശാശ്വത സുഖപ്രാപ്തി സാധിക്കും."



## ഏഴാം സർഗം
## സീതയുടെ ഭൂവിവരപ്രവേശം

വാല്മീകിമഹർഷിയുടെ ഉപദേശത്തെ ഉൾക്കൊള്ളാൻ കഴിഞ്ഞ കുശൻ ജീവന്മുക്തനായിത്തീർന്നു. പ്രാരബ്ധമനുസരിച്ച് പുറമെയുള്ള കാര്യങ്ങളിലെല്ലാം വ്യാപരിച്ചുമിരുന്നു. വാല്മീകിമഹർഷി കുശനോടും ലവനോടും പറഞ്ഞു. "നിങ്ങൾ രണ്ടുപേരും രാമായണം ഗാനംചെയ്തുകൊണ്ട് രാജവീഥികളിൽ സഞ്ചരിക്കൂ. രാമൻ ആവശ്യപ്പെടുകയാണെങ്കിൽ അദ്ദേഹത്തിന്റെ സന്നിധിയിലും നിങ്ങൾ പാടണം. എന്തെങ്കിലും പ്രതിഫലം തരികയാണെങ്കിൽ വാങ്ങിക്കരുത്." മുനിവര്യൻ പറഞ്ഞതനുസരിച്ച് കുശനും ലവനും രാമായണം ഗാനംചെയ്തുകൊണ്ട് അയോദ്ധ്യയിലെ തെരുവിലൂടെ സഞ്ചരിച്ചു. രണ്ടു മുനികുമാരന്മാർ അതിമധുരസ്വരത്തിൽ രാമായണം ഗാനംചെയ്യുന്നു എന്നുകേട്ട രാമൻ അവരെ ആളയച്ച് യാഗശാലയിലേക്ക് വരുത്തി. മുനിമാർ രാജാക്കന്മാർ ബ്രാഹ്മണർ പണ്ഡിതന്മാർ പൗരാണികന്മാർ മുതലായവരെയെല്ലാം ക്ഷണിച്ചുവരുത്തി എല്ലാവരും കേൾക്കേ രാമായണം ഗാനംചെയ്യാൻ കുമാരന്മാരോട് പറഞ്ഞു.

രാമായണഗാനം ശ്രവിച്ച സദസ്യരെല്ലാം ആശ്ചര്യഭരിതരായിത്തീർന്നു. കാവ്യത്തിന്റെ ഭംഗി, ഗായകന്മാരുടെ സ്വരമാധുര്യം, അവരുടെ സൗന്ദര്യം, രാമനും കുമാരന്മാരും തമ്മിലുള്ള രൂപസാരൂപ്യം ഇവയെല്ലാം കണ്ട് സന്തോഷിച്ച് പരസ്പരം പറയാൻ തുടങ്ങി. "ഈ രണ്ടു കുമാരന്മാരും രാമന്റെ തനി ഛായയിൽ കാണപ്പെടുന്നുവല്ലോ. ജടയും മരവുരിയുമില്ലെങ്കിൽ ഇവരും രാമനും തുല്യരൂപികളാകുമായിരുന്നു." സദസ്യർ ഇപ്രകാരം പറഞ്ഞുകൊണ്ടിരിക്കേ, കുമാരന്മാർ രാമായണഗാനം ആരംഭിച്ചു. ഗാനം കേട്ട് എല്ലാവരും മതിമറന്ന് ഇരുന്നുപോയി. അവരുടെ മധുരഗാനത്തിൽ സന്തോഷിച്ച് രാമൻ, ഇവർ ഓരോരുത്തർക്കും പതിനായിരം സ്വർണ്ണനാണയങ്ങൾ വീതം സമ്മാനമായി കൊടുക്കാൻ ഭരതനോട് പറഞ്ഞു. അവർ അത് സ്വീകരിച്ചില്ല. "ഞങ്ങൾ വനവാസികളായ മുനികുമാരന്മാരാണ്.

ഞങ്ങൾക്ക് ധനംകൊണ്ടെന്തു പ്രയോജനം?" കുശനും ലവനും ഇങ്ങനെ പറഞ്ഞ് വാല്മീകിമഹർഷിയുടെ സമീപത്തേക്ക് പോയി.

സ്വന്തം ചരിത്രം കുമാരന്മാരുടെ ഗാനത്തിലൂടെ കേൾക്കാൻ കഴിഞ്ഞ രാമൻ അത്യന്തം ആശ്ചര്യപ്പെട്ടു. അവർ സീതയുടെ പുത്രന്മാരാണെന്ന് ഊഹിച്ച രാമൻ, ശത്രുഘ്നൻ ഹനുമാൻ വിഭീഷണൻ അംഗദൻ എന്നിവരോട് പറഞ്ഞു. "നിങ്ങൾ മുനിമാരുടെ വാസസ്ഥാനത്തിൽ പോയി വാല്മീകിമഹർഷിയെ സീതയോടൊന്നിച്ച് കൂട്ടിക്കൊണ്ടു വരുവിൻ. ഈ സദസ്യരുടെ സാന്നിദ്ധ്യത്തിൽ സീത ശപഥത്തിലൂടെ തന്റെ പവിത്രതയെ പ്രഖ്യാപിക്കട്ടെ. സീത പരമനിർമ്മലയാണെന്ന് എല്ലാവരും അറിയട്ടെ." ശത്രുഘ്നൻ മുതലായവർ വാല്മീകിമഹർഷിയെ വിവരം അറിയിച്ചു. വാല്മീകിമഹർഷി ശത്രുഘ്നനോട് പറഞ്ഞു. "നാളെ രാവിലെ സീത യാഗശാലയിൽവന്ന് ശപഥം ചെയ്യും. സ്ത്രീകൾക്ക് ഭർത്താവ് ഈശ്വരനാണ്." ഇതു കേട്ട് ശത്രുഘ്നൻ വിഭീഷണൻ മുതലായവർ മുനിവരൻ പറഞ്ഞ വിവരം രാമനെ അറിയിച്ചു.

വാല്മീകിമഹർഷി പറഞ്ഞതിനെ രാമൻ വസിഷ്ഠമഹർഷിയോടും, മുനിമാരോടും മന്ത്രിമാരോടും പൗരമുഖ്യന്മാരോടും അറിയിച്ചു. സീതയുടെ ശപഥവൃത്താന്തമറിഞ്ഞ് അയോദ്ധ്യയിലെ ബ്രാഹ്മണർ ക്ഷത്രിയർ വൈശ്യർ ശൂദ്രർ എന്നിവരും, മഹർഷിമാരും, വാനരന്മാരും യാഗശാലയിലേക്ക് വന്നുചേർന്നു. ജനസമുദ്രംകൊണ്ട് യാഗശാല നിറഞ്ഞു. ആ സമയത്ത് വാല്മീകിമഹർഷി സീതയോടും ലവകുശന്മാരോടുമൊന്നിച്ച് യാഗശാലയിലേക്ക് പ്രവേശിച്ചു. വാല്മീകിമഹർഷിയുടെ പിന്നിലായി സീത തലതാഴ്ത്തിക്കൊണ്ടും, കണ്ണീരൊലിപ്പിച്ചുകൊണ്ടും, കൈകൾകൂപ്പികൊണ്ടും, മെല്ലെമെല്ലെ നടന്നു വന്നു. ബ്രഹ്മദേവനെ അനുഗമിക്കുന്ന ലക്ഷ്മീദേവിയെപ്പോലെ, വാല്മീകിമഹർഷിയുടെ പിന്നാലെ വരുന്ന സീതാദേവിയെക്കണ്ട്, സദസ്സിലുള്ളവരെല്ലാം 'നല്ലത്' 'നല്ലത്' എന്നുപറഞ്ഞ് അനുമോദിച്ചു. അനന്തരം വാല്മീകിമഹർഷി എല്ലാവരും കേൾക്കേ രാമനോട് പറഞ്ഞു. "ദശരഥപുത്രനായ രാമ! ഈ സീത പാതിവ്രത്യവ്രതാനുഷ്ഠാനത്തിൽ നിഷ്ഠയോടുകൂടിയവളാണ്. പാപത്തിന്റെ കണികപോലുമില്ലാത്തവളാണ്. ലോകാപവാദത്തെ ഭയന്ന അങ്ങ്, പന്ത്രണ്ടുകൊല്ലം മുൻപ് എന്റെ ആശ്രമപരിസരത്ത് ഉപേക്ഷിച്ചവളാണ്.

തന്റെ ശുദ്ധിയെ പ്രഖ്യാപിക്കാനായി ഇതാ സീത ശപഥം ചെയ്യാനൊരുങ്ങുന്നു. അതിന് അങ്ങ് അനുജ്ഞ നല്കിയാലും. ഈ രണ്ട് കുമാരന്മാർ സീതയുടെ പുത്രന്മാരാണ്. ഇരട്ടയായി ജനിച്ചവരാണ്. ഇവർ അങ്ങയുടെ പുത്രന്മാരാണ്. ഞാൻ പറയുന്നത് സത്യമാണ്. വരുണന്റെ ഗോത്രത്തിൽ പത്താമത്തെ തലമുറയിൽ ജനിച്ചവനാണ് ഞാൻ. ഞാൻ ഒരിക്കലും അസത്യം പറയില്ല. ഞാൻ അനേകായിരം സംവത്സരക്കാലം തീവ്രമായ തപസ്സ് ചെയ്തവനാണ്. ഇപ്പോഴും തപസ്സ് ചെയ്തുകൊണ്ടിരിക്കുന്നവനാണ്. സീതയ്ക്ക് ദോഷത്തിന്റെ നേരിയ ഒരു കണികപോലുമുണ്ടെങ്കിൽ, ഞാൻ എന്റെ തപസ്സിന്റെ ഫലം സ്വീകരിക്കുന്നില്ല."

വാല്മീകിമഹർഷി ഇപ്രകാരം പറഞ്ഞപ്പോൾ ശ്രീരാമൻ മറുപടി പറഞ്ഞു. "പരമബുദ്ധിമാനും, തപസ്വിമാരിൽ അഗ്രഗണ്യനുമായ മഹർഷേ! അങ്ങ് പറഞ്ഞത് സത്യമാണ്. അങ്ങയുടെ പ്രഖ്യാപനം കൊണ്ടുതന്നെ എനിക്ക് പൂർണ്ണവിശ്വാസം വന്നിരിക്കുന്നു. രാവണവധത്തിനുശേഷം ലങ്കയിൽവെച്ച് സീത, അഗ്നിപ്രവേശത്തിലൂടെ തന്റെ ശുദ്ധി തെളിയിച്ചിട്ടുണ്ട്. അങ്ങനെ എല്ലാവരേയും ബോദ്ധ്യപ്പെടുത്തിയശേഷമാണ് ഞാൻ സീതയെ സ്വീകരിച്ച് അയോദ്ധ്യയിലേക്ക് വന്നത്. ജനങ്ങൾ പിന്നെയും എന്നെപ്പറ്റി അപവാദം പറയാൻ തുടങ്ങി. അതാണ് ഗർഭിണിയും നിരപരാധിനിയുമായ സീതയെ ഞാൻ വനത്തിൽ ഉപേക്ഷിച്ചത്. ആ തെറ്റ് അങ്ങ് സദയം ക്ഷമിക്കണം. ഈ കുശനും ലവനും എന്റെ പുത്രന്മാരാണെന്ന് എനിക്ക് ബോദ്ധ്യം വന്നിരിക്കുന്നു. എങ്കിലും ഈ സദസ്യരുടെ മുൻപിൽ സീത തന്റെ പവിത്രതയെ ശപഥത്തിലൂടെ തെളിയിക്കട്ടെ. ജനങ്ങളുടെ മദ്ധ്യത്തിൽ പരിശുദ്ധയാണെന്ന് എല്ലാവർക്കും ബോദ്ധ്യമായശേഷം, സീതയെ സ്വീകരിക്കുന്നതിൽ എനിക്ക് കൂടുതൽ സന്തോഷമുണ്ട്."

ശ്രീരാമന്റെ ഇംഗിതം മനസ്സിലാക്കി, സീതയുടെ ശപഥം കേൾക്കാനായി, ബ്രഹ്മദേവൻ ദേവന്മാരോടൊന്നിച്ച് അന്തരിക്ഷത്തിൽ വന്നുചേർന്നു. മഞ്ഞവസ്ത്രം ധരിച്ചവളും, തല കുനിഞ്ഞവളും, ചാരിത്രംതന്നെ സ്വരൂപം സ്വീകരിച്ചവളുമായ സീത തൊഴുകയ്യോടെ, ധാരധാരയായി ഒഴുകുന്ന കണ്ണീരോടെ, അഗ്നികുണ്ഡത്തിന്റെ മുന്നിൽ നിന്നുകൊണ്ട് ഉച്ചത്തിൽ പറഞ്ഞു. "ഞാൻ രാമനെ ഒഴികെ മറ്റാ

രേയും മനസ്സുകൊണ്ടുപോലും ചിന്തിച്ചിട്ടില്ല എന്നത് സത്യമാണെ ങ്കിൽ ഭൂമീദേവി പിളർന്ന് എനിക്ക് പ്രവേശിക്കുവാൻ വഴി തരുമാറാ കണേ." സീത ഇങ്ങനെ പ്രാർത്ഥിച്ച ഉടനെ ഭൂമി രണ്ടായി പിളർന്നു. അതിൽനിന്ന് ഒരു ദിവ്യസിംഹാസനം, എട്ടു നാഗങ്ങളാൽ വഹിക്ക പ്പെട്ടുകൊണ്ട്, മേലോട്ടുയർന്നുവന്നു. ഭൂമിദേവി പ്രത്യക്ഷത്തിൽവന്ന് സീതയെ സ്നേഹപൂർവ്വം ആലിംഗനംചെയ്ത് സിംഹാസനത്തിൽ ഇരുത്തി. സിംഹാസനം സീതയോടും ഭൂമീദേവിയോടുംകൂടി മെല്ലെമെല്ലെ താണുപോകാൻ തുടങ്ങി. ആകാശത്തിൽനിന്ന് സീത യുടെ ശിരസ്സിൽ നിരന്തരം പുഷ്പവൃഷ്ടിയുണ്ടായി. ദേവന്മാർ ആശ്ചര്യത്തോടെ സാധുവാദം ചെയ്തു. അന്തരിക്ഷത്തിൽ ദേവഗ ണങ്ങൾ സീതയെ വാഴ്ത്തി സ്തുതിച്ചു. എല്ലാവരും കുറച്ചുനേരം ആശ്ചര്യസ്തബ്ധരായി നിന്നുപോയി. സീതയുടെ ഭൂപ്രവേശം കണ്ട വാനരന്മാരിൽ ചിലർ ചിന്താപരവശരായിത്തീർന്നു. ചിലർ ആലോ ചനയിൽ മുഴുകി. ചിലർ സീതയെ നോക്കി. മറ്റു ചിലർ രാമനെ നോക്കി. ഒരു മുഹൂർത്തനേരം എല്ലാവരും ആശ്ചര്യംകൊണ്ട് മതി മറന്നു നിന്നുപോയി. സീത അന്തർധാനം ചെയ്തു. ഭൂമിയിലെ പിളർപ്പ് യോജിച്ചു. രാമൻ വളരെ ദുഃഖിക്കുകയും, ഭൂമീദേവിയോടു കോപിക്കുകയും ചെയ്തു. ബ്രഹ്മാദിദേവശ്രേഷ്ഠന്മാരുടെ ഉപദേശ പ്രകാരം പിന്നീട് ശാന്തനായിത്തീർന്നു. യാഗം സമാപിച്ച് മഹർഷി മാരെയെല്ലാം സൽക്കരിച്ച് യാത്രയാക്കി. ബ്രാഹ്മണർക്കും മുനി മാർക്കും രാമൻ പലവിധ ദാനങ്ങളും ദക്ഷിണകളും ചെയ്തു. അന ന്തരം പുത്രന്മാരോടുകൂടി അരമനയിലേക്ക് മടങ്ങിപ്പോയി. സീത യുടെ അന്തർധാനത്തോടെ രാമന് ലൗകികസുഖങ്ങളിലെല്ലാം തികഞ്ഞ വൈരാഗ്യം വന്നു. അധികസമയവും ആത്മചിന്തനത്തിൽ മുഴുകി ഏകാന്തത്തിൽതന്നെ താമസിച്ചുവന്നു. അങ്ങനെ കുറച്ചു കാലം കഴിഞ്ഞു.

ഒരു ദിവസം കൗസല്യ ഏകാന്തത്തിലിരുന്നിരുന്ന രാമനെ സമീ പിച്ചു. അവതാരസമയത്ത് തനിക്ക് വിഷ്ണുസ്വരൂപേണ ദർശനം തന്ന സംഗതി ഓർമ്മിച്ചുകൊണ്ട് രാമനെ നമസ്കരിച്ചു. ഭക്തിയോടും വിനയത്തോടുംകൂടി പറഞ്ഞു. "രാമ! അങ്ങ് ജഗത്തിന് കാരണഭൂത നും, ആദിമദ്ധ്യാവസാനങ്ങൾ ഇല്ലാത്തവനുമാണ്. പരമാനന്ദസ്വരൂ പിയായ പരമാത്മാവാണ്. എങ്ങും നിറഞ്ഞവനാണ്. പരമപുരുഷ

നാണ്. സർവ്വേശ്വരനാണ്. പൂർവ്വജന്മപുണ്യത്താലാണ് എന്റെ മകനായി അവിടുന്ന് അവതരിച്ചത്. എന്റെ ജീവിതം ഏതാണ്ട് അവസാനിക്കാറായി. ഇത്രയൊക്കെയായിട്ടും എനിക്ക് അജ്ഞാനത്തിൽനിന്നുണ്ടായ സംസാരബന്ധം നശിച്ചിട്ടില്ല. അജ്ഞാനം നീങ്ങത്തക്കവിധത്തിൽ ജ്ഞാനോപദേശം ചെയ്ത് എന്നെ അനുഗ്രഹിക്കാൻ ദയ ചെയ്യണം." അമ്മയുടെ വൈരാഗ്യസമേതമായ വാക്കുകൾ കേട്ട രാമൻ ഭക്തവാത്സല്യത്തോടെ അരുളിച്ചെയ്തു.

അമ്മേ! മോക്ഷപ്രാപ്തിക്ക് ഋഷികൾ മൂന്ന് മാർഗ്ഗങ്ങൾ ഉപദേശിച്ചിട്ടുണ്ട്. കർമ്മയോഗം ഭക്തിയോഗം ജ്ഞാനയോഗം എന്നിവയാണ് അവ. അവയിൽ അമ്മയ്ക്ക് ഭക്തിയോഗമാണ് സുഗമം. മനസ്സിലെ സത്വം രജസ്സ് തമസ്സ് എന്നീ മൂന്നുഗുണങ്ങളുടെ ഏറ്റക്കുറവനുസരിച്ച് ഭക്തിയും മൂന്നുവിധത്തിലുണ്ട്. ഹിംസയോടുകൂടിയോ മറ്റുള്ളവരെ കാണിക്കാനായോ മത്സരംകൊണ്ടോ, വിദ്വേഷത്തോടുകൂടിയോ എന്നെ ഭജിക്കുന്നവൻ തമോഗുണപ്രധാനിയാണ്. അവൻ വെറും ശരീരാഭിമാനിയും ഈശ്വരനായ എന്നേയും വെറും ശരീരമാത്രനായി കാണുന്നവനുമാണ്. വിഷയപദാർത്ഥങ്ങൾ, ധനം, കീർത്തി എന്നിവയെ ആഗ്രഹിച്ച് താൻ ജീവനാണ് എന്നും, ഈശ്വരൻ തന്നിൽനിന്നു ഭിന്നനാണെന്നും കരുതി, വിഗ്രഹത്തിൽ എന്നെ ആരാധിക്കുന്നവൻ രാജസഭക്തനാണ്. കർമ്മവാസനകൾ നശിക്കണമെന്നുദ്ദേശിച്ചോ, എല്ലാ കർമ്മങ്ങളും ഈശ്വരന് സമർപ്പിക്കണമെന്ന് വിചാരിച്ചോ, ഫലകാംക്ഷകൂടാതെ ഈശ്വരനെ ഭജിക്കുന്നവൻ സാത്വികഭക്തനാണ്. അദ്ദേഹത്തിനും താനും ഈശ്വരനും വേറെയാണെന്ന തോന്നലുണ്ട്. തമോഗുണഭക്തിയേക്കാൾ രജോഗുണഭക്തിയും അതിനേക്കാൾ സാത്വികഭക്തിയും ശ്രേഷ്ഠങ്ങളാണ്. പക്ഷെ ഈശ്വരനായ ഞാൻ നിർഗുണനാകയാൽ നിർഗുണഭക്തികൊണ്ടു മാത്രമേ എന്നെ പ്രാപിച്ച് മുക്തരാവാൻ കഴിയൂ. എന്റെ ഭക്തവാത്സല്യാദിഗുണങ്ങൾ കേൾക്കുന്ന മാത്രയിൽ മനസ്സ് ആത്മസ്വരൂപനായ എന്നിലേക്ക്, ഗംഗാനദി സമുദ്രത്തിലേക്കെന്നപോലെ, നിരന്തരം പ്രവഹിക്കലാണ് നിർഗുണഭക്തി. അങ്ങനെയുള്ള ഭക്തി യാതൊരാഗ്രഹവും ഇല്ലാത്തതാണ്. ഒരു തടസ്സംകൊണ്ടും വിഘാതപ്പെടാത്തതാണ്. നിർഗുണഭക്തൻ സാലോക്യം സാമീപ്യം സാരൂപ്യം സായുജ്യം എന്നീ നാലുവിധ മുക്തികളെപ്പോലും ആഗ്രഹിക്കില്ല.

നിർഗുണഭക്തന് വേറെ ഒന്നുംവേണ്ട. പരമാത്മാവായ ഞാൻ മാത്രം മതി. അങ്ങനെയുള്ള നിർഗുണഭക്തികൊണ്ട് മനസ്സിലെ മൂന്നു ഗുണങ്ങളുമകന്ന് മുക്തയാവാൻ കഴിയും.

മനസ്സ് വേണ്ടത്ര ശുദ്ധമായിത്തീർന്നാൽ നിർഗുണഭക്തിയുണ്ടാവും. അതിനുള്ള അനുഷ്ഠാനങ്ങളെ പറഞ്ഞുതരാം. യാതൊരു ഫലത്തേയും ആഗ്രഹിക്കാതെ തന്റെ വർണ്ണാശ്രമധർമ്മങ്ങളെ ആചരിക്കുക. അതാണ് കർമ്മയോഗം. ഭഗവാന്റെ വിഗ്രഹങ്ങളേയും ഭക്തന്മാരേയും കാണുക, സ്തുതിക്കുക, പൂജിക്കുക, വന്ദിക്കുക. എല്ലാത്തേയും പരമാത്മഭാവത്തിൽ കാണാൻ ശ്രമിക്കുക. മഹാത്മാക്കളെ ബഹുമാനിക്കുക. ദുഃഖിതരിൽ ദയ ഉണ്ടാവുക. തന്നോടു തുല്യരിൽ സ്നേഹം വളർത്തുക. യമം നിയമം എന്നിവ അഭ്യസിക്കുക. ഗുരുമുഖത്തിലൂടെ വേദാന്തവാക്യങ്ങൾ കേൾക്കുക. ഭഗവാന്റെ തിരുനാമങ്ങൾ നിരന്തരം ജപിക്കുക. സജ്ജനസംസർഗം ചെയ്യുക. നിഷ്കപടഭാവം വളർത്തുക. അഹങ്കാരത്തെ അകറ്റുക. ഇങ്ങനെയുള്ള അനുഷ്ഠാനങ്ങളാൽ മനസ്സ് ശുദ്ധമായിത്തീരുമ്പോൾ നിർഗുണഭക്തിയുണ്ടാവും. വായുവിന്റെ സാന്നിദ്ധ്യംകൊണ്ട് പുഷ്പങ്ങളിലെ ഗന്ധം മൂക്കിൽ എത്തിച്ചേരുന്നില്ലേ? അതുപോലെ ഭക്തികൊണ്ട് ശുദ്ധമായിത്തീർന്ന മനസ്സ് ആത്മസ്വരൂപത്തിൽ എത്തിച്ചേരുന്നു.

എല്ലാ ജീവജാലങ്ങളിലും ഞാൻ ആത്മസ്വരൂപേണ എപ്പോഴും വിളങ്ങിക്കൊണ്ടിരിക്കുന്നു. അതിനെ അറിയാത്ത മൂഢന്മാരാണ് എന്നെ പുറമെ അന്വേഷിച്ചുകൊണ്ടിരിക്കുന്നത്. ജീവജാലങ്ങളെ അപമാനിക്കുന്നവർ എത്ര വിശേഷപ്പെട്ട ദ്രവ്യങ്ങളെക്കൊണ്ട് പൂജിച്ചാലും ഞാൻ സന്തോഷിക്കില്ല. തന്നിലും എല്ലാവരിലും ആത്മസ്വരൂപേണ ബോധിക്കാറായിത്തീരുന്നതുവരെ എന്നെ വിഗ്രഹങ്ങളിൽ ആരാധിക്കണം. പക്ഷെ ലക്ഷ്യം വിഗ്രഹമല്ല, തന്നിൽത്തന്നെ വിളങ്ങുന്ന ആത്മാവാണ് എന്നു മറക്കരുത്. ശരീരത്തിൽക്കൂടെ നോക്കുമ്പോളാണ് തന്നെയും മറ്റുള്ളവരേയും വേറെയായി തോന്നുന്നത്. ശരീരത്തെ വിസ്മരിച്ച് എല്ലാത്തേയും ആത്മസ്വരൂപേണ കണ്ടുകൊണ്ട് സ്നേഹിക്കലാണ് ശരിയായ ഭക്തി. തന്നേയും മറ്റുള്ളവരേയും വേറെവേറെയായി കാണുന്നവർക്ക് ഭയനിവൃത്തിയുണ്ടാവില്ല. കാരണം, അവർക്ക് ശരീരമാണ് താനെന്ന തോന്നൽ നീങ്ങില്ല.

അമ്മേ! അതിനാൽ എല്ലാവരിലും ആത്മസ്വരൂപേണ വിളങ്ങുന്ന എന്നെ ദാനമാനങ്ങളെക്കൊണ്ടും, സമദർശനംകൊണ്ടും ആരാധിക്കുകയാണ് വേണ്ടത്. ഈശ്വരൻ ഓരോ ശരീരത്തിലും ജീവസ്വരൂപേണ വിളങ്ങുന്നു എന്നു ബോധിച്ച്, സകലജീവജാലങ്ങളേയും മനസ്സുകൊണ്ട് നമസ്കരിക്കണം. ഒരിക്കലും ജീവനെ ഈശ്വരനിൽനിന്ന് ഭിന്നനായി കാണരുത്. ഇങ്ങനെ ഞാൻ അമ്മയ്ക്ക് നിർഗുണഭക്തിയോഗത്തേയും ജ്ഞാനയോഗത്തേയും ഉപദേശിച്ചുതന്നു. എല്ലാത്തേയും ആത്മസ്വരൂപേണ സ്നേഹിക്കൽ നിർഗുണഭക്തിയാണ്. എല്ലാ ആഭരണങ്ങളേയും സ്വർണ്ണമായി കാണുന്നതുപോലെ, തന്നേയും സകലജീവജാലങ്ങളേയും പരമാത്മസ്വരൂപേണ ബോധിക്കൽ ജ്ഞാനയോഗമാണ്. ജ്ഞാനയോഗം ഭക്തിയോഗം ഇവയിൽ ഏതെങ്കിലും ഒന്നിനെ അവലംബിച്ച് അമ്മയ്ക്ക് മുക്തയായിത്തീരാൻ കഴിയും. അമ്മ എന്നെ എല്ലാവരിലും ആത്മസ്വരൂപേണ വിളങ്ങുന്നവനായോ, അതിനു സാധിക്കാത്തസമയത്ത് പുത്രഭാവത്തിലോ നിരന്തരം ഓർമ്മിച്ച് ശീലിക്കൂ. അതുകൊണ്ടുതന്നെ സകലകർമ്മവാസനകളും നശിച്ച് മുക്തയായിത്തീരും."

രാമന്റെ ഉപദേശംകേട്ട കൗസല്യ നിരന്തരം ഹൃദയത്തിൽ രാമചിന്തയെ വളർത്തി സംസാരബന്ധം ഉപേക്ഷിച്ച് മുക്തയായിത്തീർന്നു. കൈകേയി ചിത്രകൂടത്തിൽവെച്ചുതന്നെ രാമന്റെ ഉപദേശംകൊണ്ട് ജീവന്മുക്തയായിത്തീർന്നു കഴിഞ്ഞിരുന്നു. ഇപ്പോൾ ശരീരമുപേക്ഷിച്ച് വിദേഹമുക്തയായിത്തീർന്നു. സുമിത്രയും പാതിവ്രത്യധർമ്മത്താലും കർമ്മയോഗാനുഷ്ഠാനത്താലും ചിത്തശുദ്ധി സമ്പാദിച്ച് പരമപദത്തെ പ്രാപിച്ചു.



## എട്ടാം സർഗം
## ലക്ഷ്മണപരിത്യാഗം

കുറച്ചുകാലം കഴിഞ്ഞ് ഒരുദിവസം അമ്മാമനായ യുധാജിത്ത് ആവശ്യപ്പെട്ടപ്രകാരം ഭരതൻ വലിയൊരു സൈന്യത്തോടെ കേകയ രാജ്യത്തേക്ക് ചെന്നു. ശ്രീരാമന്റെ നിർദ്ദേശമനുസരിച്ചാണ് ഭരതൻ പോയത്. കേകയരാജ്യത്തിനു സമീപത്തുള്ള പുഷ്കരാവതി എന്നും തക്ഷശില എന്നും പേരുള്ള രണ്ടു രാജ്യങ്ങൾ ഗന്ധർവ്വന്മാർ കീഴടക്കി ഭരിച്ചിരുന്നു. അവർ നല്ലവരായിരുന്നില്ല. ഭരതൻ യുദ്ധത്തിൽ ഗന്ധർവ്വന്മാരെ ജയിച്ച് ആ രണ്ടു രാജ്യങ്ങളും വീണ്ടെടുത്തു. തന്റെ പുത്രന്മാരായ പുഷ്കരനെ പുഷ്കരാവതിയിലും, തക്ഷനെ തക്ഷശിലയിലും രാജാക്കന്മാരാക്കി വാഴിച്ചശേഷം, ഭരതൻ അയോദ്ധ്യയിലേക്ക് മടങ്ങിവന്ന് ശ്രീരാമസേവനത്തിൽ മുഴുകി പഴയപോലെ ജീവിച്ചുവന്നു.

പിന്നീട് ശ്രീരാമൻ ലക്ഷ്മണനോട് പറഞ്ഞു. "ലക്ഷ്മണ! നീ നിന്റെ പുത്രന്മാരോടുകൂടി പടിഞ്ഞാറുഭാഗത്തുള്ള ഭില്ലന്മാരുടെ രാജ്യത്തേക്ക് പോകൂ. ഭില്ലന്മാർ എല്ലാവർക്കും ഉപദ്രവകാരികളാണ്. അവരെക്കൊന്ന് രണ്ടു രാജ്യങ്ങൾ സ്ഥാപിച്ച് ഈ രണ്ടു പുത്രന്മാരെ അവിടുത്തെ രാജാക്കന്മാരാക്കി അഭിഷേകംചെയ്ത് മടങ്ങിവരൂ." രാമന്റെ നിർദ്ദേശമനുസരിച്ച് ലക്ഷ്മണൻ, അംഗദൻ ചിത്രകേതു എന്നീ പുത്രന്മാരോടുകൂടി പടിഞ്ഞാറുദിക്കിലേക്ക് പുറപ്പെട്ടു. യുദ്ധത്തിൽ എല്ലാ ഭില്ലന്മാരേയും കൊന്നു. കാരുപഥരാജ്യത്തിൽ അംഗദനേയും ചന്ദ്രകാന്തത്തിൽ ചിത്രകേതുവിനെയും രാജാക്കന്മാരാക്കി വാഴിച്ച് അയോദ്ധ്യയിലേക്ക് മടങ്ങിവന്നു.

അങ്ങനെ കുറേക്കാലം കഴിഞ്ഞു. ഒരു ദിവസം ധാർമ്മികനായ രാമനെ കാണാനായി, കാലൻ ഒരു ഋഷിയുടെ രൂപത്തിൽ അയോദ്ധ്യയിലേക്ക് വന്നു. ബ്രഹ്മദേവൻ പറഞ്ഞയച്ചാണ് അദ്ദേഹം വന്നത്. അദ്ദേഹം ലക്ഷ്മണനോട് പറഞ്ഞു. "രാമനെ കാണാനായി വന്നവനും അതിശക്തനായ ഒരു മഹർഷിവര്യന്റെ ദൂതനുമാണ് ഞാൻ. രാമനോട് എനിക്ക് അതിപ്രധാനമായ ഒരു സന്ദേശം അറിയിക്കാനു

ണ്ട്. വിവരം വേഗം രാമനെ അറിയിക്കൂ." ലക്ഷ്മണൻ ഉടനെ രാമനെ സമീപിച്ച് മുനി പറഞ്ഞ വിവരം അറിയിച്ചു. അദ്ദേഹത്തെ വേഗം കൂട്ടിക്കൊണ്ടുവരാൻ രാമൻ ലക്ഷ്മണനോടു പറഞ്ഞു. ലക്ഷ്മണൻ താപസനെ രാമന്റെ സമീപത്തേക്ക് കൂട്ടിക്കൊണ്ടുവന്നു. ആ മുനി അഗ്നിയെപ്പോലെ തേജസ്വിയായിരുന്നു. അദ്ദേഹം രാമനെ സമീപിച്ച് "ജയിച്ചാലും" എന്നുപറഞ്ഞു. മുനിശ്രേഷ്ഠനെ നമസ്കരിച്ച് ശ്രീരാമൻ വിധിപോലെ സൽക്കരിച്ചു. അദ്ദേഹത്തെ ഒരു ശ്രേഷ്ഠസിംഹാസനത്തിലിരുത്തി പൂജിച്ചു. കുശലപ്രശ്നത്തിനുശേഷം ശ്രീരാമൻ ചോദിച്ചു. "അങ്ങ് ആരാണ്? ആരുടെ ദൂതനാണ്? എന്നോട് പറയാനുള്ളത് അറിയിച്ചാലും." മുനിവര്യൻ പറഞ്ഞു. "രാമ! നമ്മൾ രണ്ടുപേരും മാത്രം കേൾക്കേണ്ടതായ ഒരു പ്രധാനകാര്യം അറിയിക്കാനാണ് ഞാൻ വന്നിരിക്കുന്നത്. നമ്മൾ സംസാരിക്കുന്നത് മറ്റാരും കാണാനോ കേൾക്കാനോ പാടില്ല. അങ്ങനെ ആരെങ്കിലും കാണുകയോ കേൾക്കുകയോ ചെയ്താൽ അവനെ അങ്ങ് വധിക്കണം." "അങ്ങനെയാവാം" എന്നു സമ്മതിച്ച രാമൻ ലക്ഷ്മണനോട് പറഞ്ഞു. "ലക്ഷ്മണ! നീ ഗോപുരത്തിൽ പോയി നിൽക്കൂ. ഞങ്ങൾ സംസാരിച്ചുതീരുന്നതുവരെ ആരെയും ഇങ്ങോട്ട് കടത്തിവിടരുത്. ആരെങ്കിലും വരികയാണെങ്കിൽ അവൻ എനിക്ക് വദ്ധ്യനായിത്തീരുമെന്നതിൽ സംശയമില്ല." രാമന്റെ കല്പന സ്വീകരിച്ച് ലക്ഷ്മണൻ ഗോപുരത്തിൽ പോയി കാവൽ നിന്നു. അതിനുശേഷം ശ്രീരാമൻ മഹർഷിയോട് "അങ്ങയ്ക്ക് പറയാനുള്ളത് കേൾപ്പിച്ചാലും" എന്നറിയിച്ചു.

മുനിവര്യൻ പറയാൻ ആരംഭിച്ചു. "രാമ! ഞാൻ ബ്രഹ്മാവിന്റെ പ്രേരണയനുസരിച്ചാണ് ഇപ്പോൾ ഇവിടേക്ക് വന്നിരിക്കുന്നത്. മഹാപ്രഭോ! പരമാത്മാവായ അങ്ങയിൽനിന്ന് ആദ്യം ഉണ്ടായത് കാലമാണല്ലോ. എല്ലാത്തേയും സംഹരിക്കുന്ന ആ കാലനാണ് ഞാൻ. ദേവന്മാരാലും ഋഷികളാലും പൂജ്യനായ ബ്രഹ്മദേവൻ അങ്ങയോട് അറിയിക്കുന്നു. ഇനി അങ്ങയ്ക്ക് സ്വർഗ്ഗത്തെ രക്ഷിക്കേണ്ട സമയമായി. പണ്ട് ഏകനായ അവിടുന്ന് മാത്രമേ ഉണ്ടായിരുന്നുള്ളൂ. പിന്നീട് മായയെ അംഗീകരിച്ച് അങ്ങ് ആദ്യമായി പുത്രനായ എന്നെ (ബ്രഹ്മാവിനെ) സൃഷ്ടിച്ചു. അതിനുശേഷം അവിടുന്ന് യോഗനിദ്രയിൽ ലയിച്ചു. അനന്തരം സൃഷ്ടിയുടെ ആരംഭത്തിൽ യോഗനിദ്രയിൽനി

ന്നുണർന്ന് മധു കൈടഭൻ എന്നീ രണ്ട് അസുരന്മാരെ സൃഷ്ടിച്ചു. അവർ അത്യന്തം ശക്തരും ദുഷ്ടരുമായിരുന്നു. അവരെക്കൊന്ന് അവരുടെ അസ്ഥികൾ മേദസ്സ് എന്നിവകൊണ്ടാണ് അങ്ങ് ഈ ഭൂമിയെ നിർമ്മിച്ചത്. സ്വന്തം നാഭിയിൽനിന്നുണ്ടായ താമരപ്പൂവിൽനിന്ന് ബ്രഹ്മാവായ എന്നെയും സൃഷ്ടിച്ചു. എന്നെ പ്രജകളുടെ അധിപതിയുമാക്കിത്തീർത്തു. എന്റെ ശക്തിയെ അപഹരിക്കുന്നവരെ സംഹരിക്കാനായി ഞാൻ അപേക്ഷിച്ചു. അങ്ങ് കശ്യപന്റെ പുത്രനായി വാമനസ്വരൂപേണ അവതരിച്ച് ദുഷ്ടന്മാരെയെല്ലാം സംഹരിച്ച് ഭൂഭാരം തീർത്തുതന്നു. ഇപ്പോൾ രാവണവധത്തിനായിട്ടാണല്ലോ അങ്ങ് ഭൂമിയിലേക്ക് എഴുന്നള്ളിയത്. പതിനൊന്നായിരം സംവത്സരക്കാലം ഭൂമിയിൽ താമസിക്കാമെന്ന് ദേവന്മാരോട് പറഞ്ഞിട്ടാണല്ലോ അങ്ങ് മനുഷ്യലോകത്തേക്ക് പോയത്. ഇപ്പോൾ പതിനൊന്നായിരം സംവത്സരക്കാലം കഴിഞ്ഞിരിക്കുന്നു. അതിനാൽ കാലൻ ഒരു താപസന്റെ വേഷത്തിൽ അങ്ങയെ സമീപിക്കും. ഭൂമിയിൽ ഇനിയും രാജ്യഭാരം ചെയ്തുകൊണ്ട് ജീവിക്കാനാണ് അങ്ങ് ആഗ്രഹിക്കുന്നതെങ്കിൽ, അങ്ങനെതന്നെ ചെയ്യാം. അവതാരപ്രയോജനം സാധിച്ചുകഴിഞ്ഞതിനാൽ ഇനി സ്വധാമത്തിലേക്ക് മടങ്ങാനാണ് ഉദ്ദേശിക്കുന്നതെങ്കിൽ ദേവന്മാർ അങ്ങയാൽ സനാഥരായിത്തീരട്ടെ."

ബ്രഹ്മാവിന്റെ സന്ദേശംകേട്ട് രാമൻ പുഞ്ചിരിയോടെ കാലനോട് പറഞ്ഞു. "അങ്ങ് പറഞ്ഞത് എനിക്ക് ഇഷ്ടം തന്നെയാണ്. അങ്ങ് ഇവിടേക്കു വന്നതിൽ എനിക്ക് അതിയായ സന്തോഷമുണ്ട്. മൂന്നു ലോകങ്ങളേയും അനുഗ്രഹിക്കാനാണ് എന്റെ അവതാരം. അങ്ങ് ഓർമ്മിപ്പിച്ചപോലെ ഞാൻ വൈകുണ്ഠത്തിലേക്ക് മടങ്ങിപ്പോകാൻ ഒരുങ്ങിയിരിക്കുന്നു. അങ്ങയുടെ ആഗ്രഹം സഫലമായിത്തീരും. എന്റെ ഭക്തന്മാരായ ദേവന്മാരുടെ അപേക്ഷ ഞാൻ സ്വീകരിക്കേണ്ടതാണ്. ബ്രഹ്മാവ് പറഞ്ഞതുപോലെതന്നെയാകട്ടെ."

ഇങ്ങനെ രാമനും കാലനും സംഭാഷണംചെയ്തുകൊണ്ടിരിക്കേ, രാമനെ കാണാനായി ദുർവ്വാസാവ്മഹർഷി ഗോപുരദ്വാരത്തിൽ എത്തിച്ചേർന്നു. ലക്ഷ്മണനെ സമീപിച്ച് അദ്ദേഹം പറഞ്ഞു. "എനിക്ക് രാമനെ കാണേണ്ടതായ അത്യാവശ്യം ഉണ്ട്. ഉടനെ എന്നെ രാമന്റെ മുൻപിൽ എത്തിക്കൂ." അഗ്നിയെപ്പോലെ ജ്വലിക്കുന്ന ദുർവ്വാസാവിനോട് ലക്ഷ്മണൻ വിനയപൂർവ്വം അറിയിച്ചു. "രാമൻ അത്യാ

വശ്യമായ ഒരു കാര്യത്തിൽ വ്യാപൃതനാണ്. ഞാൻ അങ്ങയ്ക്ക് എന്തു സേവനമാണ് ചെയ്യേണ്ടത് എന്ന് സദയം പറഞ്ഞാലും. ഞാൻ ഉടനെ സാധിപ്പിച്ചുതരുന്നുണ്ട്. ഒരു മുഹൂർത്തസമയം കഴിഞ്ഞാൽ രാമനെ കാണുകയും ചെയ്യാം." ഇതു കേട്ട് ക്രോധംകൊണ്ട് ജ്വലിച്ച ദുർവ്വാസാവ് പറഞ്ഞു. "ലക്ഷ്മണ! ഈ നിമിഷത്തിൽത്തന്നെ നീ എനിക്ക് രാമനെ കാണിച്ചുതരണം. ഇല്ലെങ്കിൽ രാമനേയും ഈ രാജ്യത്തേയും നിങ്ങളുടെ വംശത്തേയും ഞാൻ ശപിച്ച് ഭസ്മമാക്കിത്തീർക്കുന്നുണ്ട്." "എല്ലാം നശിക്കുന്നതിനേക്കാൾ ഞാൻ ഒരുവൻ നശിക്കുന്നതാണല്ലോ ഭേദം" എന്നു നിശ്ചയിച്ച് ലക്ഷ്മണൻ അതിവേഗത്തിൽ രാമന്റെ സന്നിധിയിലെത്തി ദുർവ്വാസാവ് വന്നു നിൽക്കുന്ന വിവരം അറിയിച്ചു. അതു കേട്ട ഉടനെ രാമൻ കാലനെ യാത്രയാക്കി. വളരെ വേഗത്തിൽ ഗോപുരത്തിൽവന്ന് ദുർവ്വാസാവു മഹർഷിയെ നമസ്കരിച്ചു. "മുനീശ്വര! ഞാൻ എന്താണ് ചെയ്തുതരേണ്ടത്? സദയം ആജ്ഞാപിച്ചാലും" എന്നറിയിച്ചു. ദുർവ്വാസാവ് മറുപടി പറഞ്ഞു. "രാമ! ഞാൻ ആയിരം സംവത്സരക്കാലം നീണ്ടു നിൽക്കുന്ന ഉപവാസത്തിലായിരുന്നു. ഇന്നാണ് ആ വ്രതം അവസാനിക്കുന്നത്. അതിനാൽ അങ്ങയുടെ കൈകൊണ്ട് നൽകുന്ന ഭക്ഷണം കഴിച്ച് വ്രതം സമാപിക്കാനാണ് ഞാൻ വന്നിരിക്കുന്നത്. വലിയ വിഭവങ്ങളൊന്നുംവേണ്ട. ഇവിടെ ഇപ്പോൾ ഉള്ളതുമാത്രം തന്നാൽ മതി." രാമൻ സന്തോഷത്തോടെ മുനിക്ക് ആഹാരം നൽകി അദ്ദേഹത്തെ തൃപ്തനാക്കി. ദുർവ്വാസാവ് സന്തുഷ്ടനായി യാത്ര പറഞ്ഞ് സ്വന്തം ആശ്രമത്തിലേക്ക് പോവുകയും ചെയ്തു.

അതിനുശേഷമാണ് രാമൻ കാലന്റെ വാക്ക് ഓർമ്മിച്ചത്. "നമ്മൾ ഏകാന്തത്തിലിരുന്ന് സംസാരിക്കുന്നത് ആരെങ്കിലും കാണുകയോ കേൾക്കുകയോ ചെയ്താൽ അവനെ അങ്ങ് കൊല്ലണം" എന്നാണല്ലോ കാലൻ രാമനോട് ആവശ്യപ്പെട്ടിരുന്നത്. അതിനെ സ്മരിച്ച രാമൻ ദുഃഖം താങ്ങാൻ കഴിയാത്തവനായി, തലതാഴ്ത്തി ഇരുന്നുപോയി. ലക്ഷ്മണനെ കൊല്ലുക എന്നത് രാമന് ചിന്തിക്കാൻപോലും വയ്യാത്ത കാര്യമായിരുന്നു. ദുഃഖത്തിലാണ്ട്, എന്തുചെയ്യണമെന്നറിയാതെ, സ്തംഭിച്ചിരിക്കുന്ന രാമനോട് ലക്ഷ്മണൻ പറഞ്ഞു. "ജ്യേഷ്ഠ! എന്നെക്കരുതി അവിടുന്ന് ദുഃഖിക്കരുത്. എന്നെക്കൊന്നാലും. ഇങ്ങനെ ഒരു ഗതി എനിക്ക് വരുമെന്ന് മുൻപേതന്നെ തീരു

മാനിക്കപ്പെട്ടതാണ്. അങ്ങ് മുനിയോട് ചെയ്ത പ്രതിജ്ഞ തെറ്റിച്ചാൽ എനിക്ക് തീർച്ചയായും നരകപ്രാപ്തിയായിരിക്കും ഫലം. അങ്ങയ്ക്ക് എന്നിൽ സ്നേഹവും അനുഗ്രഹബുദ്ധിയുമുണ്ടെങ്കിൽ എന്നെക്കൊന്ന് സത്യം പാലിക്കണം. എന്നോടുള്ള സ്നേഹം അങ്ങയുടെ ധർമ്മാചരണത്തിന് തടസ്സമാവാൻ കാരണമായിത്തീരരുത്." ഇങ്ങനെ ലക്ഷ്മണൻ പറഞ്ഞപ്പോൾ രാമൻ മന്ത്രിമാരോടും ബ്രാഹ്മണരോടും ഗുരുവായ വസിഷ്ഠമഹർഷിയോടും ആലോചിച്ചു. മുനിയുടെ വരവും, അദ്ദേഹമാവശ്യപ്പെട്ട ശപഥവും, ദുർവ്വാസാവിന്റെ ആഗമനവും, ലക്ഷ്മണൻ തന്നെ സമീപിച്ച വിവരവും അവരോട് പറഞ്ഞു. വസിഷ്ഠമഹർഷിയും മന്ത്രിമാരും പറഞ്ഞു. "രാമ! അങ്ങയ്ക്ക് ലക്ഷ്മണനോടുള്ള വിയോഗം സംഭവിക്കുമെന്ന് ഞങ്ങൾ മുൻപേതന്നെ അറിഞ്ഞിട്ടുണ്ട്. അതിനാൽ ലക്ഷ്മണനെ ഉപേക്ഷിക്കൂ. സത്യത്തെ ഒരിക്കലും ഉപേക്ഷിക്കരുത്. പ്രതിജ്ഞ തെറ്റിച്ചാൽ ധർമ്മം നിഷ്ഫലമായിത്തീരും. ധർമ്മപരിപാലനത്തിനവതരിച്ച അങ്ങയുടെ ധർമ്മം നശിച്ചാൽ, അതോടെ മൂന്നുലോകങ്ങളും നശിക്കും. ലക്ഷ്മണൻ ഒരുവനെ ഉപേക്ഷിച്ച്, അങ്ങ് ത്രൈലോക്യത്തെ രക്ഷിക്കണം." ധർമ്മാർത്ഥസഹിതമായി പുരോഹിതനും മന്ത്രിമാരും ഉപദേശിച്ചതു കേട്ട രാമൻ ലക്ഷ്മണനോട് പറഞ്ഞു. "ലക്ഷ്മണ! ഞാൻ നിന്നെ ഉപേക്ഷിച്ചിരിക്കുന്നു. നിനക്ക് ഇഷ്ടമുള്ള സ്ഥലത്തേക്ക് പോകാം. നിന്നേപ്പോലെ സ്നേഹസമ്പന്നനായ അനുജന് വധവും പരിത്യാഗവും തുല്യമാണ്."

ഇങ്ങനെ ശ്രീരാമൻ അരുളിച്ചെയ്തപ്പോൾ, ദുഃഖപരവശനായ ലക്ഷ്മണൻ, ജ്യേഷ്ഠനെ പ്രദക്ഷിണം ചെയ്ത് നമസ്കരിച്ച് വളരെ വേഗത്തിൽ സരയൂ നദിയിലേക്ക് പോയി. നദിയിലിറങ്ങി ആചമനം കഴിച്ചു. അതിനുശേഷം സരയൂതീരത്തിലിരുന്ന് നവദ്വാരങ്ങളും നിരോധിച്ച് പ്രാണനെ സുഷുമ്നാനാഡിയിലൂടെ ശിരസ്സിലെ സഹസ്രാരപത്മത്തിലെത്തിച്ചു. നാശരഹിതവും വാസുദേവൻ എന്ന പേരിൽ അറിയപ്പെടുന്നതുമായ പരബ്രഹ്മതത്വത്തിൽ മനസ്സിനെ ദൃഢമായി ഉറപ്പിച്ചു. യോഗാരൂഢനായ ലക്ഷ്മണനെ ദേവന്മാരും ഋഷികളും പുഷ്പവൃഷ്ടി ചെയ്തു സ്തുതിച്ചു. ശിരസ്സുഭേദിച്ച് ശരീരത്യാഗം ചെയ്ത ലക്ഷ്മണനെ സ്വീകരിച്ചുകൊണ്ട് ഇന്ദ്രൻ, മറ്റാരും കാണാതെ, സ്വർഗ്ഗത്തിലേക്ക് പോയി. ആദിശേഷസ്വരൂപിയായി

ത്തീർന്ന ലക്ഷ്മണനെ കാണാനായി സിദ്ധന്മാരും യോഗികളും ബ്രഹ്മദേവനോടുകൂടി സ്വർഗ്ഗത്തിലെത്തിച്ചേർന്നു.



## ഒമ്പതാം സർഗം
## മഹാപ്രസ്ഥാനം

ലക്ഷ്മണനെ ഉപേക്ഷിക്കേണ്ടിവന്നതിൽ അത്യന്തം ദുഃഖിതനായ രാമൻ, വസിഷ്ഠമഹർഷിയോടും ബ്രാഹ്മണരോടും മന്ത്രിമാരോടു മായി പറഞ്ഞു. "മഹാബുദ്ധിമാനായ ഭരതനെ രാജാവായി അഭി ഷേകംചെയ്ത് ഞാൻ ഇപ്പോൾതന്നെ ലക്ഷ്മണനെ അനുഗമിക്കുക യാണ്." ശ്രീരാമൻ പറഞ്ഞതു കേട്ട പൗരന്മാരെല്ലാം ദുഃഖപരവശ രായി ബോധംകെട്ട് വീണു. ഭരതനും മോഹാലസ്യപ്പെട്ടു. പിന്നീട് ബോധം തെളിഞ്ഞപ്പോൾ ഭരതൻ പറഞ്ഞു. "അങ്ങയെക്കൂടാതെ ഞാൻ സ്വർഗ്ഗത്തിലോ ഭൂമിയിലോ മറ്റു ലോകങ്ങളിലോ ഒരു രാജ്യവും ആഗ്രഹിക്കുന്നില്ല. ഇത് സത്യമാണ്. അയോദ്ധ്യയെ രണ്ടായി വിഭജിച്ച് തെക്കെ കോസലത്തിൽ കുശനേയും, വടക്കെ കോസലത്തിൽ ലവനേയും രാജാക്കന്മാരായി അഭിഷേകം ചെയ്താ ലും. നമ്മുടെ പ്രസ്ഥാനത്തെ അറിയിക്കാൻ ഉടനെതന്നെ ദൂതന്മാർ ശത്രുഘ്നന്റെ സമീപത്തേക്ക് പോകട്ടെ." ഭരതൻ പറഞ്ഞതു കേൾക്കുകയും പ്രജകൾ ബോധംകെട്ട് വീണതു കാണുകയും ചെയ്ത വസിഷ്ഠമഹർഷി രാമനോട് കാരുണ്യത്തോടെ പറഞ്ഞു. "രാമ! അങ്ങയുടെ വിരഹത്തെ ഓർത്ത് ദുഃഖിതരായി കിടക്കുന്ന ഈ പ്രജകളെ നോക്കൂ. അവരേയും കൂടെ കൊണ്ടുപോകാൻ ദയ ചെയ്താലും." വസിഷ്ഠൻ പറഞ്ഞതു കേട്ട രാമൻ പ്രജകളെ എഴു ന്നേൽപ്പിച്ച് "ഞാൻ എന്താണ് നിങ്ങൾക്ക് ചെയ്തുതരേണ്ടത്?" എന്നു ചോദിച്ചു. പ്രജകൾ ഭക്തിയോടെ കൈകൂപ്പികൊണ്ട് പറഞ്ഞു. "അവി ടുന്ന് എഴുന്നള്ളുന്ന ദിക്കിലേക്ക് ഞങ്ങളും വരുവാൻ ആഗ്രഹിക്കു ന്നു. അതാണ് ഞങ്ങളുടെ ഉറച്ച തീരുമാനം. ഭാര്യയോടും പുത്ര ന്മാരോടുംകൂടി ഞങ്ങളെല്ലാവരും അങ്ങയെ അനുഗമിക്കുന്നുണ്ട്. അങ്ങ് വനത്തിലേക്കോ സ്വർഗ്ഗത്തിലേക്കോ പട്ടണത്തിലേക്കോ എവി ടേക്കു പോവുകയാണെങ്കിലും ഞങ്ങളും കൂടെ വരുന്നുണ്ട്."

പ്രജകളുടെ ദൃഢനിശ്ചയം അറിയുകയും കാലൻ പറഞ്ഞത് ഓർമ്മിക്കുകയും ചെയ്ത രാമൻ, പ്രജകളെ തന്നോടൊന്നിച്ചു വരാൻ

അനുവദിച്ചു. അന്നുതന്നെ കുശനേയും ലവനേയും അവരവർക്ക് നിശ്ചയിച്ച രാജ്യങ്ങൾ ഭരിക്കാൻ ചുമതലപ്പെടുത്തി. എണ്ണായിരം തേരുകൾ, ആയിരം ആനകൾ, ആറായിരം കുതിരകൾ, പതിനായിരം കാലാൾസൈന്യങ്ങൾ എന്നിവയെ ഓരോരുത്തർക്കും കൊടുത്തു. ധാരാളം രത്നങ്ങളും ധനവും വേറെയും കൊടുത്തു. അച്ഛനെ അഭിവാദനം ചെയ്ത്, വിട്ടുപിരിയുന്നതിലുള്ള സങ്കടത്തോടെ, കുശനും ലവനും അവരവരുടെ രാജ്യങ്ങളിലേക്ക് പോയി. ശത്രുഘ്നനെ വിവരം അറിയിക്കാനായി രാമൻ ദൂതന്മാരെ അയച്ചു. അവർ വളരെ വേഗത്തിൽ മഥുരയിലെത്തി ശത്രുഘ്നനോട് അയോദ്ധ്യയിലെ വിവരങ്ങളെല്ലാം അറിയിച്ചു. കാലൻ ഋഷിരൂപത്തിൽ വന്നതും, ദുർവ്വാസാവിന്റെ ആഗമനവും, ലക്ഷ്മണപരിത്യാഗവും, ശ്രീരാമൻ ഭരതനോടും പ്രജകളോടുമൊന്നിച്ച് മഹാപ്രസ്ഥാനത്തിനൊരുങ്ങിയിരിക്കുന്ന വിവരവും ദൂതന്മാർ ശത്രുഘ്നനെ അറിയിച്ചു. വംശനാശത്തെ കേട്ട ശത്രുഘ്നൻ അത്യന്തം വ്യസനിച്ചു. പുത്രന്മാരെ വിളിച്ചു. സുബാഹുവിനെ മഥുരയിലും, യൂപകേതുവിനെ വിദിശയിലും രാജാക്കന്മാരായി അഭിഷേകംചെയ്ത്, രാമനെ കാണാനായി അതിവേഗത്തിൽ അയോദ്ധ്യയിലേക്ക് പുറപ്പെട്ടു. അയോദ്ധ്യയിലെത്തിയ ശത്രുഘ്നൻ രാമനെ കണ്ടു. കാൽക്കൽ നമസ്കരിച്ചുകൊണ്ട് പറഞ്ഞു. "പുത്രന്മാരെ രാജാക്കന്മാരാക്കി വാഴിച്ച് അങ്ങയെ അനുഗമിക്കാനാണ് ഞാൻ വന്നിരിക്കുന്നത്." ശത്രുഘ്നന്റെ തീരുമാനമറിഞ്ഞ് "ഇന്ന് മദ്ധ്യാഹ്നത്തിൽ യാത്രയ്ക്ക് തയ്യാറായാലും" എന്ന് രാമൻ പറഞ്ഞു.

അപ്പോഴേക്കും വാനരന്മാരെല്ലാം അയോദ്ധ്യയിലെത്തിച്ചേർന്നു. രാക്ഷസന്മാരോടുകൂടി വിഭീഷണനും വന്നുചേർന്നു. വാനരന്മാരും രാക്ഷസന്മാരും തൊഴുതുകൊണ്ട് അറിയിച്ചു. "ഞങ്ങളെല്ലാവരും അങ്ങയെ അനുഗമിക്കാൻ വന്നവരാണ്." "അംഗദനെ രാജാവാക്കി വാഴിച്ച് അങ്ങയെ അനുഗമിക്കാനാണ് ഞാൻ വന്നിരിക്കുന്നത്" എന്ന് സുഗ്രീവൻ പറഞ്ഞു. ഋക്ഷങ്ങൾ (കരടിക്കുരങ്ങന്മാർ) വാനരന്മാർ രാക്ഷസന്മാർ ഇവരുടെ അപേക്ഷകേട്ട് രാമൻ വിഭീഷണനോട് പറഞ്ഞു. "വിഭീഷണ! ഭൂമി നിലനിൽക്കുന്ന കാലത്തോളം അങ്ങ് രാക്ഷസരാജാവായി രാജ്യം ഭരിക്കണം. ഇത് എന്റെ ഉറച്ച തീരുമാനമാണ്. മറുത്തൊന്നും പറയരുത്." പിന്നീട് ഹനുമാനോട് പറഞ്ഞു.

"മാരുതേ! നീ ചിരംജീവിയായിത്തീരണമെന്ന് എന്നോട് അപേക്ഷി ച്ചതാണ്. അത് മാറ്റിത്തീർക്കാൻ വയ്യ." അനന്തരം രാമൻ ജാംബ വാനോട് പറഞ്ഞു. "ദ്വാപരയുഗത്തിൽ അങ്ങയ്ക്ക് ഒരുകാര്യം പ്രമാ ണിച്ച് എന്നോട് യുദ്ധം ചെയ്യേണ്ടിവരും. അതുവരെ സുഖിയായി ജീവിക്കൂ." രാമൻ ബാക്കി വാനരന്മാർക്കും രാക്ഷസന്മാർക്കും അനു ഗമിക്കാൻ അനുവാദം കൊടുത്തു.

അടുത്തദിവസം പ്രഭാതത്തിൽ രാമൻ തന്റെ അഗ്നിഹോത്രങ്ങളു മായി മുൻപിൽ സഞ്ചരിക്കാനായി വസിഷ്ഠമഹർഷിയോട് അപേ ക്ഷിച്ചു. മഞ്ഞപ്പട്ടുടുത്ത് കയ്യിൽ ദർഭ ധരിച്ച് ശ്രീരാമൻ മഹാപ്ര സ്ഥാനത്തിനൊരുങ്ങി. അയോദ്ധ്യാപട്ടണത്തിൽനിന്നിറങ്ങിയവനും, ചന്ദ്രനെപ്പോലെ ശോഭയോടുകൂടിയവനുമായ രാമനെ ഇടതുഭാഗത്ത് ശ്രീദേവിയും വലത്ത് ഭൂമീദേവിയും അനുഗമിച്ചു. വില്ല് ശരങ്ങൾ വാള് മുതലായ ആയുധങ്ങൾ സ്വരൂപം സ്വീകരിച്ച് രാമന്റെ മുൻപിൽ സഞ്ചരിച്ചു. നാലുവേദങ്ങളും സ്വരൂപം സ്വീകരിച്ച് രാമനെ അനുഗ മിച്ചു. മഹർഷിമാരും ശ്രീരാമന്റെ പിന്നിൽ യാത്രചെയ്തു. അന്തഃ പുരസ്ത്രീകളോടും പത്നിമാരോടും ശത്രുഘ്നനോടും ദാസീദാസ ന്മാരോടുംകൂടി ഭരതൻ ശ്രീരാമനെ അനുഗമിച്ച് യാത്രചെയ്തു. ലക്ഷ്മീസമേതനായി സഞ്ചരിക്കുന്ന രാമനെ അയോദ്ധ്യയിലെ ആബാലവൃദ്ധം ജനങ്ങളും മന്ത്രിമാരും പിൻതുടർന്നു. ശ്രീരാമനെ അനുഗമിച്ചവരിൽ സംസാരബന്ധത്തോടുകൂടിയവരോ, ദുഃഖിതരോ, ബാഹ്യസുഖങ്ങളിൽ ആസക്തരോ ആയിട്ട് ആരുംതന്നെ ഉണ്ടായി രുന്നില്ല. ഭൃത്യന്മാരും, മൃഗങ്ങൾപോലും, വിരക്തരും ആനന്ദമഗ്നരു മായിട്ടാണ് രാമന്റെ പിന്നാലെ പോയത്. അയോദ്ധ്യയിലെ സ്ഥാവ രജംഗമജീവികൾപോലും രാമന്റെ അനുഗ്രഹത്താൽ നിസ്സംഗരായി ത്തീർന്നു. അയോദ്ധ്യയിൽ രാമനിൽ മനസ്സുറയ്ക്കാത്തതായി ഒരു ജീവിപോലും ഉണ്ടായിരുന്നില്ല.

കുറച്ചുദൂരം യാത്രചെയ്തശേഷം രാമനും അനുഗാമികളും സരയൂതീരത്തിലെത്തി. രാമനെ കാണാനായി പിതാമഹനായ ബ്രഹ്മാ വ്, ദേവന്മാർ, ഋഷികൾ, സിദ്ധന്മാർ മുതലായവർ സരയൂനദിയുടെ തീരത്തിൽ എത്തിച്ചേർന്നു. ദേവന്മാർ സഞ്ചരിച്ചിരുന്ന വിമാനങ്ങ ളുടെ ശോഭകൊണ്ട് ആകാശം പ്രകാശമാനമായിത്തീർന്നു. ആ സമ യത്ത് സുഗന്ധത്തോടുകൂടിയ മന്ദമാരുതൻ മെല്ലെമെല്ലെ വീശി.

ആകാശത്തിൽനിന്നും ദേവന്മാരുടെ പുഷ്പവൃഷ്ടി ഉണ്ടായി. രാമൻ തന്റെ പാദാരവിന്ദങ്ങളെക്കൊണ്ട് സരയൂനദിയെ സ്പർശിച്ചു. ബ്രഹ്മദേവൻ ശ്രീരാമനോട് പറഞ്ഞു. "രാമ! അങ്ങ് പരമാത്മാവാണ്. പരമേശ്വരനാണ്. എപ്പോഴും ആനന്ദസ്വരൂപനായ വിഷ്ണുവാണ്. എങ്ങും നിറഞ്ഞവനാണ്. ഭക്തപാരായണനായ അവിടുന്ന് അരുളിച്ചെയ്തപോലെ അവതാരകാര്യങ്ങളെല്ലാം നിർവ്വഹിച്ചിരിക്കുന്നു. ഇനി അവിടുന്ന് സഹോദരന്മാരോടുകൂടി വൈഷ്ണവസ്വരൂപം സ്വീകരിച്ച് പഴയതുപോലെ ദേവന്മാരെ രക്ഷിച്ചാലും. വേറെ ഏതെങ്കിലും ശരീരം സ്വീകരിക്കണമെന്നിച്ഛിക്കുകയാണെങ്കിൽ, ആ ശരീരത്തിലൂടെയും ഞങ്ങളെ രക്ഷിച്ചരുളിയാലും. അവിടുന്ന് ദേവന്മാരുടെ അധിപതിയായ വിഷ്ണുഭഗവാനാണ്. ഞാൻ ഒഴികെ മറ്റാരും അങ്ങയുടെ വാസ്തവസ്വരൂപം അറിയുന്നില്ല. ദേവാധിദേവനായ അങ്ങയ്ക്ക് അനന്തകോടി നമസ്കാരം. വീണ്ടും വീണ്ടും നമസ്കാരം."

ഇങ്ങനെ ബ്രഹ്മദേവൻ സ്തുതിച്ച് പ്രാർത്ഥിച്ചപ്പോൾ രാമൻ ദേവന്മാരുടെ കണ്ണുകളഞ്ചിപ്പിക്കുന്ന പ്രകാശത്തോടെ നാലു തൃക്കൈകളോടുകൂടിയ വിഷ്ണുഭഗവാനായിത്തീർന്നു. ലക്ഷ്മണൻ ആദിശേഷനും, ഭരതനും ശത്രുഘ്നനും ശംഖുചക്രങ്ങളുമായി ഭവിച്ചു. സീത മുൻപുതന്നെ ലക്ഷ്മിയായി മാറിക്കഴിഞ്ഞിരുന്നു. രാമൻ പുരാണപുരുഷനായ വിഷ്ണുതന്നെ. വിഷ്ണുഭഗവാനെ ദേവേന്ദ്രൻ മുതലായ ദേവന്മാരും, സിദ്ധന്മാരും, മഹർഷിമാരും, ബ്രഹ്മാവ് മുതലായ ദേവശ്രേഷ്ഠന്മാരും, ഭക്തിയോടെ സ്തുതിക്കുകയും പൂജിക്കുകയും ചെയ്തു. അവരെല്ലാം ഭൂഭാരഹരണമാകുന്ന മഹൽക്കാര്യം സാധിച്ചതിനാൽ ആനന്ദസമുദ്രത്തിൽ മുഴുകിയവരായിത്തീർന്നു. വിഷ്ണുഭഗവാൻ ബ്രഹ്മാവിനോട് അരുളിച്ചെയ്തു. "എന്നെ അനുഗമിച്ച ഇവരെല്ലാം പുണ്യവാന്മാരാണ്. ഇവർക്ക് ശാശ്വതലോകപ്രാപ്തി സാധിപ്പിച്ചുകൊടുത്താലും." ബ്രഹ്മദേവൻ മറുപടി പറഞ്ഞു. "ഇവരെല്ലാം സാന്താനികലോകത്തെ പ്രാപിച്ച് ജീവന്മുക്തരായി കഴിയട്ടെ. സത്യലോകത്തിനു മുകളിലുള്ളതും മഹാപ്രളയകാലംവരെ നിലനിൽക്കുന്നതുമാണ് സാന്താനികലോകം."

ബ്രഹ്മദേവൻ ഇപ്രകാരം പറഞ്ഞപ്പോൾ വാനരന്മാരും രാക്ഷസന്മാരും, സരയൂനദിയിലെ ജലത്തെ സ്പർശിച്ച് അവരുടെ പൂർവ്വരൂപത്തെ പ്രാപിച്ചു. സുഗ്രീവൻ ആദിത്യനേയും, നീലൻ അഗ്നിയേ

യും, മറ്റുള്ള വാനരന്മാർ അവരുടെ പിതാക്കളായ ദേവന്മാരുടെ സ്വരൂപത്തേയും പ്രാപിച്ചു. അയോദ്ധ്യയിലെ പൗരന്മാരെല്ലാം സരയുവിൽ സ്നാനംചെയ്ത് മനുഷ്യശരീരം ഉപേക്ഷിച്ച് ദിവ്യശരീരികളായി സാന്താനികലോകത്തെ പ്രാപിച്ചു. മൃഗങ്ങൾ പക്ഷികൾ മുതലായവർപോലും രാമന്റെ പ്രസാദത്താൽ മുക്തരായിത്തീർന്നു.

ഇപ്രകാരം ശ്രീപരമേശ്വരൻ പാർവ്വതീദേവിക്ക് ശ്രീരാമന്റെ അഭിഷേകത്തിനുശേഷം നടന്ന ഉത്തരരാമായണകഥ പറഞ്ഞുകൊടുത്തു. ഇതിലെ ശ്ലോകങ്ങളിലെ ഒരുപാദമെങ്കിലും പഠിക്കുന്നവൻ അനേകജന്മങ്ങളിൽച്ചെയ്ത പാപങ്ങളിൽനിന്ന് മുക്തനായിത്തീരുന്നു. ഭക്തിയോടെ അദ്ധ്യാത്മരാമായണത്തെ ദിവസേന പാരായണം ചെയ്യുന്നവന്റെ സകലവിധ പാപങ്ങളും നശിക്കും. അവസാനം വൈകുണ്ഠലോകപ്രാപ്തിയാകുന്ന സാലോക്യമുക്തിയും സാധിക്കും.

ഈ ഉത്തരരാമായണകഥ രാമനാണ് ശ്രീപരമേശ്വരന് ഉപദേശിച്ചുകൊടുത്തത്. ഇതിനെ ഭക്തിയോടെ കീർത്തിക്കുന്നവനോട് രാമൻ സന്തോഷിക്കും. അനന്തപുണ്യത്തെ നൽകുന്നതാണ് അദ്ധ്യാത്മരാമായണപാരായണം. ഇതിനെ ഭക്തിയോടെ കേൾക്കുകയോ പഠിക്കുകയോ ചെയ്യുന്നവൻ സകലവിധ പാപങ്ങളുമകന്ന് ശുദ്ധനായിത്തീരും. അദ്ധ്യാത്മരാമായണത്തെ നിത്യവും പാരായണം ചെയ്യുന്നവനോട് സന്തോഷിച്ച് രാമൻ സീതാസമേതനായി അവന്റെ ഹൃദയത്തിൽ പ്രകാശിക്കും. അവന് സകലവിധ അനുഗ്രഹങ്ങളും നൽകും. അദ്ധ്യാത്മരാമായണം ജനങ്ങളുടെ മനസ്സിന് സന്തോഷത്തെ നൽകുന്നതാണ്. ഇത് ബ്രഹ്മാദി ദേവശ്രേഷ്ഠന്മാർപോലും സ്തുതിക്കുന്ന ആദികാവ്യമാണ്. ഇതിനെ നിത്യേന ശ്രദ്ധയോടെ കേൾക്കുകയോ പഠിക്കുകയോ ചെയ്യുന്നവൻ, ദിവ്യശരീരിയായി വൈകുണ്ഠലോകത്തെ പ്രാപിക്കും. ഇതിൽ സംശയലേശമില്ല. എല്ലാവരും അദ്ധ്യാത്മരാമായണപാരായണത്തിലൂടെ ജന്മസാഫല്യമടയാൻ ഭഗവാൻ ശ്രീരാമൻ അനുഗ്രഹിക്കുമാറാകട്ടെ.

**പ്രസീദതാം മേ ഭഗവാൻ സതാം പതിഃ**

